പ്രായോഗികവേദാന്തം

അഥവാ,

# സ്വാമി രാമതീർത്ഥൻ.

രണ്ടും മൂന്നും ഭാഗം

---

ഗ്രന്ഥകർത്താ,

എം. ആർ. മാധവവാര്യർ ബി. എ., എൽ എൽ ബി.

---

പ്രകാശകൻ,

കെ. ജീ. പരമേശ്വരൻപിള്ള,

പ്രൊപ്രൈറ്റർ—"ശ്രീരാമവിലാസം" പ്രസ്സ്,—കൊല്ലം.

---

൧-ാംപതിപ്പ് കാപ്പി—൫൦൦.

[വില രൂ ൧. ണ ർ.

൧൧൦൨.

---

# സ്വാമി രാമതീൎത്ഥൻ.

ഗോസായിതീൎത്ഥരാമൻ എം. ഏ. എന്നറിയപ്പെട്ടിരുന്ന സ്വാമി രാമതീൎത്ഥൻ പഞ്ചാബിൽ ഗുജ്രാൻവാലാ ഡിസ്ട്രിക്റ്റിൽ മുരാലിവാലാ എന്ന ഗ്രാമത്തിൽ ൧൮൭൩-ാമാണ്ടു ദീപാളിയുടെ പിറേറദിവസം ജാതനായി. ഹിന്ദിരാമായണത്തിന്റെ പ്രസിദ്ധകൎത്താവായ ഗോസായിതുളസിദാസന്റെ ഒരു പിൻതുടൎച്ചക്കാരനാണു നമ്മുടെ കഥാപുരുഷൻ. അദ്ദേഹം ഗോസായിബ്രാഹ്മണവൎഗ്ഗത്തിൽപെട്ട ആളാകുന്നു. അദ്ദേഹത്തിന്റെ മാതാവു ചെറുപ്പത്തിൽതന്നെ മരിച്ചുപോയതിനാൽ അദ്ദേഹത്തിന്റെ സഹോദരനായഗുരുദാസും അച്ഛന്റെ ഒടപ്പിറന്നവളുംകൂടിയാണു സ്വാമി രാമതീൎത്ഥനെ വളൎത്തിയതു്. ജനനത്തിൽതന്നെ ജ്യോതിഷികൾ അദ്ദേഹംഒരുജ്ഞാനോപദേശകനാകുമെന്നു പറഞ്ഞിരുന്നു. ബാല്യത്തിൽ പുരാണങ്ങൾ, മഹാഭാരതം, ഭാഗവതംമുതലായവ വായിച്ചു കേൾക്കുന്നതിൽ രാമതീൎത്ഥനു രസമുണ്ടായിരുന്നു. അദ്ദേഹം കേട്ടവയെപ്പററി ഗാഢമായി ചിന്തിക്കുകയും വ്യാഖ്യാനിക്കുകയും ചോദ്യം ചോദിക്കുകയും ചെയ്തിരുന്നു. അദ്ദേഹത്തിന്റെ അസാധാരണബുദ്ധിശക്തിയേയും ആലോചനാകുശലതയേയും ഏകാന്തതയേയും കുറിച്ചു്, സ്ഥലനിവാസികൾ ഇന്നും സംസാരിക്കുന്നു. അദ്ദേഹത്തിന്റെ വിദ്യാൎത്ഥിജീവിതം അത്യന്തം ശോഭനമായിരുന്നു. മെട്രിക്കുലേഷൻ ക്ലാസുമുതൽ എല്ലാ പരീക്ഷകളിലും അദ്ദേഹം പ്രഥമസ്ഥാനം സമ്പാദിച്ചു. ബി. ഏ. ക്കും. എം. ഏ. ക്കും, അദ്ദേഹം ഗണിതവിഷയത്തിൽ അസാമാന്യമായ പാടവം പ്രദൎശിപ്പിച്ചിരുന്നു. പരീക്ഷ ജയിച്ചപ്പുറം ഫോർമൻക്രിസ്ത്യൻകാളേജിൽ അദ്ദേഹത്തെ കണക്കപ്രൊഫസ്സരായി നിയമിച്ചു. അദ്ദേഹം അവിടെ രണ്ടു കൊല്ലം ജോലിനോക്കി. ലാഹോർ ഓറിയണ്ടൽ കാളേജിലും അദ്ദേഹം ജോലി കുറെനാൾ നോക്കിയിരുന്നു. അദ്ദേഹം അദ്ധ്യാപകന്മാരുടെ പൂജാവിഗ്രഹമായിരുന്നു. അദ്ദേഹത്തിന്റെ സാമൎത്ഥ്യംകണ്ടു് ഗവൎമ്മെണ്ടു കാളേജിലെ പ്രിൻസിപ്പാളായ മി: ബെൽ പ്രൊവിൻഷ്യൽ സൎവീസു് പരീക്ഷയിൽ ചേൎന്നു ജയിച്ചു് വലിയ ഉദ്യോഗം സമ്പാദിക്കണമെന്നുപദേശിച്ചു. താൻ വളരെ പ്രയത്നിച്ചു് സമ്പാദിച്ച അങ്കഗണിതജ്ഞാനം വിതരണംചെയ്യുന്നതിലായിരുന്നു അദ്ദേഹത്തിനു് ഭ്രമം. സ്കാളർഷിപ്പ് വാങ്ങി കേംബ്രിഡ്ജിൽ പോകണമെന്നും അദ്ദേഹം അക്കാലത്തു ചിന്തിക്കാതിരുന്നില്ല. ഒരു സീനിയർറാംഗ്ലറെക്കാൾ വലിയ മനുഷ്യനാകുവാൻ അദ്ദേഹത്തിനു ഭാഗ്യമുണ്ടായിരുന്നതിനാൽ ഗവൎമ്മെണ്ടു് സ്കാളർഷിപ്പ് ഒരു മഹമ്മദനാണു കിട്ടിയതു്.

പിന്നീടാണു് രാമതീർത്ഥൻ ഹിമാലയത്തിൽ പോവുകയും ഒരു കൊല്ലത്തിനകം സന്ന്യാസിയാവുകയും ചെയ്തു. രാമതീർത്ഥൻ വിദ്യാർത്ഥിജീവിതം നയിച്ചതു് വളരെ കഷ്ടസ്ഥിതിയിലായിരുന്നു. അദ്ദേഹം പുസ്തകം വായിക്കുന്നതിലുള്ള അഭിരുചികൊണ്ടു ചിലപ്പോൾ ഭക്ഷണത്തിനുള്ളപണം മണ്ണെണ്ണവാങ്ങുവാൻ ചെലവു ചെയ്തിരുന്നു. പല ദിവസവും അദ്ദേഹം നിരാഹാരവ്രതം അനുഷ്ഠിച്ചുകൊണ്ടു കാളേജിൽ പോയിട്ടുള്ളതായി സഹപാഠികൾ പറയുന്നു. അദ്ദേഹത്തിന്റെ ആരോഗ്യം വളരെ മോശമായിരുന്നു. എങ്കിലും അദ്ദേഹത്തിന്റെ മുഖത്തു സദാ ആനന്ദമുണ്ടായിരുന്നു. അദ്ദേഹം സാഹിത്യത്തെയും തത്വജ്ഞാനത്തെയും സംബന്ധിച്ചു് അനവധി ഗ്രന്ഥങ്ങൾ വായിച്ചിരുന്നു. അദ്ദേഹം പ്രൊഫസ്സരായിരുന്നകാലത്തു പാരസികകവികളുടെയും ഗ്രന്ഥകാരന്മാരുടെയും അനേകഗ്രന്ഥങ്ങൾ വായിച്ചിരുന്നു. പൌരസ്ത്യവും പാശ്ചാത്യവുമായ തത്വജ്ഞാനങ്ങൾ മുഴുവൻ രാമനു് ഹൃദിസ്ഥമായിരുന്നു. അതുപോലെതന്നെ ഹിന്ദി, ഉർദു്, പഞ്ചാബി എന്നീ ഭാഷകളിലെ കവിതകളും അദ്ദേഹം പഠിച്ചിരുന്നു. ൨൦-ാമത്തെ വയസ്സിൽ രാമതീർത്ഥൻ എം. എ. പാസ്സായിവന്നപ്പോൾ അദ്ദേഹത്തിന്റെ ശരീരം അതികൃശവും ക്ഷീണവുമായിരുന്നു. ശരീരത്തിൽ എല്ലല്ലാതെ മാംസമുണ്ടായിരുന്നില്ല. അദ്ദേഹത്തിനു സംസാരിക്കുവാൻതന്നെ നാവു് പൊങ്ങുകയില്ലായിരുന്നു. എന്നാൽ തദനന്തരം ക്രമമായ വ്യായാമവും ക്ഷീരപാനവുംകൊണ്ടു് അദ്ദേഹം ശരീരത്തെ പുഷ്ടിപ്പെടുത്തി. അതിനുശേഷം മരണംവരെ അദ്ദേഹം കണിശമായി വ്യായാമം ചെയ്തുകൊണ്ടിരുന്നു. അദ്ദേഹം വളരെ വേഗം നടക്കുന്നതിൽ തല്പരനായിരുന്നു. ഹിമാലയപർവ്വതത്തിൽ ദിവസം ൪൦ മയിൽ നടക്കുവാൻ രാമനു ക്ലേശമില്ലായിരുന്നു. അമേരിക്കയിൽവച്ചു നേരംപോക്കായി അദ്ദേഹം ചില പട്ടാളക്കാരുമായി ഒരോട്ടമത്സരത്തിൽ ചേരുകയും ൩൦ മൈൽ ഓടി ഒന്നാംസമ്മാനംവാങ്ങുകയും ചെയ്തു. ഒരിക്കൽ അദ്ദേഹം സാൻഫ്രാൻസിസ്കോയിൽ നടക്കുമ്പോൾ ആ സ്ഥലം അദ്ദേഹത്തിന്റേതാണെന്നുള്ള ഭാവത്തോടുകൂടി നടന്നതായി ഒരാൾ പ്രസ്താവിച്ചു. 'അതേ' എന്നു് ചിരിച്ചുകൊണ്ടു് അദ്ദേഹം പറഞ്ഞു. ഒരു തോർത്തുമുണ്ടുടുത്തു് അദ്ദേഹം ഗംഗോത്രി, യമുനോത്രി, ബദ്രീനാഥ് മുതലായ കൊടുമുടികളിൽ കയറിയിരുന്നു. മഞ്ഞുമലകളിൽകൂടി അദ്ദേഹം ധാരാളം സഞ്ചരിച്ചിട്ടുണ്ടു്. തനിച്ചു ഹിമവാൻപർവ്വതത്തിന്റെ മുകളിലുള്ള ഗുഹകളിൽ അദ്ദേഹം താമസിച്ചിരുന്നു. അർദ്ധരാത്രിയിൽ മരണത്തെയും ഭീതിയേയും ജയിക്കുവാൻ അദ്ദേഹം ഭയങ്കരമായ കൊടുങ്കാട്ടിൽ അലഞ്ഞുനടന്നിരുന്നു. സ്വാമി രാമൻ രണ്ടുകൊല്ലം ഹിമാലയത്തിൽ പാർത്തു് വേദാന്തത്തെ സാക്ഷാൽക്കരിച്ചശേഷം അതിനെ പ്രചരിപ്പിക്കുന്നതിനായി നാട്ടിലേക്കിറങ്ങി.

൧൯൦൨-ൽ അദ്ദേഹം കൽക്കത്തായിൽ നിന്നും ജപ്പാനിലേക്കു തിരിച്ചു. ജപ്പാനിൽ രണ്ടുവാരം താമസിച്ചു ചില പ്രസംഗങ്ങളും നടത്തി. അന്ന് അദ്ദേഹത്തെ കണ്ടിരുന്ന ഡാക്ടർ താകാകസ്സുവിന്റെ അഭിപ്രായം സ്വാമി രാമൻ വേദാന്തത്തിന്റെ മൂർത്തീകരണമാണെന്നായിരുന്നു. അവിടെനിന്നും അദ്ദേഹം സാൻഫ്രാൻസിസ്കോയിൽ പോയി രണ്ടുകൊല്ലം താമസിച്ചു. അവിടെ അദ്ദേഹം തന്നെത്താൻ വിറകു കീറുകയും അരി വെക്കുകയും ചെയ്തിരുന്നു. അവിടെവെച്ച് അദ്ദേഹം ചെയ്ത പ്രസംഗങ്ങൾ ഏറ്റവും ശ്രദ്ധേയമാണ്. അദ്ദേഹത്തിന്റെ യശസ്സ് അമേരിക്കാഖണ്ഡത്തിൽ സ്ഥിരപ്രതിഷ്ഠിതമായിട്ടുണ്ട്. അവിടെവെച്ച് അദ്ദേഹത്തിന്റെ പ്രസംഗങ്ങളെയും അദ്ദേഹത്തെയും സ്തുതിച്ചു പത്രങ്ങളിൽ ചെയ്തിരുന്ന പ്രസ്താവനകളെ അദ്ദേഹം സമുദ്രത്തിലെറിഞ്ഞുകളഞ്ഞു.

അമേരിക്കയിൽ നിന്നും ഇന്ത്യയിലേക്കു വരുന്നവഴി രാമതീർത്ഥൻ ഈജിപ്ത് സന്ദർശിക്കുകയും അവിടെ ഒരു മുഹമ്മദൻപള്ളിയിൽ വെച്ചു പേർഷ്യൻ ഭാഷയിൽ സരസമായി പ്രസംഗങ്ങൾ നടത്തുകയും ചെയ്തു.

൧൯൦൪-ൽ സ്വാമി രാമതീർത്ഥൻ ഇന്ത്യയിൽ തിരിച്ചെത്തി. അദ്ദേഹം ഇന്ത്യയിൽ പല സ്ഥലങ്ങളിലും പ്രസംഗങ്ങൾ നടത്തിയിട്ടുണ്ട്. ൧൯൦൬ ഒക്ടോബർ മാസത്തിൽ ബില്ലിംഗ്ഗംഗയിൽ കുളിച്ചുകൊണ്ടിരുന്നപ്പോൾ യദൃച്ഛയാ മരിച്ചുപോയി. അദ്ദേഹം മരിക്കുന്നതിനു മുമ്പ് അദ്ദേഹം സ്വഭാഷയിൽ ഇപ്രകാരം എഴുതിവെച്ചിരുന്നു: "അല്ലയോ മരണമേ! വേണമെങ്കിൽ ഈ ശരീരത്തെ എടുത്തുകൊള്ളുക. എനിക്കുപയോഗിക്കുവാൻ അനവധി ശരീരങ്ങളുണ്ട്. ചന്ദ്രന്റെ രജതതന്തുക്കളും സൂര്യന്റെ സൌവർണ്ണരശ്മികളും അണിഞ്ഞുകൊണ്ട് എനിക്ക് ആനന്ദകരമായി താമസിക്കാം. കാട്ടാറുകളുടെയും അരുവികളുടെയും വേഷത്തിൽ എനിക്ക് സ്വച്ഛന്ദം വിഹരിക്കാം. സമുദ്രത്തിന്റെ തിരമാലകളിൽ എനിക്കു നൃത്തം ചെയ്യാം. ഞാൻ മന്ദമാരുതന്റെ നടയാണ്, കൊടുങ്കാറ്റിന്റെ മത്താണ്. എന്റെ ഈ രൂപങ്ങളെല്ലാം മാറിമാറിവരുന്ന രൂപങ്ങളാണ്. ഞാൻ കൊടുമുടികളിൽ നിന്നിറങ്ങിവന്ന്, കവാടത്തിൽ മുട്ടി, ഉറങ്ങിയവരെ ഉണർത്തി, ഒരുത്തനെ സമാശ്വസിപ്പിച്ച്, മറ്റൊരാളുടെ കണ്ണീർ തുടച്ചു. ചിലരെ മറച്ചു, മററു ചിലരുടെ മറ എടുത്തു. ഞാൻ ഇതു തൊടുന്നു, അതു തൊടുന്നു. ഞാൻ തൊപ്പിയെടുത്ത് സലാം ചെയ്തുപോകുന്നു. ഞാൻ ഒന്നും സൂക്ഷിക്കുന്നില്ല. ആരും എന്നെ കണ്ടുപിടിക്കുകയില്ല".

ഒരു പക്ഷേ അദ്ദേഹം മരണസമയമറിഞ്ഞോ അറിയാതെയോ ഇപ്രകാരം എഴുതിയിരിക്കാം. മുപ്പത്തിമൂന്നാമത്തെ വയസ്സിലാണു് ഈ മഹാൻ കാലധർമ്മത്തെ പ്രാപിച്ചതു്.

അദ്ദേഹം പ്രസംഗിക്കുന്നപ്രകാരം ജീവിച്ചിരുന്നു. അദ്ദേഹം യഥാർത്ഥസാക്ഷാത്കാരമുള്ള ഒരു മനുഷ്യനായിരുന്നു. സ്വാമി രാമതീർത്ഥൻ ആനന്ദമൂർത്തിയായിരുന്നു. അദ്ദേഹത്തിന്റെ പ്രസംഗങ്ങൾ ഹൃദയഗഹ്വരങ്ങളിൽനിന്നും ഗളിക്കുന്ന പൂഞ്ചോലകളാണെന്നു് ഏതു പ്രസംഗം വായിച്ചാലും അറിയാം.

ആർ. ബി. ലാലാ ബയിജ്‌നാഥൻ—മോഡേൺ റിവ്യൂവിൽ സ്വാമി രാമതീർത്ഥനെപ്പറ്റി ഇപ്രകാരം എഴുതിയിരിക്കുന്നു:—

"ഞാൻ അടുത്തറിഞ്ഞിട്ടുള്ളതും, സഹകരിച്ചിട്ടുള്ളതുമായ മൂന്നാമത്തെ മഹാൻ സാക്ഷാൽകാരത്തിന്റെ ഉച്ചസ്ഥിതിക്കു് ഉദാഹരണം നൽകുവാൻ വല്ലപ്പോഴും ആവിർഭവിക്കുന്ന പരമഹംസന്മാരിൽ ഒരാളായ പഞ്ചാബിലെ സ്വാമി രാമതീർത്ഥൻ എം. എ യാണു്. യാതൊരു സ്വത്തുമില്ലാത്ത ഗുജ്രൻവാലായിലെ ഒരു യാഥാസ്ഥിതികന്റെ മകനായ സ്വാമി സർവ്വകലാശാലയിൽ പ്രഖ്യാതനായി ൨൦-ാമത്തെ വയസ്സിൽ കണക്കുവിഷയത്തിൽ എം. എ. ജയിച്ചു. അദ്ദേഹം പിന്നീടു പ്രൊഫസ്സറായെങ്കിലും താമസിയാതെ കുടുംബത്തേയും സ്നേഹിതന്മാരേയും ത്യജിച്ചു തന്റെ മനസ്സിലുള്ള തത്വത്തെ സാക്ഷാല്ക്കരിക്കുവാനുദ്യമിച്ചു. ഒരു ഉപനിഷദ്ഗ്രന്ഥവും കയ്യിലേന്തി ഹിമാലയത്തിലെ പക്ഷിമൃഗാദികളും ഗംഗയും കൂട്ടുകാരായി ചൂടും തണുപ്പും സഹിച്ചു [illegible]ങ്ങളിലെ അപകടങ്ങളെ ഗണിക്കാതെ ഈ യുവാവു തന്റെ ജ്ഞാനത്തെ ചിന്തിച്ചുകൊണ്ടു് ചിലപ്പോൾ കൈലാസത്തിലും ചിലപ്പോൾ കാശ്മീരത്തിൽ അമരനാഥത്തിലും, ചിലപ്പോൾ യമുനയുടെ ഉത്ഭവസ്ഥാനമായ യമുനോത്രിയിലും ചിലപ്പോൾ ഗംഗയുടെ ഉത്ഭവസ്ഥാനമായ ഗംഗോത്രിയിലും അലഞ്ഞുനടക്കുകയും നദീതീരങ്ങളിൽ അനവധി ദിവസം ധ്യാനിച്ചിരിക്കുകയും ചുറ്റുമുള്ള ലോകത്തെ അറിയാതെ ഗംഗാനദിയിൽ വീണുകിടക്കുകയുംമറ്റും ചെയ്തിരുന്നു. ൨൯-ാമത്തെ വയസ്സിൽ പല പ്രയാസങ്ങളും കഴിച്ചു് അദ്ദേഹം സാക്ഷാൽകാരം സമ്പാദിച്ചപ്പോൾ അദ്ദേഹം ഇന്ത്യയുടെ ശുശ്രൂഷയ്ക്കുവേണ്ടി വെളിയിൽ വന്നു് അനേകായിരം ജനങ്ങളോടു് പ്രസംഗിക്കുകയും അവരെ മാനസാന്തരപ്പെടുത്തുകയും ചെയ്തു. കായികമായ സുഖത്തേയോ ശൌചകൃത്യത്തെയോ ഗണിക്കാതെ ലഘുഭക്ഷണംമാത്രം കഴിക്കുകയും ആവശ്യത്തിൽ കൂടുതൽ ഒന്നും കൈയിൽ വെയ്ക്കാതിരിക്കുകയുമായിരുന്നു സ്വാമിയുടെ പതിവു്. ആരെങ്കിലും പണമോ വസ്ത്രമോ മറ്റോ അദ്ദേഹത്തിനു് സമ്മാനിച്ചാൽ അദ്ദേഹം ആ നിമിഷം ത

ന്നോ അതു് മററുള്ളവൎക്കു കൊടുക്കും. ആരെങ്കിലും സത്യമോ നല്ല ലക്ഷണമോ കൊടുത്താൽ ലഘുവായ ജീവിതവും ഉൽകൃഷ്ടമായ ചിന്തയും കൊണ്ടേ മോക്ഷമുള്ളു വെന്നു പറഞ്ഞു് അദ്ദേഹം അതിനെ ത്യജിക്കും. അദ്ദേഹത്തിന് മഹാത്മ്യത്തിന്റെ ബോധമോ ഡംഭമോ അഹങ്കാരമോ ലവലേശമുണ്ടായിരുന്നില്ല. ദുഃഖിതന്മാർ അദ്ദേഹത്തിന്റെ മന്ദഹാസം കണ്ടാൽ ആനന്ദവാന്മാരാകും. പുസ്തകപാരായണത്തിലുള്ളാസക്തികൊണ്ടു് അദ്ദേഹം തത്വജ്ഞാനത്തെക്കുറിച്ചു് അക്കാലത്തുള്ള പുസ്തകങ്ങൾ മുഴുവൻ വായിച്ചിട്ടുണ്ടു്. ഉപനിഷത്തുകളും, വ്യാസൻ, കൃഷ്ണൻ, ശങ്കരൻ, ബുദ്ധൻ മുതലായവരുടെ കൃതികളും അദ്ദേഹത്തിന് ഹൃദിസ്ഥിതമായിരുന്നതുപോലെതന്നെ ഡിഹരാവ്, മെതലാനാദ്ദം, കാൻറ്, സ്കോപ്പൻഹാവർ, ഫിഷ്ടെ, ഹെഗൽ, നാനാക്ക്, കബീർ മുതലായവരുടെ ഗ്രന്ഥങ്ങളും അദ്ദേഹത്തിന് മനഃപാഠമായിരുന്നു. അദ്ദേഹത്തിന്റെ ഉൎദ്ദുവിലുള്ള കവിതകൾ വേദാന്തസംബന്ധമായ സംസ്കൃതശ്ലോകങ്ങളെപ്പോലെതന്നെ സുപ്രസിദ്ധങ്ങളാണ്. ഹെൻറി അദ്ദേഹം ജപ്പാൻവഴി അമേരിക്കയിലേക്കു പോയി പണ്ഡിതന്മാരുടേയും പാമരന്മാരുടേയും പൂജാവിഗ്രഹമായിത്തീൎന്നു. ഗ്രേറ്റ്പാസിഫിക്ക് റെയിൽറോഡ് മനേജർ അദ്ദേഹത്തിന് ഒരു പൂമാൽക്കാർ സമ്മാനിച്ചപ്പോൾ അദ്ദേഹത്തിന്റെ പുഞ്ചിരി അജയ്യമാണെന്നു് പ്രസ്താവിച്ചു. അദ്ദേഹം അമേരിക്കയിൽ ശിഷ്യന്മാരുടേയും സ്നേഹിതന്മാരുടേയും സഹകരണംകൊണ്ടു സുഖിക്കുകയല്ലായിരുന്നു. ഇന്ത്യയ്ക്കുവേണ്ടി അദ്ദേഹം ഭാഗീരഥപ്രയത്നം ചെയ്തിട്ടുണ്ടു്. അദ്ദേഹത്തിന്റെ സുവിശേഷം നിരന്തരമായ കൎമ്മം ചെയ്യണമെന്നായിരുന്നു. 'ഇന്നത്തെ നമ്മുടെ ആവശ്യം സാധുക്കളെ രക്ഷിക്കുകയും ശുശ്രൂഷിക്കുകയും ചെയ്യുന്നതായ യജ്ഞം ചെയ്യുകയാണ്. അങ്ങിനെ ചെയ്യുന്നതു ഉദ്ദേശം തെററാത്തവിധത്തിലായിരിക്കണം. ഇന്ത്യയിലുള്ള സകലരും അവരെക്കാൾ സ്ഥാനത്തിലും ധനത്തിലും, ജ്ഞാനത്തിലും ശക്തിയിലും എളിയവരെ കുട്ടികളായി വിചാരിച്ചു പ്രതിഫലം ആശിക്കാതെ തള്ളമാർ പ്രേമവും പ്രോത്സാഹനവും ശുശ്രൂഷയും എപ്രകാരം പ്രകടിപ്പിക്കുമോ അപ്രകാരം സഹായിക്കട്ടെ. ഇതാണ യഥാൎത്ഥമായ നിഷ്കാമയജ്ഞം" അദ്ദേഹം തന്നെ പ്രസംഗം ചെയ്തിട്ടുള്ളതു "പ്രധിഷ്ഠാധികളെവേണം! മററുള്ളവരെയല്ലാതെ തങ്ങളെത്തന്നെ പരിഷ്കരിക്കുന്നവരായിരിക്കണം! യൂനിവേഴ്സിററിപരീക്ഷകളല്ലാതെ ആത്മാവിനെ ജയിച്ചിട്ടുള്ളവരായിരിക്കണം. പ്രായം, വിദ്യാനന്ദത്തിന്റെ യൌവനം! [illegible]— യാചിക്കുന്ന അപേക്ഷകൾ കൂടാതെ ആജ്ഞാരൂപമായ നിശ്ചയത്തോടുകൂടി, ബ്രഹ്മാണ്ഡത്തിന്റെ നിയന്താവായ നിങ്ങളുടെ ആത്മാവിനോടു ഉടൻ അപേക്ഷിക്കുക" ഇപ്രകാരമായിരുന്നു. അദ്ദേഹം അമേരിക്കയി

ൽ രണ്ടു കൊല്ലം താമസിച്ചു ൨൦ കൊല്ലത്തെ പരിചയവുംകൊണ്ടു തിരിച്ചുപോന്നു. പിന്നീടു അദ്ദേഹം ചെയ്ത പ്രസംഗങ്ങളിലും എഴുതിയ പ്രബന്ധങ്ങളിലും പൌരസ്ത്യന്റെ പാണ്ഡിത്യവും പാശ്ചാത്യന്റെ പ്രായോഗികതയും തെളിഞ്ഞു കാണുന്നു. ഇന്ത്യയുടെ ആവശ്യം "പ്രായോഗികബുദ്ധിയുടെ ദാരിദ്ര്യത്തെയും ജനസംഖ്യാധിക്യത്തെയും പരിഹരിക്കുകയാണ്. പ്രായോഗികബുദ്ധിയുടെ കുറവുകൊണ്ടാണ്, കർമ്മത്തിൽ അവജ്ഞയും, പ്രകൃതിവിരുദ്ധമായ ജാതിമതവ്യത്യാസങ്ങളും ശിശുവിവാഹങ്ങളും അജ്ഞതയും, അസ്വാതന്ത്ര്യവും ഉണ്ടായിട്ടുള്ളതു്. നമ്മുടെ പൂർവികന്മാരുടെ സമ്പാദ്യംകൂടാതെ നമുക്കൊന്നും ചെയ്യുവാൻ സാധിക്കയില്ല. പൂർവസമ്പാദ്യത്തെ ത്യജിക്കുന്ന സമുദായം വെളിയിൽനിന്നു സംഹരിക്കപ്പെടും. അതു് ഉള്ളിൽതിങ്ങിയിരുന്നാൽ ഉള്ളിൽനിന്നു നശിപ്പിക്കപ്പെടും. ഒരു രാജ്യം ഉയർത്തപ്പെടുന്നതു വിസ്താരാശയങ്ങളുള്ള വലിയ ആളുകളെക്കൊണ്ടല്ല, വലിയ ആശയമുള്ള ചെറിയ ആളുകളെക്കൊണ്ടാണ്. ഒരു സാമാന്യനായ ഇന്ത്യന്റെ ഗൃഹം ഇന്ത്യയുടെ അവസ്ഥയെ ദ്യോതിപ്പിക്കുന്നു. വരവു ചുരുക്കമെന്നും തീറ്റിപ്പോറ്റേണ്ടവരാധികമെന്നും അനർത്ഥമായ കർമ്മങ്ങൾക്കുള്ള ദ്രവ്യം കൂടുതലായും സാധാരണകാണപ്പെടുന്നു. ജനസംഖ്യയുടെ കയ്യേറ്റം ഗൌനിച്ചില്ലെങ്കിൽ രാഷ്ട്രീയ ഐക്യവും പ്രേമവുമെല്ലാം നശിച്ചുപോകും. ജാതിമതചിന്ത കൂടാതെ വിദേശസഞ്ചാരം ചെയ്യുന്നതിലേ ഗുണമുള്ളൂ! പുത്രനില്ലെങ്കിൽ സ്വർഗ്ഗമില്ലെന്നുള്ള അന്ധവിശ്വാസത്തെ കളയണം. വിവാഹം മധുരമായ ആത്മീയബന്ധമായിരിക്കണം. അയോഗ്യന്മാരും അപ്രാപ്തരുമായ സന്തതികളെ ഉണ്ടാക്കുവാൻ ദാമ്പത്യജീവിതത്തെ പാഴാക്കരുതു്. പരിശുദ്ധതകൂടാതെ ധീരതയോ, ഐക്യമോ ശാന്തിയോ ഉണ്ടായിരിക്കയില്ല. സാധുക്കളെയും സ്ത്രീകളെയും വിദ്യ അഭ്യസിപ്പിക്കയും കൃഷി, കൈത്തൊഴിൽമുതലായവ ശീലിപ്പിക്കയും അവയെപ്പറ്റിയുള്ള ജ്ഞാനം പരത്തുകയുമാണ് വിദ്യാഭ്യാസത്തിന്റെ പ്രധാനമായ ഉദ്ദേശ്യം. ജ്ഞാനദീപത്തെ കത്തിച്ചുവെക്കാതെ നമുക്കു മുന്നോട്ടുപോകാൻ വയ്യാ" സ്വാമിയെപ്പോലെ ഒരു മതപ്രാസംഗികനും സമുദായപരിഷ്കാരിയും ഇന്ത്യയുടെ ആവശ്യത്തെ ഇത്ര വിശദീകരിച്ചിട്ടില്ല. ഇന്ത്യയിലുള്ളവരിൽ വളരെ ചുരുക്കം പേർ മാത്രമേ അദ്ദേഹത്തിന്റെ ഉപദേശങ്ങളെ സാക്ഷാൽകരിച്ചിട്ടുള്ളൂ. കുറെക്കാലം പ്രചരണവേല ചെയ്തശേഷം അദ്ദേഹം വീണ്ടും ഹിമാലയത്തിൽ പ്രവേശിക്കയും [illegible]ാമത്തെ വയസ്സിൽ മരിക്കയും ചെയ്തു.

പൌരസ്ത്യരാജ്യങ്ങളിലെ തത്വജ്ഞാനവും ജപ്പാനിലെയും അമേരിക്കയിലെയും പ്രായോഗികസിദ്ധാന്തവും സമ്മേളിപ്പിക്കണമെന്നായിരുന്നു അദ്ദേഹത്തിന്റെ സന്ദേശം. അദ്ദേഹത്തിന്റെ സ്മാരകമായി

ഋഷികേശത്തു് ഒരാശ്രമം സ്ഥാപിച്ചിട്ടുണ്ടു്. അവിടെ ദുഃഖനിവാരണത്തിനായി സാധുക്കളും സന്ന്യാസിമാരും പുസ്തകപാരായണത്തിനായി പണ്ഡിതന്മാരും പല സ്ഥലങ്ങളിൽനിന്നും കൂടുന്നു.

എം. ആർ. മാധവവാര്യർ
ബി. എ. എൽ. എൽ. ബി.

---

# മുഖവുര.

സ്വാമി രാമതീൎത്ഥന്റെ പ്രസംഗങ്ങളിൽ ഏതാനും തൎജ്ജമചെയ്തുകൊണ്ടിരിക്കുമ്പോൾ എന്റെ സ്നേഹിതനായ മി. കെ. ജി. ശങ്കരപ്പിള്ള ഒരു പുസ്തകമായി പ്രസിദ്ധപ്പെടുത്തത്തക്കവിധത്തിൽ തൎജ്ജിമ ചെയ്യണമെന്ന് ആവശ്യപ്പെട്ടതനുസരിച്ചു ഞാൻ ഇത്രയും എഴുതിയിട്ടുള്ളതാകുന്നു. ഏതു നിലയിലും, തൊഴിലിലുമുള്ള മനുഷ്യനും ആചരിക്കാവുന്നതും, ശാസ്ത്രസിദ്ധാന്തങ്ങൾക്കും, അനുഭവങ്ങൾക്കും യോജിച്ചതുമായ പ്രായോഗികവേദാന്തത്തെക്കുറിച്ചുള്ള പ്രസംഗങ്ങളാണ് ഞാൻ മുഖ്യമായി പ്രസിദ്ധംചെയ്യുന്നത്. ഈ പ്രസിദ്ധീകരണം വിജയകരമാണെന്നു കാണുന്നപക്ഷം വേറെ പ്രസംഗങ്ങളും തൎജ്ജിമ ചെയ്യുന്നതായിരിക്കും,

എം. ആർ. മാധവവാര്യർ,
ബി. എ., എൽ. എൽ. ബി.

# സ്വാമി രാമതീർത്ഥൻ

അഥവാ

## പ്രായോഗികവേദാന്തം.

---

# രണ്ടാംഭാഗം.

---

### വിജയരഹസ്യം.

[ജപ്പാനിൽ ടോക്കിയോവിലെ വാണിജ്യകലാശാലയിൽവെച്ചു് രാമതീർത്ഥൻ ചെയ്ത പ്രസംഗം]

**സഹോദരങ്ങളേ!**

ഇന്ത്യയെക്കാൾ ജപ്പാൻ വ്യക്തമായും യുക്തമായും അറിഞ്ഞിട്ടുള്ള ഒരു വിഷയത്തെക്കുറിച്ചു് ഇന്ത്യയിൽനിന്നും ഒരു വിദേശി വന്നു് നിങ്ങളോടു പ്രസംഗിക്കുന്നതു് അസംഗതമായി നിങ്ങൾക്കു തോന്നുന്നുണ്ടോ? പക്ഷെ അങ്ങിനെ തോന്നുമായിരിക്കാം. എന്നാൽ പലകാരണങ്ങളാൽ ഒരാചാര്യനെന്ന നിലയിലാണു ഞാൻ നിങ്ങളുടെ മുമ്പിൽ നില്ക്കുന്നതു്.

ആശയത്തെ നിപുണതയോടുകൂടി പ്രയോഗത്തിൽ വരുത്തുന്നതു് ഒരു സംഗതിയും, അതിന്റെ അന്തരാർത്ഥത്തെ ഗ്രഹിക്കുന്നതു വേറൊരു സംഗതിയുമാകുന്നു. ഈ ചില സാമാന്യതത്വങ്ങളെ അനുസരിച്ചു് ഒരു രാജ്യക്കാർ ശ്രേയോന്മുഖന്മാരായി ഭവിക്കുന്നുവെങ്കിലും ആ തത്വങ്ങളെ രാജ്യവാസികളുടെ അന്തരംഗം വിശദമായി മനസ്സിലാക്കുകയും ഒരു സുസമ്മതമായ സിദ്ധാന്തത്താൽ ഉറപ്പിക്കുകയും ചെയ്തില്ലെങ്കിൽ ആ രാജ്യം അധോമുഖമാകുവാനിടയുണ്ടു്. വിജയകരമായി ഒരു ശസ്ത്രക്രിയ ചെയ്യുന്ന വേലക്കാരനു വൈദ്യസിദ്ധാന്തത്തെക്കുറിച്ചു് ഒരു ഗന്ധവുമില്ലാത്തതിനാൽ അയാളെ വൈദ്യനെന്നു പറഞ്ഞുകൂട. ഒരു യന്ത്രമോടിച്ചുകൊണ്ടുപോകുന്ന വേലക്കാരന്റെ പ്രവൃത്തി സിദ്ധാന്താസ്പദമല്ലാത്തതിനാൽ അയാൾ ഇഞ്ചിനീയരാകുന്നില്ല. ഒരു രോഗിയുടെ വ്രണത്തിൽ തുണികെട്ടി ഒരാഴ്ചയോളവും വെക്കുകയും ദിവസവും അതിൽ വാൾകൊണ്ടു തൊടുകയും ചെയ്യുന്ന ഒ

ഒരു ഡാക്ടരുടെ കഥ നാം വായിച്ചിട്ടുണ്ടല്ലോ. കെട്ടുകൊണ്ട് അന്തരീക്ഷത്തിൽനിന്നും മറച്ചുവെച്ചിരുന്ന വ്രണം വേഗത്തിൽ സുഖപ്പെട്ടു. ദീനം സുഖപ്പെടുന്നതിനു ഡാക്ടർ പറഞ്ഞ കാരണം വായുവിന്റെ സ്പർശമാണെന്നാകുന്നു. അയാളുടെ രോഗികളും അങ്ങിനെതന്നെ വിചാരിച്ചു. കെട്ടിവെക്കുന്നതിനേക്കാൾ ഗുണകരമായ ചികിത്സ ആവശ്യമുള്ള രോഗങ്ങളെ ഈ ഡാക്ടർ ചികിത്സിച്ചതിൽ തോല്വിയല്ലാതെ ഉണ്ടായിട്ടില്ല. അതുകൊണ്ട്, സൽസിദ്ധാന്തവും സൽപ്രയോഗവും ഒരേസമയം ഉണ്ടായിരിക്കണമെന്നു സിദ്ധമാകുന്നു. ജപ്പാൻ എന്റെ രാജ്യമാണെന്നും, ജപ്പാൻകാർ എന്റെ നാട്ടുകാരാണെന്നും ഞാൻ വിചാരിക്കുന്നു. യുക്തിവാദംകൊണ്ടുതന്നെ നിങ്ങളുടെ പ്രപിതാമഹന്മാർ ഇന്ത്യയിൽനിന്നും പോന്നവരാണെന്ന് എനിക്കു തെളിയിക്കുവാൻ കഴിയും. നിങ്ങളുടെ പൂർവ്വന്മാർ എന്റെ പൂർവ്വന്മാരാണ്. അതുകൊണ്ട് ഒരു വിദേശിയെന്ന നിലയിലല്ല, ഒരു സഹോദരനെന്ന നിലയിലാണ് നിങ്ങളെ അഭിവാദ്യം ചെയ്യുന്നതിനു ഞാൻ ആഗതനായിട്ടുള്ളതു. ഈ അവകാശസ്ഥാപനത്തിന് എന്നെ പ്രേരിപ്പിക്കുന്ന വേറൊരു കാരണവുമുണ്ട്. എന്റെ സ്വഭാവവും ശീലവും ജീവിതഗതിയും ആദർശങ്ങളും നോക്കിയാൽ ഞാൻ ജന്മനാ ജപ്പാൻകാരനാണ്. ഈ മുഖവുരയോടുകൂടി ഞാൻ വിഷയത്തിലേക്കു പ്രവേശിച്ചുകൊള്ളട്ടെ.

വിജയരഹസ്യം പരസ്യമായ രഹസ്യമാകുന്നു. എല്ലാവർക്കും ഈ വിഷയത്തെക്കുറിച്ച് എന്തെങ്കിലും പറയുന്നതിനു കാണും. അതിന്റെ പൊതുതത്വങ്ങളെ വിമർശിച്ചുള്ള പ്രസംഗങ്ങൾ നിങ്ങൾ ധാരാളം കേട്ടിരിക്കാം. ജനങ്ങളുടെ മനസ്സിൽ ആ തത്വങ്ങളെ അടിച്ചുകയററത്തക്കവണ്ണം വിഷയത്തിനു പ്രാധാന്യമുള്ളതിനാൽ ഞാൻ പുനരാവർത്തനം ചെയ്യുന്നതിനെ ക്ഷമിക്കുക.

## ൧. വിജയത്തിന്റെ ഒന്നാമത്തെ തത്വം.—കർമ്മം.

ആദ്യമായി നമ്മുടെ ചുററുമുള്ള പ്രകൃതിയോട് ഈ ചോദ്യം ചോദിക്കാം. ഒലിച്ചുകൊണ്ടിരിക്കുന്ന അരുവികളിലെ ഗ്രന്ഥങ്ങളും കല്ലുകളിലെ പ്രസംഗങ്ങളും നിരന്തരപ്രയത്നത്തിന്റെ മാഹാത്മ്യത്തെ അവിതർക്കിതമായി ഘോഷിക്കുന്നു. പ്രകാശമാണു നമ്മുടെ നയനങ്ങൾക്ക്. കാഴ്ച നൽകുന്നത് സകല ജീവജാലങ്ങൾക്കും പ്രകാശം ശക്തിയെ പ്രദാനം ചെയ്യുന്നു. ഈ പ്രകാശം പ്രസ്തുതവിഷയത്തെ എങ്ങിനെ പ്രകാശിപ്പിക്കുന്നുവെന്നു നമുക്കു നോക്കാം. ഒരു സാധാരണ വിളക്കു നോക്കുക. വിളക്കിന്റെ ദീപ്തിക്കും ശോഭയ്ക്കും നിദാനമായിട്ടുള്ള കർമ്മം അതു തിരിയും എണ്ണയും സദാ ഉപയോഗിക്കുന്നുവെന്നുള്ളതാ

ണ്ട്. വിളക്കിന്റെ ആത്മാവായ എണ്ണയെയും തിരിയെയും അത് സദാ ഉപയോഗിച്ചുകൊണ്ടിരിക്കുകയും തൽഫലമായി പ്രഭാപൂരമുണ്ടാകുകയും ചെയ്യുന്നു. നിങ്ങൾ ആത്മാവിനെ ഉപയോഗിച്ചില്ലെങ്കിൽ നിഷ്പ്രയോജനമാകുമെന്ന് വിളക്ക പഠിപ്പിക്കുന്നു. നിങ്ങൾ നിങ്ങളുടെ ശരീരത്തിനു സുഖവും ഭോഗവും ആശിക്കുന്നുവെങ്കിലോ നിങ്ങളുടെ സമയം ആഡംബരങ്ങൾക്കോ അമിതഭോഗങ്ങൾക്കോ ചിലവിടുന്നുവെങ്കിലോ നിങ്ങളുടെ അഭിവൃദ്ധിയല്ല ആലസ്യം നിങ്ങൾക്കു മരണത്തെയുണ്ടാക്കും. നേരെമറിച്ച്, നിരന്തരകർമ്മമാണു നിങ്ങൾക്കു ജീവൻ തരുന്നത്. പ്രവഹിക്കുന്ന നദിയേയും നിശ്ചലമായ കുളത്തെയും നിങ്ങൾ നോക്കുക. ഒഴുകുന്ന നദിയുടെ ജലം ശുദ്ധവും ആകർഷണീയവും നവീനവും പാനയോഗ്യവുമാകുന്നു. നേരെമറിച്ച്, കുളത്തിലെ വെള്ളം കെട്ടിയായി പായൽ പിടിച്ചു നാറുന്നു. നിങ്ങൾക്കു വിജയമുണ്ടാകണമെങ്കിൽ നദിയുടെ ഗതിയെ അനുകരിച്ച് എപ്പോഴും പ്രവൃത്തിനിരതരാകുക. തിരിയും എണ്ണയും നശിച്ചുപോകുമെന്നു വിചാരിക്കുന്നവനു മോക്ഷമില്ല. നദിയുടെ നയത്തെ അനുസരിച്ചു സദാ പ്രവർത്തിക്കുകയും സദാ കൈയിൽ വന്നതിനെ സ്വീകരിക്കുകയും പരിസരങ്ങൾക്കനുകൂലമായി പ്രവർത്തിക്കുകയും ചെയ്യുക. നിരന്തരമായ പ്രവൃത്തിയാണു വിജയത്തിന്റെ മൂലകാരണം. ഉത്തമത്തിൽ നിന്നും ഉത്തമതമത്തിലേക്ക ആത്മാവിനെ നയിക്കുക. ഈ തത്വത്തെ നിങ്ങൾ അംഗീകരിച്ചാൽ നിങ്ങൾ എളിയവനായിരിക്കുന്നതുപോലെ വലിയവനായിരിക്കുകയും ചെയ്യാം.

## ൨. ആത്മത്യാഗം.

എല്ലാവരും വെളുത്തവസ്തുക്കളെ ഇഷ്ടപ്പെടുന്നു. അവ എല്ലാവരുടെയും ഇഷ്ടത്തെ അർഹിക്കുന്നതെങ്ങിനെയെന്നു ചിന്തിച്ചുനോക്കാം. വെളുത്തതിന്റെ വിജയകാരണം നമുക്ക കണ്ടുപിടിക്കാം. കറുത്തവസ്തുക്കൾ എവിടെയും തിരസ്കൃതവും അവമാന്യവുമായിരിക്കുന്നതിനുള്ള കാരണവും നമുക്ക് അന്വേഷിക്കാം. പ്രകൃതിശാസ്ത്രം വർണ്ണങ്ങളുടെ പ്രവർത്തനം നമ്മെ പഠിപ്പിക്കുന്നു. ചുവപ്പ് ചുവന്നതോ പച്ച പച്ചിച്ചതോ കറുപ്പ് കറുത്തതോ അല്ലെന്നും കാണുന്നതുപോലല്ല പരമാർത്ഥമെന്നും നാം അറിയുന്നു. ചുവന്ന റോസാകുസുമത്തിന് ആ നിറം കിട്ടിയത് അത് ആ നിറത്തെ പ്രതിബിംബിപ്പിക്കുന്നതുകൊണ്ടാണ്. സൂര്യരശ്മിയിലുള്ള ഇതരവർണ്ണങ്ങളെയെല്ലാം റോസാപ്പൂവ് ഗ്രഹിച്ചിരിക്കുകയാണ്. അതു ഗ്രസിക്കാത്തതും ആവശ്യപ്പെടാത്തതും പുറന്തള്ളുന്നതുമായ നിറമാണ് അതിനു ശോഭനൽകുന്നത്. റോസ് ഗ്രസിച്ച നിറങ്ങൾ അതിനുള്ളതായി ആരും പറയുന്നില്ല. പച്ചിലകൾ പച്ചയൊഴിച്ചുള്ള വർണ്ണങ്ങളെ ഗ്രസിച്ച ശോഭായമാനമായിരിക്കുന്നു.

മൃത്തവസ്തുക്കൾ എല്ലാവസ്തുക്കളേയും ഗ്രസിക്കുകയും ഒന്നിനേയും പു
റത്തുവിടാതിരിക്കുകയും ചെയ്യുന്നു അവസ്ഥ ത്യാഗമോ ധർമ്മമോ ഇല്ല
ത്ത ഒരു ഭക്ഷിക്കുന്നതൊരിക്കലും തൃപ്തിക്കുന്നില്ല. മനുഷ്യൻ സ്വീകരിക്കു
ന്നതിനെ അന്യന്മാർക്കു കൊടുത്തില്ലെങ്കിൽ അവൻ കല്ലുപോലെ ക
ട്ടിയായിപ്പോകുമെന്ന്, പ്രകൃതി നമ്മെ പഠിപ്പിക്കുന്നു. കിട്ടുന്നതിനുള്ള മാർഗ്ഗം
കൊടുക്കുകയാകുന്നു. നിങ്ങൾക്കു ശുഭ്രതയുണ്ടാകണമെങ്കിൽ നിങ്ങൾ
ക്കു കിട്ടുന്നതെല്ലാം പരിസരത്തിലേക്കു തൃജിക്കുക. നിങ്ങൾ ശുഭ്രവസ്തു
ക്കളുടെ ഗുണം സമ്പാദിച്ചാൽ വിജയികളാകും. ഞാൻ വെളുത്ത പുരു
ഷന്മാരെ പറയുന്നത്, യൂറോപ്യന്മാരെയാണോ? യൂറോപ്യന്മാർ മാത്രമല്ല.
വെളുത്ത കണ്ണാടിയും വെളുത്ത പവിഴവും വെളുത്ത പ്രാവും വെളുത്ത
മഞ്ഞും പവിത്രതയുടേയും ധർമ്മത്തിന്റേയും ചിഹ്നങ്ങളെന്നുള്ള നില
യിൽ നിങ്ങളുടെ ആചാര്യന്മാരാണ്. അതുകൊണ്ടു നിങ്ങൾ ത്യാഗ
ബുദ്ധി സമ്പാദിക്കുകയും നിങ്ങൾക്കു കിട്ടുന്നതിനെ മറ്റുള്ളവർക്കു കൊ
ടുക്കുകയും ചെയ്യുക. നിങ്ങൾക്കു സ്വാർത്ഥപ്രതിപത്തിയില്ലെങ്കിൽ നി
ങ്ങൾ വെളുത്തവരാകും. ഒരു വിത്ത്, വൃക്ഷമായി മുളയ്ക്കുന്നതിനു നാശ
ത്തെ പ്രാപിക്കുന്നു. പൂർണ്ണമായ ആത്മത്യാഗത്തിന്റെ അവസാനഫ
ലം സിദ്ധിയാണ്. നാം ജ്ഞാനത്തെ വിതരണം ചെയ്യുന്തോറും
നമുക്കു കൂടുതൽ ജ്ഞാനം ലഭിക്കുന്നുവെന്നുള്ള പരമാർത്ഥത്തെ ലോ
കത്തിലുള്ള എല്ലാ ആചാര്യന്മാരും സമ്മതിക്കുന്നതാണ്.

### ൬. ആത്മവിസ്മൃതി.

നാം പ്രസംഗിക്കുന്നുവെന്നുള്ള ആശയം മനസ്സിൽ തോന്നു
മ്പോൾ നമ്മുടെ പ്രസംഗം വിഫലമാകുമെന്നു വാദപ്രതിവാദയോഗങ്ങ
ളിൽ സംസാരിച്ചു പരിചയമുള്ള വിദ്യാർത്ഥികൾക്കറിയാം. നിങ്ങൾ
ജോലിയിൽ ഏർപ്പെട്ടിരിക്കുമ്പോൾ, തന്നത്താൻ മറന്ന് അതിൽത
ന്നെ മനസ്സുവെച്ചാൽ നിങ്ങൾക്കു വിജയം തീർച്ചയായുണ്ടാകും. നി
ങ്ങൾ ആലോചിക്കുകയാണെങ്കിൽ അതിൽതന്നെ മുഴുകിയാൽ വിജ
യമുണ്ട്. നിങ്ങൾ വേലചെയ്യുകയാണെങ്കിൽ നിങ്ങളുടെ ആത്മാവു
വേലയാണെന്നു കരുതുക. എന്നാൽ മാത്രമേ നിങ്ങൾക്കു ജയമുള്ളൂ.

തന്നെത്താൻ മറക്കുന്നകാലത്തു് നിങ്ങളെല്ലാം
ചെന്നിടും സ്വാതന്ത്ര്യമാം സിന്ധുവിൻമറുകരെ.

ഇന്ത്യയിലെ സുപ്രസിദ്ധമുകിലചക്രവർത്തിയായ അക്ബറി
ന്റെ സന്നിധാനത്തിൽ ഉദ്യോഗത്തിനു ചെന്ന രണ്ടു രാജപുത്ത് യുവാ
ക്കന്മാരുടെ കഥ ഇവിടെ പ്രസ്താവയോഗ്യമാണ്. അക്ബർ അവരു
ടെ യോഗ്യതകളെപ്പറ്റി ചോദിച്ചു. അവർ യുദ്ധവീരന്മാരാണെന്ന്

മറുപടിപറഞ്ഞു. അവരുടെ പ്രസ്താവത്തിന്ന തെളിവുവേണമെന്നു ചക്രവർത്തിയാവശ്യപ്പെട്ടു. രണ്ടുപേരും ഉറയിൽനിന്ന കഠാരി ഊരി അക്ബറുടെമുമ്പിൽ മിന്നൽപോലെ കഠാരികൾ വീശപ്പെട്ടു. കഠാരിയുടെ പ്രകാശം അവരുടെ ആന്തരധീരതയുടെ ചിഹ്നമായിരുന്നു. രണ്ടുപേരും പരസ്പരം കഠാരി നെഞ്ചത്തുകുത്തി. അലക്ഷ്യമായ നിശ്ചയബലത്തോടുകൂടി കഠാരി നെഞ്ചത്തു കുത്തിയിറക്കി അവർ ധീരത തെളിയിച്ചു. അവരുടെ ശരീരം നിലംപതിച്ചു. ആത്മാക്കൾ കൂട്ടുചേന്നു. അവർ ധീരന്മാരാണെന്നു തെളിഞ്ഞു. ഈ പരിഷ്കൃതകാലത്തു് അതിഭയങ്കരമായിത്തോന്നുന്ന ഈ കഥയെയല്ല, അതിന്റെ ഗുണപാഠത്തെയാണു ഞാൻ നിങ്ങളുടെ ശ്രദ്ധയിൽ പെടുത്തുന്നതു്. നിങ്ങളുടെ നിസ്സാരമായ അഹംബുദ്ധിയെ ത്യജിച്ചു് അതിനെ കർമ്മാനുഷ്ഠാനത്തിൽ വിസ്മരിച്ചു പ്രവർത്തിച്ചാൽ വിജയം കരഗതമാകുമെന്നാണു ഗുണപാഠം. ഈ പ്രകാരമല്ലാതെ സംഭവിക്കുവാൻ നിവൃത്തിയില്ല. നിങ്ങളുടെ പ്രയത്നത്തിൽ വിജയത്തിനുള്ള ആഗ്രഹം നശിച്ചു ലയിക്കുമ്പോഴാണു നിങ്ങൾക്കു വിജയം സിദ്ധിക്കുന്നതെന്നു പറഞ്ഞുകൂടയോ?

## ൪. സാർവ്വത്രികസ്നേഹം.

സ്നേഹം മറ്റൊരു വിജയരഹസ്യമാകുന്നു കൈക്കു് ജീവിക്കണമെങ്കിൽ അതു്, ശരീരത്തിലുള്ള എല്ലാ അവയവങ്ങളേയും സ്നേഹിക്കണം. എന്റെ പ്രയത്നംകൊണ്ടു ശരീരത്തിന്നു മുഴുവൻ ലാഭമുണ്ടാകുന്നതെന്തിനെന്നു കരുതി, കൈ പ്രത്യേകമായിരുന്നാൽ അതിന്നു സഹായമുണ്ടാകയില്ലെന്നു മാത്രമല്ല മരിക്കുകയും ചെയ്യും. കൈയുടെ സ്വാർത്ഥം ശരിയാകണമെങ്കിൽ അതു് പേനാകൊണ്ടോ വാളുകൊണ്ടോ പ്രവർത്തിച്ചുണ്ടാക്കിയ ഭക്ഷണപാനീയങ്ങൾ വായിലിടാതെയും മറ്റംഗങ്ങൾക്കു മാതൃപൂർവ്വം പോഷണം നൽകാതെയും ആഹാരസാധനങ്ങളെല്ലാം കയ്യുടെ ഉള്ളിൽ കുത്തിവെക്കണം. ഈ കുത്തിവെപ്പോ കടന്നലിന്റെ കടിയോ കൈക്കു വണ്ണമുണ്ടാക്കാം. എന്നാൽ ഈ വണ്ണം ഗുണത്തേക്കാളധികം ദോഷമാണു ചെയ്യുന്നതു്. വീർത്തുവരുന്നതു് ആരോഗ്യത്തിന്റെയോ പോഷണത്തിന്റെയോ ലക്ഷണമല്ല. ദീനം പിടിച്ച കൈയ് അതിന്റെ സ്വാർത്ഥതകൊണ്ടു മരണമടയും. കയ്യുടെ വ്യക്തി ശരീരത്തിലുള്ള മറ്റവയവങ്ങളുടെ വ്യക്തിയോടു സംഘടിതമാണെന്നും എല്ലാം ഒരു ശക്തിയുടെ ഭിന്നഭാഗങ്ങളാണെന്നും പ്രായോഗികമായ ബോധം കൈക്കുണ്ടാകുമ്പോഴും അതിന്നു ലഭിക്കുന്ന ഗുണത്തെ ശരീരത്തിന്നു പൊതുവെയുള്ള ഗുണത്തിൽനിന്നും ഭിന്നമാക്കാതെയും ഇരിക്കുമ്പോഴുമാണു കൈക്കു പോഷണം സിദ്ധിക്കു

സഹകരണമെന്നു പറയുന്നതു്, പ്രേമത്തിന്റെ ഉത്ഭവമായ ഒരു പ്രകാശനംമാത്രമാണു്. നിങ്ങൾ സഹകരണത്തിന്റെ ഗുണങ്ങളെക്കുറിച്ചു ധാരാളം കേട്ടിരിക്കാം. ഞാൻ അതിനെക്കുറിച്ചു പ്രസംഗിക്കുന്നില്ല. ആ സഹകരണം നിങ്ങളുടെ ഹൃദയാന്തർഭാഗത്തു് കുടികൊള്ളുന്ന പ്രേമത്തിന്റെ സന്താനമായിരുന്നാൽ കൊള്ളാം. നിങ്ങൾ പ്രേമമായിത്തീൎന്നാൽ വിജയികൾക്കും. സാമാനം വാങ്ങുവാൻ വരുന്നവരുടെ കാൎയ്യം സ്വന്തകാൎയ്യമായി വിചാരിക്കാത്ത കച്ചവടക്കാരൻ ജയിക്കുന്നില്ല. അയാൾക്കു് ഐശ്വൎയ്യം വേണമെങ്കിൽ, അയാൾ സാമാനംവാങ്ങുന്നവരെ സ്നേഹിക്കണം. ഹൃദയപൂൎവ്വമായി സ്നേഹിക്കുന്നവനെങ്കിലേ വണിക്കിനു് വിജയമുള്ളു.

## ൭. ആനന്ദം.

വിജയത്തിനുള്ള ഒരു അപ്രധാനമല്ലാത്ത രഹസ്യം ആനന്ദമാകുന്നു. എന്റെ സഹോദരന്മാരെ! നിങ്ങൾ സ്വഭാവേന ആനന്ദതുന്ദിലന്മാരാണു്. നിങ്ങളുടെ പ്രകാശമാനമായ മുഖകമലങ്ങളിൽ പുഞ്ചിരി കാണുന്നതു് എനിക്കു സന്തോഷാവഹമാണു്. നിങ്ങൾ പുഞ്ചിരിതൂകുന്ന കുസുമങ്ങളാകുന്നു. നിങ്ങൾ മനുഷ്യച്ചെടിയുടെ പുഞ്ചിരി തുളുമ്പുന്ന കിളുന്നുകളാണു്. നിങ്ങൾ ആനന്ദത്തിന്റെ മൂൎത്തികളാകുന്നു. ഈ പ്രകൃതി നിങ്ങളുടെ കാലാവസാനംവരെ പാലിക്കണമെന്നാണു് എനിക്കു നിങ്ങളോടു പറയുവാനുള്ളതു്. അതെങ്ങിനെ സാധിക്കാമെന്നു ചിന്തിക്കുകതന്നെ.

നിങ്ങളുടെ പ്രയത്നഫലങ്ങളെക്കുറിച്ചു് ഉൽകണ്ഠയരുതു്. ഭാവിയെക്കുറിച്ചു ചിന്തിച്ചിരിക്കരുതു്. ജയത്തേയോ അപജയത്തേയോകുറിച്ചു ചിന്തയരുതു്. സംശയവും ഭയവും നിങ്ങളെത്തീണ്ടരുതു്. കൎമ്മത്തിനുവേണ്ടി കൎമ്മം ചെയ്യുക. കൎമ്മം തന്നെയാണു് അതിന്റെ സ്വപ്രതിഫലം. കഴിഞ്ഞതിനെക്കുറിച്ചു ശോചിക്കാതെയും വരാൻ പോകുന്നതിനെപ്പററി ഉൽക്കണ്ഠയുണ്ടാകാതെയും നിരന്തരം പ്രയത്നിക്കുവിൻ. ജീവത്തായ വൎത്തമാനകാലത്തിൽ കൎമ്മം ചെയ്യുവിൻ. ഈ സമ്പ്രദായം നിങ്ങളെ ഏതു പരിസരത്തിലും സന്തുഷ്ടനാക്കുകതന്നെ ചെയ്യും. പ്രകൃതിയുടെ അഭേദ്യനിയമമായ ആകൎഷണംകൊണ്ടു്, ചൈതന്യമുള്ള ഒരു വിത്തിനു വികസിക്കുവാൻ ജലവും വായുവും പൃഥ്വിയും അതിനോടു ചേരുന്നു. ആനന്ദവാനും ഉത്സാഹിയുമായ ഒരു കൎമ്മിക്കു്, പ്രകൃതി സൎവ്വവിധസഹായങ്ങളും ചെയ്തുകൊടുക്കുന്നു. "കൂടുതൽ വെളിച്ചം കിട്ടുന്നതിനുള്ള ഏകമാൎഗ്ഗം നമുക്കുള്ള വെളിച്ചത്തെ വിശ്വാസപൂൎവ്വം ഉപയോഗിക്കുകയാണു്". നിങ്ങൾ ഒരു കൂരിരുട്ടുള്ള രാത്രിയിൽ വഴിയിൽ ദൂരം നടക്കുന്നവനായിരിക്കട്ടെ. നിങ്ങളുടെ കൈയി

ലുള്ളവെളിച്ചംപത്തടിദൂരമുള്ള സ്ഥലത്തെ മാത്രമെ പ്രകാശമാനമാകുന്നുള്ളുവെന്നു വിചാരിച്ചു മുഴുവൻ ദൂരവും ഇരുളനിറഞ്ഞതാണെന്നു കരുതരുതു്. വെളിച്ചമെത്തുന്നിടത്തോളംദൂരം നടക്കുമ്പോൾ പിന്നിട്ടു പത്തടി പ്രകാശമാനമായിത്തന്നെയിരിക്കും. ഇരുട്ടിൽ ഒരു ചെറിയ സ്ഥലത്തെ നാം ദർശിക്കുന്നില്ല. അതുപോലെ യഥാൎത്ഥമായ ചൈതന്യമുള്ള കൎമ്മിയുടെ പന്ഥാവിൽ ഈ നിയമപ്രകാരം ഇരുളടഞ്ഞ സ്ഥലം കാണുകയില്ല. പിന്നെന്തിനാണു് വരാൻ പോകുന്നതിനെക്കുറിച്ചു് വിഷമിച്ചു നമ്മുടെ ആനന്ദപൂൎണ്ണമായ ആത്മാവിനെ മന്ദിഭവിപ്പിക്കുന്നതു്? നീന്തറിയുവാൻ വയ്യാത്തവൻ പെട്ടെന്നു തടാകത്തിൽ മറിഞ്ഞുവീണാൽ അമ്പരന്നു പോകയില്ലെങ്കിൽ രക്ഷപ്രാപിക്കും. മനുഷ്യന്റെഭാരം വെള്ളത്തിന്റേതിനെക്കാൾ കുറവാകയാൽ അവൻ ഉപരിതലത്തിൽ പൊന്തിക്കിടക്കും. എന്നാൽ സാധാരണമനുഷ്യർ അവരുടെ മനസ്സിന്റെ നിശ്ചഞ്ചലത്വം വെടിഞ്ഞു കിതച്ചു് വ്യഗ്രാളപ്പെട്ടു്, പൊന്തുന്നതിനു് ശ്രമിക്കുമ്പോൾ വെള്ളത്തിലാണ്ടുപോകും. അതുകൊണ്ടു് മിക്കവാറും ഭാവിജയത്തിനു വേണ്ടിയുള്ള തൃഷ്ണയും ഇളക്കവും അപജയത്തെ ഉണ്ടാക്കുന്നു.

ഭാവിയെ ആശ്രയിക്കുകയും വിജയത്തിന്റെ പിറകെ ഓടുകയും ചെയ്യുന്ന വിചാരത്തിന്റെ സ്വഭാവത്തെ വിശകലനം ചെയ്തു നോക്കിക്കളയാം. അതിൻപ്രകാരമത്രെ മനുഷ്യൻ അവന്റെ നിഴൽ പിടിക്കുവാൻ പായുന്നതു്.

അവൻ കാലാന്തംവരെ ഓടിയാലും അതിനെ ഒരിക്കലും പിടിക്കുകയില്ല. എന്നാൽ അവൻ പിൻതിരിഞ്ഞു് സൂൎയ്യന്റെ നേരെ നോക്കട്ടെ. ഉടനെകാണാം നിഴൽ അവന്റെ പിറകെ ഓടുന്നതു്. നിങ്ങൾ എപ്പോൾ വിജയത്തെ പുറംതള്ളി പിൻതിരിയുന്നുവോ ആ നിമിഷത്തിൽ ഭാവിഫലങ്ങളെക്കുറിച്ചു് നിങ്ങൾക്കു് വിചാരമില്ലാതാകുകയും നിങ്ങളുടെ ഓജസ്സു മുഴുവൻ വൎത്തമാനകൃത്യങ്ങളിൽ ഏകതാനമായി വ്യാപരിക്കുകയും ചെയ്യുന്നു. അപ്പോൾ വിജയം നിങ്ങളുടെ കൂടെയുണ്ടു്. നിങ്ങളെ അതു് അനുധാവനം ചെയ്യുന്നുണ്ടു്. അതുകൊണ്ടു് വിജയത്തിന്റെ പിറകെ ഓടാതെയും അതിനെ ലക്ഷ്യമാക്കാതെയും ഇരുന്നാൽ വിജയം നിങ്ങളെ തേടിവരും. ഒരു കോടതിയിൽ മജിസ്ത്രേട്ടു് കക്ഷികളേയും വക്കീലന്മാരേയും ശിപായിമാരേയും തേടിപ്പോകുന്നില്ല. മജിസ്ത്രേട്ടു് ന്യായാധിപപീഠത്തെ അലങ്കരിച്ചു് സ്വസ്ഥാനിയിലിരുന്നാൽ അനുസാരികളെല്ലാം താനെ ഉണ്ടായിക്കൊള്ളും. പ്രിയസ്നേഹിതരേ! നിങ്ങൾ അഗാധമായ ആനന്ദത്തിൽ മുഴുകി നിങ്ങളുടെ കൃത്യത്തെ അനുഷ്ഠിച്ചുകൊണ്ടിരുന്നാൽ നിങ്ങൾക്കു വിജയത്തിനാവശ്യമുള്ളവയെല്ലാം നിങ്ങളുടെ പാദകമലങ്ങളെ അഭയം പ്രാപിക്കും.

## ൬. ഭയഹീനത.

നിങ്ങൾ അനുഭവിച്ചറിയണമെന്നു ഞാൻ പ്രാർത്ഥിക്കുന്നതും ഏററവും ശ്രദ്ധേയമായതുമായ അടുത്ത തത്വം ഭയഹീനതയാണു്. ഗർജ്ജിക്കുന്ന സിംഹങ്ങളെ ഒരു നോട്ടത്താൽ മരുക്കാം. ക്രുദ്ധിക്കുന്ന ശത്രുക്കളെ ഒരു വീക്ഷണത്താൽ ശാന്തമാക്കാം. ഭയഹീനമായ ഒരു പ്രവൃത്തികൊണ്ടു് വിജയം കരസ്ഥമാക്കാം. ഹിമാലയപർവ്വതത്തിലെ, ഘോരവിപിനങ്ങളിൽ ഞാൻ അലഞ്ഞു നടന്നിട്ടുണ്ടു്. ഞാൻ കടുവാ കരടി, ചെന്നാ മുതലായവയേയും വിഷജന്തുക്കളേയും നേരിട്ടിട്ടുണ്ടു്. എനിക്കു് ഒരുപദ്രവവും ഉണ്ടായിട്ടില്ല. വന്യമൃഗങ്ങളുടെനേരെ മുഖത്തു നോക്കി ദൃഷ്ടികൾ കൂട്ടിമുട്ടുമ്പോൾ അവ ഭയന്നുപോകുന്നു. അതിഭയങ്കരങ്ങളായ മൃഗങ്ങൾ പേടിച്ചുമണ്ടുന്നു. നിങ്ങൾ നിർഭയരായിരുന്നാൽ ഒരുപദ്രവവുമുണ്ടാകയില്ല. പൂച്ചയെ കാണുമ്പോൾ മാടപ്രാവു കണ്ണടയ്ക്കുന്നു. തനിക്കു് പൂച്ചയെ കാണുവാൻ പാടില്ലാത്തതിനാൽ തന്നെ പൂച്ച കണ്ടില്ലെന്നാണതിന്റെ വിചാരം. ഫലമെന്താണു്?. പൂച്ച മാടപ്രാവിനെ ഒരുചാട്ടത്തിൽപിടിച്ചു പലഹാരമാക്കുന്നു. ഒരു വ്യാഘ്രത്തെപ്പോലും ഭയഹീനതകൊണ്ടു് മരുക്കാം. ഭയപ്പെടുന്നവരു ഒരു പൂച്ചയ്ക്കുപോലും മഴങ്ങാം. വിറയ്ക്കുന്നകൈകൊണ്ടു് ഒരു പാത്രം വെള്ളത്തെ മറെറാരു പാത്രത്തിലേക്കു പകരുവാൻ പ്രയാസമാണു്. അവന്റെ കൈയിൽനിന്നു തുളുമ്പിയായും വെള്ളം താഴെപ്പോകും. സ്ഥിരവും നിർഭയവുമായ കൈകൊണ്ടു് ഒരുതുള്ളിപോലും താഴെക്കളയാതെ വെള്ളം പകരുവാൻ പ്രയാസമില്ല. പ്രകൃതി നിസ്തുല്യമായ വാഗ്വാദങ്ങളോടുകൂടി പഠിപ്പിക്കുന്ന ഒരു പാഠമാണിതു്.

ഒരിക്കൽ ഒരു പഞ്ചാബിശിപായി ഒരു കഠിനരോഗം വന്നു കപ്പലിൽ കിടക്കുമ്പോൾ ഡാക്ടർ അയാളെ പരിശോധിച്ചശേഷം കടലിൽ തള്ളുവാൻ വിധി കല്പിച്ചു. ഈ ഡാക്ടർമാർ ചിലപ്പോൾ മരണവിധികൂടി എഴുതിക്കളയും. ശിപായി ഈ വിവരമറിഞ്ഞു. സാമാന്യമനുഷ്യർ ഗത്യന്തരമില്ലാതാകുമ്പോൾ ഭയഹീനതയുള്ളവരാവുന്നതാണു്. അയാൾ പേടിയകലെക്കളഞ്ഞു ചാടിയെഴുന്നേററു. തോക്കുമെടുത്തു ഡാക്ടരുടെ നേരേ ചൂണ്ടി 'എനിക്കു സുഖക്കേടുണ്ടോ? നീ അങ്ങിനെ പറയുന്നോ? നിന്നെ ഞാൻ വെടിവെച്ചു കൊല്ലും' എന്നു പറഞ്ഞു. ഭയവിഹ്വലനായ ഡാക്ടർ ഉടൻതന്നെ ശിപായി ആരോഗ്യവാനാണെന്നു സർട്ടിഫിക്കെറെറഴുതി. നിരാശ ബലക്ഷയമാണു്. അതിനെ അകലത്താക്കുക. ഭയഹീനതയിൽനിന്നു സർവ്വബലവും സിദ്ധിക്കുന്നു. നിർഭയരാകുക. എന്റെ വാക്കുകളെ ശ്രദ്ധിക്കുക.

## ൧. സ്വാശ്രയബുദ്ധി

വിജയരഹസ്യത്തിന്റെ അടിത്തറ സ്വാശ്രയബുദ്ധിയാണ്. എന്റെ തത്വജ്ഞാനത്തെ ഒരു വാക്കുകൊണ്ടു വർണ്ണിക്കുവാൻ ആരെങ്കിലും ആവശ്യപ്പെട്ടാൽ ആത്മബോധം അല്ലെങ്കിൽ സ്വാശ്രയബുദ്ധിയാണെന്നു ഞാൻ പറയും. അല്ലയോ മനുഷ്യ! കേൾക്ക! തന്നത്താനറിയുക. നിങ്ങൾ തന്നെത്താൻ സഹായിക്കുമ്പോൾ ദൈവവും സഹായിക്കുമെന്നു പറയുന്നതു് എത്രയോ പരമാർത്ഥമാണ്. അക്ഷരംപ്രതി സത്യമാണ്. സ്വർഗ്ഗംതന്നെ നിങ്ങളെ സഹായിക്കുവാൻ കടപ്പെട്ടിരിക്കുന്നു. നിങ്ങളുടെ ആത്മാവു് അനന്തവും സർവ്വശക്തവുമായ ഈശ്വരനാണെന്നു തെളിയിക്കാം. അനുഭവപ്പെടാം. ഇതാണ് അനുഭവംകൊണ്ടു തെളിയുന്ന ഒരു സത്യം, ഒരു വാസ്തവം. നിങ്ങൾ തന്നെത്താനാശ്രയിച്ചാൽ എന്താണു സാധിക്കുവാൻ പാടില്ലാത്തതു്? നിങ്ങൾക്കു ചെയ്യുവാൻ കഴിയാത്തതായി ലോകത്തിൽ എന്താണുള്ളതു്?.

സിംഹം കാട്ടിലെ ചക്രവർത്തിയാണ്. അവൻ തന്റെ ആത്മാവിനെത്തന്നെ ആശ്രയിക്കുന്നു. അവൻ ധീരനും ബലവാനുമാണ്. സർവ്വപ്രയാസങ്ങളേയും ജയിക്കുന്നവനുമാകുന്നു. അവൻ അന്യരെ ആശ്രയിക്കുന്നില്ല. നേരെമറിച്ചു ചലിക്കുന്ന പർവ്വതങ്ങളെന്നു യവനന്മാർ പ്രഥമഗ്രന്ഥത്തിൽ അഭിധാനം ചെയ്യപ്പെട്ട ആനകൾ എപ്പോഴും ശത്രുക്കളെ ഭയപ്പെടുന്നു. അവ പറ്റംചേർന്നു സഞ്ചരിക്കുകയും ഉറങ്ങുമ്പോൾ കാവൽ നിറുത്തുകയും ചെയ്യുന്നു. തന്നെത്താൻ ആശ്രയിക്കുവാനോ, തന്റെ ശക്തിയെ ചിന്തിക്കുവാനോ ആനയ്ക്കു കഴിയുന്നില്ല. അവ തന്നെത്താൻ ദുർബ്ബലജന്തുക്കളാണെന്നു വിചാരിക്കുന്നു. അവ ദൌർബ്ബല്യത്തിൽ ജീവിക്കണമെന്നാണു നിയമം. സിംഹത്തിന്റെ ധീരമായ ഒറ്റക്കുതിപ്പു് ആനയെ വിറപ്പിക്കുന്നു. ഒരാനയ്ക്കുതന്നെ ഇരുപതു സിംഹങ്ങളെ ചവുട്ടിത്തേക്കുവാനുള്ള ശക്തിയുണ്ടെങ്കിലും ഒരുപറ്റം ആനയെ വിരട്ടിയോടിക്കുവാൻ ഒറ്റ സിംഹത്തിനു കഴിയും.

തുല്യമായി സ്വത്തുലഭിച്ച രണ്ടു സഹോദരന്മാരുടെ കഥ പ്രസ്താവ്യമാണ്. ഒരാൾ കാലക്രമേണ പ്രയത്നംകൊണ്ടു കുബേരനാകുകയും മറ്റെയാൾ മടികൊണ്ടു കുചേലനാകുകയും ചെയ്തു. ഇതിനു കാരണം, കുബേരനോടു ചോദിച്ചതിൽ താൻ 'എല്ലാറ്റിനോടും വാ! വാ! എന്നു പറഞ്ഞുവെന്നും സഹോദരൻ എല്ലാറ്റിനോടും പോ! പോ! എന്നു പറഞ്ഞുവെന്നും മറുപടി പറഞ്ഞു. ഒരാൾ തൂലപൂർണ്ണമായ മണിമഞ്ചത്തിൽക്കിടന്നു വേലക്കാരോടു പോയി ജോലികൾ നിർവ്വഹിക്കുവാൻ ആജ്ഞാപിച്ചു; മറ്റെയാൾ തന്നെത്താനിറങ്ങി വേലക്കാരെ

വിളിച്ചുനിറുത്തി ജോലിയെടുപ്പിച്ചു. ഒരാൾ തന്റെ ശക്തിയേയും വേലക്കാരേയും ആശ്രയിച്ചു ധനികനായി. മറ്റൊരാൾ വേലക്കാരോടു പോ, പോ എന്നു പറഞ്ഞതുകൊണ്ടു് അവരും പോയി; ഭാഗ്യദേവതയും പോയി; അയാൾ തനിച്ചായി. രാമൻ പറയുന്നതു "വാ! വാ! എന്റെ ആനന്ദത്തേയും വിജയത്തേയും ആസ്വദിക്കുക" എന്നാകുന്നു. സ്നേഹിതരേ! സഹോദരരേ! നാട്ടുകാരേ! അതുകൊണ്ടാണു മനുഷ്യൻ അയാളുടെ ഭാഗ്യത്തിന്റെ കർത്താവായിരിക്കുന്നതു്. എന്റെ ആശയങ്ങളെ വിശദീകരിക്കുന്നതിനു ജപ്പാൻകാർ കൂടുതൽ അവസരങ്ങൾ അനുവദിക്കുന്നപക്ഷം കഥകളിലും പുരാണങ്ങളിലും വിശ്വസിച്ചിരിക്കുന്നതും നമ്മുടെ ഉള്ളുവിട്ടു വേറൊരു കേന്ദ്രത്തിൽ മനസ്സുറപ്പിക്കുന്നതും യുക്തിഹീനമാണെന്നു തെളിയിക്കുവാൻ കഴിയും. ഒരു അടിമതന്നെ അടിമയായിരിക്കുന്നതു് അവൻ സ്വതന്ത്രനായതുകൊണ്ടാണു്. നമ്മുടെ സ്വാതന്ത്ര്യംകൊണ്ടു നാം ഐശ്വര്യത്തെ പ്രാപിക്കുന്നു. നമ്മുടെ സ്വാതന്ത്ര്യംകൊണ്ടു നാം കഷ്ടപ്പെടുന്നു. നമ്മുടെ സ്വാതന്ത്ര്യംകൊണ്ടു നാം അടിമത്തം അനുഭവിക്കുന്നു. പിന്നെ നാം എന്തിനു മുറുമുറുക്കുന്നു, കരയുന്നു? നമ്മുടെ യഥാർത്ഥസ്വാതന്ത്ര്യത്തെ പ്രയോഗിച്ചു, നാം സാമുദായികമായും ദൈവികമായുമുള്ള മുക്തിയെ എന്തുകൊണ്ടു പ്രാപിക്കുന്നില്ല.?

രാമൻ ജപ്പാനിലേക്കു കൊണ്ടുവരുന്ന മതം അനേകനൂറ്റാണ്ടുകൾക്കു മുമ്പ്, ബുദ്ധന്റെ ശിഷ്യന്മാർ കൊണ്ടുവന്നതുതന്നെയാണ്. എന്നാൽ ആ മതത്തെത്തന്നെ ഇന്നത്തെ കാലസ്ഥിതിക്കു ചേർന്നവിധം നാം വീക്ഷിക്കേണ്ടിയിരിക്കുന്നു. പാശ്ചാത്യശാസ്ത്രവും തത്വജ്ഞാനവുമനുസരിച്ചു് അതിനെ പ്രചരിപ്പിക്കേണ്ടതാണ്. എന്റെ മതത്തിന്റെ പ്രധാനവും പ്രമാണവുമായ തത്വത്തെ ഗേറ്റെയുടെ വാക്കുകളിൽ പ്രകാശിപ്പിക്കാം.

"മനുജന്റെ മഹത്കൃത്യമെന്തെന്നു, ഞാൻ ചൊല്ലാം. എനിക്കു മുമ്പു ലോകമില്ലായിരുന്നു. അതെന്റെ സൃഷ്ടിയാണ്. ആഴിയിൽനിന്നും അംശുമാനെ കത്തിപ്പൊക്കിയതു ഞാനാണ്. ചന്ദ്രൻ എന്നോടുകൂടെ കാലംമാറി ഗമിക്കുന്നു."

ഇതു് ഒരിക്കൽ സാക്ഷാൽക്കരിക്കുക. ആ നിമിഷത്തിൽ നീ സ്വതന്ത്രനാണ്. അനുഭവപ്പെടുക. ആ നിമിഷത്തിൽ നീ വിജയശ്രീലാളിതനാണ്. അതു സാക്ഷാൽക്കരിക്കുക. ഇരുണ്ട ദുർഗ്ഗമമായ കല്ലറപോലും സ്വർഗ്ഗമാകുന്നു.

## വിജയരഹസ്യം.

[൧൯൦൩ ജനുവരി ൨൬-ാം- സാൻഫ്രാൻസിസ്കോയിൽ ഗോൾ

ഡൻഹാളിൽവച്ചു ചെയ്ത പ്രസംഗം. മുൻപ്രസംഗത്തിലടങ്ങിയ ത
ത്വങ്ങളെ വിശദീകരിക്കുന്ന ഉപന്യാസമാണിതു്.]

മൂന്നുകുട്ടികൾക്കു് അവരുടെ അദ്ധ്യാപകൻ അഞ്ചുചക്രം കൊടു
ത്തശേഷം തുല്യമായി പങ്കിട്ടെടുക്കുവാൻ പറഞ്ഞു. ഈ പണം കൊ
ണ്ടു വല്ലതും വാങ്ങുവാൻ അവർ തീർച്ചപ്പെടുത്തി. അവരിൽ ഒരാൾ സാ
യ്പും, ഒരാൾ ഹിന്ദുവും, മൂന്നാമൻ പാരസികനുമായിരുന്നു. അവരി
ൽ ഓരോരുത്തനും സ്വന്തഭാഷമാത്രമേ അറിയാമായിരുന്നുള്ളു. അതുകൊ
ണ്ടു എന്തുസാധനം വാങ്ങണമെന്നു നിശ്ചയിക്കുവാൻ അവർക്കു കഴിഞ്ഞില്ല. സാ
യ്പിന്റെകുട്ടിക്കു തണ്ണിമത്തൻ വേണമെന്നു പറഞ്ഞു. ഇംഗ്ലീഷിൽ
അതിനു 'വാട്ടർമെലൻ' എന്നു പറയുന്നു. ഹിന്ദുബാലൻ പറഞ്ഞു. "വേ
ണ്ടാവേണ്ടാ" എനിക്കു 'ഹിൻഡാനാ' മതി. പാരസികൻ ഈ അഭി
പ്രായങ്ങളോടു യോജിക്കാതെ, തർബൂസ് വേണമെന്നു നിർബ
ന്ധമായി. ഓരോരുത്തരും അവനവന്റെ ഹിതമല്ലാതെ
പരഹിതത്തെ ഗണിച്ചില്ല. അവർ തമ്മിൽ കശപി
ശയായി. അവർ വഴക്കു പിടിച്ചു് തെരുവിൽ കൂടി പോകുമ്പോൾ
അവരുടെ ഭാഷകളെല്ലാം അറിയാവുന്ന ഒരാളു കണ്ടുമുട്ടി. അവരുടെ
ശണ്ഠകേട്ട് അയാൾക്കു നേരമ്പോക്കു തോന്നി. അവരുടെ തർക്കം തീ
ർക്കാമെന്നു അയാൾ ഏറ്റു. അയാൾ അഞ്ചുചക്രം കൊടുത്തു സാമാ
നം വാങ്ങിക്കൊണ്ടു വരാമെന്നു പറഞ്ഞു പോയി. അയാൾ ഒരു കട
യിൽ ചെന്നു് അഞ്ചുചക്രത്തിനു തണ്ണിമത്തങ്ങാ വാങ്ങി. അയാൾ ഈ
സാധനം അവരെ കാണിക്കാതെ ഓരോരുത്തരെ വിളിച്ചു. തണ്ണിമ
ത്തൻ മൂന്നായി കീറി ഒരു ഭാഗം മാത്രം കൈയിലെടുത്തുകൊണ്ടു ഇതാണോ
നീ ആവശ്യപ്പെട്ടതെന്നു് കൊച്ചുസായ്പിനോടു ചോദിച്ചു. 'അതെ.' എ
ന്നു പറഞ്ഞു സന്തോഷസമേതം അവൻ അതുവാങ്ങിച്ചുകൊണ്ടുപോയി
പ്പോയി. പിന്നീടു പാരസികനെ വിളിച്ചു് ഇതല്ലേ നീ ആഗ്രഹിച്ചതെ
ന്നു പറഞ്ഞു ഒരു കഷണം തണ്ണിമത്തൻ അവനു കൊടുത്തു. അവന്റെ
സന്തോഷത്തിനതിരില്ലായിരുന്നു: ഇതാണ് എന്റെ 'തർബൂസ്' ഇതു
തന്നെ ഞാൻ വേണമെന്നു പറഞ്ഞതു് എന്നവൻ പറഞ്ഞു. ഹിന്ദുബാ
ലനു് ഒരു കഷണം കൊടുത്തപ്പോൾ ഇതാണു ഞാൻ ആവശ്യപ്പെട്ട
'ഹിൻഡാന, എന്നു് അവനും പറഞ്ഞു.

ഈ വഴക്കിനോ അഭിപ്രായവ്യത്യാസത്തിനോ കാരണമെന്തു്?
കുട്ടികൾ തമ്മിൽ സ്വൈരക്കേടുണ്ടാക്കിയതെന്താണു്? വെറും പേരു
കൾ മാത്രം. വേറൊന്നുമല്ല. പേർ എടുത്തുകളയുക. അതിന്റെ
മറവിലുള്ളതു നോക്കുക. പരസ്പരവിരുദ്ധമായ പേരുകൾ, അതായ
തു്, വാട്ടർമെലൺ, തർബ്യൂസ്, ഹിൻഡാനാ ഇവ ഒരേസാധനത്തെ
ദ്യോതിപ്പിക്കുന്നു. പേർഷ്യയിലോ, ഇന്ത്യയിലോ, ഇംഗ്ലണ്ടിലോ എല്ലാ

ന്ന തന്റെ മതങ്ങളായും തമ്മിൽ അല്പം വ്യത്യാസമുണ്ടായിരിക്കുമെങ്കി
ലും കാര്യം ഒന്നുതന്നെ. ചെറിയ വ്യത്യാസങ്ങളെ ഗൗനിക്കേണ്ടതാ
യിട്ടില്ല.

അതുപോലെ ക്രിസ്ത്യാനികൾ ജൂതന്മാരോടും ജൂതന്മാർ മഹമ്മ
ദീയരോടും, മഹമ്മദീയർ ബ്രാഹ്മണരോടും, ബ്രാഹ്മണർ ബൌദ്ധന്മാ
രോടും മററും മല്ലിടുന്നതും ഭിന്നമതക്കാര തമ്മിൽ തർക്കിക്കുന്നതും നി
സ്സാരകാര്യങ്ങൾക്കു വേണ്ടി യുദ്ധംചെയ്യുന്നതും കാണുമ്പോൾ രാമനു
നേരംപോക്കുതോന്നുന്നു. ഇത്തരം കലഹങ്ങൾ ശമിക്കുവാൻ ബഹു
രസമുണ്ടു്. ഈ കലഹങ്ങളുടെയും അഭിപ്രായവ്യത്യാസങ്ങളുടെയുംകാ
രണം പേരുകളാകുന്നു. നാമങ്ങളാകുന്ന മറകളെ എടുത്തുകളയുക,
അവയുടെ പുറകിൽ ഒളിഞ്ഞുനോക്കുക; അവയുടെ അർത്ഥത്തെ
ഗൗനിക്കുക; അപ്പോൾ വലിയ വ്യത്യാസം കാണുകയില്ല.

രാമൻ പലപ്പോഴും വേദാന്തമെന്ന പേർ ഉപയോഗിക്കുന്നു. ഈ
പേരാണു് രാമനിൽനിന്നും എന്തെങ്കിലും ശ്രവിക്കുന്നതിൽ ചിലർക്കു
വൈമുഖ്യം തോന്നിക്കുന്നതു്. ഒരാൾ വന്നു ബുദ്ധന്റെപേരിൽ പ്ര
സംഗിക്കുന്നു. പലർക്കും അയാളുടെ പ്രസംഗം കേൾക്കുവാൻ ഇഷ്ട
മില്ല എന്തുകൊണ്ടെന്നാൽ അയാൾ ഉച്ചരിക്കുന്ന നാമം അവരുടെ
ചെവിയ്ക്കു രോചകമല്ല. ദയവുചെയ്തു്, കുറെക്കൂടി മഹാമനസ്കരായി
രിക്കുവിൻ: ഇരുപതാംനൂററാണ്ടിൽ നാം പേരിനല്ലാ ജീവിക്കേ
ണം. രാമനോ, മററു വല്ലവരുമോ നിങ്ങളുടെ മുമ്പിൽ വെയ്ക്കുന്നതി
ന്റെ യോഗ്യതനോക്കി തീരുമാനിക്കുവിൻ. പേരുകൾകേട്ടു കുഴങ്ങരു
തു്. പേരുകളാൽ ദുഷിതമാകരുതു്. ഒരു മതം അതിപ്രാചീനമാ
യതുകൊണ്ടു് അതിനെ സ്വീകരിക്കരുതു്. പഴക്കമുള്ളതു പരമാർത്ഥ
മാണെന്നു വിചാരിക്കുവാൻ പാടില്ല. ചിലപ്പോൾ പഴയവീട്ടു് അ
ഴിച്ചു പണിയിക്കുകയും പഴയവസ്ത്രം മാറുകയും ചെയ്യണം. ഇപ്പോ
ഴത്തെ കണ്ടുപിടിത്തങ്ങൾ യുക്തിക്കു ചേർന്നവയാണെങ്കിൽ അവർ
മഞ്ഞുതുള്ളിയണിഞ്ഞ പുതിയ റോസാകുസുമത്തെപ്പോലെ നല്ലതാ
ണു്. ഒരു മതം ഏററവും അർവാചീനമാണെന്നു കരുതി അതിനെ
സ്വീകരിക്കുന്നതും പരമാബദ്ധമാണു്. ഈയിടെയുള്ള സംഗതികൾ
കാലത്തിന്റെ പരീക്ഷയ്ക്കടിമപ്പെട്ടിട്ടില്ലാത്തതിനാൽ എപ്പോഴും ഉ
ത്തമമാണെന്നു പറഞ്ഞുകൂട. ഒരു മതത്തെ മനുഷ്യരിൽ ഭൂരിപക്ഷ
മാദരിക്കുന്നുവെന്നു വിചാരിച്ചു് അതിനെ സ്വീകരിക്കരുതു്. എന്തു
കൊണ്ടെന്നാൽ മനുഷ്യരിൽ ഭൂരിപക്ഷവും ചെകിത്താന്റെ മതത്തെ
യും അജ്ഞാനമതത്തെയും കൈക്കൊള്ളുന്നു. ഒരുകാലത്തു, ജനങ്ങ
ളിൽ ഭൂരിപക്ഷവും അടിമത്തത്തിൽ വിശ്വസിച്ചിരുന്നു. അതുകൊ
ണ്ടു അടിമത്തം ഉത്തമമായ സ്ഥാപനമാണെന്നു തെളിയുന്നില്ല. അ

തുപോലെതന്നെ അല്പം ചിലർ മാത്രം ആദരിക്കുന്ന ഒരു മതത്തെ
യും വിശ്വസിക്കണമെന്നില്ല. ഒരു മതത്തെ വിശ്വസിക്കുന്ന ന്യൂന
പക്ഷം അന്ധകാരത്തിൽ ലയിച്ചിരിക്കാം. ഒരു മതം ത്യാഗിയായ
സന്ന്യാസിയിൽനിന്നും പുറപ്പെടുന്നതുകൊണ്ടു് അതിനെ വിശ്വസിക്ക
ണമെന്നില്ല. ലോകത്തെ ത്യജിച്ച പല സന്ന്യാസികളും അസഹിഷ്ണു
തയുള്ളവരും മതഭ്രാന്തന്മാരുമായി കാണുന്നു. ഒരു മതം രാജാവിൽനി
ന്നു ഗളിച്ചതുകൊണ്ടു മഹത്താകുന്നില്ല. രാജാക്കന്മാരിൽ പലരും ആ
ദ്ധ്യാത്മബോധം കുറഞ്ഞവരായിക്കാണുന്നു. പ്രശംസനീയമായ സന്മാർഗ്ഗ
മുള്ളവരിൽ പലർക്കും ധർമ്മത്തെ പ്രചരിപ്പിക്കുന്നതിനു ശക്തികുറവാ
കയാൽ അവരിൽ നിന്നും പുറപ്പെടുന്നമതവും സ്വീകരിക്കണമെന്നി
ല്ല. ഒരു മനുഷ്യനു് അസാമാന്യമായ ദഹനശക്തിയുണ്ടെങ്കിലും വയ
റ്റിൽ നടക്കുന്ന ദഹനക്രിയയെക്കുറിച്ചു് അയാൾക്കു് അറിവില്ലെന്നു
വരാം. ഒരു ചിത്രകാരനെ നോക്കുക. അയാൾക്കു ചേതസ്സമാകർഷകവും
നയനാനന്ദകരവുമായ ഒരു ചിത്രത്തെ രചിക്കുവാൻ സാധിക്കും. എ
ന്നാൽ അയാൾ ലോകത്തിൽ വച്ചു വിരൂപനായിരിക്കാം. വളരെ വൃ
ത്തികെട്ടവരായ മനുഷ്യർ മനോഹരമായ തത്വങ്ങളെ പ്രതിപാദിച്ചി
ട്ടുണ്ടു്. സോക്രട്ടീസ് അത്തരം ഒരു മനുഷ്യനായിരുന്നു. സർഫ്രാൻ
സിസ് ബേക്കൺ വലിയ സന്മാർഗ്ഗിയും നിർമ്മലസ്വഭാവനും അല്ലായി
രുന്നുവെങ്കിലും അദ്ദേഹം 'നോവംഓർഗാനം' എന്ന ഗ്രന്ഥമെഴുതുക
യും തർക്കശാസ്ത്രത്തെ ഇദംപ്രഥമമായി പ്രചരിപ്പിക്കുകയും ചെയ്തു. അ
ദ്ദേഹത്തിന്റെ തത്വജ്ഞാനം വിശിഷ്ടമാണു്.

ഒരു മതം പ്രകീർത്തിതനായ മനുഷ്യനിൽനിന്നുണ്ടാകുന്നതാണെന്നു
കരുതി അതിനെ വിശ്വസിക്കരുതു്. സർഐസക്ക്ന്യൂട്ടൻ വലിയ
പണ്ഡിതനായിരുന്നുവെങ്കിലും, പ്രകാശത്തെക്കുറിച്ചുള്ള അദ്ദേഹത്തി
ന്റെ സിദ്ധാന്തം അബദ്ധമാണു്. സംഗതിയുടെ യുക്തിയും യോഗ്യത
യുമനുസരിച്ചല്ലാതെ ഒന്നിനേയും അംഗീകരിക്കരുതു്. നിങ്ങൾ തന്നെ
പരിശോധിക്കുക, ചിന്തിക്കുക. നിങ്ങളുടെ സ്വാതന്ത്ര്യത്തെ ബുദ്ധനോ
ക്രിസ്തുവിനോ മഹമ്മദിനൊ കൃഷ്ണനോ വില്ക്കരുതു്: ബുദ്ധൻ ആ വഴി
യുപദേശിച്ചു; ക്രിസ്തു ഈമാർഗ്ഗം നിർദ്ദേശിച്ചു; മഹമ്മദ് വേറൊരു പ
ന്ഥാവു ചൂണ്ടിക്കാണിച്ചു. ഇവയെല്ലാം അവർക്കുകൊള്ളാമായിരുന്നു. അ
വർ വേറേകാലത്താണു് ജീവിച്ചതു്. അക്കാലത്തു് അവർക്കുണ്ടായിരു
ന്ന വിഷയങ്ങളെ അവർ സ്വാധീനമാക്കി. അവർ അവരുടെ ബുദ്ധി
യെ ഉപയോഗിച്ചു വിവേചനം ചെയ്തു. അവരുടെ പ്രവൃത്തി അത്യന്തം
ശ്ലാഘനീയംതന്നെ. നിങ്ങളും ഇന്നു ജീവിക്കുന്നവരാണു്. നിങ്ങളും ത
ന്നെത്താൻ സംഗതികളെ വിവേചിക്കുകയും പരിശോധിക്കുകയും വി
മർശിക്കുകയും ചെയ്യണം. നിങ്ങളുടെ വെളിച്ചംകൊണ്ടുതന്നെ സാധ
നങ്ങളെ ദർശിക്കുവാൻ സ്വാതന്ത്ര്യരായിരിക്കുക. നിങ്ങളുടെ പുരാതനന്മാർ

ഒരു പ്രത്യേകമതത്തിൽ വിശ്വാസമുള്ളവരായിരുന്നെങ്കിൽ അതു് അവർക്കു കൊള്ളാമായിരുന്നു. നിങ്ങളുടെ രക്ഷാമാർഗ്ഗം അന്വേഷിക്കുന്നതു്, നിങ്ങളുടെ ചുമതലയാണു്. നിങ്ങളുടെ പൂർവികന്മാരുടേതല്ല. അവർ വിശ്വസിച്ചപ്രത്യേകമതം അവർക്കു് മോക്ഷം നൽകുകയോ നൽകാതെയോ ഇരുന്നിരിക്കാം. നിങ്ങൾ നിങ്ങളുടെ മോചനത്തിനായി ഉത്സാഹിക്കേണ്ടിയിരിക്കുന്നു. എല്ലാസംഗതികളേയും അതിനെ നിങ്ങളുടെ കണ്ണുകൊണ്ടു പരിശോധിക്കുക. നിങ്ങളുടെ സ്വാതന്ത്ര്യത്തെ അന്യന്മാർക്കു് അടിമപ്പെടുത്തരുതു്. നിങ്ങളുടെ പൂർവ്വികന്മാർക്കു പക്ഷെ, ഒരു പ്രത്യേകമതമേ പരിചിതമായിരുന്നുള്ളു. എല്ലാത്തരം ധർമ്മങ്ങളും എല്ലാത്തരം മതങ്ങളും എല്ലാത്തരം തത്വജ്ഞാനങ്ങളും ശാസ്ത്രങ്ങളും നിങ്ങളുടെ സമക്ഷം പ്രകടിതമായിരിക്കുന്നു. നിങ്ങളുടെ പൂർവികന്മാരുടെ മതം നിങ്ങൾക്കു പരിചിതമെന്നിരിക്കയിൽ നിങ്ങളുടെസ്വന്തമാണെങ്കിൽ നിങ്ങളുടെമേൽ അർപ്പിക്കപ്പെടുന്ന ബുദ്ധമതവും വേദാന്തവും നിങ്ങളുടെ സ്വന്തംതന്നെയാണു്.

സത്യം ഒരുത്തന്റേയും സ്വന്തമല്ല. സത്യം യേശുവിന്റെ സ്വകാര്യസ്വത്തല്ല. നാം സത്യത്തെ യേശുവിന്റെ പേരിൽ പ്രസംഗിക്കരുതു് പാടില്ല. അതു കൃഷ്ണന്റേയോ ബുദ്ധന്റേയോ മഹമ്മദിന്റേയോ വകയല്ല. അവരുടെ പേരിൽ സത്യത്തെ പ്രസംഗിക്കുന്നതു ശരിയല്ല. സത്യം എല്ലാവരുടേയും വകയാകുന്നു. മുമ്പേതാൻ സൂര്യപ്രകാശമേററു കിടന്നിരുന്നവരെങ്കിൽ ഇന്നു നാമും ആ സൂര്യരശ്മിയിൽ സ്നാനം ചെയ്യും. കുളങ്ങൾക്കു് ഉററുകുഴിയിലെ ശുദ്ധജലം പാനം ചെയ്യാമെങ്കിൽ നിങ്ങൾക്കും അതേജലംതന്നെ കുടിക്കാം: എല്ലാമതങ്ങളോടുമുള്ള നിങ്ങളുടെ പെരുമാററം അപ്രകാരമായിരിക്കണം. മിക്കവാറും ആളുകൾ അന്യന്മാരുടെ സമ്പാദ്യങ്ങളെ കൈക്കലാക്കുന്നതിൽ തല്പരന്മാരാണു്. എന്നാൽ നമ്മുടെ അയൽപക്കക്കാർ ഭൗതിക സമ്പത്തിനേക്കാൾ വിലപിടിച്ച ആത്മജ്ഞാനം നമുക്കു തരുമ്പോൾ സന്തോഷസമേതം അതിനെ സ്വീകരിക്കുന്നതിനു പകരം നാം വാളെടുത്തു യുദ്ധത്തിനൊരുങ്ങുന്നതു് അത്ഭുതകരമല്ലേ? നിങ്ങളെ വേദാന്തികളെന്നു വിളിക്കാനല്ല, രാമൻ വേദാന്തവുമായി വന്നിട്ടുള്ളതു്. നിങ്ങൾ അതുമുഴുവൻ എടുത്തു്, വിവേചിച്ചു് സ്വന്തമാക്കി ക്രിസ്തുമതം എന്നപേർ ഇട്ടുകൊള്ളുക. പേരിനു നാം ഒരർത്ഥവും കല്പിക്കുന്നില്ല. രാമൻ നിങ്ങൾക്കു തരുന്നമതം ബൈബിളിലും പുരാതന വേദങ്ങളിലും ആധുനികതത്വജ്ഞാനത്തിലും ശാസ്ത്രത്തിലും ഉള്ളതാണു്. രാമൻ നിങ്ങൾക്കു തരുന്നമതം തെരുവുവീഥികളിൽ കാണപ്പെടുന്നതും ഇലകളിൽ മുദ്രണം ചെയ്യപ്പെട്ടിരിക്കുന്നതും, അരുവികളാൽ ഗാനം ചെയ്യപ്പെടുന്നതും, വാതങ്ങളിൽ മുഖരിതമായിരിക്കുന്നതും, നിങ്ങളുടെ ധമനികളിലും സിരകളിലും സ്പന്ദിക്കുന്നതും, നിങ്ങളുടെ വ്യവഹാരത്തേയും കർമ്മ

ത്തെയും ബാധിക്കുന്നതും ഒരു പ്രത്യേകദേവാലയത്തിൽ ചെന്നു പ്രയോഗിക്കേണ്ടാത്തതും, നിങ്ങളുടെ നിത്യജീവിതത്തിൽ ജീവിക്കേണ്ടതും നിങ്ങളുടെ അടുക്കളയിലും ഇരിപ്പുമുറിയിലും ശോഭിക്കേണ്ടതും എവിടെയും പ്രയോഗിക്കേണ്ടതും ആകുന്നു. വേണമെങ്കിൽ അതിനെ വേദാന്തമെന്നല്ലാതെ വേറൊരുവിധത്തിൽ വിളിച്ചുകൊള്ളുക. വേദാന്തമെന്നു പറഞ്ഞാൽ പരമജ്ഞാനം എന്നു മാത്രമേ അർത്ഥമുള്ളു. സത്യം നിങ്ങളുടേതാണ്. അതു നിങ്ങൾക്കെന്നപോലെ രാമനും സ്വന്തമാണ്. അതു നിങ്ങൾക്കെന്നപോലെ ഹിന്ദുക്കൾക്കും സ്വന്തമാണ്. ആരുടെയും സ്വന്തമല്ല എല്ലാവരും എല്ലാവസ്തുക്കളും അതിന്റെ വകയാകുന്നു.

ഈ ജീവിതത്തിൽ വേദാന്തം നമ്മുടെ മാർഗ്ഗത്തെ സുഗമമാക്കുന്നതും നമ്മുടെ പ്രവൃത്തികളെ ആനന്ദമയമാക്കുന്നതും എങ്ങനെയെന്നു നമുക്കു ചിന്തിക്കാം. ഇതു പ്രായോഗികവേദാന്തം അല്ലെങ്കിൽ വിജയരഹസ്യം എന്താണെന്നു പ്രതിപാദിക്കാം. വിജയത്തിന്റെ രഹസ്യം വേദാന്തത്തെ പ്രായോഗികമാക്കുകയാകുന്നു. എല്ലാസിദ്ധാന്തത്തിനും യോജിച്ച കർമ്മവും എല്ലാ ശാസ്ത്രത്തിനും യോജിച്ച കലയുമുണ്ട്. ഇന്നത്തെ ചിന്താവിഷയമായ പ്രായോഗികവേദാന്തം ഒരു ശാസ്ത്രമല്ല, കലയാണ്.

വേദാന്തം, നിരാശയും മടിയും മന്ദതയുമുണ്ടാക്കുമെന്നു ചിലർ പറയുന്നു. രാമൻ അവരോടുപദേശിക്കുന്നതു് അവരുടെ യുക്തിയെ കൈവിടാതെ പാലിക്കണമെന്നും ബുദ്ധിയെ മറവുള്ളവർക്കു വിൽക്കരുതെന്നുമാകുന്നു. അങ്ങിനെ ചെയ്താൽ വേദാന്തം ജീവനും ഓജസ്സും ശക്തിയും വിജയവും ഉണ്ടാക്കുമോ ഇല്ലയോ എന്നു് അവർക്കു പരിശോധിക്കുവാൻ കഴിയും. ഇന്ത്യാക്കാരൻ വേദാന്തമുറപ്രകാരം ജീവിക്കുന്നോ ഇല്ലയോ എന്നു ചോദിക്കരുതു്. അതു് ഇന്ത്യാക്കാരുടെ സ്വന്തമല്ലെന്നും എല്ലാവരുടേയും വകയാണെന്നും രാമനു വ്യക്തമായി പറയുവാൻ ധൈര്യമുണ്ട്. അതു നിങ്ങളുടെ ജന്മാവകാശമാകുന്നു. വ്യവസായികളായ അമേരിക്കാക്കാർ അവരുടെ ജീവിതത്തിൽ വേദാന്തതത്വങ്ങളെ സ്വീകരിക്കുന്നു. അതുകൊണ്ടു് അവർ വ്യവസായങ്ങളിൽ വിജയികളാണ്. ഇന്ത്യക്കാർ അമേരിക്കാക്കാരെപ്പോലെ നിത്യജീവിതത്തിൽ വേദാന്തതത്വങ്ങളെ പ്രയോഗിക്കാത്തതിനാൽ അവർ ഭൌതികദൃഷ്ട്യാ പിന്നിൽ നില്ക്കുന്നവരാണ്.

രാമൻ നിങ്ങൾക്കു തരുന്ന വേദാന്തത്തിൽ കലർപ്പില്ല. അതു പ്രകൃതിയുടെ ഉൽപ്പത്തിസ്ഥാനത്തുനിന്നും എടുത്തിട്ടുള്ള ശുദ്ധവേദാന്തമാകുന്നു. നിങ്ങളുടെ തർക്കശാസ്ത്രവും യുക്തിയും പ്രയോഗിച്ചു് ഈ വിഷയത്തെ പരിശോധിക്കുക. അപ്പോൾ വേദാന്തം എത്ര അത്ഭുതകരമാണെന്നും അതു് എങ്ങനെ നമ്മെ ഏറ്റവും ജീവിതപന്ഥാവി

ലും വിജയത്തിലേക്ക നയിക്കുന്നതുവെന്നും മനുഷ്യൻ എങ്ങിനെയായാ ലും ആ വഴി തിരിഞ്ഞു വേദാന്തോപദേശങ്ങളെ സ്വീകരിക്കാതെ നി വൃത്തിയില്ലെന്നും നിങ്ങൾക്ക ബോദ്ധ്യപ്പെടുന്നതാണു്.

വിജയരഹസ്യങ്ങൾ അനേകമാണു്. ഇവയെല്ലാം രഹസ്യത്തി ന്റെ പല വശങ്ങളാകുന്നു. ഓരോ തത്വത്തേയും പ്രത്യേകമെടുത്തു് അതും ഹിന്ദുഗ്രന്ഥങ്ങളിലുള്ള വേദാന്തവുമായുള്ള ബന്ധത്തെ ചൂണ്ടി ക്കാണിക്കാം.

വിജയത്തിന്റെ പ്രഥമതത്വം—കർമ്മം. നിരന്തരവും നിസ്സ്വാർത്ഥ വുമായുള്ള കർമ്മമാണു് വിജയരഹസ്യമെന്നുള്ളതു പരസ്യമായ രഹ സ്യമാകുന്നു. ഒന്നാമത്തെ വിജയരഹസ്യം 'പ്രവർത്തിക്കുക! പ്രവർത്തി ക്കുക' എന്നുള്ളതാണു്. കർമ്മംകൂടാതെ നിങ്ങൾക്ക വിജയമുണ്ടാകു കയില്ല. ജീവിതമത്സരത്തിൽ മടിയനായ മനുഷ്യൻ നശിച്ചുപോ കും. അയാൾ ജീവിക്കുവാനശക്തനാണു്. ഇവിടെയാണു വേദാ ന്തത്തിനെതിരായുള്ള ഒരു ചോദ്യമുണ്ടാകുന്നതു്. വേദാന്തപ്രകാരമു ള്ള നിഷ്കാമവും നിശ്ചഞ്ചലവും പരിശുദ്ധവുമായ ആത്മാവു നിര ന്തരപ്രവൃത്തി നടത്തുന്നതെങ്ങനെയെന്ന സംശയം ജനിക്കുന്നു. ആ ത്മാവിന്റെ സ്വസ്ഥതയും ശാന്തിയും സാക്ഷാൽക്കരിക്കണമെന്നും ആ ത്മത്യാഗത്തെ അനുഭവപ്പെടുത്തണമെന്നും ഘോഷിക്കുന്ന വേദാന്തം നമ്മെ കർമ്മവിഹീനരും മടിയന്മാരുമാക്കുന്നില്ലേ? ത്യാഗത്തേയും ക ർമ്മത്തേയും കുറിച്ചുള്ള ഭയങ്കരമായ മിഥ്യാബോധംകൊണ്ടാണു് ഇങ്ങ നെ ഒരാക്ഷേപമുണ്ടായിട്ടുള്ളതു്.

കർമ്മമെന്താണു്? വേദാന്തപ്രകാരമുള്ള കഠിനകർമ്മം ശാന്തിയാ ണു്. കർമ്മം സ്വസ്ഥതയാണെന്നു പറയുന്നതു് ഒരു കടങ്കഥപോലെയി രിക്കുന്നു. യഥാർത്ഥമായ കർമ്മമെല്ലാം സ്വസ്ഥതയാണു്. അതാണു വേദാന്തസാരം. ഗംഭീരനായ കർമ്മി, അയാളുടെ വലിയ ജോലി ചെ യ്യുമ്പോൾ സൂക്ഷിക്കുക. മറ്റുള്ളവരുടെ ദൃഷ്ടിയിൽ അയാൾ കഠിന പ്രയത്നം ചെയ്യുന്നു. എന്നാൽ അയാളുടെ നിലയിൽനിന്നു നോ ക്കിയാൽ അയാൾ പ്രവൃത്തിയെടുക്കുന്നവനാണെന്നുള്ള വിചാരമില്ല. ദൂരെ നിന്നു നോക്കിയാൽ മഴവില്ലിൽ പല നിറങ്ങൾ കാണാം. അ ടുത്തു ചെന്നു നോക്കിയാൽ അതിൽ ഒരു നിറവും കാണുന്നില്ല. ഒ രു യുദ്ധവീരൻ—അതായതു നെപ്പോളിയനൊ വാഷിംഗ്ടനൊ—മ നസ്സഴിഞ്ഞു യുദ്ധം ചെയ്യുമ്പോൾ അയാളെ നോക്കുക. ശരീരം ഒരു യന്ത്രംപോലെ പ്രയത്നിക്കുന്നു. മനസ്സു്, കർമ്മത്തിൽ ലയിച്ചിരിക്കു ന്നതുകൊണ്ടു 'ഞാൻ ജോലി ചെയ്യുന്നുവെന്നുള്ള' ബോധം നിശ്ശേ ഷം അസ്തമിക്കുകയും, അഹംബുദ്ധി തീരെ നശിക്കുകയും കീർത്തിയും അപമാനവും കൊതിക്കുന്ന ബുദ്ധി അഭാവത്തെ പ്രാപിക്കുകയും ചെ

യ്യുന്നു. ഈ തരത്തിലുള്ള നിരന്തരപ്രയത്നം നിങ്ങളെല്ലാമറിയാതെ ഉത്തമയോഗികളാക്കുന്നു.

നിരന്തരകർമ്മംകൊണ്ടു നിങ്ങൾ നിസ്സാരമായ അഹംബുദ്ധിയെ അതിക്രമിച്ചു ജീവിക്കണമെന്നു വേദാന്തം ഉപദേശിക്കുന്നു. വേലയുടെ പ്രതീതിയുണ്ടാകാത്തവിധം മനസ്സും ശരീരവും യോജിച്ചു നിരന്തരം പ്രയത്നിച്ചുകൊണ്ടിരിക്കട്ടെ. 'ഞാൻ കവിതയെഴുതുകയാണെന്നുള്ള വിചാരമില്ലാതെയും അഹംബുദ്ധിയെ വിസ്മരിച്ചും പ്രവർത്തിക്കുന്ന കവിയ്ക്കു്, താനേ കവിതയുണ്ടാകും. കണക്കുകൾ ചെയ്തു പരിചയമുള്ളവരോടു ചോദിച്ചാൽ 'ഞാൻ കണക്കു ചെയ്യുന്നു, എന്ന ബുദ്ധി വിട്ടാലേ എളുപ്പം വിജയമുണ്ടാകയുള്ളുവെന്നു ബോധപ്പെടുന്നതാണ്. എത്രമാത്രം അഹംബുദ്ധിയെ നമുക്കു വിസ്മരിക്കുവാൻ കഴിയുമോ അത്രമാത്രം നമുക്കു മഹത്തായ കർമ്മം ചെയ്യുവാൻ കഴിയും.

നിരന്തരവും തീക്ഷ്ണവുമായ കർമ്മംകൊണ്ട് അഹംബുദ്ധിയെ മറന്ന് എല്ലാം യഥാർത്ഥവും അവർണ്ണനീയവുമായ ആത്മാവിൽ അല്ലെങ്കിൽ, ഈശ്വരങ്കൽ ലയിപ്പിച്ചു ജീവിക്കണമെന്നാണു വേദാന്തസിദ്ധാന്തം. ഒരു ചിന്തകനോ കവിയോ തത്വജ്ഞാനിയോ ശാസ്ത്രജ്ഞനോ വേലക്കാരനോ ഏകതാനതയിൽ മുഴുകി അഹംബുദ്ധിയെ വിസ്മരിച്ച്, തന്നെത്തന്നെ മറന്നു പ്രവർത്തിക്കുമ്പോൾ അയാൾ വേദാന്തത്തെ സാക്ഷാൽക്കരിക്കുന്നു. അപ്പോഴാണു സംഗീതപ്രവീണനായ സർവ്വേശ്വരൻ അയാളുടെ ശരീരവും മനസ്സുമാകുന്ന യന്ത്രങ്ങളുടെ കമ്പികളെ മീട്ടി കർണ്ണാനന്ദകരവും അതിമധുരവുമായ നാദങ്ങളെ ഉൽപ്പാദിപ്പിക്കുന്നതു്. ആളുകൾ പറയുന്നതു് അയാൾക്കു് ഈശ്വരപ്രസാദമുണ്ടായെന്നോ സിദ്ധി ലഭിച്ചെന്നോ മററോ ആണു്. എന്നാൽ അയാളിൽ 'അവനോ ഞാനോ' ഇല്ല, പ്രയത്നത്തിൻെറ ലക്ഷ്യവുമില്ല. ഇതാണു സംസാരത്തിൽ വേദാന്തത്തെ സാക്ഷാൽക്കരിക്കുവാനുള്ള വിദ്യ. വേദാന്തത്തെ അറിയാതെ പ്രയോഗിച്ചതിൽനിന്നും സകലവിജയവും സിദ്ധിച്ചിരിക്കുന്നു.

വേദാന്തികയോഗം സിദ്ധിക്കുന്നതിനു നിങ്ങൾ കാട്ടിൽ പോകുകയോ അസാധാരണ ചടങ്ങുകളനുഷ്ഠിക്കുകയോ ചെയ്യേണ്ടയാവശ്യമില്ല. നിങ്ങൾ കർമ്മത്തിൽ നിമഗ്നരായിരിക്കുമ്പോൾ നിങ്ങൾ യോഗത്തിൻെറ പിതാവായ ശിവൻ തന്നെയാകുന്നു. വേദാന്തപ്രകാരം ശരീരം നിങ്ങളുടെ ആത്മാവല്ല. ശരീരവും മനസ്സും തീവ്രയത്നംകൊണ്ടു വിസ്മൃതമായി നിങ്ങൾ ഉത്തമകൃത്യം ചെയ്തുകൊണ്ടിരിക്കുമ്പോഴാണ് ഈ സത്യത്തിൻെറ ശക്തിയറിയുന്നതു്.

കർമ്മമെന്താണെന്നു് ഒരു വെളിച്ചമോ വിളക്കോകൊണ്ടു വ്യാഖ്യാനിക്കാം. ഒരു എണ്ണ വിളക്കോ റാന്തൽ വിളക്കോ എടുക്കുക. വെളിച്ചം പ്രകാശമാനവും തെളിഞ്ഞതും ആകുന്നു. വിളക്കിനു പ്ര

ഭയും മഹിമയും നൽകുന്നതെന്താണ്? "നിരന്തരപ്രവൃത്തികൊണ്ടു സ്വാർത്ഥത്തെ ത്യജിക്കുകതന്നെയാണ്. എന്നാൽ വിളക്ക് എണ്ണയും തിരിയും ചിലവാക്കാതെയിരുന്നാൽ ഇരുട്ടും അപജയവുമാണു ഫലം. വിജയമുണ്ടാകണമെങ്കിൽ വിളക്കു കത്തണം. എണ്ണയും തിരിയും ചിലവാകണം. അതാണു വേദാന്തം പ്രസംഗിക്കുന്നതു്. നിങ്ങൾക്കു വിജയവും ഐശ്വര്യവുമുണ്ടാകുന്നതിനു നിങ്ങൾ നിത്യവും ശരീരത്തേയും മനസ്സിനേയും പ്രയത്നിപ്പിച്ചു പ്രയോഗിച്ചുകൊണ്ടിരിക്കണം. നിങ്ങൾ സകല അവയവങ്ങളേയും ശക്തികളേയും ഉപയോഗിക്കണം നിങ്ങൾ ശരീരത്തേയും മനസ്സിനേയും കത്തിച്ചു് കരിശിലിട്ടു് പ്രയത്നിച്ചെങ്കിൽ മാത്രമെ വെളിച്ചം നിങ്ങളിൽ പ്രകാശിക്കയുള്ളു. എല്ലാ കർമ്മവും നിങ്ങളുടെ എണ്ണയും തിരിയും കത്തിക്കുകയാണു്. എല്ലാവേലകളും നിങ്ങളുടെ ശരീരത്തിന്റെയും മനസ്സിന്റെയും മായകളാണു്. നിങ്ങളുടെ ആത്മാവു് അറിയുന്നില്ല. അതാണു യഥാർത്ഥമായ കർമ്മം.

നാം ശരീരത്തേയും മനസ്സിനേയും മറന്നു പ്രവർത്തിക്കുമ്പോൾ സർവ്വകർമ്മങ്ങളും വിജയപ്രദമാകും. അക്ബരുടെമുമ്പെ രണ്ടു യുദ്ധവീരന്മാർവന്നു പരസ്പരം കഠാരികൊണ്ടു കുത്തി അവരുടെ ധൈര്യത്തെ തെളിയിച്ചു. യഥാർത്ഥമായ കർമ്മമുണ്ടാകുന്നതു് അഹംബുദ്ധിയെ ത്യജിക്കുമ്പോഴാണെന്നു നാം പഠിക്കുന്നു കട്ടാരംകുത്തുമ്പോൾ ആകത്തിൽ അതിന്റെ ജീവനെ ബലികഴിക്കുന്നു. ഞാനെന്നബോധമുള്ളവൻ കവിതയുടെ കവാടത്തിൽ മുട്ടുന്നതു വെറുതെയാണെന്നു പ്ലേറ്റോ പറയുന്നു.

പ്രായോഗികമായ വേദാന്തജീവിതംകൊണ്ടു് എല്ലാഐശ്വര്യവും വിജയവുമുണ്ടാകുന്നു. ഒരു സംസാരിയുടെ യോഗമാർഗ്ഗം നിരന്തരകർമ്മമാണ്. നിങ്ങൾക്കുതന്നെ നിങ്ങൾ വേലക്കാരനല്ലാത്തപ്പോൾ നിങ്ങൾ ലോകത്തിലെ ഒരു വലിയ കർമ്മിയാകുന്നു. വിജയകരമായപ്രയത്നം എപ്പോൾ ഏതുപ്രകാരത്തിൽ നമുക്കു സ്വാഭാവികമായിത്തീരുന്നുവെന്നു് ഒരു ചോദ്യമുണ്ടാകാം. പ്രവർത്തിക്കുക, പ്രവർത്തിക്കുക, എന്നു പറയുവാൻ എളുപ്പമാണ്. പ്രവർത്തിക്കുന്നതിനു് വൈഷമ്യവുമുണ്ടു്. എല്ലാവർക്കും വലിയചിത്രകാരന്മാരും സംഗീതക്കാരും ധനവാന്മാരും മററുമാകണമെന്നു മോഹമുണ്ടെങ്കിലും ആഗ്രഹിക്കുന്നതുപോലെ കാര്യം സാധിക്കുന്നില്ല. നിങ്ങളെ തന്ത്രിവശഗരാക്കുന്നതെന്താണ്? നിങ്ങൾക്കു കർമ്മസുഖകരമാക്കുന്നതെന്താണ്.? പലപ്പോഴും നിങ്ങൾ വേലചെയ്യുവാനാഗ്രഹിക്കുമ്പോൾ നിവൃത്തിയില്ലാതെ വന്നിട്ടില്ലേ നിങ്ങൾക്കു വേലചെയ്യുവാൻ ഇഷ്ടമില്ലാത്തപ്പോൾ ഒന്നാന്തരം വേലചെയ്തിട്ടുമില്ലേ? നിങ്ങളുടെ കർമ്മശക്തിയെ നിയന്ത്രിക്കുന്ന ഒരു പരാശക്തിയുണ്ടെന്നു നിങ്ങൾക്കു തോന്നിയിട്ടില്ലേ? മനുഷ്യർ എത്ര

പ്രാവശ്യം രാവിലെ ഉണൎന്നു നോക്കുമ്പോൾ പ്രകൃതിയോട് ഐക്യമുള്ള ഒരു മനസ്ഥിതിയിൽ ദ്രഷ്ടാവാകുന്നു. അയാൾ പേനായെടുത്താൽ ഉടൻ ഒന്നാന്തരം കവിതയും തത്വജ്ഞാനവും അതിൽനിന്നു പ്രവഹിക്കുന്നു. ഒരു ചിത്രകാരൻ മനോഹരമായ ഒരു ചിത്രം വരയ്ക്കുവാൻ ശ്രമിക്കുന്നു. വളരെ ശ്രമിച്ചിട്ടും ഉദ്ദേശം സാധിക്കുന്നില്ല. അയാൾ ഒരു ദിവസം രാവിലെയുണൎന്ന് അനുഗ്രഹീതനെപ്പോലെ മനോഹരമായ ഒരു ചിത്രം വരയ്ക്കുന്നു. അങ്ങിനെ സംഭവിക്കുന്നില്ലേ?

ഏതോ ഒരു പരാശക്തി നമ്മുടെ പ്രയത്നങ്ങളെ നിയന്ത്രിക്കുന്നുവെന്നുള്ളതിന് ഇതാണു ദൃഷ്ടാന്തം. ഈ അനുഗ്രഹീതമായ അവസ്ഥയെ നിങ്ങൾക്കു പ്രാപിക്കുവാൻ കഴിയുമെങ്കിൽ നിങ്ങൾക്കു സദാ ഉൽകൃഷ്ടകൎമ്മം ചെയ്യുവാനും നിങ്ങളുടെ കൎമ്മങ്ങളെ പൂൎണ്ണവും മനോഹരവും ആക്കുവാനും കഴിയും. ഈ അവസ്ഥയെ പ്രാപിക്കുവാനുള്ള കൌശലം വേദാന്തം ഘോഷിക്കുന്നു. സകലലോകത്തോടും ഐക്യമായും, സൎവ്വേശ്വരനോടു യോജിച്ചും നിങ്ങളുടെ ഉള്ളിലുള്ള ഈശ്വരനായ ആത്മാവിൽ മനസ്സൊപ്പിച്ചും സ്വാൎത്ഥവിചാരങ്ങളേയും അഹംബുദ്ധിയേയും മാറ്റി പ്രവൎത്തിക്കുകയാണ് ആ മാൎഗ്ഗം. നിങ്ങളുടെ ഉള്ളിലുള്ള ശക്തിയുടെയും പ്രകാശത്തിന്റെയും രഹസ്യത്തെ ഉപയോഗപ്പെടുത്തിയാൽ കൎമ്മം അത്ഭുതകരമാകും.

ഒരു ചിത്രകാരൻ തെരുവീഥിയിലിറങ്ങുമ്പോൾ പല മനുഷ്യരെ കാണുന്നു. ഒരാളുടെ നയനങ്ങൾ അയാളെ രസിപ്പിക്കുന്നു. ഉടൻതന്നെ, അവയുടെ പ്രതിച്ഛായ അയാൾ അറിയാതെതന്നെ മനസ്സിൽ നിക്ഷിപ്തമാകുന്നു. വേറൊരാളുടെ താടി അയാളെ ഹഠാൽ ആകൎഷിക്കുന്നു. അതിന്റെ ഛായയും അയാളുടെ മനസ്സിൽ ഉറയ്ക്കുന്നു. അയാൾ നയനങ്ങൾ ഒരാളിൽനിന്നും താടി വേറൊരാളിൽനിന്നും മോഷ്ടിച്ചെടുത്തിരിക്കുകയാണ്. ഈ ചിത്രകാരന്റെ കടയിൽവന്ന് ഒരാൾ പടം വിലയ്ക്കുവാങ്ങിച്ചുപോകുന്നു. അയാളുടെ തലമുടി ചിത്രകാരന്റെ മനസ്സ് അപഹരിച്ചുവെന്ന് അയാൾ അറിയുന്നില്ല. വേറൊരാൾ ചിത്രകാരനെക്കൊണ്ടു പടം വരപ്പിക്കുവാൻ വരുന്നു. അയാളുടെ ചെവി ചിത്രകാരന്റെ മനസ്സ് പിടിച്ചുപറിച്ചുകഴിഞ്ഞു. ഇങ്ങനെ ചിത്രകാരന്റെ മനസ്സു അറിയാതെ പ്രവൎത്തിച്ചുകൊണ്ടിരിക്കുന്നു. കുറെനാൾ കഴിഞ്ഞു ചിത്രകാരൻ പടം വരയ്ക്കുവാനിരിക്കുമ്പോൾ ഒരു നല്ല ഛായ വരയ്ക്കണമെന്ന് അയാൾ ആഗ്രഹിക്കുന്നു. ഒരാളുടെ നയനങ്ങളും മറെറാരാളുടെ മൂക്കും വേറൊരാളുടെ തലമുടിയും എല്ലാം അയാളുടെ മുമ്പിൽ ഒന്നിച്ചു പ്രത്യക്ഷീഭവിക്കുന്നു. അയാൾ വരച്ചുണ്ടാക്കുന്ന പടം സുന്ദരവും ആകൎഷണീയവുമായിത്തീരുന്നു. എങ്ങിനെയാണ് ഈ മനോഹരചിത്രം നിൎമ്മിക്കപ്പെട്ടത്? ഈ കൎമ്മം ചിത്രകാരന്റെ സാമൎത്ഥ്യംകൊണ്ടുണ്ടായതാണോ? ഈ കൎമ്മം

അരൂപമായിരുന്നു. ഈ കർമ്മം ചിത്രകാരൻ അഹംബുദ്ധിയും 'ഞാൻ ചെയ്യുന്നവനല്ല' ബോധവും വെടിഞ്ഞു സ്വതന്ത്രമായ ഒരു മാനസികാവസ്ഥയെ അവലംബിച്ചതുകൊണ്ടുണ്ടായതാണ്. ഈ ചിത്രകാരൻ വെറുപ്പോ ദുരാഗ്രഹമോ ഉള്ളവനായിരുന്നാൽ അയാളുടെ മനസ്സിന്റെ ഘടികാരകാന്തശക്തിക്കു കേടുപറ്റിട്ടു നേരെ ഓടാതെവരുന്നു. അയാളുടെ നിസ്വാർത്ഥസ്വഭാവം മാറി അയാൾ സ്വാർത്ഥത്തിലേക്കു പരിവർത്തിതമാകുമ്പോൾ ശാന്തസ്വഭാവം അസ്തമിക്കുകയും സർവ്വേശ്വരനിലുള്ള മനസ്സിന്റെ തല്പരതനീങ്ങുകയും ആസക്തിയും വെറുപ്പും ഉത്ഭവിക്കുകയും ചെയ്യുന്നു. അപ്പോൾ ചിത്രകാരനു താനറിയാതെ മറ്റുള്ളവരുടെ നയനങ്ങളേയും അംഗങ്ങളേയും സ്വമനസ്സിൽ പ്രതിബിംബിപ്പിക്കുന്നതിനു സാധിക്കുകയില്ല. പ്രയോഗികമായ വേദാന്തം അസ്തംഗതമായാൽ മനോഹരമായ ചിത്രങ്ങളെ നിർമ്മിക്കുന്നതിനുള്ള അമാനുഷികശക്തിയും നശിക്കുന്നു. നിങ്ങളുടെ കർമ്മം അരൂപമാകുന്തോറും നിങ്ങൾ ഞാൻ ചെയ്യുന്നവനല്ല, അഹംബുദ്ധി കൈവെടിയുന്തോറും, നിങ്ങൾ ഉടമസ്ഥാവകാശവും പകർപ്പവകാശവും ത്യജിക്കുന്നു. സമ്പാദിക്കുകയും സേവിക്കുകയും ചെയ്യുന്നബുദ്ധി ത്യജിക്കുകയും നിങ്ങളുടെ അവാസ്തവികത്വത്തിനെ തിരസ്കരിക്കുകയും ചെയ്യുന്തോറും നിങ്ങളുടെ കർമ്മം ഉത്തമമായിവരുന്നു. വേദാന്തമാവശ്യപ്പെടുന്നതു് കർമ്മത്തിനു വേണ്ടിത്തന്നെ നിങ്ങൾ പ്രയത്നിക്കണമെന്നാകുന്നു. നിങ്ങളുടെ കർമ്മം വിജയകരമാണെങ്കിൽ നിങ്ങൾ അതിന്റെ ലക്ഷ്യമോ അവസാനമോ ഫലമോ പ്രതിഫലമോ ഗണിക്കരുതു്. മാർഗ്ഗവും ലക്ഷ്യവും ഒന്നായിരിക്കട്ടെ, കർമ്മംതന്നെ അതിന്റെ ഉദ്ദേശമായിരിക്കട്ടെ, നിങ്ങളുടെ ആത്മാവു സദാ സ്വസ്ഥമായിരിക്കണമെന്നു് വേദാന്തം ഉപദേശിക്കുന്നു. ദേഹം നിരന്തരമായി പ്രവർത്തിക്കുമ്പോൾ ആത്മാവു സ്വസ്ഥമായിരിക്കണം. നമ്മുടെ സ്വാർത്ഥപരമായ അവസ്ഥയാണ് കർമ്മങ്ങളെ വഷളാക്കുന്നതു്. കർമ്മത്തിലടങ്ങിയിരിക്കുന്ന ശാന്തിക്കും നിർവ്വാണത്തിനും വേണ്ടി വേല ചെയ്യുവിൻ.

### വിജയത്തിന്റെ രണ്ടാമത്തെ തത്വം—

### നിസ്വാർത്ഥമായ ത്യാഗം.

ഒരു കുളവും നദിയും തമ്മിൽ ഒരു കലഹമുണ്ടായിരുന്നു. അല്ലയോ നദി! നിന്റെ വെള്ളവും സ്വത്തുമെല്ലാം സമുദ്രത്തിനു കൊടുക്കുന്നതെന്തിനെന്നു് കുളം നദിയോടു ചോദിച്ചു. "നീ വെറുതെ നിന്റെ സമ്പത്തിനെ നശിപ്പിക്കരുതു്. സമുദ്രത്തിനു അതാവശ്യമില്ല. അതിനു നന്ദിയില്ല. നിന്റെ സമ്പാദ്യങ്ങളെല്ലാം സമുദ്രത്തിലൊഴിച്ചു

ളും സമുദ്രം എന്നും ലവണമായും കയ്പായും ഇരിക്കും. അതിൻെറ ഉപ്പ് ഒരിക്കലും മാറുകയില്ല. പന്നികളുടെ മുമ്പിൽ പവിഴമെറിയരുത്. നിൻെറ സമ്പാദ്യങ്ങളെല്ലാം നീതന്നെ വെച്ചുകൊള്ളണം.” ഇത് സാംസാരികബുദ്ധിയാണ്. നദി അതിൻെറ പ്രവൃത്തിയുടെ ഉദ്ദേശവും ഫലവും അവസാനവും ചിന്തിക്കണമെന്നാണു കുളത്തിൻെറ ഉപദേശം. എന്നാൽ നദി ഒരു വേദാന്തിയായിരുന്നു. “ഒരിക്കലുമില്ല. ഫലവും അവസാനവും ഞാൻ നോക്കുന്നില്ല. വിജയവും അപജയവും ഞാൻ ചിന്തിക്കുന്നില്ല. ഞാൻ വേല ചെയ്യുന്നതു കർമ്മത്തെ ഇഷ്ടപ്പെടുന്നതുകൊണ്ടാകുന്നു. കർമ്മത്തിനു വേണ്ടി ഞാൻ പ്രയത്നിക്കുന്നു. വേല ചെയ്യുകയാണ് എൻെറ ഉദ്ദേശം. എപ്പോഴും പ്രയത്നിക്കുകയാണ് എൻെറ ജീവിതം. എൻെറ യഥാർത്ഥമായ ആത്മാവ്, ശക്തി അല്ലെങ്കിൽ ഓജസ്സാകുന്നു” എന്നു നദി മറുപടി പറഞ്ഞു. നദി മുറയ്ക്കു കർമ്മം ചെയ്തുകൊണ്ടിരുന്നു. അതു ലക്ഷോപലക്ഷം ഗ്യാലൻ വെള്ളം സമുദ്രത്തിലേയ്ക്കൊഴുക്കിക്കൊണ്ടിരുന്നു. പിശുക്കു പിടിച്ച കുളം മൂന്നു നാലുമാസത്തിനകം വററിപ്പോയി. അതിനകത്തു ചെളിയും ദുർഗ്ഗന്ധവും നിറഞ്ഞു. എന്നാൽ നദിയിലെ ജലം നവവും ശുദ്ധവുമായിരുന്നു. അതിൻെറ അനന്തമായ ഉറവ വററിയില്ല. നിശ്ശബ്ദമായും സാവധാനമായും സമുദ്രത്തിൽനിന്നും നദിയുടെ ഉല്പത്തിസ്ഥാനമായ ഉറവയെ പോഷിപ്പിക്കുവാൻ ജലം എടുക്കപ്പെടുന്നു. കാലവാതങ്ങൾ നിശ്ശബ്ദമായും സാവധാനമായും ആരും കാണാതെയും സമുദ്രജലത്തെ പർവ്വതപ്രദേശങ്ങളിൽകൊണ്ടുപോയി നദിയെ പോഷിപ്പിക്കുന്നു.

അതുപോലെ വേദാന്തികൾ ഉപദേശിക്കുന്നതു നിങ്ങൾ കുളത്തിൻെറ കൃത്രിമനയത്തെ സ്വീകരിക്കരുതെന്നാണ്. ചെറിയ സ്വാർത്ഥപരമായ കുളമാണു ഫലം നോക്കി പ്രവർത്തിക്കുന്നത്. എനിക്കു എൻെറ കർമ്മത്തിനും ഫലം എന്താണെന്നാണു കുളത്തിൻെറ വിചാരം. നിങ്ങൾ കർമ്മത്തിനുവേണ്ടി പ്രവർത്തിക്കുക. കർമ്മം ചെയ്യുക കർമ്മം നിങ്ങളുടെ ശീലമാണ്. നമ്മുടെ ആദർശവും ലക്ഷ്യവും കർമ്മമായിരിക്കണം. അപ്രകാരം വേദാന്തം നിങ്ങളെ മുഷിപ്പിക്കുന്നതും വിഷമിപ്പിക്കുന്നതുമായ ആഗ്രഹങ്ങളിൽനിന്നും മോചിപ്പിക്കും. ആഗ്രഹങ്ങളിൽ നിന്നും മോചനം ലഭിക്കണമെന്നു വേദാന്തം ഘോഷിക്കുന്നതിൻെറ അർത്ഥമിതാകുന്നു. ഫലങ്ങളെയോ ഭവിഷ്യത്തുകളെയോ പററി ഉൽക്കണ്ഠയരുത്. ആളുകളിൽ നിന്നും ഒന്നും പ്രതീക്ഷിക്കരുത്. മററുള്ളവർ നിങ്ങളെയോ നിങ്ങളുടെ കർമ്മത്തെയോ കുറിച്ചു നല്ലതോ ചീത്തയോ അഭിപ്രായം പറയുന്നതിനെക്കുറിച്ചു ഗൌനിക്കരുത്. നിങ്ങളുടെ പ്രവൃത്തികൊണ്ട് എന്തു നന്മയെന്നോ വരികയില്ലെന്നോ വിചാരിക്കരുത്. കർമ്മത്തിനുവേണ്ടി കർമ്മം ചെയ്യുക. ഇങ്ങനെ ആഗ്ര

ങ്ങളിൽനിന്നു നിങ്ങൾക്കു മോചനം ലഭിക്കും. നിങ്ങൾ കർമ്മത്തിൽ നിന്നു ഒരിക്കലും വിരമിക്കുവാൻ പാടില്ല. നിങ്ങൾ അത്യുൽക്കണ്ഠയിൽനിന്നും സദാ വിരമിക്കണം. ഇങ്ങനെ ആയാൽ നിങ്ങളുടെ കർമ്മം പ്രശംസനീയമായിരിക്കും. പ്രലോഭനങ്ങൾക്കും ദുർവ്വികാരങ്ങൾക്കുമുള്ള ശമനൌഷധം കർമ്മമാണു്. അതു നിഷേധരൂപത്തിലുള്ള ഒരു പ്രശമനം ആകുന്നുള്ളൂ. എന്നാൽ നിഷ്കാമകർമ്മത്തിന്റെ ഫലമായുണ്ടാകുന്ന ആനന്ദം അറിയാത്തുള്ള ആത്മസാക്ഷാൽക്കാരത്തിന്റെയും മോക്ഷത്തിന്റെയും സ്ഫുലിംഗമാകുന്നു. അതു നിങ്ങളെ പരിശുദ്ധവും ഈശ്വരസമ്മിളിതവുമായ അവസ്ഥയിൽ പാലിക്കുന്നു. കർമ്മത്തിന്റെ അത്യുത്തമമായ പ്രതിഫലം ആനന്ദമാണു്. ഈ ആരോഗ്യകരവും ദിവ്യവുമായ നിധിയെ കാമപൂർണ്ണവും സ്വാർത്ഥപരവുമായ കർമ്മംകൊണ്ടു മലിനപ്പെടുത്തരുതു്. നീചമായ ഉൽക്കർഷേച്ഛയും നിസ്സാരമായ അത്യാഗ്രഹങ്ങളും നമ്മുടെ അഭിവൃദ്ധിയെ തടയുകയല്ലാതെ സഹായിക്കുന്നില്ല. കർമ്മസമർത്ഥതയ്ക്കു ന്യൂനതയുണ്ടാക്കുന്നതിനല്ലാതെ സഹായിക്കുന്നതിനു ബാഹ്യപ്രലോഭനങ്ങൾക്കു ശക്തിയില്ല. കർമ്മത്തിന്റെ സഹചാരിയായ ആനന്ദത്തേക്കാൾ വിലമതിക്കത്തക്കതായി ഒരു പ്രതിഫലവും അഭിനന്ദനവും ഇല്ല. കർമ്മത്തെ ചെയ്യുന്നതു് അതിലന്തർഭവിച്ചിരിക്കുന്ന ത്യാഗത്തെയും മതത്തെയും സാക്ഷാത്കരിക്കുന്നതിനായിരിക്കണം; അതു സൂചിപ്പിക്കുന്ന ബാലിശകാര്യങ്ങളിൽ നമ്മുടെ മനസ്സു ചെല്ലരുതു്. യാതൊരുതരത്തു വാഞ്ഛിതവും തോന്നാതെയും യാതൊരു പ്രതിഫലവും ചോദിക്കാതെയും പ്രവർത്തിക്കുക. വർത്തമാനകാലത്തിലുള്ള കർമ്മമായിരിക്കണം നിങ്ങളുടെ ലക്ഷ്യം. 'ആദ്യം അർഹനാകുക പിന്നീടാഗ്രഹിക്കുക,' എന്നു ജനങ്ങൾ പറയുന്നു. വേദാന്തം ഘോഷിക്കുന്നതു് 'നിങ്ങൾ അർഹനായാൽ മതി ആശിക്കേണ്ട,' എന്നാകുന്നു. കയ്യാല കെട്ടുവാൻ കൊള്ളാവുന്ന കല്ലു വെറുതെ വഴിയിൽ കിടക്കുകയില്ല. നിങ്ങൾ അർഹനാണെങ്കിൽ അപ്രതിരോധ്യമായ ദൈവികനിയമത്താൽ എല്ലാം നിങ്ങളെ ആശ്രയിക്കും. കത്തുന്ന വിളക്കു കത്തിക്കൊണ്ടിരുന്നാൽ പൂച്ചികളും ഈച്ചകളും ചുററനും കൂടും. പൂച്ചിക്കും ഈച്ചയ്ക്കും വിളക്കു ക്ഷണനക്കത്തയയ്ക്കേണ്ട. പൂച്ചികളും ഈച്ചകളും തന്നെത്താനേ വിളക്കിനെ തേടും. നല്ല ഉറവുള്ള സ്ഥലത്തു ജനങ്ങൾ തന്നത്താൻ എത്തിക്കൂടുന്നു. ആളുകളെ ഉറവുപുല്ലുപോലെ വകവെച്ചിട്ടില്ല. ചന്ദ്രനദിക്കുമ്പോൾ നിലാവുകൊൾവാൻ ജനങ്ങൾ പുറത്തുവരുന്നു. പ്രവർത്തിക്കുക! പ്രവർത്തിക്കുക! ശരീരത്തിന്റെ നിസ്സാരതയും ആത്മാവിന്റെ മഹത്വവും പരമാർത്ഥവും അനുഭവബോദ്ധ്യമാകുന്നതിനു നിരന്തരം കർമ്മം ചെയ്യുക. ഇങ്ങിനെ അതിപ്രയത്നത്തിന്റെ ഉച്ചത്തിൽ നിങ്ങൾക്കു നിർവ്വാണവും കൈവല്യവും ആസ്വാ-

ഭിക്കാം. നിങ്ങളുടെ അഹംബുദ്ധിയേയും ശാരീരികബോധത്തെയും കർമ്മമാകുന്ന കരിശിൽ തറയ്ക്കുവാനനുവദിച്ചാൽ വിജയം നിങ്ങളെ തേടുകയും ജനങ്ങൾ നിങ്ങളെ അഭിനന്ദിക്കുകയും ചെയ്യും. ക്രിസ്തു ജീവിച്ചിരുന്ന കാലത്തു ജനസംമാന്യം അദ്ദേഹത്തെ ആരാധിച്ചില്ല. കുരിശിലിട്ടപ്പോഴാണ് അദ്ദേഹം ആരാധ്യനായത്. അധഃകൃതമായ ധർമ്മം വീണ്ടും ഉയർന്നെഴുനില്ക്കും. ഒരു വിത്തും അതിന്റെ ശരീരവും രൂപവും നശിപ്പിക്കാതെ മുളയ്ക്കുന്നില്ല. അതുകൊണ്ട് വിജയത്തിന്റെ രണ്ടാമത്തെ രഹസ്യം ത്യാഗം അതായത് അഹംബുദ്ധിയെ കരിശിൽ തറയ്ക്കൽ ആകുന്നു. ത്യാഗമെന്നു പറയുന്നതിന്റെ അർത്ഥം തെറ്റിദ്ധരിക്കരുതു്. സർവ്വസംഗപരിത്യാഗം എന്നു പറയുന്നതു സന്യാസമല്ല.

എല്ലാവർക്കും വെളുത്തും പ്രഭനിറഞ്ഞുമിരിക്കുവാൻ കൊതിയുണ്ട്. നിങ്ങൾക്ക് എങ്ങിനെ ജാജ്വല്യമാനമാകാം? വസ്തുക്കൾ വെളുത്തിരിക്കുന്നതെന്താണ്? വെളുത്ത സാധനങ്ങളെ നോക്കുക! അവയുടെ വെളുപ്പിനു കാരണമെന്ത്? സയൻസു പറയുന്നതു്, ശുഭ്രതയുടെ രഹസ്യം ത്യാഗമാണെന്നാകുന്നു. സൂര്യനിലുള്ള സപ്തവർണ്ണങ്ങൾ പലവസ്തുക്കളിൽ പ്രതിഫലിക്കുന്നു. ചിലവസ്തുക്കൾ ഈ വർണ്ണങ്ങൾ മിക്കതും ഗ്രസിക്കുകയും ഒന്നുമാത്രം പുറത്തുകാണിക്കുകയും ചെയ്യുന്നു. അവ ത്യജിക്കുന്ന നിറമാണ് അവയ്ക്കുള്ളതു്. ഈ വസ്ത്രം ചുവന്നതാണെന്നു നിങ്ങൾ പറയുന്നു. ചുവപ്പ് ഈ വസ്ത്രം ഗ്രസിക്കാതെ ത്യജിക്കുന്ന നിറമാണ്. അതു് ഗ്രസിച്ചിട്ടുള്ള നിറങ്ങൾ നിങ്ങൾ കാണുന്നില്ല; എത്ര അത്ഭുതകരം! സൂര്യരശ്മിയിലുള്ള സകല നിറങ്ങളേയും കറുത്ത സാധനങ്ങൾ ഗ്രസിക്കുന്നു അതുകൊണ്ട് അവ കറുത്തിരിക്കുന്നു. വെളുത്ത സാധനങ്ങൾ ഒന്നിനേയും ഗ്രസിക്കാതെയും അവകാശപ്പെടാതെയും എല്ലാസാധനങ്ങളേയും ത്യജിക്കുന്നു. സ്വാർത്ഥമായി എന്തെങ്കിലും സമ്പാദിക്കണമെന്ന് അവ കരുതുന്നില്ല. അവയ്ക്ക് ഉടമസ്ഥാവകാശമില്ല. അതുകൊണ്ട് അവ ദീപ്തിമത്തും പ്രഭാപൂർണ്ണവും ആയിരിക്കുന്നു.

അതുപോലെ നിങ്ങൾക്ക് ഐശ്വര്യപൂർണ്ണരും കീർത്തിമാന്മാരുമായിരിക്കണമെങ്കിൽ നിങ്ങൾ സ്വാർത്ഥപരവും ഉടമസ്ഥാവകാശപരവുമായ ബോധത്തെ ഹൃദയപൂർവ്വം തിരസ്കരിക്കണം. നിങ്ങൾ അവയുടെ മീതെ ജീവിക്കണം. സ്വതന്ത്രനായ കർമ്മിയായിരിക്കുക. എപ്പോഴും ദാതാവാകുക, പ്രതീക്ഷിക്കുന്നതും യാചിക്കുന്നതുമായ അവസ്ഥയിലേക്കു നിങ്ങളുടെ മനസ്സിനെ നയിക്കരുതു്. സ്വന്തമാക്കി വെയ്ക്കുന്ന സമ്പ്രദായത്തെ ത്യജിക്കുക. നിങ്ങളുടെ ശ്വാസകോശത്തിലുള്ള വായു നിങ്ങളുടെ സ്വന്തമാണെന്നു നടിക്കുന്നതെന്തിന്? ആ വായു എല്ലാവരുടേയും വകയാകുന്നു. ആ വായു നിങ്ങളുടെ സ്വന്തമല്ലെന്നുള്ള ബോധ

ധംവരുമ്പോൾ അന്തരിക്ഷത്തിലുള്ള വായുവിനു മുഴുവൻ അവകാശി നിങ്ങളാകുന്നു. നിങ്ങളുടെ ആഗമമാർഗ്ഗങ്ങൾ അനിയന്ത്രിതവും അതിരില്ലാത്തതുമാകുന്നു. നിങ്ങൾ ബ്രഹ്മാണ്ഡത്തിലെ പ്രാണവായുവിനെ ശ്വസിക്കണം; അഹങ്കാരിയും മദോന്മത്തനും ഡാംഭികനും ആകരുതു്. ഒന്നുംതന്നെ നിങ്ങളുടെ നിസ്സാരമായ വ്യക്തിയുടേതാണെന്നു വിചാരിക്കരുതു്. എല്ലാം ഈശ്വരനായ നിങ്ങളുടെ ആത്മാവിന്റേതാകുന്നു. സർ. ഐസക്ക് ന്യൂട്ടന്റെ കഥതന്നെ നോക്കുക. അദ്ദേഹം ലോകദൃഷ്ടിയിൽ കീർത്തിമാനും പ്രതാപവാനും ദീപ്തിമാനുമായതെങ്ങിനെയാണ്? അദ്ദേഹത്തിന്റെ മരണകാലത്തു് അദ്ദേഹം കർമ്മം ചെയ്തതു് എത്ര തത്വജ്ഞാനമനുസരിച്ചാണെന്നു വെളിവാക്കപ്പെട്ടിരുന്നു; ലോകത്തിൽവെച്ച് ഏറ്റവും മഹാനാണെന്ന് അദ്ദേഹത്തെ ആരോ അഭിനന്ദിച്ചപ്പോൾ അദ്ദേഹം പറഞ്ഞ മറുപടി 'ഒരിക്കലുമല്ല' ഈ ബുദ്ധി, എന്റെ നിസ്സാരമായ ഈ വ്യക്തി, അതിരില്ലാതെ നീണ്ടുകിടക്കുന്ന ജ്ഞാനസമുദ്രത്തിന്റെ കല്ലുപെറുക്കുന്ന കുട്ടിയെപ്പോലെയാകുന്നു, എന്നാണ്. അദ്ദേഹം സമുദ്രക്കരെ മണൽത്തരി പെറുക്കിക്കൊണ്ടിരിക്കയായിരുന്നു. ഈപ്രകാരം ഒന്നും അവകാശപ്പെടാതെയും സ്വന്തമാക്കാതെയുമുള്ള വിനീതബുദ്ധിയാണു നിങ്ങൾക്ക് കർമ്മസാമർത്ഥ്യവും പ്രയോഗശക്തിയുമുണ്ടാക്കുന്നതു്. ഇതാണു വേദാന്തം പഠിപ്പിക്കുന്നതു്.

നിങ്ങൾക്ക് ആശകളുണ്ട്. എല്ലാത്തരം ആഗ്രഹങ്ങളുമുണ്ട്. അവ സാധിക്കണമെന്നുള്ള ഉൽക്കണ്ഠയുമുണ്ട്. എന്നാൽ ആഗ്രഹസാദ്ധ്യത്തിനുള്ള രഹസ്യങ്ങൾ പഠിക്കുക. നാം ജനാലയടപ്പ് പൊക്കുന്നതെങ്ങനെ? അതിനെ താഴോട്ടു തള്ളിയിട്ട് വിട്ടാൽ അടപ്പ് മേല്പോട്ടു പോകുന്നു. നിങ്ങൾ വിചാരങ്ങളെ മോചിപ്പിക്കുന്ന അല്ലെങ്കിൽ കൈവെടിയുന്ന അവസരത്തിലാണ് അതു സാധിക്കുന്നതു്. അമ്പുകളയക്കുന്നതെങ്ങനെ? നാം വില്ലിട്ടതു വലയ്ക്കുന്നു. ചരട് വലിച്ചു പിടിക്കുന്നതുകൊണ്ട് അമ്പു ശത്രുവിൽ തറയ്ക്കുന്നില്ല. അതെത്രനേരമിട്ടാലും വലിച്ചാലും അമ്പു നിങ്ങളുടെ കയ്യിൽതന്നെയിരിക്കും. നിങ്ങൾ അതിനെ വിടുമ്പോഴാണ് ശത്രുവിന്റെ വക്ഷസ്ഥലം അമ്പു പിളർക്കുന്നതു്. നിങ്ങൾ നിങ്ങളുടെ ആഗ്രഹങ്ങളെ വലിച്ചുനീട്ടിക്കൊണ്ടിരിക്കുന്നിടത്തോളം കാലം അതു മറുകക്ഷിയിൽ എത്തുന്നില്ല. അതിനെ ഉപേക്ഷിച്ചാൽ ഉടൻ അതു മറു കക്ഷിയിൽ കൊള്ളും. "നിങ്ങൾ എന്നെ വിടുകയും ത്യജിക്കുകയും ചെയ്യുമ്പോഴാണു ഞാൻ നിങ്ങളുടെ സവിധത്തിലെത്തുന്നതു്" നാമങ്ങൾക്കും ഉപരിയും അവർണ്ണനീയവുമായ ഒരാശയത്തിൽ നാം ആത്മാവിനെ നിമഗ്നമാക്കുമ്പോൾ നിങ്ങൾ എന്നെ കണ്ടുമുട്ടുന്നു. ഇതാണു വേദാന്തം പഠിപ്പിക്കുന്നതു്.

രണ്ടു സന്യാസിമാർകൂടി ഒരിക്കൽ യാത്രചെയ്തു. ഒരാളുടെ ആ

ദശാ സമ്പാദ്യമായിരുന്നു. മറ്റേയാളുടെ സമ്പാദ്യം ത്യാഗമായിരുന്നു. ഒരു നദിയുടെ കരെ എത്തുന്നതുവരെ അവർ ത്യാഗത്തേയും സമ്പാദ്യത്തേയും കുറിച്ചു വാദിച്ചു. നേരം നല്ലതുപോലെ ഇരുട്ടിയിരുന്നു. ത്യാഗിയുടെ കൈയിൽ കാശില്ല. സമ്പാദ്യക്കാരന്റെ കൈയിലുണ്ടുതാനും. ത്യാഗി പറഞ്ഞു. "നമ്മുടെ കൈയിൽ പണമില്ലല്ലോ ദൈവത്തെ വിചാരിച്ചു ആറ്റുകരെത്തന്നെ നമുക്കു രാത്രി കഴിച്ചുകൂട്ടാം". പണക്കാരന്റെ മറുപടി "ഇവിടെക്കിടന്നാൽ ഒരു ഗ്രാമവും ആളുമില്ല. ചെന്നായ് നമ്മെ വിഴുങ്ങും, പാമ്പു കടിക്കും, തണുപ്പുകൊണ്ടു മരവിക്കും. നമുക്ക് അക്കരെ പിടിക്കണം, വള്ളക്കാരനു കൊടുക്കുവാൻ എന്റെ കൈയിൽ പണമുണ്ട്. അക്കരെയുള്ള ഗ്രാമത്തിൽ നമുക്കു സുഖമായിത്താമസിക്കാം" എന്നായിരുന്നു. വള്ളക്കാരൻ രണ്ടുപേരെയും അക്കരെ കൊണ്ടുപോയി. രാത്രി പണക്കാരൻ ത്യാഗിയോടിപ്രകാരം ചോദിച്ചു. 'പണം കൈയിലുണ്ടായാലുള്ള ഗുണം കണ്ടില്ലേ? എന്റെ കൈയിൽ പണമുണ്ടായിരുന്നതുകൊണ്ടു രണ്ടുപേർ രക്ഷപ്പെട്ടു. ഇനിയും നിങ്ങൾ ത്യാഗം പ്രശംസിക്കുന്നോ? നിങ്ങളെപ്പോലെ ഞാനും ത്യാഗിയായിരുന്നുവെങ്കിൽ നാം അവിടെക്കിടന്നു മരവിച്ചു ദുഷ്ടജന്തുക്കൾക്കാഹാരമാകുമായിരുന്നു" ത്യാഗി പറഞ്ഞ മറുപടി 'നിങ്ങൾ പണത്തെ അവനു കൊടുക്കാതെ; അതായതു്, ത്യജിക്കാതെ കൈയിൽ വെച്ചുകൊണ്ടിരുന്നുവെങ്കിൽ നാം രണ്ടുപേരും അക്കരെക്കിടന്നു മരിക്കുമായിരുന്നു; പണത്തിന്റെ ത്യാഗംകൊണ്ടാണു നമുക്കു രക്ഷ കിട്ടിയതു്. എന്റെ കീശയിൽ പണമില്ലെങ്കിൽ നിങ്ങളുടെ കീശ എന്റെ കീശയാണു്. എന്റെ ആവശ്യത്തിനു് എനിക്കു എവിടെനിന്നെങ്കിലും കിട്ടും" എന്നായിരുന്നു. ഈ കഥയുടെ സാരം നിങ്ങൾ ആഗ്രഹങ്ങളെ നിങ്ങളുടെ കീശയിൽ വെച്ചുകൊണ്ടിരിക്കുന്നിടത്തോളംകാലം നിങ്ങൾക്കു സ്വാതന്ത്ര്യമോ രക്ഷയോ ഇല്ലെന്നാകുന്നു. ആഗ്രഹങ്ങളെ പരിത്യജിക്കുക; അവയ്ക്കുപരി ജീവിക്കുക, എന്നാൽ നിങ്ങൾക്കു ഉടൻതന്നെ ശാന്തിയും കാലക്രമേണ സിദ്ധിയും ഉണ്ടാകും. നിങ്ങളുടെ ആഗ്രഹങ്ങൾക്കു പൂർത്തിവരണമെങ്കിൽ അവയുടെ മീതെ പരമാർത്ഥജ്ഞാനത്തിൽ നിമഗ്നമായിരിക്കണം. നിങ്ങൾ അറിഞ്ഞോ അറിയാതെയോ ഈശ്വരങ്കൽ അർപ്പിതരും നിമഗ്നരുമാകുമ്പോൾ മാത്രമേ ആഗ്രഹപൂർത്തിക്കവസരം ഉണ്ടാകയുള്ളു.

### വിജയത്തിന്റെ മൂന്നാമത്തെ തത്വം—പ്രേമം.

മൂന്നാമത്തെ വിജയരഹസ്യം പ്രേമം അതായതു്, ലോകവുമായുള്ള ഐക്യവും പരിതസ്ഥിതികളെ വശീകരിച്ചു ജീവിക്കുവാനുള്ള ശീലവുമാകുന്നു. നിങ്ങളുടെ അയൽപക്കക്കാരും നിങ്ങളോടിടപെടുന്നവരുമായ എല്ലാ ജനങ്ങളും നിങ്ങൾ തന്നെയാകുന്നു എന്നു സാക്ഷാൽക്കരിക്കുകയാകുന്നു പ്രേമം. നിങ്ങൾ ഒരു കച്ചവടക്കാരനാകുന്നെങ്കിൽ വിൽക്കേണ്ടുന്ന സാമാനം

വാങ്ങിക്കുവാൻ വരുന്നവരുടെ കാര്യം നിങ്ങളുടേതുതന്നെയാണെന്നു വിചാരണം ചെയ്യില്ലെങ്കിൽ നിങ്ങൾക്കു് അഭിവൃദ്ധിയുണ്ടാകയില്ലെന്നു മാത്രമല്ല, നിങ്ങളുടെ പണിക്കു ഹാനിയുംവരും. കൈകൾ സ്വാതന്ത്ര്യം കാണിക്കുവാനോ മററംഗങ്ങളുമായി ഭിന്നത പ്രദർശിപ്പിക്കുവാനോ, "ഹോ ഉണ്ണുകയും ഞാനാണു സകലവേലയും ചെയ്യുന്നതു്. എന്റെ പ്രയത്നഫലം മററംഗങ്ങൾക്കനുഭവിക്കുവാൻ കാര്യമില്ല എന്റെ കർമ്മംകൊണ്ടുണ്ടായ ആഹാരം ഞാൻ ഉദരത്തിനും മററംഗങ്ങൾക്കും കൊടുക്കേണ്ട ആവശ്യമെന്തു്. എല്ലാം ഞാൻതന്നെ വെച്ചുകൊള്ളാം" എന്നു വാദിക്കുവാനോ മോഹമുണ്ടാകുന്നുവെന്നു വിചാരിക്കുക. ഈ സ്വാർത്ഥവിചാരത്തെ പ്രയോഗിക്കുവാൻ കൈ ആഹാരമെല്ലാമെടുത്തു കൈയിൽ കരുതിവെക്കുന്നു. അതു കൈക്കു് ഗുണകരമാണോ? കൈക്കു് ആ വിധത്തിൽ വിജയമുണ്ടാകുമോ? ഒരിക്കലുമില്ല. കൈകൾ ഉണ്ണിക്കുന്നതിനും മററവയവങ്ങൾക്കു് അസൂയവരുത്താനാണോ പുഷ്ടിപ്പെടുന്നതിനും നല്ലവിദ്യ, കടന്നലോ പാമ്പോ മററൊന്നോ കയ്യിൽ കടിക്കുകയാണു്. അപ്പോൾ കൈ തടിച്ചു് വലിയതാകും. അങ്ങിനെമാത്രമേ കയ്യുടെ സ്വാതന്ത്ര്യവിചാരം സാധിക്കുകയുള്ളു. അപ്രകാരം മാത്രമേ കൈയുടെ സ്വാർത്ഥപരമായ ഭേദജ്ഞാനം പ്രയോഗത്തിൽ വരികയുള്ളു. നാം അത്തരം തൃപ്തിയും വിജയവും ആശിക്കുന്നില്ല അതു രോഗമാണു്.

അതുപോലെ ലോകംമുഴുവൻ ഒരു ശരീരമാണെന്നു വിചാരിക്കുക. നിങ്ങളുടെ ശരീരം, കൈ, നഖം, വിരൽ മുതലായവയെന്നപോലെ ജനസമൂഹം ഒരവയവമാകുന്നു. നിങ്ങൾക്കു വിജയം വേണമെങ്കിൽ നിങ്ങളുടെ ആത്മാവു് പ്രത്യേകമാണെന്നും ലോകത്തിന്റെ ആത്മാവിൽനിന്നും ഭിന്നമാണെന്നും വിചാരിക്കരുതു്. കൈക്കു് പുഷ്ടിവരണമെങ്കിൽ ശരീരത്തിനു് മുഴുവൻ പുഷ്ടിയുണ്ടാകണം. കൈയെന്നുപറയുന്നതു കഴയുടെ അപ്പുറമുള്ള ഒരു ചെറിയ സ്ഥലമല്ലെന്നു കൈ അറിയുകയും സാക്ഷാൽക്കരിക്കുകയും ചെയ്യണം. തന്നെയുമല്ല, കയ്യുടെ ആത്മാവുതന്നെയാണു ശരീരത്തിന്റെ ആത്മാവെന്നു വിശ്വസിക്കുകയും വേണം. ശരീരത്തിന്റെ പ്രകൃതിയെ പോഷിപ്പിക്കുന്നതു കൈയുടെ പ്രകൃതിയെ പോഷിപ്പിക്കുകയാണു്. നിങ്ങൾ ഈ പരമാർത്ഥമറിയുകയും തദനുസരണം ജീവിക്കുകയും ചെയ്യുക, നിങ്ങളും സർവ്വലോകങ്ങളും ഒന്നാണെന്നും നിങ്ങളും ഈശ്വരനും ഒന്നാണെന്നും സാക്ഷാൽക്കരിക്കുകയും ചെയ്യില്ലെങ്കിൽ നിങ്ങൾക്കു വിജയമില്ല. പ്രത്യേകമായും വിഭക്തമായുമുള്ള ജീവിതകണ്ടിൽ കിടന്നു നരകിക്കുന്നവരാണു സൗഖ്യമില്ലാത്തവരും രോഗം വന്നവരും. സർവ്വവും നിങ്ങളാണെന്നു സാക്ഷാൽക്കരിക്കുന്ന നിമിഷത്തിൽ നിങ്ങൾ പരിപൂർണ്ണനാണു്. ഈ ഐക്യബോധം നിങ്ങൾ പ്രായോഗികവേദാന്തത്തെ

ജീവിക്കുന്നു. ഈ ദിവ്യവും ഉൽകൃഷ്ടവുമായ തത്വത്തെ ലംഘിച്ചാൽ, ഈ പവിത്രനിയമത്തെ കർമ്മത്തിൽ നിരാകരിച്ചാൽ, മറ്റനും സ്വാർത്ഥിയുമായ കയീനെപ്പോലെ നിങ്ങൾക്കു് അസുഖമുണ്ടാകും. ഈ പരമാർത്ഥത്തെ കാളറിജ് അദ്ദേഹത്തിന്റെ 'ഏൻഷ്യൻറ് മാരിനർ' എന്ന ഗ്രന്ഥത്തിൽ വിശദീകരിച്ചിട്ടുണ്ടു്. 'പ്രിസണർ അഫ് ചില്ലിയൻ" എന്ന കാവ്യത്തിൽ ബൈറണും ഈ തത്വത്തെ പ്രതിപാദിച്ചിരിക്കുന്നു. ഈ കാവ്യങ്ങളിൽ സൂചിപ്പിച്ചിരിക്കുന്നതു മനുഷ്യൻ നിയതിക്കു വിരോധമാകുമ്പോൾ കഷ്ടപ്പെടുന്നുവെന്നാണു്. സഹസൃഷ്ടങ്ങളുമായുള്ള ഐക്യത്തെ നിങ്ങൾ സാക്ഷാൽക്കരിക്കുന്ന നിമിഷത്തിൽ നിങ്ങൾക്കു നിർവൈശദ്യങ്ങളും ഉണ്ടാകുന്നു.

"മനുഷ്യനേയും പക്ഷിയേയും മൃഗത്തേയും ഹൃദയംഗമമായി സ്നേഹിക്കുന്നവൻ നല്ലപോലെ പ്രാർത്ഥിക്കുന്നു. ചെറിയതും വലിയതുമായ എല്ലാ സാധനങ്ങളേയും നല്ലപോലെ സ്നേഹിക്കുന്നവൻ നല്ലപോലെ പ്രാർത്ഥിക്കുന്നു." എന്നു കാളറിജ് പാടുന്നു.

ഒരു രാജാവു് ഒരിക്കൽ കാട്ടിൽ വേട്ടയാടുന്നതിനായി പോയി. വേട്ടയ്ക്കിടയിൽ രാജാവും അനുചരന്മാരും വേർപിരിഞ്ഞു. ഉച്ചയ്ക്കുള്ള കഠിനാതപമേററു് അദ്ദേഹത്തിനു ദാഹം കലശലായുണ്ടായി. ആ കാട്ടിൽ അദ്ദേഹം ഒരു ചെറിയ ഉദ്യാനംകണ്ടു. ആ ഉദ്യാനത്തിൽ രാജാവു ചെന്നു. ഉദ്യാനപാലകൻ രാജാവിനെ കണ്ടിട്ടില്ലാത്തതുകൊണ്ടും, അദ്ദേഹത്തിന്റെ വേഷം സാമാന്യമാകയാലും രാജാവിനെ മനസ്സിലാക്കിയില്ല. വല്ലതും കുടിക്കുവാൻ തരണമെന്നു രാജാവു് ഉദ്യാനപാലകനോടാവശ്യപ്പെട്ടു. അയാൾ ഉദ്യാനത്തിൽ ചുററിനടന്നു മാതളനാരങ്ങാ പറിച്ചു പിഴിഞ്ഞെടുത്തു് ഒരു പാത്രം നിറച്ചു രാജാവിനുകൊടുത്തു. ആ രാജാവു് അതുമുഴുവൻ കുടിച്ചിട്ടും അദ്ദേഹത്തിന്റെ ദാഹം ശമിച്ചില്ല. കുറേക്കൂടി കൊണ്ടുവരാൻ രാജാവു് ആവശ്യപ്പെട്ടു. അയാൾ പോയപ്പോൾ രാജാവിന്റെ വിചാരം ഇപ്രകാരമായിരുന്നു—"ഈ ഉദ്യാനം ഫലസമൃദ്ധമാണു്. ഒരു നിമിഷത്തിൽ അയാൾ ഒരു വലിയ പാത്രംനിറച്ചു ഫലരസംകൊണ്ടുവന്നു. ഇത്ര സമ്പൽസമൃദ്ധമായ ഉദ്യാനത്തിന്റെ ഉടമസ്ഥനിൽനിന്നും ഒരു ഭാരനികുതി ഈടാക്കണം." എന്നാൽ, ഉദ്യാനപാലകൻ ഒരു മണിക്കൂറായിട്ടും തിരിച്ചുവന്നില്ല. രാജാവു് ആശ്ചര്യപ്പെട്ടു തുടങ്ങി. ഞാൻ ആദ്യമാവശ്യപ്പെട്ടപ്പോൾ വേഗത്തിൽ ഫലരസംകൊണ്ടുവരുന്നതിനും ഇപ്പോൾ താമസിക്കുന്നതിനും കാരണമെന്തു്? കുറെകഴിഞ്ഞപ്പോൾ ഒരു പാത്രത്തിൽ കുറെ ഫലരസം അയാൾ കൊണ്ടുവന്നു. ഈ പാത്രത്തിൽ നിറച്ചില്ലാത്തതിനു രാജാവു കാരണം ചോദിച്ചു. ഒരു സന്യാസിയായിരുന്ന ഉദ്യാനപാലകന്റെ മറുപടി "ഞാൻ ആദ്യംഫലരസംകൊണ്ടുവരുവാൻ പോയപ്പോൾ ഞങ്ങളുടെ രാജാവിനു സദ്ഗുണങ്ങളുണ്ടായിരുന്നു

ഞാൻ രണ്ടാമത്തു് പോയപ്പോൾ അദ്ദേഹത്തിന്റെ കരുണാവും ഉദാര
വുമായ സ്വഭാവം മാറിയിരിക്കണം. എന്റെ സമ്പൽസമൃദ്ധമായ
ഫലങ്ങളിൽ മാററംകാണുന്നതിനു വേറെ കാരണം ദൃശ്യമല്ല" എന്നാ
യിരുന്നു. രാജാവു് ആലോചിച്ചപ്പോൾ ഈ പ്രസ്താവന ശരിയാണെ
ന്നു തോന്നി. രാജാവു് ആദ്യം ഉദ്യാനത്തിൽ കടന്നപ്പോൾ അദ്ദേഹ
ത്തിനു ചുററുമുള്ള വസ്തുക്കളോടും ജനങ്ങളോടും കരുണയും സമഭാവ
നയും തോന്നിയിരുന്നു. അദ്ദേഹത്തിന്റെ അപ്പോഴത്തെ വിചാരം
ജനങ്ങൾ സാധുക്കളാണെന്നും അവരെ സഹായിക്കണമെന്നുമായിരു
ന്നു. എന്നാൽ സന്യാസി, വേഗം ഫലരസം കൊണ്ടുവന്നപ്പോൾ
അദ്ദേഹത്തിന്റെ അഭിപ്രായങ്ങൾ പാടേമാറി. രാജാവു നിയതിയു
മായി രഞ്ജിക്കാതായപ്പോൾ ഉദ്യാനത്തിലെ ഫലങ്ങളേയും അതു ബാ
ധിച്ചു. പ്രേമനിയമത്തെ രാജാവു ലംഘിച്ചനിമിഷംതന്നെ വൃക്ഷ
ങ്ങൾപോലും ഫലരസങ്ങളെ അദ്ദേഹത്തിനു നൾകുന്നതിനു വൈമു
ഖ്യംകാണിച്ചു.

ഇക്കഥ നേരോ കള്ളമോ ആയിരിക്കാം. അതിനെപ്പററി നാം
ചിന്തിക്കേണ്ടതില്ല. എന്നാൽ നിങ്ങൾ നിയതിയോട് ഐക്യംപ്രാ
പിക്കയും സർവ്വലോകങ്ങളോടും രഞ്ജിച്ചിരിക്കുകയും സർവ്വവും ഒന്നാ
ണെന്നു പൂർണ്ണമായി വിശ്വസിക്കുകയും ചെയ്യുമ്പോൾ സകല പരിത
സ്ഥിതികളും അവസ്ഥകളും വാതവും തിരമാലയും കൂടിയും നിങ്ങൾക്ക
നുകൂലമായിരിക്കും. നിങ്ങൾ പ്രകൃതിയോടു വിയോജിക്കുന്ന നിമിഷ
ത്തിൽ നിങ്ങളുടെ ഇഷ്ടന്മാരും ബന്ധുക്കളും പിണങ്ങുകയും സർവ്വരും
നിങ്ങളെ കുററംപറയുകയുംചെയ്യും. ഈ ദിവ്യമായ പ്രേമനിയമം അ
റിഞ്ഞു പ്രവർത്തിക്കുക. വിജയത്തിനു മൂലഹേതുവായ തത്വമാണു
പ്രേമം.

### വിജയത്തിന്റെ നാലാമത്തെ തത്വം—ആനന്ദം

നാലാമത്തെ വിജയരഹസ്യം മനസ്സാന്നിദ്ധ്യംഅല്ലെങ്കിൽ ആന
ന്ദമാകുന്നു ആനന്ദത്തെ അല്ലെങ്കിൽ മനസ്സാന്നിദ്ധ്യത്തെ സദാ പാ
ലിക്കുന്നതെങ്ങിനെയാണ്? "സന്തുഷ്ടന്മാരും ശാന്തന്മാരും നിശ്ചഞ്ചല
ന്മാരും ആയിരിക്കുക" എന്നു പ്രസംഗിക്കുവാനെളുപ്പമുണ്ട്. ഏതു
വസരത്തിലും ശാന്തതയും നിശ്ചഞ്ചലതയും സന്തുഷ്ടിയും പ്രകടിപ്പിക്കു
ന്നകാര്യം പ്രയാസമാകുന്നു. ഒരു നിയമമുണ്ടാക്കിയതുകൊണ്ടു് ആന
ന്ദവാന്മാരാകുവാൻ വയ്യ. വെറും ചട്ടങ്ങൾകൊണ്ടു് ഒന്നും നമുക്കു
ചെയ്യുവാനൊക്കുകയില്ല. നാം ആനന്ദവാന്മാരായിരിക്കുന്നതിനുള്ള കൌ
ശലമെന്താണ്? നിങ്ങളുടെ മനഃസ്ഥിതികളെ നിയന്ത്രിക്കുന്നതെന്താ
ണ്? നാം നമ്മുടെ ശാരീരികമേഖലയിലും ആഗ്രഹതടത്തിലും ഇറങ്ങു
[illegible]നാം അസന്തുഷ്ടരും ദുഃഖികളുമാകുന്നുവെന്നു വേദാന്തം ചൂണ്ടി

ക്കാണിക്കുന്നു. അപ്പോഴാണ് നമുക്ക് നിലയും ഉറപ്പുമില്ലാതെ വരുന്നതു്. നമ്മുടെ ഉദരത്തിൽ സുഖക്കേടു വരുമ്പോഴാണ് ഉദരത്തെക്കുറിച്ചുള്ള തോന്നലുണ്ടാകുന്നതു്. ജലദോഷം പിടിക്കുമ്പോൾ മൂക്കിന്റെ കാര്യം നാം ഓർമ്മിക്കുന്നു. വേദനിക്കുമ്പോൾ കൈയുടെ പ്രതീതിയുണ്ടാകുന്നു. ആത്മീയമായി ക്രമക്കേടുണ്ടാകുമ്പോഴാണു നമുക്ക് ഈ ശരീരത്തേയും അഹംബുദ്ധിയേയും കുറിച്ചു സ്മരണയുണ്ടാകുന്നതു്. ശരീരത്തിലുള്ള അത്യാസക്തിയും സ്വാർത്ഥത്തിലുള്ള തീക്ഷ്ണമായ ശ്രദ്ധയും സൂചിപ്പിക്കുന്നതു് ആത്മാവിന്റെ അത്യാസന്നമായ സുഖക്കേടാണ്. നമ്മുടെ ശാരീരികദൌർബ്ബല്യം ഓർമ്മയിൽ വരുന്നയുടൻ തന്നെ ഏദൻ ഉദ്യാനത്തിൽ നിന്നും നാം വീഴുന്നു. വ്യത്യാസവും ഭിന്നതയും ഓർക്കുന്ന നിമിഷത്തിൽ സ്വർഗ്ഗരാജ്യത്തിൽനിന്നും നാം അധഃപതിക്കുന്നു! എന്നാൽ മാംസത്തെ കുരിശിലിടുന്നതിനനുവദിച്ചാൽ നമുക്കു സ്വർഗ്ഗരാജ്യം വീണ്ടെടുക്കാം. നിങ്ങൾ ശരീരത്തിനും, നിസ്സാരവും സ്വാർത്ഥപരവും നിന്ദ്യവുമായ മോഹങ്ങൾക്കുമീതെ ഉയരുന്നപക്ഷം നിങ്ങളുടെ നിശ്ചലതയെ വീണ്ടെടുക്കുവാനും ആനന്ദത്തെ പ്രാപിക്കുവാനും കഴിയും.

ഇപ്രകാരം ആനന്ദവും മനസ്സാന്നിദ്ധ്യവും പാലിക്കണമെങ്കിൽ നിങ്ങളുടെ യഥാർത്ഥമായ ആത്മാവു മാത്രമേ പരമാർത്ഥമായുള്ളു എന്ന വേദാന്തരഹസ്യത്തെ പ്രയോഗത്തിൽ വരുത്തുകതന്നെ വേണം. നിങ്ങളുടെ ദിവ്യമായ ആത്മാവിൽ മാത്രം നിങ്ങൾ ജീവിക്കുമ്പോൾ സാംസാരികസുഖങ്ങളും സ്ഥിതികളും നിങ്ങൾ പറയുന്നതുപോലെ നിങ്ങളുടെ ആജ്ഞകളനുസരിച്ചു വർത്തിക്കുന്നു. ഞാൻ ശരീരമല്ല. എല്ലാ ശരീരബന്ധങ്ങളും ഇടപാടുകളും സംബന്ധങ്ങളും വെറും കളിപ്പാട്ടങ്ങളാണ്. അവ നാടകത്തിലെ പാർട്ടുകളും അഭിനയങ്ങളുമാണ്. ഒരു നടനൊന്നാനിലയിൽ ഒരാൾ എന്റെ മിത്രവും മറ്റൊരാൾ ശത്രുവും വേറൊരാൾ പിതാവും അന്യൻ മകനും ആകുന്നു എന്നാൽ പരമാർത്ഥത്തിൽ ഞാൻ പിതാവോ പുത്രനോ അല്ല. ഇഷ്ടന്മാരോ ശത്രുക്കളോ പരമാർത്ഥത്തിൽ ശത്രുമിത്രങ്ങളല്ല. ഞാൻ പരിപൂർണ്ണമായ പരബ്രഹ്മമാകുന്നു. ലോകത്തിലെ ബന്ധങ്ങളും സംബന്ധങ്ങളും എന്നെ ബാധിക്കുന്നില്ല. സകല സംബന്ധങ്ങളും മായകളാകുന്നു. ഏതു നടനും അയാളുടെ ഭാഗം നന്നായി അഭിനയിക്കണം. എന്നാൽ നാടകത്തിലെ വെറുപ്പും സ്നേഹവും യഥാർത്ഥമായ ആത്മാവിനെ സ്പർശിക്കുവാനനുവദിക്കുന്നതു ഭ്രാന്താണ്. ലോകം തന്നെ ഒരു നാടകമാകയാൽ ഞാൻ കൃത്യങ്ങളുടെ ബാഹ്യസ്വരൂപങ്ങൾക്ക് അസാമാന്യമായ പ്രാധാന്യം നൽകുന്നതെന്തിന്? ഒരാൾ രാജാവാണെങ്കിൽ ഞാനെന്തിനസൂയപ്പെടുന്നു. മറ്റൊരാൾ യാചകനാണെങ്കിൽ ഞാനെന്തിനു നിന്ദിക്കുന്നു.

"അവമാനവും ബഹുമാനവും നമ്മുടെ സ്ഥിതിയിൽ നിന്നുവ

ന്നതല്ല. നിങ്ങളുടെ പാട്ടിനെ നേരേ അഭിനയിച്ചാൽ എല്ലാബാഹ്യമാനങ്ങളുമുണ്ടാകം.”

നിങ്ങളുടെസ്ഥിതികളേയോ പരിസരങ്ങളേയോകറിച്ചു ചിന്തിച്ചിട്ടാവശ്യമില്ലെന്നു രാമൻ ഉപദേശിക്കുന്നു. ധർമ്മം അറിയുക, ഭയത്തെ ഉദാസിക്കുക. ഇവിടെ ഒരു മജിസ്ട്രേട്ടുണ്ടെന്നിരിക്കട്ടെ. അദ്ദേഹം കച്ചേരിയിൽവന്ന് ആസനത്തിൽ ഉപവിഷ്ടനാകുന്നു. കക്ഷികളും ഉദ്യോഗസ്ഥന്മാരും വക്കീലന്മാരും ശിപായിമാരും അദ്ദേഹത്തിനു വേണ്ടികാത്തിരിക്കുന്നു. മജിസ്ട്രേട്ട് ഇവരെ ആരേയും ചെന്നു വിളിക്കുകയോ ക്ഷണിക്കുകയോ വേണ്ട. അദ്ദേഹം മുറിതുറക്കുകയോ പൊടിതുടയ്ക്കുകയോ കസേര പെറുക്കിയിടുകയോ ചെയ്യുന്നില്ല. സൂര്യന്റെ സാന്നിദ്ധ്യം പ്രകൃതിയെ ഉണർത്തുകയും ഭൂമികളേയും ചെടികളേയും പക്ഷികളേയും മനുഷ്യരേയും ഉന്മേഷഭരിതരാക്കുകയും ചെയ്യുന്നതുപോലെ മജിസ്ട്രേട്ടിന്റെ സാന്നിദ്ധ്യശക്തിയാൽ എല്ലാംക്രമമായിരിക്കുന്നു. നിങ്ങളുടെമനസ്സ്ധർമ്മത്തിൽ ഉറപ്പിക്കപ്പെട്ടപ്പോൾ, നിങ്ങൾ സംഗരഹിതനായ സർവ്വസാക്ഷിയായിരിക്കുമ്പോൾ നിങ്ങൾയഥാർത്ഥ ആത്മാവാണെന്നറിഞ്ഞിരിക്കുമ്പോൾ നിങ്ങളുടെ ശക്തിമത്തായ ആത്മചൈതന്യം പ്രകാശിക്കുകയും നിങ്ങളുടെ പരിസ്ഥിതികളും പരിസരങ്ങളും തദനുസരണം ശോഭിക്കുകയും നിങ്ങളുടെ സാന്നിദ്ധ്യത്തിൽ സർവ്വവും ഉന്മേഷപൂർണ്ണമാവുകയും ചെയ്യുന്നു. ഇന്ത്യയുടെ പൂജാവിഗ്രഹമായ ശ്രീരാമൻ ദിവ്യജ്ഞാനമാകുന്ന സീതയെ അന്വേഷിച്ചുപുറപ്പെട്ടപ്പോൾ പ്രകൃതി അദ്ദേഹത്തിനെ ശുശ്രൂഷിച്ചുവെന്ന് ഘോഷിക്കപ്പെട്ടിരിക്കുന്നു. കുരങ്ങ്, പക്ഷി, അണ്ണാൻ, കല്ല്, വായു, ജലം എന്ന് വേണ്ട സകലപ്രകൃതിശക്തികളും അഹമഹമികയോടുകൂടി അദ്ദേഹത്തെ സഹായിച്ചു. നിങ്ങളുടെ ആത്മാവിന്റെ മാഹാത്മ്യത്തിലും രാജപ്രതാപത്തിലും ശോഭിക്കുക. നിന്ദ്യമായ ആശങ്കകളേയും അനാശാസ്യമായ വെറുപ്പുകളേയും ത്യജിക്കുക. ദൈവവും ദൈവദൂതന്മാരും നിങ്ങളുടെ അടിമകളായിത്തീരും. എല്ലാവരും ശിശുക്കളെ താലോലിക്കുന്നതെന്താണ്? കൊച്ചുകുട്ടികൾ ബലമുള്ളവരല്ല, കിരീടം വെച്ചവരല്ല, ഉന്നതന്മാരല്ല. അതെന്തുകൊണ്ടാണ്? ശിശു പരിസ്ഥിതികളെയറിയാതെ ദിവ്യത്വത്തിൽ ലയിക്കുന്നു.

നിങ്ങൾ നിങ്ങളുടെ കൃത്യങ്ങളെ അനുഷ്ഠിക്കുകയും നിങ്ങളുടെ കർമ്മത്തിൽ വിശ്വാസമുള്ളവരായിരിക്കുകയും ചെയ്താൽ അന്യസഹായമോ സഹകരണമോ പ്രത്യാശിക്കേണ്ട. അവ നിങ്ങൾക്ക താനേ ലഭിക്കും. നിങ്ങൾ ഒക്കത്തക്കതായ ഒരു പ്രസംഗം ചെയ്താൽ അതെഴുതിയെടുക്കുവാനോ പ്രസിദ്ധപ്പെടുത്തുവാനോ ആളെ തേടേണ്ടാ. ഒരു മജിസ്ട്രേട്ടിന്റെ നീതിന്യായാസനത്തിൽ ഉറച്ച് അധികാരശക്തിയോടു

കൂടിയിരിക്കുക. അന്യകാൎയ്യങ്ങളോ പരസഹായങ്ങളോ നിങ്ങളുടെ മനസ്സിൽപോലും ഉണ്ടാകേണ്ട ആവശ്യമില്ല.

നിങ്ങളുടെ ശരീരത്തിന്റെ ഏതെങ്കിലും ഭാഗത്തു ചൊറിച്ചിലുണ്ടായാൽ കൈ അറിയാതെ ആ ഭാഗത്തു ചൊറിയുവാനെത്തുന്നു. ചൊറിച്ചിൽവന്നസ്ഥലത്തെ ആത്മാവുതന്നെയാണു കൈകളിലുള്ള ആത്മാവും. അതുപോലെ നിങ്ങളിലുള്ള ആത്മാവുതന്നെയാണു പരിസരങ്ങളിലുള്ള വസ്തുക്കളിലെ ആത്മാവെന്ന് ഓൎക്കുക. നിങ്ങൾ ഈ ആത്മൈക്യചൈതന്യത്തിന്റെ താളത്തിനു ജീവിക്കുകയും, നിങ്ങളുടെ ശരീരം സൎവ്വലോകങ്ങളുമായൊന്നാണെന്നു വിചാരമുണ്ടാകുകയും ചെയ്യുമ്പോൾ ചൊറിഞ്ഞ സ്ഥലത്തു കൈ ഓടിയെത്തുപോലെ അന്യസഹായങ്ങളും സഹകരണങ്ങളും നിങ്ങളെ പ്രാപിക്കും.

നിങ്ങൾ നിങ്ങളുടെ നിഴലിനു പിറകെ ഓടിയാൽ അതിനെ പിടിക്കുവാൻ സാധിക്കുകയില്ല. നിഴൽ നിങ്ങളെക്കാൾ വേഗത്തിൽ ഓടും. നിഴലിനെ പിറകിലാക്കി സൂൎയ്യനുനേരെ ഓടിയാൽ നിഴൽ നിങ്ങളുടെ പിറകെ ഓടും. നിങ്ങൾ ബാഹ്യകാൎയ്യങ്ങളിൽ നിമഗ്നനായി അവയെ കരസ്ഥമാക്കുവാനും സമ്പാദിക്കുവാനും ശ്രമിക്കുമ്പോൾ അവ പിടിതരാതെ ഓടിക്കളയും. നിങ്ങൾ അവയെ പിന്നിലാക്കി ആത്മസൂൎയ്യനു നേരെ ഓടുമ്പോൾ ഭൗതികസുഖങ്ങളും വിജയവും നിങ്ങളെ അനുധാവനം ചെയ്യും. ഇതാണു നിയമം. കൃത്യം എന്നുകേട്ടാൽ ചിലർ വിളറുകയും വിറളുകയും ചെയ്യുന്നു. കൃത്യം, അവരെ ഭയപ്പെടുത്തുകയും അസ്വസ്ഥരാക്കുകയും ചെയ്യുന്നു. ഈ വിഷമിക്കുന്ന ഭോഷന്മാർ, ഈ കൃത്യത്തിന്റെ യന്ത്രങ്ങൾ, വേഗം സമ്പാദിക്കുന്നതിനോടുകൂടി ശക്തിയെ കൈവിടുന്നു. കൃത്യബോധം നിങ്ങളുടെ മനസ്സമാധാനത്തെ കളയുന്നതിനോ നിങ്ങൾക്കസുഖമുണ്ടാക്കുന്നതിനോ അനുവദിക്കരുത്. എല്ലാകൃത്യങ്ങളും നിങ്ങൾതന്നെ നിൎമ്മിക്കുന്നവയാണ്. അവസാനം നിങ്ങൾ തന്നെ നിങ്ങളുടെ യജമാനന്മാരാകുന്നു. നിങ്ങൾതന്നെ സ്ഥാനം സ്വീകരിക്കുകയും നിങ്ങളുടെ ശക്തിയെ അന്യന്മാൎക്കു കൊടുക്കുകയും മേലധികാരികളെ ഉണ്ടാക്കുകയും ചെയ്യുന്നു. നിങ്ങൾക്കു മറ്റുള്ളവരുടെ പണം വേണമെങ്കിൽ മറ്റുള്ളവൎക്കു നിങ്ങളുടെ കൎമ്മം വേണം. കൎമ്മവും പ്രതികൎമ്മവും തുല്യമാകയാൽ നിലകൾ സമമാണ്. നിങ്ങൾ നിങ്ങളുടെ അഭീഷ്ടത്തെയല്ലാതെ മറ്റാരേയും സേവിക്കുന്നില്ല. നിങ്ങളുടെ ഇപ്പോഴത്തെ പരിതസ്ഥിതികൾ നിങ്ങൾ സൃഷ്ടിച്ചതാണ്. ഈ ബന്ധങ്ങളടങ്ങിയ ലോകം നിങ്ങളുടെ സൃഷ്ടിയാണ്. നിങ്ങളുടെ ഭാവിയും നിങ്ങളുടെ സൃഷ്ടിയാണ്. നിങ്ങളുടെ ഭാവിയും നിങ്ങളുടെ സൃഷ്ടിയായിരിക്കും. നിങ്ങൾ നിങ്ങളുടെ ഭാഗ്യത്തിന്റെ യജമാനനാകുന്നു. അതറിഞ്ഞു സുഖിച്ച് ആനന്ദവാനായിരിക്കുക.

"നമ്മുടെ ഭവിഷ്യത്തായ ആശയങ്ങളെ നാം ആശയങ്ങൾകൊണ്ടു പണിയുന്നു. അതു നല്ലതോ ചീത്തയോ എന്നു നാം അറിയുന്നില്ല. വിചാരമെന്നുള്ളതു വിധിയുടെ പര്യായപദമാണു്. നിങ്ങൾ നിങ്ങളുടെ വിധിയെ തിരഞ്ഞെടുത്തു കാത്തിരിക്കുക. മനസ്സ് അതിന്റെ ലോകത്തിലെ യജമാനനാണ്. ശാന്തനും സ്ഥിരനും തീക്ഷ്ണസ്വഭാവനുമായിരിക്കുക. ഭയപ്പെടേണ്ട; ശത്രു, ഭയമാകുന്നു. നിങ്ങളുടെ ഉള്ളിലുള്ള ദൈവമുണ്ടു്, വിപരീതശക്തിയോട്ട് 'അനുസരിക്കുക, എന്നാൽ നിന്റെ ആഗ്രഹം സാധിക്കും, എന്നു പറയട്ടേ:

നിങ്ങൾ കർമ്മം ചെയ്യേണ്ടതു ഒരു കൂലിവേലക്കാരനെപ്പോലെയല്ല. ഒരുൽകൃഷ്ടനായ രാജാവിനെപ്പോലെ കർമ്മത്തെ സുഖാനന്ദഭോഗമായും പ്രയോജനകരമായും വ്യായാമമായും നേരമ്പോക്കുള്ള കളിയായും സ്വീകരിക്കുക. ഒരു സംഗതിയും ഗൌരവമായി ചെയ്യേണ്ട; നിങ്ങൾ ആത്മാവനെ അറിയുക. രാജാക്കന്മാരും പ്രസിഡൻറന്മാരും നിങ്ങളുടെ ദാസന്മാരാണെന്നു വിചാരിക്കുക. നക്ഷത്രങ്ങൾ പ്രവൃത്തിക്കുന്നതുപോലെ പ്രവർത്തിക്കുക.

'അവയുടെ ചുററുമുള്ളവകണ്ടു വിസ്മയിക്കാതെയും, കാണുന്നതോർത്തു ഭയപ്പെടാതെയും ചുററുമുള്ള സാധനങ്ങൾ അവക്കു സ്നേഹമോ വിരോധമോ, അഭിമാനമോ നൽകുണമെന്നാശിക്കാതെയും വർത്തിക്കുന്നു. സംഗീതത്തിന്റെ മനോഹരമായ പ്രതിഫലവും സംഗീതമാണു്. വിടുന്നുവരുന്ന കുസുമങ്ങളുടെ പ്രകാശവും ആനന്ദവും കവികളും കാമിലുകളും അറിയുന്നു."

യാതൊരന്തരവാദിത്വവും തോന്നരുതു്. യാതൊരു പ്രതിഫലവും ആവശ്യപ്പെടരുതു്. സകല അധികാരങ്ങളും നിങ്ങൾക്കു കീഴെയാണു്. നിങ്ങൾതന്നെയാണു നിങ്ങൾക്കു പ്രമാണവും അധികാരവും. കൃതജ്ഞതാബോധമോ, ബാഹ്യാധികാരമോ നിങ്ങളെ ആവരണം ചെയ്യുന്ന മേഘമായിരിക്കരുതു്. നിങ്ങൾ നൽകുന്ന ഉത്തരവാണു നിങ്ങൾക്കു ഗുണകരം.

വിജയത്തിന്റെ അഞ്ചാമത്തെ തത്വം—ഭയഹീനത.

നാം ഇനിയും പ്രതിപാദിക്കുന്നതു് അഞ്ചാമത്തെ തത്വമായ ഭയഹീനതയാകുന്നു. ഭയഹീനത എന്നു പറഞ്ഞാലെന്താണു്? മായയിൽ വിശ്വാസമില്ലാതെയും യഥാർത്ഥമായ ആത്മാവിൽ വിശ്വസിക്കുകയുമാണു ഭയഹീനത. നാം ഭയത്തിന്റെ ആവാസമായ ശരീരമാണെന്നു വിചാരിക്കുമ്പോൾ നമുക്കു ഭയമുണ്ടാകുന്നു. അഴു, കൃമിയളുടെ ആക്രമണത്തിനു പാത്രമാണു ശരീരം. അതു സകല വിധമാക കഷ്ടതകൾക്കും അധീനമാകുന്നു. നാം ഈ നിസ്സാര ശരീരത്തിനപ്പുറം കടക്കുമ്പോൾ നമുക്കു ഭയമില്ല. ഈശ്വരനെപ്പോലെ ജീവിക്കു

ക, വേദാന്തമന്വേഷിക്കുക. എന്നാൽ ഒരുത്തർക്കും നിങ്ങളെ ഉപദ്രവി ക്കുവാൻ നിവൃത്തിയില്ല. ആർക്കു നിങ്ങളെ ഉപദ്രവിക്കുവാൻ കഴിയും? ഭയഹീനതയും വേദാന്തവും ഒന്നാകുന്നു.

ഭയഹീനത വിജയത്തിന് കാരണമാകുന്നതെങ്ങിനെ? അത്ു സ്വന്ത അനുഭവത്തിൽപെട്ട ഒരുകഥകൊണ്ടുദാഹരിക്കാം. രാമൻ ഹിമാലയവനത്തിൽ തപം ചെയ്യുമ്പോൾ അഞ്ചു കരടികൾ നേരിട്ടു രാമൻറടുത്തുവന്നു. എന്നാൽ, അവ രാമനെ ഉപദ്രവിച്ചില്ല. എന്തുകൊണ്ടെന്നാൽ ഭയഹീനതകൊണ്ടുമാത്രമാകുന്നു. രാമനുഭയവിഹീനമായ ആത്മാവുണ്ടായിരുന്നു. "ഞാൻ ശരീരമല്ല. ഞാൻ മനസ്സല്ല, ഞാൻ സർവ്വേശ്വരനാണ്. ഞാൻ പരമേശ്വരനാണ്. തീ എന്നെ ദഹിപ്പിക്കുകയില്ല. ആയുധം എന്നെമുറിവേൽപ്പിക്കുകയില്ല" അവയുടെ കണ്ണിൽ നോട്ടമെത്തിയപ്പോൾ അവ ഓടിക്കളഞ്ഞു. ഒരിക്കൽ ഒരു ഭയങ്കരമായ ചെന്നായയെ രാമൻനോക്കിയോടിച്ചു. വേറൊരിക്കൽ കുരങ്ങുകൾ ഇതുപോലെയോടി. പൂച്ചവരുമ്പോൾ മാടപ്രാവുകൾ കണ്ണടച്ചിരിക്കുന്നു. അവയുടെ വിചാരം അവ പൂച്ചയെ കാണാത്തതുകൊണ്ടു പൂച്ചയും കാണന്നില്ലെന്നാകുന്നു പക്ഷെ, പൂച്ച പ്രാവുകളെ പിടിച്ചുതിന്നുന്നു. നിങ്ങൾക്കു പേടിയുണ്ടെങ്കിൽ പൂച്ചകൾ നിങ്ങളെതിന്നും. നാട്ടുപുറങ്ങളിൽ നടക്കുമ്പോൾ പട്ടികളെക്കണ്ടു പേടിച്ചാൽ അവ ഓടിവന്നുപദ്രവിക്കുന്നതു കണ്ടിട്ടില്ലേ? നാം പേടിച്ചുപോയാൽ പട്ടികൾ നമ്മെകടിച്ചുകീറും. നാം ഭയഹീനരാണെങ്കിൽ നമുക്കു സിംഹങ്ങളേയും വ്യാഘ്രങ്ങളേയും ഇണക്കാം. നാം ഒരുപാത്രത്തിൽ നിന്നും മറ്റൊരുപാത്രത്തിലേക്ക് വെള്ളമൊഴിക്കുമ്പോൾ നമ്മുടെ കൈ കലുങ്ങിയാലൊ അനങ്ങിയാലൊ വെള്ളം താഴെപോകും. മടിക്കാതെയും സംശയിക്കാതെയും ഭയമില്ലാതെയും വെള്ളമൊഴിച്ചാൽ ഒരു തുള്ളി താഴെ പോകയില്ല

സംശയവും ഭയവുംകൊണ്ടാണ നിങ്ങൾക്കു കഷ്ടപ്പാടുകളുണ്ടാകുന്നതു്. ഒന്നുംതന്നെ നിങ്ങളെ വിഷമിപ്പിക്കുകയോ കാതരനാക്കുകയോ ചെയ്യുവാൻ അനുവദിക്കരുതു്. നിങ്ങൾ ബ്രഹ്മമാണ്. ഭയാവഹമായ ശരീരസ്നേഹത്തെ അകലെക്കളയുക. ഒരു പടക്കത്തിന്റെ ശബ്ദമോ എലിയോ, ഇളകുന്ന കരിയിലയോ വിറയ്ക്കുന്ന നിഴലോ ഹേതുവായാൽ മാംസക്കഷണമുള്ള നിങ്ങളെ ചകിതഹൃദയരാക്കുന്നതു കഷ്ടമല്ലേ? ഒരപകടവും അപായശങ്കയെപ്പോലെ ദോഷഭൂയിഷ്ഠമല്ല. മരണഭീതി വെച്ചുകൊണ്ടിരിക്കുന്നതിനേക്കാൾ ഭേദമാണു മരണത്തെ വരിക്കുന്നതെന്നു ഞാൻ വിചാരിക്കുന്നു.

"നടക്കുന്നചെടി മനസ്സിലില്ലാത്തവൻ നടക്കുന്നചെടിയെ കണ്ടിട്ടില്ല" എന്നൊരുമഹാൻ അഭിപ്രായപ്പെടുന്നു. നിങ്ങളുടെ മനസ്സിൽ പ്രേമമുണ്ടെങ്കിൽ നിങ്ങൾ പ്രേമം എവിടെയും കാണും. നി

ങ്ങളുടെ ഹൃദയത്തിൽ വെറുപ്പുണ്ടെങ്കിൽ നിങ്ങൾ വെറുപ്പുകാണും. നിങ്ങൾ കററാന്വേഷണക്കാരേയും കവർച്ചക്കാരേയും ഭയപ്പെടുന്നുവെങ്കിൽ നിങ്ങൾ അവരെ കാണാതെയിരിക്കുകയില്ല. സ്വാൎത്ഥതയും വഞ്ചനയും നിങ്ങൾ പ്രതീക്ഷിക്കുന്നെങ്കിൽ നിങ്ങൾ നിരാശരാകയില്ല. എവിടെയും സ്വാൎത്ഥതയും വഞ്ചനയും നിങ്ങൾക്കു കാണാൻ കഴിയും. ഭയപ്പെടാതിരിക്കുക. നിങ്ങൾ പരിശുദ്ധന്മാരായിരുന്നാൽ അശുദ്ധമായുള്ളതൊന്നും നേരെ വരികയില്ല. ലൌകികവിജയവും ആത്മീയ വിജയവും ഒന്നിച്ചുണ്ടാകുന്നതാണ്. ഒന്നിനെ മററതിൽ നിന്നും വേർതിരിക്കുന്നവർ അന്ധന്മാരാണ്.

കള്ളന്മാർ വീട്ടിൽ കടക്കുന്നതു കാവലില്ലാത്തപ്പോഴാകുന്നു. വീട്ടിൽ എപ്പോഴും വെളിച്ചമുണ്ടായിരുന്നാൽ അവർ അകത്തു കടക്കുകയില്ല. നിങ്ങളുടെ മനസ്സിൽ ധൎമ്മദീപം കൊളുത്തി വെച്ചിരുന്നാൽ ഭയമോ പ്രലോഭനമോ ആകുന്ന ചെകുത്താൻ നിങ്ങളെ സമീപിക്കുകയില്ല. ഈ ദിവ്യനിയമത്തിൽ വിശ്വസിക്കുക. സംസാരികതാപങ്ങളൊന്നടങ്ങളെ ആശ്രയിച്ചു, നിങ്ങളുടെ ജീവിതത്തെ വഷളാക്കരുതു്. ഭയസമന്വിതമായ ബുദ്ധി നിങ്ങളെ നാസ്തികനാക്കുന്നു. പരിതസ്ഥിതികളാകുന്ന മഞ്ഞും മൂടലും നിങ്ങളെ ആവരണം ചെയ്യുവാൻ അനുവദിക്കുന്നതെന്തിന്? നിങ്ങൾ സൂൎയ്യന്മാരുടെ സൂൎയ്യനല്ലേ? നിങ്ങൾ സൎവ്വലോകങ്ങളുടേയും കൎത്താവല്ലേ? ഏതു വിഷമസ്ഥിതികളെയാണു നിങ്ങൾക്കു മാററാനും മറിക്കാനും കഴിയാത്തതു്? ഭയങ്കരമായ ഏതവസ്ഥയും അവാസ്തവികമെന്നു നിങ്ങൾക്കറിയാം. നിങ്ങൾ ഭയഹീനരാണു്.

വിജയത്തിന്റെ ആറാമത്തെ തത്വം—സ്വയംസഹായം.

ആറാമത്തെ വിജയരഹസ്യം, സ്വയം സഹായം അല്ലെങ്കിൽ ആത്മവിശ്വാസമാകുന്നു. ആന, സിംഹത്തേക്കാൾ വളരെ വലിയ ജന്തുവാണെന്നു നിങ്ങൾക്കെല്ലാം അറിയാമല്ലോ. ആനയുടെ ശരീരംതന്നെ സിംഹത്തിന്റെ ശരീരത്തേക്കാൾ വളരെ വിപുലമാണ്. എന്നാൽ ഒരു സിംഹത്തിന് ഒരു പററം ആനകളെ ഓടിക്കുവാൻ കഴിയും. സിംഹത്തിന്റെ ശക്തിയുടെ രഹസ്യമെന്താണ്? സിംഹങ്ങൾ പ്രയോഗിക വേദാന്തികളും ആനകൾ ഭേദികളും ആണെന്നാകുന്നു രഹസ്യം. ആനകൾ, ശരീരത്തിൽ വിശ്വാസമുള്ളവരാണ്. സിംഹങ്ങൾക്കു പ്രായോഗികമായി ശരീരത്തിലല്ല ആത്മവീൎയ്യത്തിലാണു വിശ്വാസം. സിംഹത്തിന്റെ ശരീരം ചെറുതാണെങ്കിലും അവന്റെ ശക്തി അപാരവും അനന്തവുമാണെന്ന് അവൻ വിശ്വസിക്കുന്നു. ആനകൾ നാല്പതും അമ്പതും നൂറും ഇരുനൂറുമൊന്നിച്ചു പ

റ്റങ്ങളായി നടക്കുന്നു. അവ ഉറങ്ങുന്നതിനു ഭാവിക്കുമ്പോൾ, ഒരാനയെ കാവൽനിറുത്തുന്നു. അവയുടെ ഭീതി ശത്രുക്കൾ ആക്രമിച്ച് അവയെ വിഴുങ്ങിക്കളയുമെന്നാണ്. ഒരു ആന വിചാരിച്ചാൽ അതിനു തന്നിൽ വിശ്വാസമുണ്ടെങ്കിൽ ആയിരം സിംഹങ്ങളെ കൊല്ലുവാൻ യാതൊരുപ്രയാസവുമില്ലെന്നു് അതു് അറിയുന്നില്ല. എന്നാൽ പാവപ്പെട്ട കൊമ്പന്മാർക്കു് ആത്മവിശ്വാസമോ ധൈര്യമോ ഇല്ല.

ആത്മവിശ്വാസം ആനന്ദത്തിന്റെ അടിസ്ഥാനമാകുന്നു. നിങ്ങൾ, തങ്ങൾ തന്നെ നിസ്സാരന്മാരും നിന്ദ്യന്മാരുമായ പാപികളോ, ഹീനന്മാരോ ആണെന്നു വിചാരിക്കയെന്നതു വേദാന്തം പഠിപ്പിക്കുന്നു. നിങ്ങൾ നിങ്ങളുടെ ആത്മശക്തിയിൽ വിശ്വസിക്കുവിൻ! എന്നാണു വേദാന്തോപദേശം. നിങ്ങൾ അനന്തമാണ്. നിങ്ങൾ സർവ്വശക്തനായ ദൈവമാണ്. നിങ്ങൾ അനന്തമായ ഈശ്വരനാണ്. അതു വിശ്വസിക്കുക എന്തു് ഹൃദയാവർജ്ജകമായതത്വം! ബാഹ്യങ്ങളിൽ വിശ്വസിച്ചാൽ നിങ്ങൾ താഴെ വീഴും. അതാണു നിയമം.

കേസിൽപ്പെട്ട രണ്ടു സഹോദരന്മാർ മജിസ്ട്രേട്ടിന്റെ മുമ്പിൽ വന്നു. ഒരാൾ ലക്ഷപ്രഭുവും മറ്റേയാൾ പാപ്പരുമായിരുന്നു. ധനികനോടു് അയാൾ സമ്പന്നനായതും സഹോദരൻ പാപ്പരായതും എങ്ങിനെയെന്നു മജിസ്ട്രേട്ടു ചോദിച്ചു. "അഞ്ചുകൊല്ലംമുമ്പ് അച്ഛന്റെ സ്വത്തു ഞങ്ങൾക്കു തുല്യമായി കിട്ടി. അമ്പതിനായിരം ഡോളർ വീതമുണ്ടായിരുന്നു. സഹോദരൻ ധനികനാണെന്നു ഭാവിച്ചു മടിയനായിരിക്കയും വേലക്കാരെ സർവ്വചുമതലകളും ഏൽപ്പിക്കയും ചെയ്തു. അയാൾക്കു് ഒരെഴുത്തുകിട്ടിയാൽ ഗുമസ്തന്റെ കൈയിൽ കൊടുത്തു മറുപടിയെഴുതുവാൻ പറയും. അയാൾക്കു വേണ്ടതെല്ലാം ദാസന്മാരോടു ചെയ്യുവാൻ പറയും. അയാൾ സുഖാനുഭോഗംകൊണ്ടു ജീവിതം കഴിച്ചു; തിന്നുക, കുടിക്കുക, ആഹ്ലാദിക്കുക. ഇതായിരുന്നു അയാളുടെ മുദ്രാവാക്യം. അയാൾ എപ്പോഴും വേലക്കാരോടു 'പോ പോ, ആ ജോലിനോക്കു് എന്നു പറഞ്ഞുകൊണ്ടിരുന്നു. എനിക്കു് അമ്പതിനായിരം കിട്ടിയപ്പോൾ എന്റെ വേല ഞാൻ ആരെയും ഏൽപ്പിച്ചില്ല. എന്തെങ്കിലും ജോലിചെയ്യുന്നമെങ്കിൽ ഞാൻ തന്നെ ചെയ്യും. അല്ലെങ്കിൽ വേലക്കാരോടു് "വാ! വാ! കൂടെ വന്നു ജോലി ചെയ്യു" എന്നു പറഞ്ഞിരുന്നു. എന്റെ നാക്കിലെ വാക്കു്, വാ, വാ എന്നായിരുന്നു. എന്റെ സഹോദരൻ ഉച്ചരിച്ചതു് 'പോ, പോ,' എന്നാണു്. അയാൾക്കുള്ളതെല്ലാം അയാളുടെ മുദ്രാവാക്യത്തെ അനുസരിച്ചു. അയാളുടെ വേലക്കാരും സ്നേഹിതന്മാരും വസ്തുവും പണവുമെല്ലാം അയാളെ വിട്ടുപിരിഞ്ഞുപോയി. എന്റെ മുദ്ര 'വാ!, എ

നായിരുന്നു. എനിക്ക സ്നേഹിതന്മാരുണ്ടായി, വസ്തുക്കൾ കൂടി, എല്ലാം വർദ്ധിച്ചു.

നാം മററുള്ളവരെ ആശ്രയിക്കുമ്പോൾ പോ! പോ! എന്നു പറയുന്നു. എല്ലാം നമ്മെ വിട്ടുപിരിയുകയും ചെയ്യും. നാം നമ്മെത്തന്നെ, അതായത് യഥാർത്ഥ ആത്മാവിനെ വിശ്വസിച്ചാൽ എല്ലാം നമ്മുടെ ചുററും കൂടും. നിങ്ങൾ ഒരു നിസ്സാരമായ കീടമാണെന്നു വിചാരിച്ചാൽ അതായിത്തീരുന്നു. നിങ്ങൾ നിങ്ങളെ ബഹുമാനിക്കുകയും നിങ്ങളുടെ ആത്മാവിനെ വിശ്വസിക്കുകയും ചെയ്താൽ നിങ്ങൾക്ക മാഹാത്മ്യമുണ്ടാകുന്നു. നിങ്ങൾ വിചാരിക്കുന്നതുപോലെ ആയിത്തീരുന്നു.

ഇന്ത്യയിലെ ഒരു സ്കൂളിൽ പരിശോധനയ്ക്കായി ഇൻസ്പെക്ററർ വന്നു. ഒരു അദ്ധ്യാപകൻ ഒരു കുട്ടിയെ ചൂണ്ടിക്കാണിച്ചുകൊണ്ട് അയാൾ ബഹുമിടുക്കനാണെന്നും പാരഡൈസ് ലാസ്റ്റ് (പറുദീസാപതനം) എന്ന കവിത മുഴുവൻ ഉരുവിട്ടിട്ടുണ്ടെന്നും പറഞ്ഞു. അയാളെ പരിശോധയ്ക്കായി ഇൻസ്പെക്ററുടെ അടുത്തുവിട്ടു. ആ വിദ്യാർത്ഥിയിൽ മേഥാന്തമില്ലായിരുന്നു. "തനിക്ക കവിത കാണാതെയറിയാമോ?" എന്ന് ഇൻസ്പെക്ററർ ചോദിച്ചപ്പോൾ അയാൾ ലജ്ജയും വിനയവും അഭിനയിക്കാൻ തുടങ്ങി. 'എനിക്കൊന്നും അറിഞ്ഞുകൂടാ' എന്നു വിനയസൂചകമായി അയാൾ പറഞ്ഞു. ഇൻസ്പെക്ററർ അയാളോടു രണ്ടുമൂന്നു പ്രാവശ്യം ചോദിച്ചിട്ടും മറുപടി ഇതുതന്നെ ആയിരുന്നു. അദ്ധ്യാപകൻ വല്ലാതെയായി. വേറൊരുകുട്ടി കവിത മുഴുവൻ പഠിച്ചിട്ടില്ലെങ്കിലും "എനിക്കറിയാം. ഏതുഭാഗം വേണമെങ്കിലും കാണാതെ ചൊല്ലാം" എന്നുകേറിപ്പറഞ്ഞു. അയാളോട് ഇൻസ്പെക്ററർ ചില ചോദ്യങ്ങൾ ചോദിച്ചു. അയാൾ എല്ലാററിനും മറുപടി ഉത്തരം പറയുകയും പലകവിതകളും കാണാപ്പാഠം പറഞ്ഞു സമ്മാനം വാങ്ങിക്കുകയും ചെയ്തു. നിങ്ങൾ തന്നെത്താൻ നിങ്ങൾക്ക നിശ്ചയിക്കുന്ന വിലയേക്കാൾ കൂടുതൽ വില അന്യർ മതിക്കുകയില്ല.

ദയവുചെയ്തു നിങ്ങൾ സേവിക്കുകയും പൂജിക്കുകയും പ്രശംസിക്കുകയും ചെയ്യുന്ന നികൃഷ്ടജന്തുക്കളാകരുത്. നിങ്ങൾ വിചാരിക്കുന്നതുപോലെ നിങ്ങൾ ആയിത്തീരും. നിങ്ങൾ ഈശ്വരനാണെന്നു വിചാരിക്കൽ ഈശ്വരനാകും. നിങ്ങൾ സ്വതന്ത്രരാണെന്നു വിചാരിച്ചാൽ സ്വതന്ത്രരായി.

ഒരു മനുഷ്യൻ ഒരു വേദാന്തിയുടെ വീട്ടിൽചെന്നു് അയാൾ ഇല്ലാതിരുന്ന സമയം ബഹുമാന്യമായ സ്ഥാനത്തു കയറിയിരുന്നു: വേദാന്തി തിരിച്ചുവന്നപ്പോൾ അയാൾ ഇപ്രകാരം ചോദിച്ചു. 'അല്ലയോ വേദാന്തി! ഈശ്വരനെന്താണെന്നും, മനുഷ്യനെന്താണെന്നും എനിക്ക പറഞ്ഞുതരിക" വേദാന്തി ഉടൻ ഉത്തരംപറഞ്ഞില്ല. അയാൾ

വേലക്കാരെ വിളിച്ചു ശകാരിക്കുകയും വന്നയാളിനെ പുറത്തു പിടിച്ചുതള്ളുവാൻ ഉത്തരവുകൊടുക്കുകയും ചെയ്തു. അപ്രതീക്ഷിതമായ ശകാരങ്ങൾകേട്ട് ആഗതൻ ഭയപ്പെട്ടു വിറച്ച്, മാന്യസ്ഥാനത്തുനിന്നും എഴുന്നേറ്റു; വേദാന്തി ആ സ്ഥാനത്തു കയറിയിരുന്നുകൊണ്ടു ശാന്തമായി പറഞ്ഞു. "നോക്കൂ, ഈ ഞാൻ ദൈവവും നിങ്ങൾ മനുഷ്യനും ആകുന്നു." നിങ്ങൾ ഭയപ്പെടാതെയും ചഞ്ചലനാകാതെയും വല്ലാതാകാതെയും ആ സ്ഥാനത്തു തന്നെ ഇരുന്നിരുന്നുവെങ്കിൽ നിങ്ങളും ദൈവമാകുമായിരുന്നു. നിങ്ങൾ വിറയ്ക്കുകയും നിങ്ങളുടെ ദിവ്യത്വത്തിൽ വിശ്വാസമില്ലാത്തവനാകുകയും ചെയ്തതുകൊണ്ടു നിങ്ങൾ സാധുവായ ഒരു കീടമാകുന്നു." നിങ്ങൾ ഈശ്വരനാണെന്നു വിചാരിക്കുക, നിങ്ങളുടെ ദിവ്യത്വത്തിൽ സ്ഥിരമായി വിശ്വസിക്കുക! എന്നാൽ ഒന്നിനും നിങ്ങളെ ഉപദ്രവിക്കുവാനും അപകടപ്പെടുത്തുവാനും സാധിക്കുകയില്ല.

ബാഹ്യശക്തികളെ ആശ്രയിച്ചു ജീവിക്കുന്നിടത്തോളംകാലം ഫലം അപജയമാണ്. ഉള്ളിലുള്ള ഈശ്വരനിൽ വിശ്വസിച്ചുകൊണ്ട്, ദേഹത്തെ പ്രയത്നിപ്പിച്ചാൽ വിജയം നിശ്ചയമാണ്. പർവ്വതം മഹമ്മദിന്റെ അടുത്തു വരുന്നില്ലെങ്കിൽ മഹമ്മദ് പർവ്വതത്തിലേയ്ക്കു പോകും. വിശന്നു തളർന്ന ഒരുവൻ ഒരു സ്ഥലത്ത് ഇരുന്നു ചോറും കറിയും ഭക്ഷിക്കുന്നതായി സങ്കല്പിച്ചു ഭാവങ്ങൾ കാണിച്ചു. കുറേ കഴിഞ്ഞപ്പോൾ അയാൾ വാപൊളിച്ച് എരിമാറുവാൻ ശ്രമിച്ചു. എന്താണു കാര്യമെന്നു വഴിയെപോയ ആൾ ചോദിച്ചു. അയാളുടെ കറിയിൽ മുളകധികമായിരുന്നു; എന്നായിരുന്നു മറുപടി. അടുത്തുനിന്ന ഒരാൾ അയാളോടു പറഞ്ഞു. "മഠയാ, താൻ സങ്കല്പഭക്ഷണമല്ലേ കഴിക്കുന്നതു്: തനിക്ക് എരിയില്ലാത്ത ഏതെങ്കിലും കറികൾ സങ്കല്പിക്കരുതായിരുന്നോ? ഈ പ്രവൃത്തി തന്റെ സ്വന്തസൃഷ്ടിയും സ്വന്തപ്രയത്നവും സ്വന്തസങ്കല്പവും ആയിരിക്കെ താൻ നല്ലപദാർത്ഥങ്ങളെ സങ്കല്പിക്കാഞ്ഞതെന്താണ്?"

വേദാന്തപ്രകാരം സർവ്വലോകങ്ങളും, നിങ്ങളുടെ സൃഷ്ടിയും ആശയവുമായിരിക്കെ, നിങ്ങൾ അധമന്മാരും നികൃഷ്ടന്മാരും ആണെന്ന് എന്തിനു വിചാരിക്കുന്നു? നിങ്ങൾ ഭയവിഹീനനും ആത്മവിശ്വാസമുള്ളവനുമായ ഈശ്വരാവതാരമാണെന്നു എന്തുകൊണ്ടു സങ്കല്പിച്ചുകൂടാ?

സത്യത്തിൽ, ജീവത്തായ വിശ്വാസവും ചുററുമുള്ള വസ്തുക്കളുടെ യഥാർത്ഥജ്ഞാനവും ഉണ്ടായിരിക്കുക. പരിതസ്ഥിതികളെ വേണ്ടവിധത്തിൽ വിലമതിച്ച്, ആത്മാവിനെ സാക്ഷാൽക്കരിച്ച് ഈ ലോകംതന്നെ അസത്യവും മായയുമാണെന്നു ദൃഢമായി വിശ്വസിക്കുക; നിങ്ങൾ നക്ഷത്രശാസ്ത്രപ്രകാരം നക്ഷത്രങ്ങളുടെ ദൂരം കണക്കാക്കുമ്പോ

ഠം ഭൂമിയെ വെറും ഒരു പൂജ്യമായിട്ടാണു വെച്ചിരിക്കുന്നതു്: അങ്ങി
നെയിരിക്കെ, സർവ്വശക്തനായ ആത്മാവിനെസ്സംബന്ധിച്ചിടത്തോളം
ഈ ഭൂമിയുടെ സ്ഥിതിയെന്താണു്? ഇതിനെ സാക്ഷാൽക്കരിക്കുക!
നിങ്ങൾ പ്രഭുവിന്റെ പ്രഭുവാണു്. സകല മാഹാത്മ്യവും നിങ്ങളുടേതാ
ണു്: ഈ തത്വം നിങ്ങൾ സാക്ഷാൽക്കരിച്ചാൽ ഈ ഭൂമിയും,
പേരും പെരുമയും, സാംസാരികബന്ധുക്കളും, കീർത്തിയും ദുഷ്കീർത്തി
യും, ബഹുമാനവും അവമാനവും, ശത്രുക്കളുടെ ആക്ഷേപവും ബ
ന്ധുക്കളുടെ സ്തുതിയും എല്ലാംതന്നെ നിങ്ങൾക്കു നിരർത്ഥകമായി
ത്തീരുന്നു. ഇതാണു വിജയരഹസ്യം

നയാഗ്രാനദിയിലെ ഒഴുക്കിൽ രണ്ടുപേർ വീണൊഴുകി. ഒരാൾ
ഒരു തടികണ്ടു രക്ഷപ്രാപിക്കുവാൻ അതിൽ പിടികൂടി. മ
റെറയാൾ കരയിൽനിന്നും ചിലർ എറിഞ്ഞ ഒരു ചെറുകയറിൽ
പിടികൂടി. ഈ കയറിനു്, തടിയെപ്പോലെ ഭാരമില്ലായിരുന്നു. ക
യറു ചെറിയതും ഘനം കുറഞ്ഞതും ആയിരുന്നു. കയറിൽപിടിച്ച
വൻ രക്ഷപ്രാപിച്ചു. തടിയിൽപിടിച്ചവൻ ചുഴലിയിൽ കറങ്ങി മ
രണംപ്രാപിച്ചു.

അതുപോലെ സംസാരികളെ! നിങ്ങൾ ബാഹ്യനാമങ്ങളിലും
കീർത്തിയിലും ധനത്തിലും വസ്തുവിലും മററും ഭ്രമിക്കുന്നു. ഇവയെല്ലാം
നദിയിലൊഴുകുന്ന തടിക്കഷണം പോലെ വലിയതാണു്. എന്നാൽ
ഇവ രക്ഷാമാർഗ്ഗം നൽകുന്നില്ല. രക്ഷാമാർഗ്ഗം ഘനം കുറഞ്ഞതും നേർമ്മ
യേറിയതുമായ പാതയാണു്. അതു ഭൗതികമല്ല. അതിനെ നിങ്ങൾക്കു
തൊട്ടറിയാനും കാണാനുമില്ല. അതു് സൂക്ഷ്മമാകുന്നു. രക്ഷാമാർഗ്ഗം സൂക്ഷ്മ
തമമാകുന്നു. ഈ കാണുന്ന ഭൗതികസംഗതികളെ നിങ്ങൾ ആശ്ര
യിച്ചിരുന്നാൽ നിങ്ങൾക്കു നാശം സംഭവിക്കും. നിങ്ങൾക്കു നിരാശ
യും ഉൽക്കണ്ഠയും വേദനയുമുണ്ടാകും. ബാഹ്യവസ്തുക്കളെക്കാൾ ആ
ത്മാവിനെ പ്രമാണമായിക്കരുതി പ്രവർത്തിക്കുക. സത്യത്തെ മുറുകെ
പ്പിടിക്കുക. ഒരാൾ ബാഹ്യവസ്തുക്കളിലും ധനത്തിലും ഭ്രമിച്ചാൽ
അയാൾ അപജയത്തെ പ്രാപിക്കുമെന്നാണു പ്രകൃതിയുടെ നിയമം.
നിങ്ങളുടെ ദിവ്യമായ ആത്മാവിൽ വിശ്വസിച്ചാൽ നിങ്ങൾക്കു രക്ഷ
യുണ്ടു്. നിങ്ങളുടെ ഇന്ദ്രിയങ്ങളുടെ ചതിപ്രയോഗത്തിൽ അകപ്പെ
ടരുതു്.

നിങ്ങളുടെ അയൽപക്കക്കാരുടെ സൂചനയും മാസ്മരവിദ്യയും
നിങ്ങളെ ബാധിക്കാതിരിക്കണം. നിങ്ങളുടെ സാംസാരികബന്ധങ്ങ
ളും സംബന്ധങ്ങളും നിങ്ങളെ കഷ്ടപ്പാടുകളിലും വ്യസനങ്ങളിലും നി
പതിപ്പിക്കും. നിങ്ങളും ഈശ്വരനും ഒന്നാണെന്നുള്ള സത്യത്തിൽ വി
ശ്വസിച്ചാൽ നിങ്ങൾ സുരക്ഷിതരാണു്. നിങ്ങൾ മോക്ഷമാണു്.

നിങ്ങൾ നിങ്ങളുടെ ആത്മാവിനെക്കാൾ പ്രധാനമായും ശ്രേ

ഭവമായും ലോകത്തെ കരുതരുതു്. നിങ്ങൾ ക്ലിഷ്ടവും ദയനീയവുമായ ഒരു വ്യക്തിയാണെന്നു വിചാരിക്കരുതു്. ഒന്നിനും നിങ്ങളെ ദാസികനാക്കരുതു്. ഡാക്ടർമാർ രോഗം പിടിപെടാതെ രോഗികളെ ശുശ്രൂഷിക്കുന്നതുപോലെ നിങ്ങൾ നിങ്ങളുടെ കർമ്മങ്ങൾ അനുഷ്ഠിക്കുവിൻ. ഇടപാടുകളില്ലാത്ത ഒരു സാക്ഷിയെന്നനിലയിൽ നിങ്ങൾ കർമ്മം ചെയ്യുക. ഒന്നും നിങ്ങളെ ബാധിക്കരുതു്.

## വിജയത്തിനുള്ള ഏഴാമത്തെ തത്വം—പരിശുദ്ധി

ഒടുവിലത്തേതും എന്നാൽ ഒട്ടും അപ്രധാനമല്ലാത്തതുമായ വിജയരഹസ്യം പരിശുദ്ധിയാകുന്നു. വിചാരമെന്നതു വിധിയുടെ പര്യായപദമാണെന്നു പറയുന്നതു ശരിയാണ്. ഒരു മനുഷ്യൻ വിചാരിക്കുന്നതു പോലെ അയാൾ ആയിത്തീരുന്നു. നിങ്ങൾ അപവിത്രവിചാരങ്ങൾ ചിന്തിക്കുകയും അധമമായ ദുർമ്മാർഗങ്ങൾക്കു് അഭയം നൽകുകയും ചെയ്താൽ ഹൃദയഭേദകമായ വേദനയും, അസഹ്യമായ കഷ്ടപ്പാടും വിഷമിപ്പിക്കുന്ന വ്യസനവും നിങ്ങൾക്കു പ്രതിഫലമായി ലഭിക്കും. വ്യസനം നിങ്ങളുടെ ആത്മാവിനെ ഇരയാക്കും. മഠയൻ സുഖാനുഭോഗങ്ങൾ അനുഭവിക്കുകയാണെന്നാണു വിചാരിക്കുന്നതു്. എന്നാൽ, അപവിത്രമായ വികാരത്തിലും പ്രവൃത്തിയിലും അയാളുടെ ജീവനെത്തന്നെ നശിപ്പിക്കുകയും വിലയ്ക്കു വിൽക്കുകയുമാണെന്നു് അയാൾ അറിയുന്നില്ല. കർമ്മനിയമത്തെ സ്വാർത്ഥസൗഖ്യത്തിനു വേണ്ടി വ്യഭിചരിപ്പിച്ചാൽ അതു നിങ്ങളോടു പകരം ചോദിക്കുകയും നിങ്ങളെത്തോല്പിക്കുകയും ചെയ്യുന്നു. നിങ്ങൾ ഈശ്വരനു് ആജ്ഞകൊടുക്കരുതു്. ശാരീരികാവശ്യങ്ങൾ സംബന്ധിച്ചിടത്തോളം ദൈവനിശ്ചയം നടക്കട്ടെ. ലൗകികാവശ്യങ്ങളിൽ ദൈവനിശ്ചയം നിങ്ങളുടെ നിശ്ചയമാകണ്ട നിങ്ങളുടെ പരിതസ്ഥിതികളെ രൂപീകരിച്ച ദൈവം നിങ്ങൾതന്നെയാണെന്നു സങ്കല്പിക്കുവിൻ. നിങ്ങളുടെ നിർഭാഗ്യം നിങ്ങളുടെ സ്വന്തസൃഷ്ടിയാണെന്നു വിചാരിച്ചാശ്വസിക്കുവിൻ, എന്നാൽ നിങ്ങൾ സൽപഥത്തിൽ നിന്നു തെററി മേടസ്സിന്റെ പ്രേരണയ്ക്കടിമപ്പെട്ടാൽ നിങ്ങളുടെ സർവ്വശക്തമായ മനസ്സുകൊണ്ടു് ഈശ്വരസായുജ്യം സമ്പാദിക്കണം. ഈ രാജ്യത്തു ദുരാഗ്രഹത്തെ പരിപാവനമായ പ്രേമത്തിന്റെ നാമം കൊണ്ടു് തെളിപ്പിച്ചിട്ടിരിക്കുന്നു. എന്തു് അസംബന്ധം! ജനങ്ങൾ പൂർണ്ണജീവിതവും ജീവിക്കുന്നില്ല. അസാധാരണജീവിതവും അക്രമവികാരങ്ങളും അവരെ ശകലം ശകലമായി ഭാഗിച്ചിരിക്കുന്നു. പൂർണ്ണനായ ഒരു യുവാവു് പ്രസംഗിക്കുന്നതു കാണാൻകഴിഞ്ഞിട്ടില്ല. അയാളുടെ അംഗവികലതയുള്ള ഒരംശമാണു് അരങ്ങത്തു് വരുന്നതു്. അയാളുടെ ഒരംശ പ്രിയതമയിലും വേറൊരംശംമററുവല്ലസാധനത്തിലും ലയിച്ചി

രിക്കുന്നു. നിങ്ങളുടെ കർമ്മത്തെ സ്നേഹിക്കുക. കൈയിരിക്കുന്നിടത്തു് ഹൃ
ദയത്തെയും പതിപ്പിക്കുക. കാലുംകൈയും വേലചെയ്തുചുട്ടുമ്പോൾ ത
ലശീതളവും ശാന്തവുമായിരിക്കട്ടെ. നിങ്ങളുടെ വിചാരങ്ങളെ എപ്പോ
ഴും സാക്ഷാൽ ആത്മാവിൽ കേന്ദ്രീകരിപ്പിക്കുക. പരിതസ്ഥിതികളെ
നിങ്ങൾ ഗണിക്കേണമെന്നില്ല. മനുഷ്യജാതിക്കു നന്മ ചെയ്യുന്ന കാര്യം
കൊണ്ടു നിങ്ങൾ കഴിയേണ്ടു. എപ്പോഴും നിങ്ങളുടെ ശ്രദ്ധയെയാചി
ക്കത്തക്കവിധം ലോകം ഇത്ര ഏഴയായിരിക്കുന്നതെന്തിനു? നിങ്ങളുടെ
ശരീരം നിങ്ങളുടെ രക്ഷയ്ക്കുവേണ്ടി പ്രവർത്തിക്കട്ടെ. അജ്ഞന്മാർ
ജ്ഞാനത്തെ ആരായുകയും അതിനുവേണ്ടി പ്രാർത്ഥിക്കുകയും ചെയ്യുന്നു.
നിങ്ങൾ അതുപോലും ആഗ്രഹിക്കുന്നതെന്തിനു? പ്രകാശത്തിനുള്ള
ആഗ്രഹം നിങ്ങളെ അന്ധകാരത്തിൽ തന്നെ വെച്ചുകൊണ്ടിരിക്കുന്നു.
ഒരു നിമിഷനേരത്തേക്കു സകല ആഗ്രഹങ്ങളെയും അകലെക്കളയുക!
'ഓം' എന്നുമാത്രം ഉച്ചരിക്കുക ഒന്നിനോടും ആസക്തിയും വെറുപ്പുമി
ല്ലാതെ നിശ്ചലമായിരിക്കുക. അപ്പോൾ നിങ്ങളുടെ ശരീരം തന്നെ
പ്രകാശത്തിന്റെ മൂർത്തിയാകുന്നു. കർമ്മത്തിനുള്ള സാംസാരികോദ്ദേശ്യ
ങ്ങളെ ദൂരീകരിക്കുക. ആഗ്രഹപ്പിശാചുക്കളെ ആട്ടിയോടിക്കുക! നിങ്ങ
ളുടെ കർമ്മങ്ങളെയെല്ലാം പവിത്രമാക്കുക. സർവ്വസംഗങ്ങളെയും ആസ
ക്തികളെയും പരിത്യജിക്കുക! ഒരു സാധനത്തിൽ മാത്രമുള്ള ആസക്തി
നിങ്ങളെ എല്ലാറ്റിൽ നിന്നും വിരമിപ്പിക്കുന്നു. സ്വാർത്ഥവും മൃഗീയവു
മായ ഉദ്ദേശമാണു നിങ്ങളുടെ കർമ്മത്തെയും ജീവനെയും ലൗകികമാ
ക്കുന്നതു്. കർമ്മം അറിയാത്ത നമുക്കു തരുന്ന ത്യാഗശീലത്തെ ആ
സ്വദിക്കുന്നതിനായി നിസ്സാരമായ അഹംബുദ്ധിയെ ത്യജിച്ചു്, ഈശ്വ
രനിൽ മനസ്സിനെ ലയിപ്പിച്ചു കർമ്മം ചെയ്യുക. ആഗ്രഹം കൂടാതെ
യുള്ള കർമ്മം ഉത്തമമായ യോഗവും ത്യാഗവുമാകുന്നു. നിങ്ങളുടെ ക
ർമ്മത്തിനുദ്ദേശമുണ്ടായിരിക്കുന്നതെന്തിനാണു? പ്രയത്നിച്ചു സാധി
ച്ച കാര്യങ്ങൾ പ്രയത്നത്തെക്കാൾ കൂടുതൽ ആനന്ദം തരുന്നുവെ
ന്നു് അജ്ഞന്മാർ വിശ്വസിക്കുന്നു. കർമ്മത്തിനൊപ്പമല്ല ഫലം ആ
നന്ദപ്രദമല്ലെന്നു കുരുടന്മാർ അറിയുന്നില്ല. ആനന്ദം കർമ്മമാകു
ന്ന വസ്ത്രം ധരിച്ചു ജീവിക്കുന്നു. നിങ്ങളുടെ കൂടെയാണു നിങ്ങളുടെ വി
ജയം എപ്പോഴും സ്ഥിതിചെയ്യുന്നതു് ഇങ്ങിനെ വിസ്തൃതമായ ലോ
കം നിങ്ങളുടെ പരിശുദ്ധദേവാലയവും നിങ്ങളുടെ ജീവിതം ഗീതാഞ്ജ
ലിയുമായിത്തീരുന്നു. നിങ്ങൾ ഫലത്തെ എന്തിനു ഗൌനിക്കുന്നു? നി
ങ്ങളുടെ ശമ്പളത്തെയോ പ്രതിഫലത്തെയോ കുറിച്ചു് നിങ്ങൾ വിഷ
മിക്കേണ്ട. നിങ്ങൾക്കു ഉന്നതസ്ഥാനങ്ങൾ ലഭിച്ചില്ലെങ്കിൽ തെരുവു
തൂക്കുന്നതിനു നിങ്ങളുടെ അഭിമാനം ബാധകമായി നിൽക്കരുതു്. സി
പ്പഴപ്പോൾ ലഭിക്കുന്ന കൃത്യത്തെ നിർവ്വഹിക്കുവാൻ യാതൊരു സന്ദേ
ഹവും വേണ്ടാ. പരിഷ്കാരത്തിനു യോജിക്കാത്ത കർമ്മങ്ങളെ തിരസ്കൃ

രിക്കുന്നതു് ആത്മാഭിമാനമല്ല. യഥാർത്ഥമായ ആത്മാഭിമാനം നമ്മുടെ ഉള്ളിലിരിക്കുന്ന പരമാത്മാവിനോടുള്ള ബഹുമാനമാണു്. ദേഹാഭിമാനം ധർമ്മത്തിനു വിരോധമാകുന്നു. അതു നരകത്തിലേക്കുള്ള കുറുക്കുവഴിയും ആകുന്നു. എല്ലാ കർമ്മം ചെയ്യുന്നതിനും നിങ്ങളുടെ കൈ തയ്യാറാകുമ്പോൾ ഉന്നതോദ്യോഗങ്ങളും ബഹുമാന്യവ്യാപാരങ്ങളും നിങ്ങളെ സൽക്കരിക്കുവാൻ കൈ നീട്ടും. ഇതാണു നിയമം. നിങ്ങൾ കർമ്മാന്തർഭൂതമായ ഈശ്വരനിൽ നിന്നും ഒഴിഞ്ഞുമാറാതെയിരുന്നാൽ ദൈവം നിങ്ങളോടു കാണിക്കുന്ന ഉപചാരം അവർണ്ണനീയമാണു്. നിങ്ങളറിയാതെതന്നെ നിങ്ങളിൽ തേജസ്സു പ്രോജ്ജ്വലിക്കും. മനുഷ്യരുടെ അഭിനന്ദനത്തിലോ ആക്ഷേപത്തിലോ വിശ്വസിക്കരുതു്. അവയെല്ലാം നിങ്ങളെ വഴിതെറ്റിക്കുകയും ചതിക്കുകയും ചെയ്യുന്നു. നിങ്ങളുടെ സ്വർഗ്ഗം നിങ്ങളുടെ ഉള്ളിലാണു്. ബാഹ്യസുഖങ്ങളിൽ നിങ്ങൾ മനസ്സുവച്ചാൽ നിങ്ങൾ അപവിത്രനും ദുശ്ചരിതനുമായ വ്യഭിചാരിയുടെ പാട്ടു് അഭിനയിക്കുന്നു. ബാഹ്യസുഖങ്ങളോടു് 'ചെകിത്താനെ മായത്തുപോ, നിന്റെ കയ്യിൽനിന്നും എനിക്കൊന്നും വേണ്ടാ” എന്നു പറയുക. നിങ്ങളല്ലേ സകല ആനന്ദത്തിന്റേയും ഉൽപ്പത്തിസ്ഥാനം.?

“ശാശ്വതമായ ശരൽക്കാലത്തെ ആത്മാവിൽ വഹിച്ചിരിക്കുന്നവനു അസൂയാകലുഷമായ ഋതുക്കളുടെ പ്രയാണം പ്രയോജനരഹിതമാണു്”

കുയിലിനെയോ നൈറ്റിൻഗേയിൽ എന്ന പക്ഷിയെയോ പയിൻവൃക്ഷത്തിന്റെ മുകളിൽ വെച്ചാൽ കർണ്ണാനന്ദകരമായ ഗാനം പ്രവഹിക്കുന്നു. നിങ്ങളുടെ മനസ്സു് ആത്മാവിൽ ഉറപ്പിച്ചാൽ ശ്രുതിമധുരമായ ഗാനങ്ങൾ സ്വഭാവേന ശ്രമംകൂടാതെ അതിൽനിന്നും ഗളിക്കുന്നു. നിങ്ങളുടെ ഈശ്വരത്വം, സമ്പാദിക്കാവുന്ന ഒരു സാധനമല്ല. സാക്ഷാൽക്കാരവും സമ്പാദിക്കപ്പെടേണ്ടതല്ല. നിങ്ങളുടെ ചുററും നിർമ്മിക്കപ്പെട്ടിരിക്കുന്ന കറുകറുത്ത ആഗ്രഹതന്തുപഞ്ജരത്തെ അഴിച്ചുകളഞ്ഞാൽ നിങ്ങൾക്കു് ഈശ്വരസായൂജ്യം ലഭിക്കും. ഭയപ്പെടാതിരിക്കുക, നീ സ്വതന്ത്രനാണു്. നിന്റെ ബാഹ്യമായ ദാസ്യമുണ്ടാക്കിയതു, നിന്റെ സ്വാതന്ത്ര്യമാണു്. നിങ്ങൾ ക്ഷണിക്കാതെ നിങ്ങൾക്കു് ഒരുപദ്രവവും വരികയില്ല. നിങ്ങൾ മുറിക്കുന്നുവെന്നു വിചാരിച്ചില്ലെങ്കിൽ ഒരു വാളിനും നിങ്ങളെ മുറിക്കുവാൻ സാദ്ധ്യമല്ല. നിങ്ങളുടെ വിലങ്ങുകളേയും ശൃംഖലകളേയും ആഭരണങ്ങളായി സങ്കല്പിക്കേണ്ട ആവശ്യമൊന്നുമില്ല. മിഥ്യാമോഹങ്ങളെ കളയുക. സകലവക്രതകളേയും ദഹിപ്പിക്കുക. എന്നാൽ നിങ്ങളെ മോചിപ്പിക്കുന്നതിനും നിങ്ങളുടെ ദാസ്യം വഹിക്കുന്നതിനു, ഏതുശക്തിയാണു് ചാരിതാർത്ഥ

ത്തോടുകൂടി മുന്നോട്ടു വരാത്തതു്. ചെറിയ കുമിള പൊട്ടുമ്പോൾ അതു വിസ്തൃതമായ സമുദ്രംതന്നെയാണെന്നറിയുന്നു. നിങ്ങൾ പൂർണ്ണനാണു്, അനന്തനാണു്, ബ്രഹ്മമാണു്. നിങ്ങളുടെ പ്രതാപത്തിൽ വിജയിക്കുക. അല്ലയോ പരിപൂർണ്ണാ! നിനക്കു് ഒരു കൃത്യവും, കർമ്മവും ഇല്ല. നിയതിമുഴുവൻ നിന്റെ ആജ്ഞയെ ശിരസാവഹിക്കുവാൻ പഞ്ചപുച്ഛമടക്കി നിൽക്കുന്നു. ലോകം മുഴുവൻ നിന്നെ പൂജിക്കുവാൻ അവസരം കൊതിക്കുന്നു. നിയതിശക്തികൾ നിന്റെ കാൽക്കൽ സാഷ്ടാംഗപ്രണാമം ചെയ്യുന്നു.

സർവ്വസാക്ഷിയാംദൈവംതന്നിൽ
നിൻമനം ചേർത്താൽ
ഗർവ്വുംശമിച്ചീടുമാനന്ദമുണ്ടാംസ്വയം
നീററിലെപ്പോളപോലെപുകയാംഹിമംപോലെ
അററമുള്ളതുംക്ഷണികംഇതരവസ്തുക്കളിൽ
ഉററവിശ്വാസം വന്നാലാത്മാവുഖിന്നമാകും
ഹൃദയപുണ്ഡരീകേവസിക്കുന്നാത്മദേവ-
പ്രഭവമറിഞ്ഞീടിൽ കൈവല്യം വരുന്താനും;
ചിരിയുംപ്രസാദവുംവിജയവാഴ്‌വുംനല്ല-
ഉഹ്യമാം മണിയറക്കെട്ടിലെപ്പൂട്ടുകളും
കിട്ടണമെങ്കിലാത്മദേവനെസ്മരിച്ചാലും
കഷ്ടമാമഹംബുദ്ധിയകലെക്കളഞ്ഞാലും
ഏകനുംസർവ്വേശനുമായനീയെന്തിനിപ്പോൾ
മാഴ്കുന്നു? വിറയ്ക്കുന്നു? നിന്റെകർമ്മങ്ങൾചെയ്വാൻ
സത്യത്തെസദാഹൃദിപ്രത്യക്ഷമാക്കീടുക.
ചിത്തിനെദഹിക്കുന്ന ദുഃഖത്തെത്യജിക്കുക
ചുററിനുംകൂട്ടംജനംസ്തുതിക്കുംദ്വേഷിച്ചീടാം
കുററങ്ങൾപറവാനൊട്ടല്ലാളാകരിപ്പോളും
ഞാനൊന്നുംചെയ്യുന്നില്ലസർവ്വസാക്ഷിതൻകൃത്യ-
ന്യൂനതചൊല്ലാനാർക്കുമർഹതയില്ലതാനും
സൂര്യനെക്കണ്ടുവൃഥാശ്വാനങ്ങൾകുരച്ചെന്നാ-
ലൂനമെന്തുണ്ടാകുന്നു? തേജസ്സുകുറയുമോ?
ഞാനൊരുനിർവ്വികാരംനിർമ്മമംബ്രഹ്മമെന്നു
ചേതസിതോന്നുന്നാകിൽ ശത്രുമിത്രങ്ങളുണ്ടോ?
ഇന്ദ്രിയവശഗരുംതന്ദ്രിലോലുപന്മാരു-
മെന്നുടെമാഹാത്മ്യത്തെയറിയാതുഴലുന്നു.
നിനക്കുമേവനുമീയവനീസർഗ്ഗത്തിനും
ദിനച്ചാർവ്വനാഥൻഞാനെന്നറിഞ്ഞുവാണീടുക.

ഓങ്കാരപ്പൊരുളിങ്കലടങ്ങും നിത്യദേവൻ
'അഹങ്കാരം' വിട്ടു ഞാനെന്നോർക്കുന്നു സദാകാലം

---

സ്വസ്തിയാം കടലിങ്കൽ നീന്തുന്ന രാമാ! രാമാ!
നിശ്ചലാ! ശാന്താ! നിറഞ്ഞാനന്ദക്കുഴമ്പേ! ക-
ളെന്നുടെയാനന്ദത്തെ മറയ്ക്കാനാകുന്നില്ലപ്പോ-
ളെന്നുടെ വഴികളെയടയ്ക്കാനാരുണ്ടിപ്പോൾ
പത്തിയും മനുജനുമമരന്മാരുമെന്റെ
വസ്ത്രത്തെയുടുത്തല്ലോ നടപ്പൂ ദിവാനിശം
എന്നുടെ നിർവ്വാണത്തെ വർണ്ണിപ്പാനശക്യമാം
സർവ്വദിക്കിലുമെന്നും വ്യാപിച്ചു [illegible] ജയിക്കുന്നു.
സർവ്വശക്തിയോടെല്ലാകർമ്മവും ചെയ്തിടുന്നു.
സർവ്വനാഥനാമെന്റെ വിക്രമം ചൊല്ലുന്നാകി-
ലുർവ്വിയിൽ വാണിടുന്ന കാലങ്ങൾ പോരായല്ലോ

## ആഗ്രഹപൂർത്തിക്കുള്ള വഴി.

### ഈ രൂപങ്ങളിൽ പ്രത്യക്ഷമാകുന്ന എന്റെ ആത്മാവേ!

പ്രസംഗവിഷയം ആരംഭിക്കുന്നതിനു മുമ്പിൽ ഇന്ത്യയുടെ ഭൌതികമായ അധഃപതനത്തെക്കുറിച്ച് അല്പം പറഞ്ഞുകൊള്ളട്ടെ. ഒരുകാലത്ത് ഇന്നു യൂറോപ്പു മുഴുവൻ ഉള്ളതിനേക്കാൾ സമ്പത്ത് ഇന്ത്യയ്ക്കുണ്ടായിരുന്നു. ഇന്ന് അമേരിക്കായ്ക്കുള്ളതിനേക്കാൾ കൂടുതൽ ആഭരണങ്ങളും വജ്രങ്ങളും മുത്തുകളും രത്നങ്ങളും ഇന്ത്യയ്ക്കുണ്ടായിരുന്ന കാലമുണ്ടായിരുന്നു. ഭൌതികാഭിവൃദ്ധിയുള്ള ഒരു കാലഘട്ടത്തിൽ ഇന്ത്യ ജീവിച്ചു. ഓരോ കാലത്തിൽ ഓരോ രാജ്യക്കാർ ഇന്ത്യയെ ആക്രമിച്ചു. ഗ്രീസും പേർഷ്യായും അഫ്ഗാനിസ്ഥാനും ധനം സമ്പാദിച്ചത് ഇന്ത്യയിൽ നിന്നാണ്. ഇന്നു ഇംഗ്ലീഷുകാർ ഇന്ത്യയിൽ നിന്നും ധനം അപഹരിച്ചു വരുന്നു. ഇന്ത്യ ഒരു കാലത്ത് സുവർണ്ണരത്നങ്ങളുടെ രാജ്യമായിരുന്നു.

ഞങ്ങൾ പശ്ചാത്തപിക്കുന്നില്ല. ഇന്ത്യയുടെ ഇന്നത്തെ സാമ്പത്തികസ്ഥിതികണ്ടു ഞങ്ങൾ ഖേദിക്കുന്നില്ല. നമ്മെ ഭരിക്കുന്നതും സകല സംഗതികളും നടത്തുന്നതുമായ ഒരു നിയമമുണ്ടെന്നു ഞങ്ങൾക്കറിയാം. ഞങ്ങളുടെ കാര്യങ്ങളെ നിയന്ത്രിക്കുന്ന ദൈവശക്തിയെ അറിയുന്ന ഞങ്ങൾ ഞങ്ങളുടെ ലൌകികമായ അധഃപതനത്തിൽ വ്യസനിക്കുന്നില്ല. സത്തു വെളിയിൽ പോകുന്നതിനെക്കുറിച്ചു ഞങ്ങൾ പരിഭ്രമിക്കുന്നില്ല. ഈ ഐശ്വര്യലക്ഷണങ്ങളും സമ്പ [illegible]

ന്ത്യക്കാർ അന്വേഷിച്ചശേഷം ഗുണമില്ലെന്നുകണ്ടു തള്ളിയിരിക്കുകയാ
ണ്. അമേരിക്കായ്ക്കു പ്രായം വളരെക്കുറവാണ്. യൂറോപ്പും
ശൈശവാവസ്ഥയിലിരിക്കുന്നു. ഇപ്പോഴാണ് അവർ ഈ പരീക്ഷണ
ങ്ങൾ നടത്തുന്നതു്. ഭൗതികകാര്യങ്ങളിൽ വളരെമുമ്പുതന്നെ ഇന്ത്യ
ക്കാർ പരീക്ഷണങ്ങൾ നടത്തിക്കഴിഞ്ഞിരിക്കുന്നു. സമ്പത്തു ജലത്തി
ലെ പോളപോലെയാണെന്ന് അവർ മനസ്സിലാക്കീട്ടുണ്ടു്. ഭൗതി
കസമ്പത്തു നിങ്ങൾക്കു യഥാർത്ഥമായ ആനന്ദമുണ്ടാക്കുകയില്ല. ഇരു
മ്പും പൊന്നും, പൊന്നും ഇരുമ്പും വാങ്ങുന്നതിനു കൊള്ളാം. ആനന്ദ
ത്തെ വിലയ്ക്കു വാങ്ങുവാൻസാധിക്കുകയില്ല. പൊന്നും ഇരുമ്പുംകൊ
ണ്ടു യഥാർത്ഥമായ ആനന്ദം അങ്ങാടിയിൽനിന്നും വാങ്ങാൻ നിവൃത്തി
യില്ല.

ആനന്ദത്തിന്റെ രഹസ്യം വേറെയാണു്. നിങ്ങൾ ഏതൊരു
വസ്തുവിനെ കൂടുതൽ തേടുന്നുവോ അതു നിങ്ങൾക്കു കിട്ടാതെ വരും. നി
ങ്ങൾ ആഗ്രഹത്തിനു മീതെ ആവശ്യത്തിനു മീതെ; ജീവിച്ചാൽ സാ
ധനങ്ങൾ നിങ്ങളെ തേടിക്കൊള്ളും. ഇന്നത്തെ ഇന്ത്യാക്കാർ സാംസാ
രിക വിജ്ഞാനമുള്ള ഇന്ത്യാക്കാർ ഈ രഹസ്യം അറിയു
ന്നില്ല സൂക്ഷ്മപരിശോധനയും അവലോകനവുമില്ലാത്ത അവർ കാ
രണങ്ങൾക്കു പകരം അന്യവസ്തുക്കളെ മൂലഹേതുവായി സ്വീകരിക്കു
ന്നു. ഇന്ത്യയ്ക്കു രാഷ്ട്രീയമായും സാമ്പത്തികമായും അധഃപതനം സി
ദ്ധിച്ചതെന്താണു്? ഇന്നത്തെ ഇന്ത്യക്കാർ ഇന്ത്യയുടെ നാശകാലം തുട
ങ്ങിയപ്പോൾ ജീവിച്ചിരുന്നവരായതുകൊണ്ടാണോ? അവർ പ്രാ
യോഗികവേദാന്തമില്ല. വേദാന്തത്തിന്റെ നാസ്തികതനവും അദ്ധ്യാത്മ
ജ്ഞാനത്തിന്റെ നിഷേധനവും അദ്വൈതത്തിന്റെ ഉൽപ്പത്തിസ്ഥാ
നവും, മിഥ്യാജ്ഞാനവും ആത്മജ്ഞാനവും ആത്മാഭിമാനവും മററും
കഴകനാഗംഗയുമായിരുന്നാലും ഇന്ത്യയ്ക്കു് പ്രായോഗികവേദാന്തമില്ലെന്നും
അതാണ് ഇന്ത്യയുടെ നാശഹേതുവെന്നും കേട്ടാൽ നിങ്ങൾ അത്ഭുത
പ്പെട്ടും. അതിനെപ്പററി വേറൊരവസരത്തിൽ ഞാൻ സവിസ്തരം
പ്രസ്താവിക്കാം. രാഷ്ട്രങ്ങൾ ഉയരുകയും താഴുകയുംചെയ്യുന്നതെന്തുകൊ
ണ്ടാണെന്നും മറെറാന്നിനെപാകുന്നതും എന്താണെന്നുംവേലി
യേററവും വേലിയിറക്കവുമുണ്ടാകുന്നതു് ഏതുഹേതുവാലാണെന്നും നി
ങ്ങൾ ചോദിച്ചേക്കാം. ഇന്ത്യയിൽ നിന്നുവന്നവനും രാഷ്ട്രചരിത്ര
ങ്ങൾ പഠിച്ചവനുമായ രാമന്റെ അഭിപ്രായം ആത്മീയമായ അധഃ
പതനം കൂടാതെ ഒരു രാഷ്ട്രവും നശിക്കുകയില്ലെന്നാകുന്നു. ഈ അഭി
പ്രായത്തോടു മററു ഇന്ത്യക്കാർ യോജിക്കുകയില്ലെങ്കിലും രാമന്റെ
സൂക്ഷ്മാവലോകനം കൊണ്ടുകണ്ടറിഞ്ഞതു് ഇതാണ്.

...തികളെ, ഇപ്പോൾ മുന്നോട്ടുവരുന്നതും അത്ഭുതകരമായങ്ങളി

വൃദ്ധിയെ പ്രാപിക്കുന്നതും എന്താണ്? ലൗകികദൃഷ്ട്യാ നോക്കുന്നപക്ഷം അമേരിക്കാ മുന്നോട്ടു കുതിക്കുന്നതെന്തു്? അമേരിക്കാക്കാർ ലൗതികമേഖലയിൽ അറിയാതെ പ്രായോഗികവേദാന്തമനുസരിക്കുന്നു. അവർ എങ്ങിനെയാണു വേദാന്തത്തെ പ്രായോഗികമായി അനുസരിക്കുന്നതെന്നും അതെങ്ങിനെ അവരുടെ അഭിവൃദ്ധിക്കു നിദാനമാകുന്നുവെന്നും ഇപ്പോൾ വിസ്തരിക്കുന്നമെന്നില്ല. അതാണു പരമാർത്ഥം. സത്യം ജയിക്കുന്നു. യഥാർത്ഥസ്വഭാവത്തിനു മാത്രമേ മാഹാത്മ്യവും വിജയവുമുള്ളൂ. മേൽപ്പറഞ്ഞവയെ വിസ്തരിക്കാതെ വിഷയത്തിലേയ്ക്കു പ്രവേശിക്കാം.

ചോദിക്കുക, നിങ്ങൾക്കു കിട്ടും; മുട്ടുക, അതു നിങ്ങൾക്കു തുറന്നു തരും, എന്നു ബൈബിളിൽ പ്രസ്താവിച്ചിരിക്കുന്നു. ഹിന്ദുക്കൾ, കർമ്മസിദ്ധാന്തം അതായതു്, എല്ലാകർമ്മത്തിന്റെയും സിദ്ധി അതിനോടുകൂടിത്തന്നെയുണ്ടെന്നു ഘോഷിക്കുന്നു. നമ്മുടെ ഏതാഗ്രഹവും നിശ്ചയവും ഒരിക്കലല്ലെങ്കിൽ മറ്റൊരിക്കൽ സാധിക്കുന്നതാണെന്നാകുന്നു കർമ്മസിദ്ധാന്തം. രാമൻ അതിനെപ്പററി പ്രസംഗിക്കുന്നില്ല. കർമ്മസിദ്ധാന്തത്തിന്റെ സൂചനമാത്രമേ ഇവിടെ ആവശ്യമുള്ളൂ. ഉദ്യാനത്തിൽ കാണുന്ന ഏതു ചെടിയുടെ അങ്കുരവും അതു പുഷ്പിക്കുകയും വികസിക്കുകയും ചെയ്യുമെന്നു സൂചിപ്പിക്കുന്നു. താഴ്ന്നതരം ജന്തുക്കളുടെ ആശകൾ സഫലമാകുന്നു, ഈ ലോകത്തിൽ ഒരു ശക്തതയും ഒരു തേജസ്സും ഒരു സാധനവും ഒരു സ്വഭാവവും ഒരാഗ്രഹവും നശിക്കുന്നില്ല. ശക്തിയുടെ നിതാന്തസ്ഥിതി, തേജസ്സിന്റെ സംരക്ഷണം, സാധനത്തിന്റെ നാശമില്ലായ്ക മുതലായവയെപ്പററി നിങ്ങൾ വായിച്ചിട്ടുണ്ടല്ലോ. അതുപോലെ മാനസികവ്യാപാരങ്ങൾ, ആഗ്രഹങ്ങൾ, നിശ്ചയങ്ങൾ ഇവയെല്ലാം നശിക്കുമോ? അവ ഫലത്തെ പ്രാപിക്കണം, ഒരു സമയത്തു സിദ്ധിയടയണം. ഇതാണു കർമ്മസിദ്ധാന്തത്തിന്റെ രത്നച്ചുരുക്കം. ഈ നിയമം അനുസരിച്ചു "ചോദിക്കുക, കിട്ടും; മുട്ടുക തുറക്കും, എന്നു ഹിന്ദുക്കൾ പ്രസംഗിക്കുന്നു. ഇതു ഇപ്രകാരമാണോ? ഇങ്ങിനെ നമ്മുടെ നിത്യജീവിതത്തിൽ സംഭവിക്കുന്നുണ്ടോ? ഇതു പരമാർത്ഥമാണ്. എന്നാൽ സാധാരണന്മാർ കർമ്മസിദ്ധാന്തത്തെ മനസ്സിലാക്കുന്നതുപോലെ നിങ്ങൾക്കു അനുഭവംകൊണ്ടു തെളിയിക്കുണമെന്നോ സാമാന്യന്മാർ "ചോദിച്ചാൽ കിട്ടും, മുട്ടിയാൽ തുറക്കും" എന്നു പറയുന്നതിന്റെ അർത്ഥം മനസ്സിലാക്കുന്നതുപോലെ ഈ പ്രസ്താവന പരിശോധിക്കണമെന്നോ നിങ്ങൾ വിചാരിച്ചാൽ തെററിപ്പോകും. ഈ തത്വം പ്രയോഗത്തിൽ ഫലിക്കുന്നില്ലെന്നു നിങ്ങൾക്കു ബോദ്ധ്യപ്പെടും. ഈ വാക്യം മുഴുവൻ സത്യമല്ല; സത്യത്തിന്റെ ഒരു ഭാഗം മാത്രമാണു്. ബൈബിളിലും ഹിന്ദുഗ്രന്ഥങ്ങളിലും 'ചോദിച്ചാൽ കിട്ടും, മുട്ടിയാൽ തുറക്കും" എന്നുപറഞ്ഞിരിക്കുന്നതു് എന്തർത്ഥത്തിലാ

ണെന്നു സാമാന്യന്മാർ ഗ്രഹിച്ചിട്ടില്ല. അങ്ങിനെ സംഭവിക്കണമെങ്കിൽ അതിനു നിങ്ങൾ പ്രതിഫലം കൊടുക്കണം. വിലകൊടുക്കാതെ ഇക്കാര്യ്യം സാധിക്കുകയില്ല. വില അത്യാവശ്യമാണ്. വിലയെന്താണെന്നു ബൈബിളിൽതന്നെ പറഞ്ഞിരിക്കുന്നു. "ജീവനെ രക്ഷിക്കുന്നവൻ അതിനെ കളയും" അതിന്റെ അർത്ഥമെന്താണ് യാചിക്കുകയും ആഗ്രഹിക്കുകയും മോചിക്കുകയും ചെയ്യുന്നവന്ന് അതു കിട്ടുകയില്ല. മോഹിക്കുകയും താല്പര്യപ്പെടുകയും യാചിക്കുകയും ചെയ്യുമ്പോൾ നമുക്കു ജീവനെ രക്ഷിക്കണമെന്നർത്ഥമാകുന്നു. "ജീവനെ രക്ഷിക്കുന്നവൻ അതിനെ കളയും."

'മനുഷ്യൻ അപ്പംകൊണ്ടുമാത്രം ജീവിക്കയില്ല' നോക്കുക. കർത്താവിന്റെ പ്രാർത്ഥനയിൽ "ഇന്നു ഞങ്ങൾക്കു നിത്യഭക്ഷണം തരണമേ" എന്നു കാണുന്നു. ഇവിടെയാണു മനുഷ്യൻ അപ്പംകൊണ്ടു മാത്രം ജീവിക്കുകയില്ലെന്നു പറയുന്നതു്. ഈ രണ്ടു വാക്യങ്ങളുടെ അർത്ഥത്തെ യോജിപ്പിച്ചു മനസ്സിലാക്കുക. 'ഇന്നു ഞങ്ങൾക്കു നിത്യഭക്ഷണം തരണമേ" എന്നുള്ള പ്രാർത്ഥനയുടെ അർത്ഥം നിങ്ങൾ ചോദിക്കണമെന്നോ യാചിക്കണമെന്നോ ആഗ്രഹിക്കണമെന്നോ അല്ല. നിത്യഭക്ഷണത്തിനു മുട്ടില്ലാത്ത രാജാവും സാമ്രാട്ടും ഇപ്രകാരം പ്രാർത്ഥിക്കണമെന്നാണർത്ഥം. അങ്ങിനെയാണെങ്കിൽ 'ഇന്നു ഞങ്ങൾക്കു നിത്യഭക്ഷണംതരണമെ' എന്നുപറഞ്ഞാൽ, അവർ യാചകവേഷംധരിച്ചു്, ഭൗതികാഭിവൃദ്ധിക്കും ഐശ്വര്യത്തിനും പ്രാർത്ഥിക്കണമെന്നർത്ഥമാകുന്നില്ല. അതിന്റെ അർത്ഥം ഏവനും, നാടുവാഴിയോ രാജാവോ സന്ന്യാസിയോ ആരായാലും വേണ്ടുകയില്ല അയാളുടെ ചുറ്റും കാണുന്ന ഐശ്വര്യവും ധനസമൃദ്ധിയും സുന്ദരവും ആകർഷണീയവുമായ സാധനങ്ങളും "ദൈവത്തിന്റേതാണ് എന്റേതല്ല" എന്നു വിചാരിക്കണമെന്നർത്ഥമാകുന്നു. അതു്, യാചനയല്ല; ത്യാഗമാണ്. എല്ലാം നാം കൈവെടിഞ്ഞു ദൈവത്തിനു കൊടുക്കുന്നുവെന്നാണ് 'ഇന്നു ഞങ്ങളുടെ നിത്യഭക്ഷണം തരണമേ' എന്നുള്ള പ്രാർത്ഥനയുടെ അർത്ഥം. സാമാന്യാർത്ഥത്തിൽ ഒരു രാജാവ് ഇപ്രകാരം പ്രാർത്ഥിക്കുന്നതു യുക്തിവിഹീനമല്ലേ? നേരേമറിച്ചു രാജാവ് ഇങ്ങനെ പ്രാർത്ഥിക്കുമ്പോൾ അദ്ദേഹത്തിന്റെ ഭണ്ഡാഗാരത്തിലുള്ള രത്നങ്ങളും കൊട്ടാരത്തിലുള്ള സ്വത്തുക്കളും, സൈന്യവും എല്ലാം ത്യജിക്കുന്നുവെന്നു സങ്കല്പിക്കുന്നതു യുക്തിപൂർവ്വമാണ്. "അദ്ദേഹം അവയുമായുള്ള ബന്ധത്തെ വിട്ടു മാറിനിൽക്കുന്നു. അദ്ദേഹമാണു സന്ന്യാസികളുടെ അഗ്രഗണ്യൻ. ഇതു് ഈശ്വരന്റേതാണു്; ഈ മേശയും ഇതിന്മേലുള്ള സകലവും ദൈവത്തിന്റേതാണ്; എന്റേതല്ല; എനിക്കു സമ്പാദ്യമില്ല" എന്നു് അദ്ദേഹം പറയുന്നു. അത്തരത്തിൽ അദ്ദേഹം സാക്ഷാൽക്കരിക്കുന്നു. മേൽപറഞ്ഞ പ്രാർത്ഥനയുടെ അർത്ഥം രാമൻപറഞ്ഞതുപോ

ലെ നിങ്ങൾ ധരിച്ചാൽ മനുഷ്യൻ അപ്പംകൊണ്ടുമാത്രം ജീവിക്കുകയി ല്ലെന്നു പറയുന്നതുശരിയാണ്. അല്ലെങ്കിൽ ഈ രണ്ടു വാക്യങ്ങളും പര സ്പരവിരുദ്ധങ്ങളാണ്.

'നിങ്ങൾ സ്വർഗ്ഗരാജ്യംതേടുക, നിങ്ങൾക്ക് സകല സമ്പാദ്യ ങ്ങളുമുണ്ടാകും'' എന്നു ബൈബിളിൽകാണുന്നു ഇതാണ് രഹസ്യം ഇതാണ് പ്രാർത്ഥനയുടെ തത്വം. ക്രിസ്തു മുൻപറഞ്ഞ കർത്താവിന്റെ പ്രാർത്ഥനയ്ക്കു നൽകിയ അർത്ഥമിതാണ്. ആദ്യം സ്വർഗ്ഗരാജ്യംതേ ടിയാൽ ബാക്കിയെല്ലാം പിറകെ വരും.

''വ്യസനത്തിൽ അവർ കുട്ടിയെ പ്രസവിക്കണം'' എന്നു പറ ഞ്ഞു കാണുന്നു. ഇവിടെ മുൻപറഞ്ഞതിന്റെ ബാക്കിയുണ്ട്. അവർ കുട്ടിയെ പ്രസവിക്കും. എന്നാൽ അതിന്റെ വില വ്യസനമാണ്. സക ല ആഗ്രഹങ്ങളും സാധിക്കും, നിങ്ങൾ ചോദിക്കുന്നതെല്ലാം കിട്ടും, നി ങ്ങൾ കാംക്ഷിക്കുന്നതെല്ലാം സാക്ഷാൽക്കരിക്കും. എന്നാൽ നിങ്ങൾ വ്യസനമാകുന്നവില കൊടുക്കണം. അവർ വ്യസനത്തിൽ കുട്ടിയെ പ്ര സവിക്കണം. ഇത് സ്ത്രീകളെപ്പറ്റിമാത്രമല്ല, എല്ലാവരേയും പററിപ്പ റഞ്ഞിട്ടുള്ളതാണ്. വിലകൊടുത്താൽ ആഗ്രഹങ്ങൾ സാധിക്കും. വില യെന്താണ്? വ്യസനം. വ്യസനമെന്നുപറയുന്നതെന്താണ്? സർവ്വകാ മങ്ങളുടേയും ത്യാഗമാണ് വ്യസനം. ആർക്കാണ് ആഗ്രഹപൂർത്തിവരു ന്നത്? ആഗ്രഹത്തിൽ മനസ്സർപ്പിക്കുന്നവനും തന്റെ ഹൃദയവും ആത്മാവും ആഗ്രഹത്തിനു നൽകുന്നവനും സിദ്ധിവരുമോ? ഇല്ലില്ല. രാജകീയമായ വിധത്തിൽ ആഗ്രഹങ്ങളെ സ്വാഗതം ചെയ്യുന്നവനും അലക്ഷ്യത്തോടും നിഷ്പക്ഷബുദ്ധിയോടുംകൂടി അവയെ ഭരിക്കുന്നവ നും ആഗ്രഹപൂർത്തിവരും

തങ്ങളുടെ പ്രാർത്ഥനകൾ സാധിതമായി എന്നു ജനങ്ങൾ പ റയുന്നു. എന്താണ് പ്രാർത്ഥനകൾ? പ്രാർത്ഥനയെന്നു പറഞ്ഞാ ൽ യാചിക്കുകയും കേഴുകയും സേവിക്കുകയും ആഗ്രഹിക്കുകയുമാണോ? അത്തരത്തിലാണു ഇന്നത്തെ പ്രാർത്ഥന. പ്രാർത്ഥനയുടെ അർത്ഥ മിതാണെങ്കിൽ അതിനെ ദൈവം ഒരിക്കലും കേൾക്കുകയില്ല. പ്രാർ ത്ഥിക്കുക, നിനക്കു ഒരിക്കലും കിട്ടുകയില്ല. ചോദിക്കുക നിനക്കു ഒരിക്കലും ലഭിക്കുകയില്ല യാചിക്കുക- സർവ്വവും നിഷേധിക്കപ്പെടും. പ്രാർത്ഥനയെന്ന് പറഞ്ഞാൽ ഇതിനെക്കാൾ ഉത്തമമായ ഒരർത്ഥമു ണ്ട് അതെന്താണ്? പ്രാർത്ഥനയെന്ന് പറഞ്ഞാൽ ആഗ്രഹങ്ങൾ കൂപരിയായ ഒരവസ്ഥയിൽ പ്രവേശിച്ച് 'ഈശ്വരനിശ്ചയം നട ക്കട്ടെ, എന്നു വിശ്വസിക്കുകയാകുന്നു. പ്രാർത്ഥന, യാചനയോ ആഗ്രഹമോ സേവയോ സ്വകാര്യ സിദ്ധിക്കുള്ള ശ്രമമോ അല്ല.

പ്രാർത്ഥനയുടെ അന്തരാർത്ഥം ''ഈശ്വര നിശ്ചയം നടക്കട്ടെ''

യെന്നാണു. നമ്മുടെ ശരീരം എല്ലാത്തരം വേദനകൾക്കും ഉപദ്രവങ്ങൾക്കും കഷ്ടപ്പാടുകൾക്കും ഇരയാകുമ്പോൾ നമ്മുടെ ഹൃദയാഗാരത്തിൽ നിന്നും 'ഈശ്വരനിശ്ചയം നടക്കട്ടെ,' എന്നു ഒരു പ്രതീതി ഉദിക്കുന്നു. അതു ശരിതന്നെ. നാം—രോഗികളായിരിക്കുമ്പോഴും നമ്മുടെ പരിതസ്ഥിതികൾ പ്രതികൂലമാകുമ്പോഴും "എന്റെ നിശ്ചയമല്ല ഈശ്വരനിശ്ചയം നടക്കട്ടെ" എന്നുതോന്നലുണ്ടാകുന്നു. അതു ത്യാഗമാണ്. ആത്മത്യാഗമാണ്. നിസ്സാരമായ അഹംബുദ്ധിയുടെ ത്യാഗമാണ്. അതാണ് പ്രാർത്ഥനയുടെ രഹസ്യവും ആത്മാവും ഉദ്ദേശവും. പ്രാർത്ഥന ഹൃദയത്തിൽനിന്നാണു വരുന്നതു്. സ്വാർത്ഥവിചാരങ്ങളെ സ്പർശിച്ചുള്ള പ്രാർത്ഥനകൾ കേൾക്കപ്പെടുന്നില്ല. ഈ ലോകം ലോകമല്ലെന്നും ശരീരം ശരീരമല്ലെന്നും മനസ്സ് മനസ്സല്ലെന്നും ബന്ധുക്കൾ ബന്ധുക്കളല്ലെന്നുമുള്ള നിലയിൽ മനസ്സ് സമാധിസ്ഥിതമാകുമ്പോഴുള്ള പ്രാർത്ഥനയാണ് കേൾക്കപ്പെടുന്നതു്. അതിനുശേഷം, അതിൽനിന്നുണർന്ന് ഏതെങ്കിലും വിചാരം നിങ്ങൾക്കുണ്ടായാൽ അതു് സാധിക്കപ്പെടും. ശരീരനിഷേധം, അഹംബുദ്ധി നിഷേധം, പൂർണ്ണത്യാഗം ഇവയുള്ള ഒരു നിലയിൽ ചെയ്യുന്ന പ്രാർത്ഥന ഫലവത്താണ്. ഈ പ്രാർത്ഥന യാചനയല്ല. ഇതു് ചോദ്യമോ അപേക്ഷയോ അല്ല.

സാധാരണ സമ്പ്രദായമനുസരിച്ച് പ്രാർത്ഥിക്കാത്തവരും ഒരു പ്രാർത്ഥനയും നടത്താത്തവരുമുണ്ട്. അവരുടെ ആഗ്രഹങ്ങൾ സാധിതപ്രായമാകുന്നു. ഇവർ എങ്ങിനെയുള്ള മനുഷ്യരാണ്? നിങ്ങൾക്ക് ഒരാഗ്രഹം വരുന്നു. അതിനെപ്പററി നിങ്ങൾ വിചാരിക്കുകയും നിശ്ചയിക്കുകയും പ്രാർത്ഥിക്കുകയും സേവിക്കുകയും ചെയ്യുന്നു. നിങ്ങൾ ഈ യാചകഭാവം വെച്ചുകൊണ്ടിരിക്കുന്നിടത്തോളംകാലം ആഗ്രഹം സഫലമാകയില്ല. നിങ്ങൾ ഒരു വലിയ ആളിനെ സന്ദർശിക്കുവാൻ പോകുന്നതു് വൃത്തിയായ വസ്ത്രം ധരിച്ചാണ്. ഈശ്വരൻ വലിയവരിൽ വലിയവനും ഉത്തമരിൽ ഉത്തമനും ആഗ്രഹവും ആവശ്യവും ഇല്ലാത്തവനും ആകുന്നു. നിങ്ങൾ അദ്ദേഹത്തിന്റടുത്തു് പോകുന്നുവെങ്കിൽ നല്ല വേഷത്തിൽ ചെല്ലുക. അദ്ദേഹത്തിന്റെ വേഷത്തെ സ്വീകരിക്കുക. ആവശ്യവും ആഗ്രഹവുമില്ലാത്ത ഒരു ദിവ്യ ചൈതന്യത്തിന് ചേർന്നമട്ടിൽ സമീപിക്കുക. നിങ്ങളും ആവശ്യവും ആഗ്രഹവും ഇല്ലാത്തവനായിരിക്കണം. നിങ്ങൾ യാചകനാകരുതു്, യാചകന്റെ വേഷം ധരിക്കരുതു്. കച്ചവടക്കാരന്റെ മട്ടെടുക്കരുതു്. ഒരുത്തരും യാചകനെ ഇഷ്ടപ്പെടുന്നില്ല. യാചകൻ എവിടെയും നിഷിദ്ധനാണ്. ആളുകൾ അയാളെ ഓടിക്കുന്നു. ഈ രാജ്യത്തു് തെണ്ടികളും യാചകന്മാരും ആവശ്യമില്ല. അവയ്ക്ക് ഇടവുമില്ല. നിങ്ങൾക്കു ദൈവത്തിന്റടുത്തു് പോകണമെങ്കിൽ ദിവ്യമായ വേഷത്തിൽ

ചെല്ലുന്നു. ദിവ്യമായ വേഷമെന്താണ്? ആഗ്രഹത്തെയും ആവശ്യത്തെയും സൂചിപ്പിക്കാത്തതും യാചകന്റെ ഗന്ധമില്ലാത്തതുമായ വേഷമാണ് ദൈവത്തിന്റേതു്. നിങ്ങൾക്ക് ആഗ്രഹവും ആവശ്യവും ഇല്ലെന്നു വന്നാൽ ദൈവം നിങ്ങളെ സ്വീകരിക്കും. അപ്പോൾമാത്രമേ സ്വീകരിക്കുകയുള്ളൂ. എപ്പോഴും യാചിക്കുകയും ആഗ്രഹിക്കുകയും ചെയ്യുന്നവന് ഒരിക്കലും ആനന്ദമില്ല. അവന് സദാ ആഗ്രഹവും ആവശ്യവും ഉണ്ടായിരിക്കുന്നതിനാൽ ആനന്ദം ലഭിക്കുകയുമില്ല. ആനന്ദമയമായ നിങ്ങളുടെ ആഗ്രഹം, നിങ്ങളുടെ മുമ്പിലുള്ള വസ്തു നിങ്ങൾക്ക് ലഭിക്കുന്നില്ല. അതും നിങ്ങളുമായി പൊരുത്തമില്ല. നിങ്ങളുടെ ആത്മാവു് യാചകനാണ്. ആഗ്രഹിക്കപ്പെട്ട വസ്തു ആനന്ദപൂർണ്ണവും ഉത്തമവും മഹത്തുമാകുന്നു. അതു് നിങ്ങളുടെ അടുത്തു് വരികയില്ല. നിങ്ങൾ അതിന്റെ പുറകെ ചെല്ലും, അതിനെ തേടും. അതു നിങ്ങൾക്ക് പിടിതരാതെ എപ്പോഴും മാറിക്കളയും. നിങ്ങൾ തോല്വികൊണ്ടും അധൈര്യംകൊണ്ടു് അതിനെ ഉപേക്ഷിച്ചു് പിന്തിരിയുമ്പോൾ നിങ്ങൾ നിരാശരായി അതിനെ ത്യജിക്കുന്നു. നിങ്ങൾ അതിൽനിന്നും വിരമിക്കുന്നു. നിങ്ങൾ അതിൽനിന്നും വിരമിക്കുകയും അതിനെ കളയുകയും ത്യജിക്കുകയും ചെയ്യുന്ന നിമിഷത്തിൽ നിങ്ങൾ അതിനു മീതെയാണ്. ആ നിമിഷത്തിൽ ആ വസ്തുവിനേക്കാൾ ഉയർന്നപടിയിൽ നിങ്ങൾ എത്തുന്നു. അപ്പോൾ അതു് നിങ്ങളെ തേടും. അങ്ങിനെയല്ലേ? അതല്ലേ നിങ്ങളുടെ അനുഭവം? നിങ്ങളുടെ അനുഭവത്തെ പരിശോധിച്ചാൽ നിങ്ങൾക്കുണ്ടായിട്ടുള്ള ആഗ്രഹത്തിന്റെ ഫലമിതാണെന്നറിയാം. നിങ്ങൾ ഒരാളെ ഇഷ്ടപ്പെടുകയും അയാളെ അത്യാർത്തിയോടു് ആശിക്കുകയും ചെയ്താൽ, നിങ്ങൾക്ക് അയാളെ ആവശ്യമുണ്ട്. നിങ്ങൾ അതിനെ കളഞ്ഞു്, ഒരു ശ്രേഷ്ഠതരമായ ആശയത്തെ, അതായതു് ഞാനും നീയും വ്യത്യാസമില്ലാത്ത ആശയത്തെ ആശ്രയിക്കുമ്പോഴാണ് ആഗ്രഹിച്ച വസ്തു നിങ്ങളുടെ സവിധത്തിലെത്തുന്നതു്. ഇതു് പച്ചപ്പരമാർത്ഥമാകുന്നു. അപ്പോൾ മാത്രമേ ആഗ്രഹിക്കപ്പെട്ട വസ്തു നിങ്ങളുടെ സമീപത്തു വരികയുള്ളൂ.

ഇതിനു കാരണമെന്തു്? ഒരു വസ്തു അതിനു തുല്യമായിട്ടുള്ളതിനെ ആകർഷിക്കുന്നു. സൂര്യൻ ഒരു വസ്തുവാണ്. ഭൂമിയും അപ്രകാരം തന്നെ. സൂര്യൻ എല്ലാ ഗ്രഹങ്ങളേയും ഭൂമിയെയും ആകർഷിക്കുന്നു. ഭൂമി സൂര്യനെ ആകർഷിക്കുന്നില്ല. സൂര്യനാണ് ഭൂമിയെ ആകർഷിക്കുന്നതു്. അതുപോലെതന്നെ അനുകൂലപ്രതികൂലശക്തിയും പ്രവർത്തിക്കുന്നു. ഇതാണ് ശാസ്ത്രം തെളിയിക്കുന്നതു്. ഇവിടെ കാന്തവും ഇരുമ്പുമുണ്ടു്. ഭാരമുള്ള വസ്തു ഭാരംകുറഞ്ഞതിനെ ആകർഷിക്കുന്നു. ഇതു് ശാസ്ത്രസിദ്ധമായ തത്വമാകുന്നു.

നിങ്ങൾ ആഗ്രഹിക്കപ്പെട്ടവസ്തുവിനെ ത്യജിക്കുമ്പോൾ ഫലമിതാണ്. നിങ്ങൾ വസ്തുവിനെ കളയുകയും ത്യജിക്കുകയും ചെയ്യുമ്പോൾ നിങ്ങൾ ആഗ്രഹമില്ലാത്തതും ആവശ്യംതോന്നാത്തതുമായ ഒരുപ്രതീതിയിൽഎത്തുന്നു. നിങ്ങൾഉയന്ന പടിയിലാകുന്നു. നിങ്ങൾസൂര്യനാണു് അപ്പോൾ ആഗ്രഹിക്കപ്പെട്ടവസ്തുവും ഭോഗവും ഭൂമിയേയൊ ഗ്രഹങ്ങളെയൊ പോലെ ആയിത്തീരുന്നു. നിങ്ങൾ അതിനെ ആകർഷിക്കുകയും അതു് നിങ്ങളുടെ അടുത്തു വരികയും ചെയ്യുന്നു.

ആഗ്രഹിക്കപ്പെട്ട വസ്തു നിങ്ങളുടെ സമീപത്തു് വരുമ്പോൾ നിങ്ങൾക്കു് സന്തോഷം തോന്നുകയും അപ്പോഴാ നിങ്ങൾക്കു് ദാരിദ്ര്യമുണ്ടാകയും ചെയ്യുന്നു. ഇങ്ങിനെ ലോകംകഴിയുന്നു, നിങ്ങൾരാജസിംഹാസനത്തിൽ കയറിയാൽ എല്ലാവരും നിങ്ങളെ കാണും. പ്രജകളും സേവന്മാരും ഉദ്യോഗസ്ഥന്മാരും രാജാവിന്റെഅടുത്തുചെല്ലും. ഇവരെല്ലാം രാജാവിനെ തേടുന്നു, മുഖം കാണിക്കുവാൻ കൊതിക്കുന്നു. ക്ഷണനം കൂടാതെ തന്നെ ഇവർ കൊട്ടാരത്തിൽ കാത്തുനില്ക്കുന്നു. നിങ്ങൾ രാജസിംഹാസനത്തിലിരിക്കുക. എല്ലാസുഖങ്ങളും ആഗ്രഹങ്ങളും സേവന്മാരേയും ഉദ്യോഗസ്ഥന്മാരേയുംപോലെ നിങ്ങളെഅന്വേഷിക്കുന്നു, മുഖം കാണിക്കുന്നതിന്നു ശ്രമിക്കുന്നു. നിങ്ങളുടെ ആജ്ഞയെ പ്രതീക്ഷിക്കുന്നു. അത്യുന്നതമായ ഈ അവസ്ഥയിൽ സാധാരണന്മാർ ഇരിക്കുമ്പോൾ സുഖസാധനങ്ങൾ അവരെ സമീപിക്കുകയും ഉടൻതന്നെ സിംഹാസനം വിട്ടുതാഴെയിറങ്ങുകയും വീണ്ടും ദാരിദ്ര്യവും ആവശ്യങ്ങളുമുണ്ടാകയും ചെയ്യുന്നു. അവർ താഴ്ന്നപടിയിലിറങ്ങുമ്പോൾ സുഖസാധനങ്ങൾ ഓടിക്കളയുന്നു. ഈ തത്വത്തെ വേറൊരുതരത്തിലും വർണ്ണിക്കാം.

ഒരു കാറിൽ ഒരു വാതലുണ്ടു്. ആ വാതുക്കൽ ഒരാൾ നില്ക്കുന്നു. അയാൾ സ്നേഹിതനോടു് 'അകത്തുവരിക', എന്നു ക്ഷണിക്കുന്നു. സ്നേഹിതൻ വരുമ്പോൾ തിരക്കുപേടിച്ചു് ഇയാൾ വാതലിൽ നിന്നു മാറുന്നില്ല. എങ്ങിനെയാണു സ്നേഹിതൻ അകത്തു കടക്കുന്നതു്? അയാൾ മാറാതെ സ്നേഹിതനു് അകത്തുകടക്കുവാൻ വയ്യാ. കാർപേക്കുന്നു. അയാൾസ്നേഹിതനില്ലാതെ നില്ക്കുന്നു. നിങ്ങൾക്കു് ഒരാഗ്രഹമുണ്ടു്. നിങ്ങൾ പ്രാർത്ഥിക്കുകയും യാചിക്കുകയും ചെയ്യുന്നു. ആഗ്രഹം അഗാധവും തീക്ഷ്ണവുമാണു്. ആഗ്രഹംകൊണ്ടു് നിങ്ങൾ ആഗ്രഹിക്കപ്പെട്ടവസ്തുവിനെ ക്ഷണിക്കുകയാകുന്നു. അതു് വരുന്നു. നിങ്ങളുടെ ധൃതിയാൽ വാതുക്കൽനിന്നും മാറുന്നില്ല. വാതലടച്ചു നിങ്ങൾ നില്ക്കുന്നു. നിങ്ങൾ തന്മൂലം കഷ്ടപ്പെടുന്നു. നിങ്ങൾ വൃഥായാചിക്കുകയാണു്. നിങ്ങൾക്കു് അതു ലഭിക്കുന്നില്ല. എന്നാൽ യാചിക്കുകയും ആഗ്രഹിക്കുകയും നിശ്ചയിക്കുകയും മററുംചെ

ട്ടുശേഷം നിങ്ങൾ വാതുക്കൽനിന്നു മാറി അകത്തേക്കു പോകണം. ഉടൻ ദുസ്സ്ഥിതൻ അകത്തുകടന്നു നിങ്ങളുടെ അടുത്തുവരും. നിങ്ങൾക്കു് ഒരാഗ്രഹമോ നിശ്ചയമോ ഉണ്ടെന്നു വിചാരിക്കുക. നിങ്ങൾ മുറയ്ക്കു് ആഗ്രഹിക്കുന്നു. അതു് നിങ്ങളോടടുക്കുന്നു. നിങ്ങൾ ആഗ്രഹത്തിനപ്പുറം കടന്നു് നിങ്ങളുടെ അന്തർഭാഗത്തു പ്രവേശിച്ചില്ലെങ്കിൽ അതു സാധിക്കുകയില്ല. മനുഷ്യൻ കാറിൽ കയറുന്നതുപോലെ നിങ്ങൾ അന്തർഭാഗത്തു പ്രവേശിക്കണം. നിങ്ങൾ യഥാർത്ഥമായ ആത്മാവിന്റെ അടുത്തു ചെല്ലുന്നു. നാം വാതലടച്ചു നിൽക്കുകയോ വഴി മാറിക്കൊടുക്കുകയോ ചെയ്യുന്നതനുസരിച്ചു കാര്യം സാധിക്കുകയോ സാധിക്കാതിരിക്കുകയോ ചെയ്യും.

ഈ സ്ഥലത്തുള്ള വായു ചൂടുപിടിച്ചുയരുന്നു. സമീപപ്രദേശത്തുള്ള വായു ഈ ഒഴിഞ്ഞുകിടക്കുന്ന സ്ഥലത്തേക്കു പായുന്നു. വായു സ്ഥലംവിടാതിരുന്നാൽ സമീപപ്രദേശത്തെ വായുവിനു് ഇങ്ങോട്ടുവരുവാൻ സാദ്ധ്യമല്ല. നിങ്ങൾ ആഗ്രഹങ്ങളും നിസ്സാരമായ അഹംബുദ്ധിയും യാചിക്കുന്ന സ്വഭാവവും വെച്ചുകൊണ്ടിരിക്കുന്നിടത്തോളംകാലം ആഗ്രഹിക്കപ്പെട്ട വസ്തു നിങ്ങളുടെ അടുക്കലേക്കു പായുകയില്ല. ഈ ആഗ്രഹങ്ങളെ കളയുക. ആദ്യം ചോദിക്കുകയും യാചിക്കുകയും ചെയ്താൽപോര. നിങ്ങൾ ആഗ്രഹത്തിനും യാചനത്തിനും മീതേ ഉയരണം. നിങ്ങൾ അവയിൽനിന്നു ഭിന്നിച്ചു് അപ്പുറം കടക്കണം. അപ്പോൾ കാര്യം സാധിക്കും.

തങ്ങളുടെ ആഗ്രഹങ്ങളേയും ആജ്ഞകളേയും സൂര്യനേയും ചന്ദ്രനേയും പഞ്ചഭൂതങ്ങളേയുംകൊണ്ടു് അനുസരിക്കുവാൻ ശക്തിയുള്ള ചിലരുണ്ടു്. അവരുടെ ശക്തിക്കും അന്തസ്സിനും നിദാനമെന്താണു്? അതിന്റെ രഹസ്യമെന്തു്? അവരുടെ ആഗ്രഹങ്ങൾ സ്വാർത്ഥപരമോ സ്വന്തമോ അല്ലെന്നാണു രഹസ്യം. യാതൊരാവശ്യവും ഇല്ലാത്തവനായ രാജാവു കളിയായി പറയുന്ന വാക്കുകൾക്കു തുല്യമാണു് അവരുടെ ആഗ്രഹങ്ങൾ. അവർക്കു് ഒന്നും വേണ്ട. കളിയായി ആജ്ഞാപിക്കുകയും ആഗ്രഹിക്കുകയും ചെയ്യുന്നു. കാര്യംസാധിച്ചാലും ഇല്ലെങ്കിലും അവർക്കൊരുപോലെതന്നെ. രാജാവു സകല ആഗ്രഹങ്ങൾക്കും മീതെയാണു്. ആഗ്രഹമില്ലാത്ത രാജാവു് ആരോടും ഒന്നും ചോദിക്കുന്നില്ല. സേവന്മാരും ഉദ്യോഗസ്ഥന്മാരും അദ്ദേഹത്തിന്റെ തുഷ്ടിയും ഇഷ്ടവും നോക്കി പ്രവർത്തിക്കുന്നു. അദ്ദേഹം ആഗ്രഹവിഹീനനാകയാൽ മററുള്ളവരോടു വല്ലതും ചെയ്യുവാൻ പറയുന്നതു് അവരുടെ തുഷ്ടിക്കു വേണ്ടിയാണു്. അല്ലാതെ അദ്ദേഹത്തെ തൃപ്തിപ്പെടുത്തുവാനല്ല. അദ്ദേഹത്തിനു സദാ തൃപ്തിയും തുഷ്ടിയുമുണ്ടു്.

ഇപ്രകാരം പ്രഭുക്കളും രാജാക്കന്മാരുമായിരിക്കുന്നവർ ആഗ്രഹ

ങ്ങളുടെമീതേനില്ക്കുന്നവർ ഉത്തരവുകൊടുത്താൽ സൂര്യനും ചന്ദ്രനും ഈ ലോകത്തുള്ള സകലഭൂതങ്ങളും അനുസരിക്കും. അവർ ആഗ്രഹങ്ങൾക്കപ്പുറമാണു്. അവരുടെ ആഗ്രഹങ്ങൾ സാദ്ധ്യവുമാണു്. നിങ്ങളും അപ്രകാരം ആഗ്രഹങ്ങളുടെമീതേ നിന്നാൽ അവയ്ക്കു് സിദ്ധിയുണ്ടാകും. അതാണു് ആഗ്രഹപൂർത്തിയുടെ രഹസ്യം ഈ ലോകത്തു് എല്ലാം സൂര്യൻ ചെയ്യുന്നു. അദ്ദേഹം അങ്ങിനെചെയ്യുന്നതിനുള്ള കാരണമെന്താണു്? അദ്ദേഹം വെറും സാക്ഷിയാണു്. രാജാവിനെപ്പോലെ മഹിമനിറഞ്ഞസാക്ഷിയാണു്. ഒരുപ്രഭുവോ രാജാവോ ഇവിടെവന്നാൽ യാതൊന്നിനും അദ്ദേഹം നിങ്ങളോടാവശ്യപ്പെടേണ്ട. നിങ്ങൾ അദ്ദേഹത്തിനു വഴിമാറിക്കൊടുക്കുകയും, ആസനം നല്കുകയും ഉപചാരം ചെയ്യുകയും കാഴ്ചകൾ വെയ്ക്കുകയുംചെയ്യും. അതുപോലെസൂര്യനും നിങ്ങൾ കാണുന്നതുപോലെഎല്ലാംചെയ്യുന്നു. നിങ്ങൾ കാണുന്നതെല്ലാം സൂര്യനിൽകൂടിയാണു്.

സൂര്യനില്ലായിരുന്നുവെങ്കിൽ വായു തണുക്കും; നിശ്ചലമാകും, ഒരു ശബ്ദവും നിങ്ങൾകേൾക്കുകയില്ല സൂര്യന്റെ ചൂടുകൊണ്ടാണു നിങ്ങൾ സ്വാദറിയുന്നതു് സൂര്യന്റെചൂടുകൊണ്ടു് സസ്യങ്ങൾഉണ്ടാകുന്നു. ഗന്ധമുണ്ടാകുന്നതു സൂര്യശക്തികൊണ്ടാണു്. ഭൂമിചുറ്റിത്തിരിക്കുന്നതു് സൂര്യന്റെ പ്രഭാവം കൊണ്ടാകുന്നു. എല്ലാറ്റിനും കാരണഭൂതൻ സൂര്യനാണു്. എങ്കിലും സൂര്യന്റെമേൽ കോടതിയിൽ ഒരന്യായവും ഉണ്ടായിട്ടില്ല. സൂര്യന്റെ കാരണം കൊണ്ടാണു് കള്ളൻമോഷ്ടിക്കുന്നതു്. എങ്കിലും സൂര്യന്റെമേൽ ക്രിമിനൽകോടതിയിൽ കേസില്ല.

സൂര്യൻ നിഷ്പക്ഷനായ സാക്ഷിയാണു്. അതുകൊണ്ടാണു ഭൂമി കറങ്ങിക്കറങ്ങി എല്ലാവശവും സൂര്യനെ കാണിക്കുന്നതു്. ഗ്രഹങ്ങളും തിരിഞ്ഞുതിരിഞ്ഞു സകലവശങ്ങളും സൂര്യനെ കാണിക്കുന്നു. അതുകൊണ്ടാണു സൂര്യൻ ഉദിക്കുമ്പോൾ മഞ്ഞുകട്ടിയിൽനിന്നും വെള്ളം ഒലിക്കുന്നതു് സൂര്യന്റെ സാന്നിദ്ധ്യത്തിൽ വായു വീശുന്നു; പുല്ലുകൾ വളരുന്നു. അതുകൊണ്ടു സൂര്യസാന്നിദ്ധ്യത്തിൽ എല്ലാം വളരുകയും [illegible] ചെയ്യുന്നു. ഇതെങ്ങിനെ സംഭവിക്കുന്നു? സൂര്യൻ നിഷ്പക്ഷനായ സാക്ഷിയാണു്, ഒന്നിനോടും കലരുന്നില്ല. മററു വസ്തുക്കളുടെകൂടെ ഗമിക്കുന്നില്ല. അദ്ദേഹം സദാ സാക്ഷിയായി ശോഭിക്കുന്നു.

നിങ്ങൾ ലോകത്തെ പ്രവൃത്തിനിരതരായിരിക്കുമ്പോൾ പൂർണ്ണതയുള്ള സാക്ഷിയുടെ അവസ്ഥയിലും സ്വാർത്ഥപരമോ സ്വന്തമോ ആയുള്ള സക്തിയോ താല്പര്യമോ ഇല്ലാത്ത വിധത്തിലും ചെല്ലുന്നിടത്തെല്ലാം പ്രകാശവും ജീവനും പൊഴിച്ചും, ഞാൻ ഈശ്വരനാണെന്നുള്ള ബോധം നിറഞ്ഞും, അന്തരാത്മാവിൽ ദൃഷ്ടിയുറപ്പിച്ചും, അഹംബുദ്ധിയുടെ പ്രകടനത്തെ മറച്ചും ജീവിക്കുകയാണെങ്കിൽ ഈ

ലോകത്തിലുള്ള സർവ്വശക്തികളോടും ആജ്ഞാപിക്കുവാൻ അർഹതയുള്ള സർവ്വനിയന്താവായിത്തീരും എന്ന് വേദാന്താ ഘോഷിക്കുന്നു.

ലോകത്തിലുള്ള കഷ്ടതകളും, ഉപദ്രവങ്ങളും, സുഖങ്ങളും, മഹിമയും, സമ്പത്തും; ദാരിദ്ര്യവും, അധഃപതനവും നിങ്ങളുടെ മുമ്പിൽ മനോഹരമായ ഒരു ശാദ്വലസ്ഥലംപോലെ സാവധാനത്തിൽ അവതരിക്കട്ടെ. ശാദ്വലസ്ഥലം നയനവീക്ഷണത്തിൽ എത്തുമ്പോൾ എല്ലാം വ്യക്തമായി കാണാം. അതു നിങ്ങളുടെ കണ്ണിന് അസുഖമുണ്ടാക്കുന്നില്ല. അതുപോലെ ഈ ലോകത്തിൽ ജീവിക്കുക, ചുററിസ്സഞ്ചരിക്കുക, ജീവിതത്തിന്റെ തെരുവുവീഥികളിൽക്കൂടി അസ്പൃഷ്ടനായി നടക്കുക, യാതൊന്നിന്റേയും ബാധയും ശല്യവും തോന്നാതെ സർവ്വസാക്ഷിയെന്നനിലയിൽ എല്ലാം ദർശിക്കുക. ഇതു നിങ്ങൾക്കു ചെയ്യാമെങ്കിൽ സകല പ്രകൃതിശക്തികളും നിങ്ങളുടെ ആജ്ഞകളെ അനുസരിക്കും. നിങ്ങൾ മഹർഷിയാകും.

ആഗ്രഹങ്ങൾക്കുപരി കടന്നാൽ അവ സാധിക്കപ്പെടും. കർമ്മസിദ്ധാന്തത്തിന്റെ ശക്തിയെന്താണെന്ന് ഒരു ചോദ്യമുണ്ട്. കർമ്മസിദ്ധാന്തവും പ്രകൃതിശക്തിയും തമ്മിൽ യോജിക്കുന്നതെങ്ങിനെ? വിധിയും സ്വതന്ത്രമനശ്ശക്തിയും എങ്ങിനെ തമ്മിൽ ചേരും? അതിന് ഒരുദാഹരണം പറയാം.

നിങ്ങളുടെ ഉള്ളിലുള്ള ആഗ്രഹങ്ങൾ സ്വതസ്സിദ്ധമല്ലെന്നു പറയപ്പെടുന്നു. എന്നാൽ അവ വരാൻ പോകുന്നതും മുമ്പു നടക്കുന്നതുമായ സംഭവങ്ങളുടെ നിഴലുകൾ ആകയാൽ സ്വാഭാവികമാണത്രെ. വരാൻപോകുന്ന സംഭവങ്ങൾ നേരത്തെ നിഴലുകളെ നിങ്ങളുടെ മനസ്സിലടിക്കുകയും ആ നിഴലുകൾ ആഗ്രഹങ്ങളായി തോന്നുകയും ചെയ്യുന്നു,

ഒരു സ്ത്രീ ഒരു നല്ല ഫോട്ടോഗ്രാഫരുടെ അടുത്തു് ഒന്നാന്തരമൊരു പടമെടുക്കുവാൻ ചെന്നു. അയാൾ ക്യാമറാ ശരിയാക്കിവെച്ച് നല്ല ഒരു കണ്ണാടിയുമിട്ടു. അയാൾ ഫോട്ടോ കഴുകി പരിശോധിച്ചപ്പോൾ സ്ത്രീയുടെമുഖം മുഴുവൻ മസൂരിവടുവുകൾ കണ്ടു. അയാൾ അത്ഭുതപരവശനായി. ഇതിന്റെ അർത്ഥമെന്തു്? അവളുടെമുഖം സുന്ദരമാണ്. അവിടെ ഭയങ്കരമസൂരിയുടെ ലക്ഷണമൊന്നുമില്ല. പലപ്രാവശ്യം പടമെടുത്തിട്ടും മസൂരിയുടെ പാടുകണ്ടിരുന്നതിനാൽ വേറൊരുദിവസം വരാൻ അവളോടു അയാൾ പറഞ്ഞു. സ്ത്രീ വീട്ടിൽപോയി കുറെ കഴിഞ്ഞപ്പോൾ അവൾക്കു മസൂരിവന്നു; കാരണമെന്താണ്? മസൂരി പിടിച്ചു് വീട്ടിൽവരുന്ന സഹോദരിയുടെ എഴുത്തു് അവൾ തുപ്പൽ തേച്ചുതുറന്ന് കൈയ്യിൽ വെച്ചതായി അവൾ ഓർത്തു. ആ എഴുത്തിലുണ്ടായിരുന്ന രോഗബീജം അവളെ ബാധിച്ചു. ശരീരത്തിലുണ്ടാ

യിരുന്ന മസൂരിബിംബത്തെ മാംസചക്ഷുസ്സിനു കാണാൻ കഴിഞ്ഞില്ലെങ്കിലും ക്യാമറായുടെ ശക്തികൊണ്ടു് അതുവെളിപ്പെട്ടു.

അതുപോലെ ആഗ്രഹങ്ങൾ, മുഖത്തു കാണാതിരുന്നതും ക്യാമറായിൽ പ്രതിഫലിച്ചതുമായ മസൂരിവട്ടങ്ങളാകുന്നു. ആഗ്രഹങ്ങളുണ്ടായാൽ സിദ്ധിയുമുണ്ടു്. വരാൻപോകുന്ന സംഭവങ്ങളെ ആഗ്രഹങ്ങൾ സൂചിപ്പിക്കുന്നു.

ഒരു നിലയനോക്കിയാൽ നമുക്കുണ്ടാകുന്ന സകലതും നമ്മുടെ പരിതസ്ഥിതികളും അവസ്ഥകളും വെളിയിൽ നിന്നുള്ള സ്വാധീനങ്ങൾകൊണ്ടുണ്ടാകുന്നു. വേറൊരു നിലയ്ക്കുനോക്കിയാൽ നമ്മുടെ ആഗ്രഹങ്ങളെല്ലാം മനശ്ശക്തിയുടെതാണെന്നും സിദ്ധിയെ പ്രാപിക്കുമെന്നും അൎത്ഥമാകുന്നു. നാം സ്വതന്ത്രരാണെന്നും നമ്മുടെ സ്വതന്ത്രമനശ്ശക്തിയ്ക്കു സൎവ്വവും അധീനമാണെന്നും നാം പറയുന്നു. ആഗ്രഹങ്ങൾ വാസ്തവത്തിൽ സാധിതങ്ങളായി പിന്നെന്തിനാണു കഷ്ടപ്പാടു്? ആഗ്രഹസാഫല്യത്തിന് വിലകൊടുക്കുന്നതെന്തിന്? ഇതും ആവശ്യമാണു്. ഒരു കഥകൊണ്ടുദാഹരിക്കാം.

ഒരാൾ കാണാൻ കൊതിച്ചിരുന്ന സ്നേഹിതന്നു് എഴുത്തെഴുതി. വളരെ നാളായി അയാൾ സ്നേഹിതനെ കാണാതിരിക്കുകയായിരുന്നു. അയാൾ ദീൎഘദീൎഘമായ എഴുത്തു വളരെ സമയംകൊണ്ടെഴുതി. എഴുത്തിൽതന്നെ അയാളുടെ ശ്രദ്ധപതിഞ്ഞിരുന്നതിനാൽ അയാൾ മേല്പോട്ടും കീഴ്പോട്ടും നോക്കിയിരുന്നില്ല. അയാൾ എഴുത്തെഴുതിതീൎന്നു ഒപ്പിട്ടപ്പോൾ അയാളുടെ സ്നേഹിതൻമുമ്പിൽനില്ക്കുന്നതു കണ്ടു. അയാൾ ചാടിയെഴുനേററു സ്നേഹപാരവശ്യംകൊണ്ടു സ്നേഹിതനെ ആശ്ലേഷിച്ചു. 'നിങ്ങൾ ഇവിടെ എപ്പോഴെത്തി,എന്നു ചോദിച്ചു. "ഞാൻ അരമണിക്കൂറായി നിങ്ങളുടെമുമ്പിൽ നില്ക്കുന്നു,, എന്നുസ്നേഹിതൻ പറഞ്ഞു. 'എന്നാൽ എന്നോടു പറയാഞ്ഞതെന്താണു്?' "നിങ്ങൾ ജോലിയിൽ ഏൎപ്പെട്ടിരിക്കുന്നതിനാൽ നിങ്ങളുടെ ജോലിയെ മുടക്കണ്ടാഎന്നു വിചാരിച്ചു" എന്നായിരുന്നു സ്നേഹിതന്റെ മറുപടി.

എഴുത്തെഴുതുന്നതുപോലെയാണു് നിങ്ങളുടെ ആഗ്രഹങ്ങൾ. നിങ്ങൾ യാചിക്കുന്നു, കേഴുന്നു, പ്രാൎത്ഥിക്കുന്നു നിശ്ചയിക്കുന്നു, ആഗ്രഹിക്കുന്നു. ഇതെല്ലാം എഴുത്തു് എഴുതുകയാണു്. നിങ്ങൾമുടക്കാതെ എഴുത്തെഴുതുന്നു. നിങ്ങൾ ആൎക്കു് എഴുത്തെഴുതുന്നുവോ അയാൾ കൎമ്മസിദ്ധാന്തത്തിന്റെ ഇച്ഛാനിയമമനുസരിച്ചു് നിങ്ങളുടെമുമ്പിൽ നില്ക്കുന്നു. എന്നാൽ ആഗ്രഹങ്ങളെനിങ്ങൾ കാണാതെയും തോന്നാതെയും ഇരിക്കുന്നതെന്താണു്? നിങ്ങൾ ആഗ്രഹിച്ചുകൊണ്ടിരിക്കുന്നു, എഴുത്തെഴുതിക്കൊണ്ടിരിക്കുന്നു. അതാണു് കാരണം. നിങ്ങൾ ആഗ്രഹം നിറുത്തുകയും എഴുത്തെഴുതുന്നതു് നിറുത്തുകയും ചെയ്യുമ്പോൾ ആഗ്ര-

ഹിക്കപ്പെട്ടവസ്തു മുമ്പിലെത്തും. ഇതുകൊണ്ടാണ് വിലകൊടുക്കേണ്ടതു് അത്യാവശ്യമാകുന്നതു്.

ഹിന്ദുഗ്രന്ഥങ്ങളിൽ ഇതിനെപ്പററി അനവധി കഥകളുണ്ടു്. ഒരു മന്ത്രി ലക്ഷ്മീദേവിയെ പ്രത്യക്ഷമാക്കുവാനായി വളരെ തപംചെയ്തു. മന്ത്രോച്ചാരണവും പൂജയും തന്ത്രവും അയാൾ വളരെ നാൾ ആചരിച്ചു. അയാൾ മന്ത്രങ്ങൾ അക്ഷരലക്ഷം ഉരുവിട്ടു. ലക്ഷ്മി പ്രത്യക്ഷപ്പെട്ടില്ല. പിന്നെയും തപംചെയ്തിട്ടും ദേവിയുടെ സാന്നിദ്ധ്യമുണ്ടായില്ല. അയാൾക്കു് ഇവയിലുള്ള വിശ്വാസം നശിച്ചു് സർവ്വത്തെയും ത്യജിച്ചു് സന്യാസം സ്വീകരിച്ചു. അയാൾ സന്യാസം സ്വീകരിച്ചു് കൊട്ടാരം വിട്ടു കാട്ടിലെത്തിയപ്പോൾ ലക്ഷ്മീദേവി മുമ്പിലുണ്ടു്. "ദേവി ഇവിടെ വരേണ്ട! എനിക്കു് ഭവതിയെ ആവശ്യമില്ല! ഞാൻ സന്യാസിയാണു് സന്യാസിക്കു് സ്വത്തും സുഖാനുഭോഗവും മററും ആവശ്യമില്ല. ഞാൻ ആവശ്യപ്പെട്ടപ്പോൾ നിങ്ങൾ വന്നില്ല എനിക്കു് ആവശ്യമില്ലാത്തപ്പോൾ ഇവിടെ എന്തിനു് വന്നു? എന്നു് അയാൾ ചോദിച്ചു. ദേവിയുടെ മറുപടി ഇപ്രകാരമായിരുന്നു. "നിന്റെ ഭയമാണു് വഴിമദ്ധ്യേ നിന്നതു്. നീ ആഗ്രഹിച്ചുകൊണ്ടിരുന്ന കാലത്തോളം നിനക്കു് ഭേദഭാവമുണ്ടായിരുന്നു. നീ ഒരു യാചകനായിരുന്നു. യാചകനു് ഒന്നും ലഭിക്കുകയില്ല. നീ ആഗ്രഹങ്ങൾക്കുപരിയെത്തി അവയെ അവഗണിക്കുമ്പോൾ നീ ദൈവമാണ്. നിന്റെ മാഹാത്മ്യം ദൈവത്തിന്റേതാകുന്നു. ഇതാണ് രഹസ്യം

ഓം.

# സിദ്ധമാർഗ്ഗം.

ഇന്ത്യയിൽ പണ്ഡിതന്മാരുടെ ഒരു യോഗം കൂടി പുരാണപാരായണവും മററും നടത്തിക്കൊണ്ടിരിക്കുമ്പോൾ അടുത്തുള്ള നദിയുടെ കരെ അത്ഭുതശക്തിയുള്ള ഒരു സന്യാസി ഇരിക്കുന്നതായി ഒരാൾ പറഞ്ഞു. അവർക്കു് സന്യാസിയെ കാണുവാൻ താല്പര്യം ജനിച്ചു. ഇവരുടെ സംസാരം കേട്ടുകൊണ്ടു, കൂട്ടിൽ ഒരു തത്ത ഇരുന്നിരുന്നു അതു തത്ത അതിനു രക്ഷാമാർഗ്ഗം കിട്ടേണ്ടതെങ്ങിനെയാണെന്നു സന്യാസിയോടു ചോദിക്കണമെന്നു് അവരോടപേക്ഷിച്ചു. അവരിലൊരാൾ നദിക്കരെ ചെന്നു കളിച്ചുകൊണ്ടിരുന്ന സന്യാസിയോടു് കൂട്ടിൽ കിടക്കുന്ന കിളിക്കു രക്ഷാമാർഗ്ഗം കിട്ടേണ്ടതെങ്ങിനെ"? എന്നു ചോദിച്ചു. ഈ ചോദ്യം ചോദിച്ചപ്പോൾ സന്യാസിയെ ഉഴക്കെട്ടിത്തുടങ്ങിപ്പോയി. അദ്ദേഹം മരിച്ചു പോയി എന്നായിരുന്നു അവരുടെ വിശ്വാസം. യോഗിയുടെ ഈ അവസ്ഥ കണ്ടു് പട്ടണവാസികളെല്ലാം ചോദ്യകർത്താവിനെ ശാസിച്ചു. കൂട്ടിൽ കിടക്കുന്ന കിളിയുടെ സ്ഥിതിയോർത്തു വ്യസനിച്ചു സന്യാസിക്കു മോഹാലസ്യം വന്നുവെന്നായി

ണന്ന് അവരുടെ വിശ്വാസം. അന്നേദിവസം യോഗിയുടെ മോഹാലസ്യം തീൎന്നില്ല. പിറ്റേദിവസം കിളിക്കൂട്ടിനടുത്തു് വെച്ച് യോഗം കൂടിയപ്പോൾ തന്റെ അപേക്ഷ യോഗിയെ അറിയിച്ചുവോ എന്നു കിളി ചോദിച്ചു. കിളിയുടെ സന്ദേശം മുനിയെ അറിയിച്ചുവെന്നും കൂട്ടിലിട്ട കിളിയെപ്പോലെ നികൃഷ്ടതയുള്ള ഒരു ജന്തുവിന്റെ സന്ദേശവാഹകനായതിൽ താൻ വ്യസനിക്കുന്നുവെന്നും അയാൾ മറുപടി പറഞ്ഞു. അയാൾക്കു വ്യസനം വരുവാനുള്ള സംഗതി പറയണമെന്നു് കിളി ആവശ്യപ്പെട്ടു സന്ദേശമറിയിച്ചപ്പോൾ മുനി മോഹാലസ്യപ്പെട്ട കഥ അയാൾ വൎണ്ണിച്ചു. കിളിക്കു രഹസ്യം മനസ്സിലായി. ഇതുകേട്ടമാത്രയിൽ കിളിയും മോഹാലസ്യപ്പെട്ടു. കാണികൾക്കെല്ലാം കിളി ചത്തുപോയതായിതോന്നി. ഇതെന്തൊരു നേരമ്പോക്ക്? ഒരു സന്ദേശം രണ്ടു ജീവികളുടെ നാശത്തിനു കാരണമായല്ലോ? എന്നായിരുന്നു അവിടെ കൂടിയിരുന്നവരുടെ വിചാരം. സന്ദേശം മുനിയെ അറിയിച്ചപ്പോൾ അദ്ദേഹം ചത്തു; കിളിയെ അറിയിച്ചപ്പോൾ അതും മരിച്ചു. പിന്നീടു നടന്നതെന്താണെന്നു് നിങ്ങൾക്കറിയണമോ? കിളി ചത്തുവെന്നു കണ്ടപ്പോൾ അതിനെ കൂട്ടിലിടണമെന്നു ചുറ്റും നിന്നവൎക്ക് ആഗ്രഹമില്ലായിരുന്നു. അവർ കൂട്ടുതുറന്നു. ഉടൻതന്നെ കിളി പുറത്തേക്കു പറന്നു് ഇപ്രകാരം പറഞ്ഞു. "വേദപാരായണം ശ്രവിക്കുവാൻ എന്നും ഇവിടെ കൂടുന്ന സദസ്യരേ! സാക്ഷാൽക്കാരമോ മോക്ഷമോ നിൎവ്വാണമോ ലഭിക്കുന്നതിനുള്ള വഴി നിങ്ങൾക്കറിഞ്ഞുകൂടാ. മുനി എന്റെ സന്ദേശത്തിനു നൽകിയ മറുപടിയിൽനിന്നും ഞാനതിന്റെ രഹസ്യമറിഞ്ഞുകഴിഞ്ഞു. മുനി വാസ്തവത്തിൽ മോഹാലസ്യപ്പെട്ടില്ല. അദ്ദേഹം മോഹാലസ്യപ്പെട്ടതായിഭാവിച്ച് മോക്ഷത്തിനുള്ളവഴി എനിക്കു് കാണിച്ചുതന്നു. മോക്ഷമോ സാക്ഷാൽക്കാരമോ നിൎവ്വാണമോ സിദ്ധിയോ ഉണ്ടാകണമെങ്കിൽ നിങ്ങൾ മരിക്കണം കരിശിലിടപ്പെടണം" ശരീരത്തെമറക്കുകയും, ആത്മീയലോകത്തിൽമാത്രം സഞ്ചരിക്കുകയും ശരീരം മൃതമാണെന്നുള്ളനിലയിൽ സ്വാൎത്ഥവിചാരത്തേയും അഹംബുദ്ധിയേയും നിശ്ശേഷംത്യജിച്ച് ആത്മാവിൽ ലയിക്കുകയും ചെയ്താലെ സിദ്ധിയുണ്ടാകയുള്ളു. അതാണു ജീവിതത്തിനുള്ളവഴിയും. സംസ്കൃതത്തിൽ യോഗമെന്നും ഭോഗമെന്നും രണ്ടു പദങ്ങളുണ്ടു്. ഭോഗമെന്നുപറയുന്നതു് സുഖാനുഭവവും യോഗമെന്നു പറയുന്നതു് ത്യാഗവും ആകുന്നു. സംസാരികൾ സുഖാനുഭവത്തെക്കുറിച്ച് സദാ സംസാരിക്കുന്നു. സുഖാനുഭവമെന്താണെന്നു നിങ്ങൾ ഗാഢമായി ചിന്തിച്ചാൽ അതു ത്യാഗംമാത്രമാണെന്നു ബോധപ്പെടും.

ത്യാഗത്തിലല്ലാതെ യഥാൎത്ഥമായ സുഖാനുഭോഗമില്ല. ത്യാഗത്തിലല്ലാതെ സിദ്ധിയോ പ്രാൎത്ഥനയോ ഇല്ല. നിങ്ങൾ നിങ്ങളുടെ

നിസ്സാരമായ അഹംബുദ്ധിയേയും ഭോഗിക്കുന്ന വ്യക്തിയേയും ആനന്ദത്തോടു ചേർത്തുവെക്കുവാൻ സാധിക്കുകയില്ല. പരമാനന്ദമുള്ളപ്പോൾ അഹംബുദ്ധി തിരോഭവിക്കുന്നു. സിദ്ധിയുണ്ടായാൽ 'ഞാൻ ചെയ്യുന്നു" 'ഞാൻ അറിയുന്നു" എന്നുള്ളബോധം അസ്തമിക്കും. ഇങ്ങിനെയാണു പണ്ഡിതന്മാർ പറയുന്നതു്. തന്റെ യജമാനൻ താനെന്നു നടിക്കുന്നവൻ സരസ്വതിയുടെ കവാടത്തിൽ മുട്ടുന്നതു് വെറുതെയാണു്. നിങ്ങൾക്കു് ഒരേസമയം കാവ്യത്തെ ആസ്വദിക്കുകയും കവിത ചമയ്ക്കുകയും ചെയ്യുവാൻ നിവൃത്തിയില്ല. കവിതയെഴുതണമെന്നുള്ള വിചാരത്തോടുകൂടിയിരുന്നാൽ കവിത വരികയില്ല. നിങ്ങൾ കവിതയാണെന്നുള്ള ബോധംവന്നാൽ സിദ്ധിയായി. ചിത്രകാരൻ ചിത്രത്തിൽ നിമഗ്നൻ അല്ലെങ്കിൽ ത്യക്തൻ ആയിരിക്കണം. നിങ്ങൾ ഒരു വലിയ ചിത്രം ഗാഢമായിരുന്നു വരയ്ക്കുമ്പോൾ മററുള്ളവരുടെ ദൃഷ്ടിയിൽ നിങ്ങൾ വലിയ ജോലിചെയ്യുന്നു. എന്നാൽ നിങ്ങളോ ജോലിയറിയുന്നില്ല. ഞാൻ ജോലിചെയ്യുന്നുവെന്നുള്ള വിചാരം അഭാവത്തെപ്രാപിച്ചു നിങ്ങൾ ബ്രഹ്മത്തിൽ ലയിച്ചിരിക്കുകയാണു്. നിങ്ങളുടെ ദൃഷ്ടിയിൽ നിങ്ങൾ ചിത്രകാരനല്ല ചിത്രകാരനും ചിത്രവും വിമർശകനുമെല്ലാം ഒന്നായിരിക്കുന്നു. സകല വ്യത്യാസങ്ങളും അവിടെ നഷ്ടമായിരിക്കുന്നു. ഇതാണു് സിദ്ധിയുടെ രഹസ്യവും സ്വഭാവവും. 'അയാൾ ഒരു വേദാന്തിയാണു്" എന്നു ജനങ്ങൾ പറയുന്നു. എന്നാൽ സിദ്ധിവരുന്നതു് വേദാന്തിയറിയുന്നില്ല. മററുള്ളവർ നമ്മെ സിദ്ധന്മാരെന്നു വിളിക്കുന്നു. അന്യയാളുകൾ മഴവില്ലിനെനോക്കി വർണ്ണങ്ങളും മനോഹരഛവികളും കണ്ടു് ആഹ്ലാദിക്കുന്നു. അവർ അതിനെ ഇഷ്ടപ്പെടുകയും സ്തുതിക്കുകയും ചെയ്യുന്നു. എന്നാൽ മഴവില്ലിന്റെയടുത്തു ചെന്നുനോക്കുക; സൂക്ഷ്മമായി പരിശോധിക്കുക. നിങ്ങൾ മഴവില്ലു തന്നെ; അവിടെ ദർശിക്കുകയില്ല. മററുള്ളവരുടെ ദൃഷ്ടിയിലാണു മഴവില്ലു സ്ഥിതിചെയ്യുന്നതു്. എന്നാൽ അതിനടുത്തിരിക്കുന്നവന്റെ ദൃഷ്ടിപഥത്തിൽ മഴവില്ലില്ല. അതുപോലെ മററുള്ളവരുടെ ദൃഷ്ടിയിൽ ഒരാൾ സിദ്ധനോ, മഹാനോ, ഗ്രന്ഥകർത്താവോ, ചിന്തകനോ, തത്വജ്ഞാനിയോ ആയിരിക്കുന്നവനു 'ഞാൻ സിദ്ധനാണു്'. 'ഞാൻ എഴുതുന്നു' എന്നെല്ലാം ബോധം ഉണ്ടാകയില്ല. ചിത്രകാരൻ ചിത്രത്തിൽ നിമഗ്നനും ത്യക്തനുമായിരിക്കണം. കടന്തലുകൾ അവയുടെ കടിയിൽ ജീവനെ സമർപ്പിക്കുന്നതുപോലെ ചിത്രകാരന്മാർ അവരുടെ ചിത്രത്തിൽ സർവ്വസ്വത്തേയും അർപ്പിക്കണം. ഇതാണു് സിദ്ധിയുടെ പരമരഹസ്യം. കടന്തൽ നിങ്ങളെ കടിച്ചാലുടൻ അതു ചാവുന്നു. ആർ അയാൾക്കൊടുക്കുന്ന കണത്തിൽ ജീവനെക്കൂടി ബലി കഴിക്കുന്നുവോ അവനാണു സിദ്ധൻ. ഇതാണു പൂർണ്ണരഹസ്യം. നിങ്ങൾക്കു സിദ്ധിയും ഭോഗവും ഒരേസമയം ലഭിക്കുകയില്ല. ഒരു സാ

ധനത്തെകണ്ടു രസിക്കുമ്പോൾ നിങ്ങൾക്കു സിദ്ധിയില്ല. സിദ്ധിയുള്ള വനെ മററുള്ളവർ കണ്ടു രസിക്കും. സിദ്ധിയും സുഖാനുഭോഗവും ഒന്നിച്ചു പോകയില്ല. നിങ്ങൾ സുഖാനുഭോഗം ചെയ്യുന്നില്ലെങ്കിലും നിങ്ങൾ പരമാനന്ദംതന്നെ അനുഭവിക്കും:

ഈച്ച ചിലന്തിജാലയിൽ പറന്നു വീണ് അതിൻെറ ശത്രുക്കളെ വെളിവാക്കുന്നു. വിളക്കിൽചുട്ടു പക്ഷംകരിഞ്ഞ ഈച്ചയേയും മററു ഈച്ചകളേയും തിരിച്ചറിയാം. സിദ്ധിയുള്ള മനുഷ്യനെ തിരിച്ചറിയണമെങ്കിൽ അവൻ യോഗമുള്ള മനുഷ്യനായിരിക്കണം. അയാൾ ലോകത്തിന് എല്ലാവിധത്തിലും മൃതനെന്നുള്ളനിലയിൽ ഭീതിക്കപ്പുറത്തേക്കു സംസാരത്തിൽനിന്നും വെളിയിലേക്കുയരുന്നു.

ജീവത്തായ പ്രകൃതിയിൽ നിന്നല്ലാതെ ഏതു് മാനുഷനും സിദ്ധി ലഭിക്കുന്നതല്ല. പ്രകൃതിയിൽനിന്നും ഒരു ദൃഷ്ടാന്തമെടുത്തുദാഹരിക്കാം. ഭൂമിക്കു ജീവൻ നല്കുന്നതു ജലമാണ്. ലോകത്തിലുള്ള സകല വളർച്ചയ്ക്കും കാരണം ജലവും പ്രകാശവുമാകുന്നു. നിങ്ങളുടെ ധാന്യങ്ങൾ പാകമാകുന്നതു ജലത്തിൻെറ സഹായംകൊണ്ടാണ്. ജലം ഈശ്വരൻെറ മഹാനുഗ്രഹമാകുന്നു. ഈ രാജ്യത്തെ ജനങ്ങൾ മഴ ഇഷ്ടപ്പെടുന്നില്ല. ഇന്ത്യയിലും മററു പൌരസ്ത്യരാജ്യങ്ങളിലും വർഷം ലോകത്തിനുവെച്ച വലിയ അനുഗ്രഹം തന്നെയാണ്. വലിയ തത്വജ്ഞാനികളും ചിന്തകന്മാരും കവികളും മഴ വെളിയിൽ നടക്കുന്ന അവസരത്തെ സിദ്ധിക്കായി ഉപയോഗിക്കുന്നു. സിദ്ധിവേണമെന്നിച്ഛിക്കുന്നവരും കവികളും മഴക്കാലത്തെ ഇഷ്ടപ്പെടുന്നു. രാമനു കവിതയെഴുതുവാൻ തോന്നുക വരുന്നതു മഴ വെളിയിൽ പൊടിപൊടിക്കുമ്പോഴാണ്. മഴ വരാൻ തുടങ്ങുമ്പോഴേ രാമൻെറ മനസ്സ് ഉൽബുദ്ധമാവുകയും കാവ്യത്തിൽ രസിക്കുകയും ചെയ്യുന്നു. ആകാശവും ഭൂമിയും മഴമൂലം യോജിക്കുന്ന അവസരമായതുകൊണ്ടായിരിക്കാം ഈ രസമുണ്ടാകുന്നതു്. സാധാരണ ഇന്ത്യയിൽ വിവാഹങ്ങൾ നടക്കുന്നതു മഴക്കാലത്താണ്. സ്വർഗ്ഗവും ഭൂമിയും യോജിക്കുന്ന സമയം അപ്പോഴാണെന്ന് ജനങ്ങൾ വിചാരിക്കുന്നു. അതുകൊണ്ടു പുരുഷന്മാരും സ്ത്രീകളും യോജിക്കുന്നു; അന്തരിക്ഷം നമുക്കു ഏറ്റവും ഉന്മേഷവും മഴയും മഞ്ഞും മന്ദപവനനും തരുന്നപോലെ ചിന്തയെക്കൂടി ഉണർത്തുന്നു. ആകാശത്തിനു ഉന്മേഷം വരുന്നതു് സിദ്ധിനേടുന്നതിനാണെന്നു ശാസ്ത്രം ഘോഷിക്കുന്നു. തിരമാലയുണ്ടാകുവാൻ കാരണമെന്താണ്? ഒരു പാത്രത്തിൽ പാലെടുത്തു കുറെ പഞ്ചസാര ചേർക്കുക. പഞ്ചസാര പാലിൽ അലിയുന്നു. കുറെക്കൂടി പഞ്ചസാരയിട്ടാൽ അപ്പോഴും അതു് അലിയുന്നു. ഇങ്ങിനെ തുടരെ പഞ്ചസാരയിട്ടുകൊണ്ടിരുന്നാൽ അലിയാത്ത ഒരു ഘട്ടമുണ്ടാകും. പിന്നീട് പഞ്ചസാര കൂടുതൽ അധികമായി ചേർത്താ

ലും അലിയുകയില്ല. പാൽ ഒട്ടാതെന്നെ പഞ്ചസാരയെ ഗ്രസിക്കാത്ത ഘട്ടം ഉണ്ടാകുമ്പോഴാണ് തിങ്ങിനിറഞ്ഞിരിക്കുന്നുവെന്നു പറയുന്നതു്. ഉപ്പു്, വെള്ളത്തിൽ കലർത്തിയാൽ കുറെ അലിയും എന്നാൽ ജലത്തിൽ ഉപ്പു് അലിയാത്ത ഒരു ഘട്ടമുണ്ടാകുന്നു. ഈ ഘട്ടമെത്തിയതിനുശേഷം പാത്രത്തിൽ എത്ര ഉപ്പിട്ടാലും അതു് അടിയിൽ കിടക്കും. ഇവിടെ വെള്ളം ഉപ്പുകൊണ്ടു തിങ്ങിനിറഞ്ഞുകഴിഞ്ഞു വെള്ളത്തിൽ മണ്ണിട്ടു തിങ്ങിനിറയ്ക്കാം. നമ്മുടെ അന്തരീക്ഷത്തിൽ നൈട്രജൻ, ഓക്സിജൻ, കാർബൺഡയോക്സയിഡ്, ആവി മുതലായവയുണ്ടു്. ജലകണങ്ങൾ വായുവിൽ സഞ്ചരിക്കുന്നു. അന്തരീക്ഷം ജലകണങ്ങളെക്കൊണ്ടു തിങ്ങിനിറയുന്ന ഒരു ഘട്ടമുണ്ടാകും. അങ്ങിനെയല്ലാത്ത ഘട്ടങ്ങളും വരും. അന്തരീക്ഷം ജലകണങ്ങളെക്കൊണ്ടു തിങ്ങിനിറഞ്ഞിരിക്കുന്ന സന്ദർഭത്തിൽ അല്പം വെള്ളംകൂടിയുണ്ടായാൽ അതു മഴയായി താഴത്തുപോകും. അന്തരീക്ഷത്തിൽ ജലം തിങ്ങിനിറഞ്ഞു കഴിഞ്ഞാൽ മഴയും കാററും കൊടുങ്കാററും മററുമുണ്ടാകുന്നു. ഇങ്ങിനെ തിങ്ങിനിറയുന്നതിനെപ്പററി പിന്നീടു നമുക്കു ചിന്തിക്കാം. തിങ്ങിനിറഞ്ഞ ഘട്ടം വന്നതിനുശേഷമേ അന്തരീക്ഷത്തിനു ഉന്മേഷവും സിദ്ധിയും ഉണ്ടാകുന്നുവെന്നും അപ്രകാരമല്ലാതെ നമുക്കു വലിയ ഫലങ്ങൾ ലഭിക്കുന്നില്ലെന്നും മാത്രം തൽക്കാലം ഞാൻ വിവക്ഷിക്കുന്നു. അതുപോലെ നിങ്ങളുടെ മനസ്സിനെ അന്തരീക്ഷത്തോടും വായുവിനോടും ഉപമിക്കുക. ഒരു ആശയം മനസ്സിൽ കടന്നുകൂടി തിങ്ങിവിങ്ങിയാൽ അതു മനസ്സിനെ നിറയ്ക്കുകയും ജ്വലിക്കുകയും വ്യാപിക്കുകയും ചെയ്യുന്നു. നിങ്ങളുടെ മനസ്സു് ഒരാശയംകൊണ്ടു തിങ്ങിനിറഞ്ഞാൽ നിങ്ങൾക്കു് അസ്വസ്ഥതയുണ്ടാകുന്നു; മനസ്സു വല്ലാത്ത സ്ഥിതിയിലെത്തുന്നു. മഴയ്ക്കു മുമ്പുള്ള അന്തരീക്ഷത്തിലെ ശാന്തതയുടെയും ഘനത്തിന്റെയും സ്ഥിതിയാണിതു്. അന്തരീക്ഷത്തിൽ വലിയ ഘനം തോന്നുമ്പോൾ മഴയുണ്ടാകുമെന്നു തീരുമാനിക്കാം. അന്തരീക്ഷത്തിലെ ഘനം അതു തിങ്ങിനിറഞ്ഞതാണെന്നു ദ്യോതിപ്പിക്കുകയും അതിനുശേഷം നാം മഴയെ പ്രതീക്ഷിക്കുകയും ചെയ്യുന്നു. നിങ്ങളുടെ മനസ്സു് ഒരാശയംകൊണ്ടു തിങ്ങിനിറയുമ്പോൾ ഇപ്രകാരം ഘനവും അസ്വസ്ഥതയും ശാന്തതയും എല്ലാംകൂടിക്കാണും. നിങ്ങൾ ഈ അവസ്ഥ കടന്നാൽ കവിയാകുന്നു. അവിടെ കവിത തന്നത്താനുണ്ടാകുന്നു, മനോഹരമായ ഗാനങ്ങൾ വർഷിക്കപ്പെടുന്നു. തിങ്ങിനിറയുന്ന ഘട്ടത്തെ അതിക്രമിച്ചു നിങ്ങളുടെ മനസ്സു പോകുമ്പോൾ ആശയങ്ങൾ വർഷിക്കപ്പെടുന്നു.

ഇതാ ഒരു മനുഷ്യൻ ഒരു കാര്യത്തിന്റെ ഫലമറിയുവാൻ ആലോചിക്കുന്നു. അയാൾ വളരെനാൾ പ്രയത്നിച്ചിട്ടും ഫലം ലഭിക്കുന്നില്ല. തത്വജ്ഞാനപരമോ അങ്കഗണിതസംബന്ധമോ ആയ [illegible]

ശ്യങ്ങളിൽ മനസ്സു ചെലുത്തിയിട്ടുള്ളവർക്ക് രാമൻെറ ഈ പ്രസ്താവം അനുഭവബോദ്ധ്യമായിരിക്കും. നാം ഒരു കർമ്മംതന്നെ ചെയ്യുവാൻ തുടങ്ങുമ്പോൾ അതുകൊണ്ടു, നമ്മുടെ മനസ്സ് തിങ്ങി നിറയുന്നില്ല. മനോഗ്രഹങ്ങളും ആശയങ്ങളും മനസ്സിൽ സ്ഥലം പിടിച്ചിട്ടുണ്ട്. ഇതിനോടൊ അതിനോടൊ ഉള്ള പ്രേമവും ആസക്തിയും നിങ്ങളുടെ മനസ്സിൽ പ്രധാനമായിരിക്കുകയും കർമ്മം ചെയ്യുന്നതിനുള്ള താല്പര്യവും ഉണ്ടായിരിക്കുകയും ചെയ്യുന്നു. ഇങ്ങനെയായാൽ ഗൗരവപ്പെട്ട കർമ്മത്തിൻെറ ഫലം കിട്ടുകയില്ല. ഫലം കിട്ടിയില്ലെന്നുള്ള ബോധം വരുമ്പോൾ നിങ്ങൾ അസ്വസ്ഥരായി അന്യവസ്തുക്കളിലുള്ള സക്തിയെ അകലത്തെറിഞ്ഞു നിങ്ങൾ സ്വതന്ത്രരാകുകയും ഒരാശയത്തെത്തന്നെ മനസ്സിൽ പ്രധാനമായി വെക്കുകയും മററു വിചാരങ്ങളെ ഉച്ചാടനം ചെയ്യുകയും ചെയ്യുന്നു. അപ്പോഴും ഫലം കിട്ടിയെന്നു പറയാറായില്ല. ചില വിചാരങ്ങളേയും വികാരങ്ങളേയും ത്യജിച്ചാലും ഞാൻ ചെയ്യുന്നു് അതിനുള്ള ഫലം എനിക്കു കിട്ടണം് എന്നുള്ള അഹങ്കാരം വിട്ടുമാറുന്നില്ല. അപ്പോഴും ഫലം കിട്ടുന്നില്ല. വീണ്ടും അതിൽതന്നെ മനസ്സുവെച്ചു സ്ഥിരമായി പ്രയത്നിക്കുമ്പോൾ ആ വിചാരമല്ലാതെ നിങ്ങളുടെ മനസ്സിൽ യാതൊന്നും ഉണ്ടായിരിക്കുകയില്ല. അപ്പോൾഞാനെന്നോ നീയെന്നോ കാലമെന്നോ സ്ഥലമെന്നോ ഉള്ള വ്യത്യാസങ്ങൾ അപ്രത്യക്ഷമാകുന്നു. ഒരാശയം നിങ്ങളുടെ മനസ്സിനെ മുഴുവൻ നിറയ്ക്കുന്നു. നിങ്ങളുടെ ആത്മാവു് ഈ ആശയംകൊണ്ടു [illegible]നിറയുന്നു. നിങ്ങളും ആശയവും ഒന്നാകുന്നു. അപ്പോൾ ഇച്ഛയുടെ ചിറകുകരിയുന്നു, കർത്തൃത്വത്തിൻെറകൂടെ ജീവനെ അർപ്പിക്കുന്നു; അഹംബുദ്ധിയുടെ യജമാനത്വം നശിക്കുന്നു, ഭോഗേച്ഛ പമ്പകടക്കുന്നു. പെട്ടെന്നു് നിങ്ങൾക്കു സിദ്ധിയുണ്ടാകുകയും ഫലം ലഭിക്കുകയും ചെയ്യുന്നു. ആളുകൾ "തങ്ങൾക്കു ഭാഗ്യോദയമുണ്ടായി. പെട്ടെന്നു ഉയർന്നി" എന്നെല്ലാം പറയുന്നതതന്താണ്. ഈ ജീവനോടുകൂടിയ മരണംകൂടാതെ നിങ്ങൾക്കു സുഖിക്കാനും സിദ്ധിയടയുവാനും സാദ്ധ്യമല്ല.

ചരിത്രകാരന്മാർ, കലാപ്രണയികൾ, അദ്ധ്യാപകന്മാർ തത്വചിന്തകന്മാർ മുതലായവർക്കു സിദ്ധിയുണ്ടാകുന്നതു് ത്യാഗംകൊണ്ടാണ്. ഈ ലോകത്തിലുള്ളവർക്കു് സുഖിക്കണം മററുള്ളവരുടെ യജമാനന്മാരായി നടക്കണം. എന്തെങ്കിലും വസ്തു അനുഭവിച്ചു് രസിക്കണമെന്നുള്ളതു് പ്രകൃതിയുടെ നിയമത്തിനു യോജിച്ചതല്ലെന്നാണു വേദാന്തം പഠിപ്പിക്കുന്നതു്. സുഖാനുഭോഗം മനുഷ്യനു വിധിച്ചിട്ടുള്ളതല്ല. ഭോഗിച്ചിരിക്കുന്ന ആത്മാവു കൃത്രിമാത്മാവാണ്. യഥാർത്ഥമായിട്ടുള്ളതല്ല. അതു് നിങ്ങളുമല്ല. എല്ലാചിന്തകന്മാരും തത്വജ്ഞാനികളും അവരുടെ ശരീരവും മനസ്സും സർവ്വസ്വവും ലോകംമുഴുവൻ ആ

സഹിക്കട്ടെയെന്നു നിശ്ചയിക്കണം. അതാണു നേർവഴി. നിങ്ങൾ സുഖിക്കുവാൻ തുനിഞ്ഞാൽ മോക്ഷത്തിനും ആനന്ദത്തിനും സുഖത്തിനും ഉള്ള വഴികൾ അടയ്ക്കപ്പെടും. നിങ്ങൾക്കു ലോകത്തിൽ സുഖിക്കുവാൻ വയ്യ. നിങ്ങൾക്കു നേരായ ഒരു വഴിയേ ഉള്ളു. ആ വഴി നിങ്ങളുടെ ശരീരവും മനസ്സും സ്വഭാവും ഈശ്വരചൈതന്യത്തിൽ ലയിച്ചിരിക്കുന്നുവെന്നും ആ ചൈതന്യം ഗ്രസിച്ചുവെന്നും വിചാരിക്കുകയാണ്. 'ഇതാ എന്റെ മാംസം ഭുജിക്കുക കർത്താവിന്റെ അത്താഴത്തിനു നിങ്ങൾ എന്റെ രക്തവും കുടിക്കണം' എന്നു ക്രിസ്തു പറഞ്ഞിരിക്കുന്നു. ആരുടെ ജീവിതം നിതാന്തമായ ത്യാഗമായിരിക്കുന്നുവോ അയാൾ അനുഗൃഹീതനും ആനന്ദവാനും ആകുന്നു.

തിങ്ങിനിറഞ്ഞ അവസ്ഥയെ നാം പ്രാപിക്കുമ്പോൾ, മനസ്സ് ഒരാശയം കൊണ്ടു് നിബിഡമാകുമ്പോൾ, നമ്മുടെ സ്വത്വംമുഴുവനും ഒരാചാരത്തിൽ നിമഗ്നമാകുമ്പോൾ, യന്ത്രം അല്ലെങ്കിൽ സംഗീതപ്പെട്ടി ഈശ്വരനാകുന്ന ഭാഗവതർ കൈകാര്യപ്പെടുത്തി അതിൽക്കൂടി കണ്ണാനന്ദകരവും ചേതസ്സമാകർഷവുമായ ഗാനങ്ങൾ പൊഴിക്കുന്നു. ഒന്നാന്തരം സംഗീതം പെട്ടിയിൽ നിന്നു പ്രവഹിക്കും. എന്നാൽ കുട്ടികൾ സംഗീതപ്പെട്ടിയല്ലാതെ ഭാഗവതരുടെ സഹായം തേടാതെ വെയ്ക്കുമ്പോൾ അതിൽനിന്നും പുറപ്പെടുന്നതു് അപസ്വരമാകുന്നു. ഇതാണ്, ഈ അയഥാർത്ഥമായ ഞാൻ ഈ വ്യാജവും ഭോഗാസക്തവുമായ വ്യക്തിയുടിച്ചു് ശരീരത്തെ വിടാതെ സൂക്ഷിച്ചുവെച്ചുകൊണ്ടിരുന്നാൽ ഈ ശരീരം അല്ലെങ്കിൽ സംഗീതപ്പെട്ടി അപസ്വരം പുറപ്പെടുവിക്കുന്നു.

ഈ ശരീരം അല്ലെങ്കിൽ സംഗീതപ്പെട്ടി സർവ്വേശ്വരനു കൊടുക്കുക, ഈ വ്യാജമായ ആത്മാവിനെ തിരസ്കരിക്കുക, നിസ്സാരമായ അഹംബുദ്ധിയെ ദൂരീകരിക്കുക, ത്യജിക്കുക. അപ്പോൾ തിങ്ങിനിറയുന്ന അവസ്ഥ അല്ലെങ്കിൽ നിബിഡത വരുമ്പോൾ ഈശ്വരൻതന്നെ സംഗീതപ്പെട്ടിയെടുക്കുന്നു, മഹാനായ ഭാഗവതർ തന്നെ വേലചെയ്യുന്നു; അതിൽ നിന്നും വിലതീരാത്തഗാനങ്ങൾ അനർഗ്ഗളമായി നിർഗ്ഗളിക്കുന്നു. അപ്പോൾ നിങ്ങൾക്കു സിദ്ധിയുണ്ടു്. സിദ്ധിയെന്നു പറയുന്നതു് ഈശ്വരൻ പ്രവർത്തിക്കുന്ന അവസ്ഥയാണു്. ഈ അഹംബുദ്ധി, ശരീരത്തിന്റെ ഉടമസ്ഥാവകാശം, ത്യജിക്കുമ്പോൾ സിദ്ധിവരുന്നു.

ക്രിസ്തു, അദ്ദേഹത്തിന്റെ പ്രചരണവേലതുടങ്ങുന്നതിനു മുമ്പു് അദ്ദേഹത്തെ പ്രലോഭിപ്പിച്ചു ഭോഗാസക്തനാക്കുവാൻ ചെകുത്താൻ പലവേലകൾ ചെയ്തതായി നമുക്കറിയാമല്ലോ. ഏഴുലോകങ്ങളും ആസ്വാദ്യങ്ങളും മനോഹരങ്ങളുമായ ഭക്ഷണപാനീയങ്ങളും, സാമ്രാ

ശ്വര്യപ്രഭാവവും, അത്ഭുതപ്രകടനംമൂലമുള്ളകീർത്തിയും മുതലായ പ്രലോഭനങ്ങളും ഭോഗങ്ങളും ക്രിസ്തുവിനു കരഗതമായിരുന്നു. "ചെകിത്താൻ മറയത്തുപോ! നിന്റെ കൈയിൽനിന്നും എനിക്ക് ഒന്നും വേണ്ടാ" എത്ര മനോഹരമായ വാക്കുകൾ! അമേരിക്കയിലേയും യൂറോപ്പിലേയും ജനങ്ങൾ ക്രിസ്തുവിന്റെ ഈ ദിവ്യവചനത്തെ ഓർക്കട്ടെ. ലൌകിക വ്യാപാരങ്ങളുടെ തള്ളിച്ചയുടേയും ആക്രമണങ്ങളുടേയും ഇടയിൽ ക്രിസ്തുവിന്റെ ഈ വചനത്തെ സ്മരിക്കുക. 'ചെകിത്താൻ! മറയത്തുപോ, നിന്റെ കൈയിൽനിന്നും എനിക്കൊന്നുംവേണ്ടാ" ക്രിസ്തു സാംസാരികമായ ഭോഗങ്ങളെത്യജിച്ച്, ത്യാഗത്തെയും കുരിശിനേയും വരിക്കുന്നു. ഇതാണ് സിദ്ധിയുടെരഹസ്യത്തെ ദ്യോതിപ്പിക്കുന്നഅടയാളം. ഭോഗിക്കണമെന്നോ ഏജന്റെന്നോ ഉള്ള വിചാരം മനസ്സിലുള്ള കാലംനിങ്ങൾക്കു സിദ്ധിയില്ല. 'ഞാൻ പ്രവർത്തിക്കുന്നു, എനിക്കു ഫലം കിട്ടണം. എന്റെ മിടുക്കുകൊണ്ട് സാധിക്കുന്നു" എന്നുള്ള ആശയം, നിശ്ശേഷം ത്യജിച്ചാൽ നിങ്ങൾക്കു സിദ്ധിയുണ്ടാകും.

ഒരു കഥ പറഞ്ഞു രാമൻ പ്രസംഗത്തെ ഉപസംഹരിക്കാം. ഹിന്ദുപുരാണങ്ങളിൽ മൂന്ന് അസുരന്മാരുടെ കഥ വർണ്ണിക്കുന്നു. ഈ മൂന്നുപേർ പരാക്രമികളും ബലവാന്മാരും അജയ്യന്മാരും അത്ഭുതശക്തികളുള്ളവരുമായിരുന്നു! എത്ര ശത്രുക്കൾ നേരിട്ടാലും അവരെ അസുരത്രയം വേഗം തോല്പിക്കും. ഇങ്ങിനെ അനവധി ജനങ്ങൾക്ക് അസുരന്മാരിൽ നിന്നും പരാജയമുണ്ടായപ്പോൾ അവർ ഒരു മുനിയുടെ അടുത്തു ചെന്ന് അവരെ തോല്പിക്കുവാനുള്ള മാർഗ്ഗം ചോദിച്ചു. ഈ അസുരന്മാരുടെ അജയ്യതയ്ക്കുള്ള കാരണമറിഞ്ഞു വരുവാൻ മുനി ആജ്ഞാപിച്ചു. ഇവർ പിന്നെ വളരെ അന്വേഷണങ്ങൾ നടത്തിയ ശേഷം അസുന്മാരുടെ വിജയരഹസ്യം അവർക്ക് പ്രവൃത്തിയെപ്പറ്റിയോ സുഖാനുഭോഗത്തെപ്പറ്റിയോ വിചാരമില്ലാത്തതാണെന്നു മനസ്സിലാക്കി. അവർക്ക് ജയമുണ്ടായാൽ അതിനെപ്പററി അവർ വിചാരിക്കുകയോ ആഹ്ലാദിക്കുകയോ ചെയ്തിരുന്നില്ല. വിജയത്തിൽ സന്തോഷിക്കുന്നതിന്ന് അവർ സന്നദ്ധരല്ലായിരുന്നു. അവർ യുദ്ധംചെയ്യുമ്പോൾ എന്റെ ശരീരം യുദ്ധംചെയ്യുന്നു. ഞാൻപോരാടുന്നുവെന്നുള്ള വിചാരം അവരെ തീണ്ടിയിരുന്നില്ല ലോകത്തിലെ വീരന്മാർ ഈപ്രകാരമുള്ളവരാണ്". 'ഞാൻ ചെയ്യുന്നു'വെന്നുള്ള ആശയത്തിന് അവരുടെമനസ്സിൽഇടമില്ല. അവരുടെ ശരീരം സ്വയമായിപ്രവർത്തിക്കുന്നു. അവർ സർവ്വാംഗകർമ്മമാണ്. അവരുടെ തലയും കാലും ഈശ്വരതത്വത്തിൽ നിമഗ്നമാണ്. അവർ പ്രവർത്തിക്കുമ്പോൾ കർമ്മമാണെന്നു നിനച്ചതല്ലാതെ 'ഞാൻ പ്രവർത്തിക്കുന്നു' എന്ന് ഓർത്തിട്ടില്ല. ഇതായിരുന്നു അവരുടെവിജയരഹ

സ്യം. അവരെല്ലാക്കം ജയിക്കുവാൻ വയ്യ. അവരുടെ അജയ്യതയുടെ കാരണം മനസ്സിലാക്കിയശേഷം തോല്പിക്കുന്നതിനുള്ള ഒരു മാൎഗ്ഗം മുനി ഉപദേശിച്ചു. ഈ ശത്രുക്കൾ അസുരന്മാരോടു യുദ്ധത്തിനു നേരിടണമെന്നും ഉടൻതന്നെ ഓടണമെന്നും അതായതു് അവരെ യുദ്ധത്തിന് ആഹ്വാനംചെയ്തശേഷം യുദ്ധത്തിനൊരുങ്ങിവരുമ്പോൾ അവരെ വിജയികളാക്കി സങ്കല്പിക്കണമെന്നും മുനിപറഞ്ഞു. ഈശത്രുക്കൾ മുനിപറഞ്ഞപ്രകാരം അസുരന്മാരെ യുദ്ധത്തിനു വിളിച്ചശേഷം ഭയപ്പെട്ടോടി. ഇങ്ങിനെ രണ്ടുമൂന്നുപ്രാവശ്യമായപ്പോൾ തങ്ങൾ അജയ്യന്മാരാണെന്നുള്ളവിചാരം അവൎക്കു വരികയും അവരുടെ ദേഹം ഒരുക്കാച്ചാൎമ്മിക്കുകയും അവർ മഹാന്മാരും വിജയികളുമാണെന്നു വിശ്വസിക്കുകയും ചെയ്തു. ഇങ്ങിനെ മൂന്നസുരന്മാരും ശരീരമാകുന്ന കുട്ടിലകപ്പെട്ടു. ഇവർ മൂവരും ശരീരമാകുന്ന ജയിലിൽ കയറി. 'ഞാൻ പ്രവൎത്തിക്കുന്നു ഞാൻ ശക്തനാണ്', എന്നുള്ള വിചാരം മൂത്തപ്പോഴാണ് അവൎക്കു ഗാത്രബന്ധനത്തിൽ ഉൾപ്പെടുവാൻ ഇടയായതു്. അവരുടെ ഉള്ളിലിരുന്ന ഈശ്വരൻെറ സിംഹാസനത്തിൽ നിസ്സാരമായ അഹംബുദ്ധി സ്ഥലം പിടിച്ചു. പിന്നീട് അവരെ ജയിക്കുകയും പിടിക്കുകയും ബന്ധിക്കുകയും ചെയ്യുവാൻ വിഷമമില്ല. അവർ വേഗത്തിൽ പരാജിതരും ബന്ധനസ്ഥരുമായിത്തീൎന്നു.

ഈ കഥയുടെ ഗുണപാഠം ഓൎക്കുക. നിങ്ങൾ ഒരു കൎമ്മം ചെയ്യുമ്പോൾ നിങ്ങളുടെ ശരീരം ദൈവത്തിൻെറ കൈയിലുള്ള ഒരു യന്ത്രമായിരിക്കുകയോ, നിങ്ങളുടെ പുരുഷത്വം ദിവ്യത്വത്തിൽ ലയിച്ചിരിക്കുകയോ ചെയ്താൽ നിങ്ങൾ അജയ്യനാണ്. ഈ മൂന്നസുരന്മാരെപ്പോലെയാണ്. 'ഞാൻ പ്രവൎത്തിക്കുന്നു, ഞാൻ സുഖിക്കുന്നു' എന്നുള്ള പ്രതീതി നിങ്ങൾക്കുണ്ടാകുന്നില്ല. എന്നാൽ ജനങ്ങൾ അടുത്തു കൂടി നിങ്ങളുടെ ഗുണങ്ങളെ വൎണ്ണിക്കുകയും സ്തുതിക്കുകയും പൊക്കുകയും മററും ചെയ്യുമ്പോൾ നിങ്ങൾ ജേതാവും വീരനും വിക്രമിയും ആണെന്നും മററുള്ളവർ പരാജിതരും ഭീരുക്കളുമാണെന്നും നിങ്ങൾ കരുതുന്നു. 'ഞാൻ ചെയ്യുന്നു, ഞാൻ സുഖിക്കുന്നു' എന്നും മററുമുള്ള വിചാരം അസുരന്മാൎക്കു പററിയതുപോലെ നിങ്ങളെ ശരീരമാകുന്ന ജയിലിലേക്കയയ്ക്കുന്നു. ഉടൻതന്നെ നിങ്ങൾ അശക്തരും അസമൎത്ഥരും ആകുന്നു. ബൈബിൾ വായിച്ചാൽ ക്രിസ്തു ഭൂമിയിലിരുന്നകാലം അദ്ദേഹത്തിന് അസാമാന്യശക്തിയും നിരീഹതയും ഉണ്ടായിരുന്നതായി കാണാം. അദ്ദേഹം സ്നേഹിതന്മാരുടെ ഇടയിൽ ജീവിക്കുകയും അവരുമായി ധാരാളം സംസാരിക്കുകയും ചെയ്തപ്പോൾ ക്രിസ്തു ഇപ്രകാരം പറയുന്നു 'എന്നെ സ്പൎശിച്ചതാരാണ്. എൻെറ ശക്തി സ്രവിച്ചുപോകുന്നതായി തോന്നുന്നു' ഇതു ബൈബിളിൽ കാണുന്നതാണ്. നമ്മുടെ കഥയിലും അതുപോലെതന്നെ. "ഞാൻ സുഖിക്കുന്നു. ഞാൻ ചെയ്യുന്നു"

നെന്നുള്ള വിചാരത്തിനു മീതേ നിങ്ങൾ കയറിയാൽ ഈശ്വരൻ നിങ്ങളിൽക്കൂടി ശോഭിക്കുകയും നിങ്ങൾക്കു സിദ്ധിവരികയും ചെയ്യുന്നു. നിങ്ങൾ ഒരു പ്രവൃത്തിചെയ്തു ജനങ്ങളുടെ നല്ല വിമർശനത്തെ പ്രതീക്ഷിച്ചാൽ, സ്തുതിയെ ആഗ്രഹിച്ചാൽ ശക്തി പുറത്തുപോകുന്നു. സ്വാതന്ത്ര്യമായ ശക്തി കൂട്ടിലകപ്പെടുന്നു. നിങ്ങൾ കൂട്ടിനു വെളിയിൽ പോയാൽ സിദ്ധിയുണ്ട്. അകത്തിരുന്നാൽ മരണമടയും.

ഇതാ ഒരു മനോഹരമായ വാച്ച്. അതു രാവും പകലും നേരെ ഓടുന്നു. അതു ഒരു കാന്തത്തിനടുത്തുവന്നാൽ ഇരുമ്പുകൊണ്ടുള്ള സ്പ്രിംഗ് കാന്തശക്തിക്കധീനമാകുന്നു. വാച്ച് ഓടുന്നില്ല; അതു നിരുപയുക്തമാണ്; സമയത്തെയും കുറിക്കുന്നില്ല. ഞാൻ എന്തുചെയ്യുന്നു. ഞാൻ വാച്ചിനെ കാന്തശക്തിയില്ലാത്ത സ്ഥലത്തു കഴിച്ചുമൂടിയാൽ ആ ശക്തി ക്ഷയിക്കുന്നതും വാച്ച് വീണ്ടുമോടുന്നതും ഉപയോഗയോഗ്യമാകുന്നതുമാണ്. നിങ്ങളുടെ മനസ്സുകൾക്കിടയിൽ ദിവ്യമായ പരമാത്മാവു ലയിക്കുന്നു. ഏതുകുട്ടിക്കും പ്രകൃത്യാ സിദ്ധിയുണ്ട്. ഏതു കുട്ടിയും പ്രകൃത്യാ കവിയാണ്. നിങ്ങൾ ഈശ്വരനിയമങ്ങളനുസരിച്ച്, പ്രകൃതിയോടിണക്കമായി ജീവിച്ചാൽ നിങ്ങളും സിദ്ധന്മാരാണ്. നിങ്ങൾ നിങ്ങളുടെ ആത്മാവുമായി ഐക്യപ്പെട്ട് എപ്പോഴും നിങ്ങളുടെ ഉള്ളിലുള്ള ഈശ്വരനുമായി ഇടപെട്ടു ജീവിച്ചാൽ നിങ്ങൾ സിദ്ധന്മാർതന്നെ. നിങ്ങളുടെ മനസ്സ് സദാ ലോകത്തിലുള്ള കാന്തങ്ങളുമായി കൂട്ടിമുട്ടുന്നു. സാംസാരികബന്ധങ്ങൾ നിങ്ങളെ ആകർഷിച്ചു നിങ്ങൾക്കു കേടുവരുത്തുന്നു. നിങ്ങളുടെ മനസ്സാകുന്ന വാച്ച് ഓടാതെ കേടുവന്നു കിടക്കുന്നു. ഇതാണു നിങ്ങളുടെ തെററ്. കാന്തശക്തികളിൽ നിന്നു മനസ്സിനെ അകററുക! സാംസാരികസാധനങ്ങൾ നിങ്ങളെ മയക്കുന്നു; ആകർഷിക്കുന്നു; വിഷമിപ്പിക്കുന്നു. നിങ്ങൾ നിങ്ങളുടെമനസ്സിനെ ആത്മാവിലും ഈശ്വരനിലും ദിവ്യത്വത്തിലും കഴിച്ചുമൂടുക. നിങ്ങളുടെ മനസ്സ്, സത്യത്തിൽ ആണ്ടുകിടക്കട്ടെ. കുറെ സമയം, എന്നും ഏകാന്തമായിരുന്നു മനസ്സിനെ ദൈവത്തിലും നിങ്ങളിലും ആത്മാവിലും കഴിച്ചുമൂടുക. അങ്ങനെ ചെയ്താൽ വഷളാക്കുന്ന കാന്തശക്തിയും അബദ്ധമായ ജാലവും മറിമായവും നിങ്ങളെ വിട്ടുപോകുന്നതും നിങ്ങളുടെ മനസ്സാകുന്ന വാച്ച്; ക്രമേണ ഓടുന്നതുമാകുന്നു. നിങ്ങൾ സിദ്ധന്മാരാകുന്നു.

കപ്പലുകൾ കുറേക്കാലം സമുദ്രത്തിലോടുമ്പോൾ അററകുററപ്പെട്ടുപോകുന്നു. അവയെനന്നാക്കുന്നതിന് 'ഡോക്ക്' എന്നു പറയുന്ന സ്ഥലത്തു വെയ്ക്കേണ്ടതാണ്. അതുപോലെ നിങ്ങൾ വളരെനേരം സംസാരത്തിൽ മുഴുകി, മറിമായങ്ങളിൽ കലങ്ങി, വിഷമവും വിഷാദവും പൂണ്ടു ജീവിക്കുമ്പോൾ നിങ്ങൾക്കു കേടുവരുന്നു. സ്വാഭാവികമായുള്ള നിങ്ങളുടെസിദ്ധി അസ്തംഗതമാകുന്നു. നിങ്ങൾ കപ്പലുക

ളെ നന്നാക്കുന്നതുപോലെ ശരീരത്തേയും നന്നാക്കണം. നിങ്ങളുടെ ശ
രീരങ്ങളെ കുറെ നേരമെങ്കിലും സംസാരബന്ധങ്ങൾ ബന്ധിക്കാതെ
ഝാക്കിലിടുക. അതായത്, ആത്മാവിൽ അർപ്പിക്കുക. നിങ്ങളുടെ മന
സ്സിനെ ഉത്തേജിപ്പിക്കുന്ന ഗ്രന്ഥങ്ങൾ വായിക്കുക, നിങ്ങളെ ഉത്തേ
ജിപ്പിക്കുന്നവരുടെ സംസർഗ്ഗം സമ്പാദിക്കുക, നിങ്ങൾ ഏകാന്തത
യെ പ്രാപിക്കുക നിങ്ങൾ കുറേസമയം ധ്യാനത്തിനു ചിലവാക്കി
യാൽ ക്രമേണ സിദ്ധിയുണ്ടാകും. നിങ്ങൾ ശരീരത്തെ എന്നും തുടയ്ക്കു
കയും തിരുമ്മുകയും ചെയ്യുന്നില്ലേ? അതുപോലെ എന്നും മനസ്സിനേ
യും കഴുകുകയും കളിപ്പിക്കുകയും ശുദ്ധീകരിക്കുകയും ചെയ്യണം.
ലൌകികവിചാരങ്ങളും, ഭോഗാസക്തിയും ഞാൻ ചെയ്യുന്നുവെന്നുള്ള
വിചാരവും ഉള്ളകാലം നിങ്ങളുടെ ശരീരത്തെ കരിശിലിട്ടതുപോലെ
വിചാരിക്കാത്തകാലം നിങ്ങൾക്കാശയ്ക്കു വഴിയില്ല. സിദ്ധിമാർഗ്ഗം ക
രിശിലടപ്പെടുന്നതു തന്നെയാണ്.

## വിജയിക്കുന്ന ആത്മശക്തി.

ചോദ്യം—മററുള്ളവർ നമ്മെ ദർശിക്കുന്നതുപോലെ എങ്ങിനെ
തന്നെത്താൻ കാണാൻ കഴിയും?

ഉത്തരം—മററുള്ളവർ നിങ്ങളെ കാണുന്നതുപോലെ നിങ്ങൾ ത
ന്നെത്താൻ കാണുന്നതു നന്നല്ല. നമ്മെ മററുള്ളവർ നോക്കുമ്പോൾ
നമ്മുടെ യഥാർത്ഥാവസ്ഥ കാണുന്നില്ല. നിങ്ങൾ ഈശ്വരനും ദിവ്യനും
ആണെന്നു മററുള്ളവർ കാണുന്നുവെങ്കിൽ അവർ നിങ്ങളെ അറി
ഞ്ഞിട്ടുണ്ട്. ബന്ധുക്കളും സഹോദരങ്ങളും അച്ഛനും അമ്മയും സ്നേഹി
തന്മാരും പ്രതിവായി നിങ്ങളുടെ കണ്ണുപടത്തിൽ ഘോഷിക്കുന്നതു്.
നിങ്ങളുടെ അയഥാർത്ഥസ്ഥിതിയെ ആകുന്നു. ചിലർ നിങ്ങളെ പുത്ര
നെന്നും സ്നേഹിതനെന്നും ശത്രുവെന്നുംവിളിക്കുന്നു. ഇവരെല്ലാം നിങ്ങ
ളെ സങ്കുചിതനാക്കുന്നു. ഒരാൾ നിങ്ങളെ നല്ല മനുഷ്യനെന്നു വിളിക്കു
ന്നു. അയാൾനിങ്ങളെ സങ്കുചിതനാക്കുന്നു. വേറൊരാൾ നിങ്ങളെ ദൂഷി
ക്കുന്നു. അയാളും നിങ്ങളെ ചെറുതാക്കുന്നു. വേറൊരാൾ നിങ്ങളെ സ്തു
തിക്കുന്നു. അന്യൻ ആക്ഷേപിക്കുന്നു. ഇവരെല്ലാം നിങ്ങളെ ശൃംഖല
കൾകൊണ്ടു വരിഞ്ഞു സങ്കുചിതനാക്കുന്നു. ഇവരെയെല്ലാം എതി
ർത്തു തന്റെ ദിവ്യത്വത്തെ അല്ലെങ്കിൽ ഈശ്വരശക്തിയെ സ്ഥാപി
ക്കുന്നവൻ ആനന്ദവാനാണ്. തന്റെ യഥാർത്ഥമായ ആത്മാവിനെ
സാക്ഷാൽക്കരിക്കുന്നവനും നിവർന്നു നിന്നു തന്റെ ദിവ്യത്വത്തെ അ
ല്ലെങ്കിൽ ഈശ്വരത്വത്തെ ലോകസമക്ഷം സമർത്ഥിക്കുന്നവനും, താ
നും ഈശ്വരനും ഏകമാണെന്നു ബോധമുള്ളവനും സകലലോകങ്ങ
ളേയും ചെറുത്തു നില്ക്കാം നിങ്ങൾ എപ്പോൾ നിങ്ങളുടെ ഈശ

ശ്വരത്വത്തെ സമർത്ഥിക്കുന്നുവോ അപ്പോൾ ലോകം മുഴുവൻ നിങ്ങളെ ഈശ്വരനായി കരുതും. ബ്രഹ്മാണ്ഡം മുഴുവൻ നിങ്ങളെ ഈശ്വരനായി ആരാധിക്കും.

ചോ—രാജയോഗമെന്നു പറഞ്ഞാലെന്താണെന്നു വിവരിക്കുക.

ഉ—രാജയോഗമെന്നു പറയുന്നതു ധ്യാനസിദ്ധിക്കുള്ള രാജപാതയാണ്.

ചോ—വേദാന്തതത്വം പ്രചരിപ്പിക്കുന്നതിന് എല്ലാവർക്കും സ്വീകരിക്കാവുന്ന ഒരു ഉത്തമമാർഗ്ഗം നിർദ്ദേശിക്കുക.

ഉത്തരം—വേദാന്തതത്വം പ്രചരിപ്പിക്കുന്നതിനുള്ള ഉത്തമമാർഗ്ഗം തദനുസാരം ജീവിക്കുകയാകുന്നു. വേറെ രാജപാതയില്ല. ജനങ്ങൾക്ക് എപ്പോഴും ഭൗതികമായുള്ള, സമ്പാദിക്കാവുന്ന, പിടികിട്ടാവുന്ന ഒരു വസ്തു വേണം. അവർ സർവ്വദാ ഭൗതികസാധനങ്ങളെ കരസ്ഥമാക്കുന്നതിനാഗ്രഹിച്ചു പരാജിതരാകുന്നെങ്കിലും അതിനെ വിടുവാൻ മനസ്സുള്ളവരല്ല. രൂപവും സ്വരൂപവും മറക്കുവാൻ അവർ തയാറില്ല. അവർക്കു ഒരാക്കം പണം കിട്ടണം. ഈ ധനവും, വസ്തുവും, സമ്പാദ്യവുമെല്ലാം സഹോദരാ! ഇന്ദ്രിയങ്ങളുടെ മായകളാകുന്നു. ഇവയെ അവലംബിച്ചു ജീവിക്കുന്നവനു വിജയമുണ്ടാകയില്ല. രൂപങ്ങളിലും അന്തമുള്ള വസ്തുക്കളിലും വിശ്വസിച്ചിരുന്നാൽ ഗുണമില്ല. അതല്ല വിജയരഹസ്യം. സത്യത്തെ ആശ്രയിക്കുകയാണു വിജയരഹസ്യം. സൂക്ഷ്മതത്വമായ സത്യത്തെ സ്വീകരിക്കുക, സാക്ഷാൽക്കരിക്കുക, തദനുസരണം വിചാരിക്കുക, ജീവിക്കുക. എന്നാൽ ഈ ദേവതകളും രൂപങ്ങളും വസ്തുക്കളും നിങ്ങളെ അന്വേഷിക്കും.

രണ്ടു മനുഷ്യരെ ആറ്റിലെ ഒഴുക്കടുത്തുകൊണ്ടുപോയി. ഒരാൾ ഒഴുകിപ്പോയ ഒരു വലിയ തടിയേയും മറ്റേയാൾ ഒരു കയറിനെയും അഭയംപ്രാപിച്ചു. വലിയ തടി പിടിച്ചവൻ ചാവുകയും ചെറിയ കയറു പിടിച്ചവൻ രക്ഷപ്രാപിക്കുകയും ചെയ്തു. അതുപോലെ വലിയ സ്വാധീനശക്തികളേയും വലിയ ദേവകളേയും വസ്തുക്കളേയും ആശ്രയിക്കുന്നവൻ ഒടുവിൽ പരാജിതനാകും. സത്യമാകുന്ന ചെറിയ കയറു പിടിക്കുന്നവൻ, യാഥാർത്ഥ്യമാകുന്ന താമരനൂലിനെ ആശ്രയിക്കുന്നവൻ രക്ഷിതനാകും. നിങ്ങൾ നിങ്ങളുടെ ഈശ്വരത്വത്തെ അറിയുകയും ദിവ്യത്വത്തെ സാക്ഷാൽക്കരിക്കുകയും ചെയ്താൽ നിങ്ങൾ മഹാവനത്തിലോ മഹാനഗരത്തിലോ താമസിച്ചാലും തരക്കേടില്ല. ആത്മസാക്ഷാൽക്കാരം സകലലോകത്തെയും സകലവസ്തുക്കളേയും പരിവർത്തനം ചെയ്യും.

ഇതാ ഒരു മേശ. ഇതു മാറ്റി വെക്കണമെന്നു നിങ്ങൾ വിചാരിക്കുന്നു. നിങ്ങൾ അതിന്റെ ഒരു കോണിലോ ഒരു വശത്തോ

മാത്രം പിടിച്ചാൽ മേശയെ നീക്കി വെക്കുവാൻ വയ്യാ. ലോകം മുഴുവൻ കട്ടിയായ ഒരു സാധനമാകുന്നു. നിങ്ങളുടെ ശരീരം മേശയുടെ കോണുപോലെയാണ്. നിങ്ങൾ ഒരു വശം മാത്രം പിടിച്ചു പൊക്കുകയും അതിനെ ദൈവമെന്നു വിളിക്കുകയും അതായത്, ഈ കോണിനെ ഈശ്വരതത്വത്തിൽ നിമഗ്നമാക്കുകയും ചെയ്താൽ ലോകംമുഴുവൻ അനങ്ങും. നിങ്ങളുടെ ആത്മാവിനെ ഉയർത്തിയാൽ ലോകം മുഴുവൻ ഉയരുന്നു. പള്ളികളിലും മിഷ്യനുകളിലും സംഘടനകളിലും സമാജങ്ങളിലും വിശ്വസിക്കുന്നത്, ഭീമമായ അബദ്ധമാകുന്നു. അതു പരാജയത്തിൽ മാത്രമേ കലാശിക്കുകയുള്ളു എന്നുള്ളത് സുവിദിതമാണ്. ഒരു ശരീരത്തെ മാത്രം ആശ്രയിക്കുന്നവരും സംഘങ്ങളിലും സംഘടനകളിലും വിശ്വാസമില്ലാത്തവരുമാണ് ലോകം മുഴുവൻ ഇളക്കി മറിക്കുന്നത്. മിഷ്യനുകളിലും സംഘടനകളിലുമുള്ളവർ പണം പിരിച്ച് കെട്ടിടങ്ങളുണ്ടാക്കുകയും വസ്ത്രങ്ങൾ വാങ്ങുകയും ചെയ്യുന്നു. ഈ വിജയം ആത്മീയമായ വികാസത്തെ ദ്യോതിപ്പിക്കുന്നില്ല.

കാട്ടിലുള്ള കാടന്മാർ വലിയസംഘങ്ങളും സമാജങ്ങളും കൂട്ടുന്നു. അവർ ഒരു പററമായികൂടി ചുററിയിരുന്നു വലിയ ഒച്ചയുണ്ടാക്കുകയും കൂവുകയുംചെയ്യുന്നു. ആടുകളും ഈപ്രകാരം പററംകൂടി നടക്കുന്നു. എന്നാൽ കാടന്മാർക്കോ ആടുകൾക്കോ ശത്രുവിനോടു നേരിടുന്നതിനുള്ള ശക്തിയുണ്ടോ? ഒരിക്കലുമില്ല. സിംഹങ്ങൾ കൂട്ടമായിജീവിക്കുന്നതു നിങ്ങൾ കണ്ടിട്ടുണ്ടോ? അവ സംഘംചേർന്നു സഞ്ചരിക്കുന്നതറിഞ്ഞിട്ടുണ്ടോ? അവ സംഘങ്ങളും സമാജങ്ങളും രൂപീകരിക്കാറുണ്ടോ?

കഴുകന്മാർ വനങ്ങളിലെ രാജാക്കന്മാരാകുന്നു. അവ സംഘങ്ങൾ കൂട്ടുന്നുവോ? ചെറിയ പക്ഷികളാണു കൂട്ടം കൂടുന്നത്. കഴുകന്മാരും സിംഹങ്ങളും ഏകാന്തമായി ജീവിക്കുന്നു. ഒരു കഴുകനു സഹസ്രം പക്ഷികളെ ഓടിക്കുവാൻ കഴിയും. ആനകൾ സംഘംചേർന്നു നടക്കുന്നു. അവ വലിയ ജന്തുക്കളുമാണ്. എന്നാൽ ഒററസ്സിംഹത്തിന് ഒരു പററം ആനയെ അടിച്ചോടിച്ചു കളയുന്നതിന് യാതൊരു പ്രയാസവുമില്ല. സമാജങ്ങളേയും സംഘങ്ങളേയും ആശ്രയിക്കേണ്ട ആവശ്യമില്ല. അവനവനു തനിച്ചു ബലവാനായിരിക്കുവാൻ കഴിയും. അതുപോലെ വേദാന്തത്തെ പ്രചരിപ്പിക്കുന്നതിനുള്ള എളുപ്പവഴി താൻ സ്വയം ഏകാന്തമായോ മററുള്ളവരുടെ മദ്ധ്യത്തിലോ ജീവിക്കുകയാകുന്നു. നിങ്ങൾ വേദാന്തം ജീവിച്ചാൽ വായു അതു സ്വീകരിക്കും. സൂര്യനും ചന്ദ്രനും നക്ഷത്രങ്ങളും ആകാശവും സർവ്വവും വേദാന്തത്തെ കൈക്കൊള്ളും. അതു സർവ്വത്ര പരക്കും.

ക്രിസ്തു ഒരു സംഘത്തെ രൂപീകരിച്ചുവോ? ഒരിക്കലുമില്ല. ആ സാധു തനിയെ താമസിച്ചു. ശങ്കരാചാര്യർ, സംഘം സ്ഥാപിച്ചുവോ? ഒ

ഴിക്കലുമില്ല. ആ സാധു ഏകാന്തമായി ജീവിച്ചു. ഓരോരുത്തരും തനിയെ താമസിക്കണം, തനിയെ നില്ക്കണം. അന്തരംഗത്തിൽ ഈശ്വരതത്വത്തെ സാക്ഷാല്ക്കരിക്കണം. നിങ്ങൾ ഈശ്വരനാണെന്നു ദൃഢമായി വിശ്വസിക്കുമ്പോൾ നിങ്ങൾക്കു സാക്ഷാല്ക്കാരം വരുന്നു. അതേ നിമിഷത്തിൽ സൂര്യനിൽനിന്നും രശ്മികൾ ഗമിക്കുന്നതുപോലെ അതു നിങ്ങളെ വിട്ടു പുറത്തു ചാടും.

മനുഷ്യരെ പരിഷ്കരിക്കുന്നതിനും സമുദായത്തെ നവീകരിക്കുന്നതിനുമുള്ള പ്രസ്ഥാനങ്ങൾ, പണത്തെയും അന്യാശ്രയത്തെയും ആധാരമാക്കിയുള്ള പ്രസ്ഥാനങ്ങൾ, യാചനയെ അടിസ്ഥാനമാക്കിയുള്ള പ്രസ്ഥാനങ്ങൾ, ഇവ അപജയത്തിൽ പര്യവസാനിക്കുന്നു. ഇതാണു നിയമം. നിയമങ്ങളുടെ ഉള്ളിലുള്ള അനന്തനും സർവ്വശക്തനുമായ ഈശ്വരനെ നമസ്കരിക്കുക. അപ്പോൾ വെളിയിൽ നിന്നും നിങ്ങൾക്കു സഹായങ്ങൾ ലഭിച്ചുകൊണ്ടിരിക്കും. അതിനെ സ്വീകരിച്ചുകൊള്ളുക. അതു സ്വീകരിക്കുന്നതും അതു നിങ്ങളുടെ ശിഷ്യത്വവും ഭൃത്യത്വവും വഹിക്കുന്നതിനു സമ്മതിക്കുന്നതും നിങ്ങളുടെ ദയവുകൊണ്ടു ചെയ്യുന്നതാണെന്നു ധരിക്കണം. നിങ്ങൾ അന്യവസ്തുക്കളെ ആശ്രയം പ്രാപിക്കുന്ന നിമിഷത്തിൽ അവ നിങ്ങളെ കൈവെടിയുന്നു. ഇതാണു നിയമം. ഒരിക്കലും അന്യസഹായത്തെ ആശ്രയിക്കരുത്. നിങ്ങളെത്തന്നെ ആശ്രയിക്കുക. നിങ്ങളുടെ ആത്മാവിൽ വിശ്വസിക്കുക. മനുഷ്യർ സ്വീകരിക്കുന്ന വലിയ ഗ്രന്ഥങ്ങളും നീളംകൂടിയ സ്ഥാനങ്ങളും എല്ലാം പരാജയങ്ങളാണ്. അവ കുറിക്കുകൊള്ളുന്നില്ല. അവ ആരെയും സ്വതന്ത്രമാക്കുന്നില്ല; മോചിപ്പിക്കുന്നില്ല. അവ കഷ്ടതയും ദുഃഖവുമുണ്ടാക്കുന്നു.

ഒരു ചത്ത ശരീരമെടുക്കുക. വൈദ്യുതശക്തികൊണ്ടു് അതിനെ അനക്കാം, ചാടിക്കാം, കൈകളിളക്കാം, അങ്ങോട്ടുമിങ്ങോട്ടും അനക്കാം. എന്നാൽ അതു ജീവനല്ല; അതുപോലെ വെളിയിൽ നിന്നും ലഭിക്കുന്ന സഹായങ്ങൾ അതായതു്, ധനാഢ്യതയിലും ആഭരണങ്ങളിലും പുരുഷർ നല്കുന്ന സ്തുതിഗീതങ്ങളിലും, ശിഷ്യന്മാരിലും സ്നേഹിതന്മാരിലും നിന്നു ലഭിക്കുന്ന ഭക്തിവിശ്വാസങ്ങളിലും നിന്നു ലഭിക്കുന്ന പ്രതാപം—ചത്ത ശരീരത്തെ ഇളക്കുന്ന വൈദ്യുതശക്തിപോലെയാണ്. അതു ജീവനെ പ്രദാനം ചെയ്യുകയോ കഷ്ടതകളെ പരിഹരിക്കുകയോ നമ്മെ സ്വതന്ത്രരാക്കുകയോ ചെയ്യുന്നില്ല. കേവലധ്വനിയിൽ നിന്നല്ല ജീവനുണ്ടാകുന്നതു്. അതു് നമ്മുടെ അന്തരംഗത്തിൽ നിന്നു് അതായതു് വിത്തിൽ നിന്നാണു വളരുന്നതു്, വെളിയിൽനിന്നല്ല. ഇവിടെയാണു ജീവത്തായവിത്തു്. ജീവൻ അവിടെയാണ്. അതുള്ളിൽനിന്നും സാവധാനത്തിൽ വളരുന്നു. അതു് യഥാർത്ഥമായ ജീവനാണ്.

വൈദ്യുതശക്തികൊണ്ടു ശവത്തെ അനക്കുകയും, അതിന്റെ തലപൊന്തിക്കുകയും കാലുകൾ പൊക്കുകയും മററും ചെയ്തു് അത്ഭുതകരങ്ങളായ ഫലങ്ങൾ കാണിക്കാമെങ്കിലും ജീവൻ അവിടെയില്ല. നമുക്കു വേണ്ടതു ജീവനാണു്. അതുപോലെ രാമൻ പറയുന്നതു് വിത്തുകൾ വിതയ്ക്കട്ടെ, സത്യത്തെ നിങ്ങളുടെ ശ്രവണപുടങ്ങളിൽ അടിച്ചുകയററട്ടെ' വിത്തു് ഒരിക്കൽ വിതച്ചാൽ അതിന്റെ വളർച്ചയെക്കുറിച്ചു് ശ്രദ്ധിച്ചിട്ടാവശ്യമില്ല. അതുപോലെ വേദാന്തത്തെ പ്രചരിപ്പിക്കുന്നതിനു നിങ്ങൾതന്നെ തത്വത്തെ സാക്ഷാൽക്കരിക്കണം. അപ്പോൾ വിത്തുകൾ വിതയ്ക്കപ്പെട്ടു. അതിന്റെ വളർച്ചയെക്കുറിച്ചു് നിങ്ങൾ ഗൌനിക്കണ്ട. നിങ്ങളുടെ ഇടപാടുകൂടാതെ അതു വളർന്നുകൊള്ളും.

ഒരുമുനിക്കു് അതിഭക്തനായ ഒരുശിഷ്യനുണ്ടായിരുന്നു. അയാൾ എന്നും അദ്ദേഹത്തെ സന്ദർശിച്ചുവന്നിരുന്നു. ഒരിക്കൽ മുനി അന്യസ്ഥലത്തുപോയി തിരിച്ചുവന്നപ്പോൾ ശിഷ്യനെ കണ്ടില്ല. ആളുകൾ ഇതറിഞ്ഞു്, ശിഷ്യനെ കുററപ്പെടുത്തിത്തുടങ്ങി. മുനിചിരിച്ചുകൊണ്ടുപറഞ്ഞു "നിങ്ങൾ എന്തിനു കുററംപറയുന്നു? എന്തിനു പരാതിപറയുന്നു?, അയാൾ എന്നെ തുടരേണ്ടയാവശ്യമെന്താണു്? അയാൾ ഈ ശരീരത്തോടു ഭക്തികാണിക്കുന്നതെന്തിനു്? ഞാൻ ഈ ആളല്ല; ഈ ദേഹമല്ല. അയാൾ എന്നെ ഈ ദേഹമായോ ആളായോ വിചാരിക്കുന്നെങ്കിൽ അയാൾ കുരിശിലിടപ്പെടും. "ഞാൻ ഈശ്വരനാണു്, യഥാർത്ഥാത്മാവാണു് സർവ്വശക്തനാണു്" എന്നുള്ള തത്വത്തെ അയാൾ ദർശിക്കട്ടെ. അയാൾ എന്റെ ഉപദേശങ്ങളനുസരിച്ചാൽ അയാൾ സ്വതന്ത്രനും ആനന്ദവാനുമാകും. ഒരുപെൺകുതിരയ്ക്കു ഗർഭമുണ്ടായാൽ ഉടൻ അതിനു ആൺകുതിരയെ കാണേണ്ടയാവശ്യമില്ല. ബീജാവാപം നടന്നുകഴിഞ്ഞു. കുട്ടി തനിയെ ഉണ്ടായിക്കൊള്ളും. അതുപോലെ വിത്തുകൾ വിതയ്ക്കപ്പെട്ടുകഴിഞ്ഞു. ഞാൻ ഫലം നോക്കുന്നില്ല. വിത്തുതന്നെ ഫലമുണ്ടാക്കും.

അപ്രകാരംതന്നെ, നിങ്ങൾ യോഗങ്ങൾ കൂടിയാലുമില്ലെങ്കിലും നിങ്ങൾ രാമന്റെ പേർ സ്മരിച്ചാലും വിസ്മരിച്ചാലും, നിങ്ങൾ ഈ ശരീരത്തെ സ്തുതിച്ചാലും ദൂഷിച്ചാലും രാമനു് ഒന്നും വരാനില്ല. വിത്തു വിതച്ചാൽ ഫലം തനിയെ വരും. നിങ്ങളൊന്നിനേയും ലോകത്തേയും അതിനകത്തുള്ളതിനേയും പററി വിഷമിക്കുന്നു. നാം ലോകപരിഷ്കാരികളായി മുന്നോട്ടു വരുന്ന നിമിഷത്തിൽ തന്നെ നാം ലോകത്തെ അലങ്കോലപ്പെടുത്തുന്നു. വൈദ്യാ! നിന്റെ രോഗംതന്നെ സുഖപ്പെടുത്തുക. വേദാന്തതത്വപ്രകാരം ലോകം മുഴുവൻ ശിവമാണു്, പരിപൂർണ്ണമാണു്, ദിവ്യതമമാണു്, എന്റെ ആത്മാവാണു്, ഏകമാണു്. ഇതു ശരിയാകുന്നപക്ഷം, ഞാൻ ഒരു പരിഷ്

കാരം തുടങ്ങുമ്പോൾ നിങ്ങൾ അധഃകൃതരും ദയനീയന്മാരും നിസ്സാരമോഹങ്ങളാൽ നികൃഷ്ടരുമാണെന്നു ഞാൻ കാണുന്നു. പക്ഷെ, നിങ്ങളെ ഞാൻ ദ്വേഷിക്കുന്നു. എന്തുകൊണ്ടെന്നാൽ, നിങ്ങളെ എന്നിൽനിന്നും ഭിന്നമായ ഒരവസ്ഥയിലാണു ഞാൻ കാണുന്നതു്. വേദാന്തം പറയുന്നു: "പരിഷ്കാരികളേ! നിങ്ങൾ ലോകരെ പാപികളായി കരുതുന്നു, നിങ്ങൾ ലോകത്തെ ദുഷിച്ചതാണെന്നു കണ്ടു് ആക്ഷേപിക്കുന്നു. ലോകം നിങ്ങളുടെ സഹായം ആവശ്യപ്പെടത്തക്കവണ്ണം അത്ര നികൃഷ്ടമാണോ? ക്രിസ്തുജനിച്ചു് ജനങ്ങളെ ഉയൎത്തുവാനും പ്രബുദ്ധരാക്കുവാനും കഴിയുന്നതും ശ്രമിച്ചു. എന്നിട്ടും ലോകം പരിഷ്കൃതമായില്ല. കൃഷ്ണൻ അവതരിച്ചു് അദ്ദേഹത്തിനാൽ കഴിയുന്നതു പ്രവൎത്തിച്ചു. ബുദ്ധൻ വന്നു, മററു പല തത്വജ്ഞാനികൾ വന്നു. എന്നിട്ടും മുമ്പിലത്തെപ്പോലെ വേദനയും കഷ്ടപ്പാടും ഉപദ്രവവും ഇന്നുമുണ്ടു്. ലോകത്തിൻെറസ്ഥിതിയും മുമ്പിലത്തേതു തന്നെ. ഇന്നത്തെ ജനങ്ങൾ കൂടുതൽ ആനന്ദവാന്മാരാണോ? നിങ്ങളുടെ തീവണ്ടിയും, കമ്പിത്തപാലും, ടെലിഫോണും, വലിയ കപ്പലുകളും, ശാസ്ത്രീയാന്വേഷണങ്ങളും മനുഷ്യരെ കൂടുതൽ സന്തുഷ്ടരാക്കുന്നുണ്ടോ? നിങ്ങളുടെ സ്വത്തുക്കൾ വൎദ്ധിച്ചിട്ടുണ്ടെങ്കിൽ ആഗ്രഹങ്ങളും വൎദ്ധിച്ചിട്ടുണ്ടു്. അതു നായുടെ വാലുപോലെയാകുന്നു. നിവൎത്തിപ്പിടിച്ചാൽ നീണ്ടിരിക്കും. വിട്ടാൽ ഉടൻ ചുരുണ്ടുപോകും. പരിഷ്കാരികളെന്നു ഭാവിച്ചു ലോകത്തിൽ ബഹളമുണ്ടാക്കുന്നവരെല്ലാംതന്നെ വഞ്ചിതരാണു്. യുവജനങ്ങളേ! നിങ്ങൾ ലോകത്തെ പരിഷ്കരിക്കുവാൻ ചെയ്യുന്ന ശ്രമം പരാമൎശമാണെന്നോൎക്കുക. നിങ്ങളുടെ വെളിക്കു് നിങ്ങളുടെ ശക്തിയെ പ്രയോഗിക്കേണ്ട. നിങ്ങൾ ഈശ്വരനാണെന്നു വിശ്വസിക്കുക, ആ നിമിഷം നിങ്ങൾ ദിവ്യത്വംകൊണ്ടു പൂൎണ്ണമാകും. അപ്പോൾ ജീവനും ശക്തിയും ഓജസ്സും താനേയൊഴുകും. സത്യത്തെ പ്രചരിപ്പിക്കുന്നതിനുള്ള മാൎഗ്ഗമതാണു്.

"എനിക്കു് പിടിക്കുവാൻ ഒരുസ്ഥലംകിട്ടിയിരുന്നുവെങ്കിൽ ഞാൻ ലോകത്തെ ഇളക്കിയേനേ" എന്നു് ആൎക്കിമീഡിസ്സ് പറഞ്ഞിരുന്നു. എന്നാൽ ആ സാധുവിനു പിടിക്കുവാൻസ്ഥലംകിട്ടിയില്ല. ആ സ്ഥലം നിങ്ങളുടെഉള്ളിലാണു്. അതിനെപിടിക്കുക, വിചാരിക്കുക, സാക്ഷാല്ക്കരിക്കുക. നിങ്ങൾ ഈശ്വരനാണെന്നും പ്രഭുക്കളുടെ പ്രഭുവാണെന്നും സൎവ്വനിയന്താവാണെന്നും, ഐശ്വൎയ്യധാമമാണെന്നും, ശക്തിനികേതനമാണെന്നും വിശ്വസിക്കുക. നിങ്ങൾ സൎവ്വലോകങ്ങളുടേയും ചക്രവൎത്തിയാണെന്നു സാക്ഷാൽക്കരിക്കുക. ഈ ആത്മസാക്ഷാൽക്കാരംകൊണ്ടു സകലലോകത്തേയും ജയിക്കാം. അതു സൎവ്വലോകത്തിനും ജീവൻ നൽകും.

സൂര്യൻ അദ്ദേഹത്തിന്റെ വേല ചെയ്യുന്നതു് വേദാന്തതത്വപ്രകാരമാണു്. അദ്ദേഹം സർവ്വലോകങ്ങളുടേയും ഓജസ്സിന്റെയും ജീവന്റെയും ഉൽപ്പത്തിയാകുന്നു. രാമൻ നിങ്ങൾക്കു തന്ന ഉപദേശമനുസരിച്ചു് ഒരു വേദാന്തിയുടെ നിലയിൽ അദ്ദേഹം പ്രവർത്തിക്കുന്നു. അദ്ദേഹം ലോകത്തിനു മുഴുവൻ ഓജസ്സും ജീവനും നൽകുന്നു. ഇതു് അദ്ദേഹമറിയുന്നില്ല. അദ്ദേഹത്തിനു് അഹംബുദ്ധിയോ, സ്വാർത്ഥതയോ നിസ്സാരമായ ദുരാഗ്രഹമോ ഇല്ല. അദ്ദേഹം തന്നത്താൻ ഓജസ്സുകൊണ്ടു നിറയ്ക്കുന്നു. അദ്ദേഹം ശക്തിയും ഓജസ്സും പ്രകാശവും ഉന്മേഷവുമാണു്. നിങ്ങൾ രാവിലെ ഉണരുമ്പോൾ സൂര്യനുദിക്കുന്നതു്, താൻ വരുന്നുവെന്നു വിളംബരം ചെയ്തിട്ടാണോ ഗ്രന്ഥമോ ലഘുലേഖയോ എഴുതിയിട്ടാണോ? അതിനു പ്രസംഗം ചെയ്തിട്ടാണോ? ഒരിക്കലുമില്ല. എന്നാൽ ഈ ഭൂമി മുഴുവനും ഉണർന്നു, ഊർജ്ജിതമാകുന്നു. എത്ര സാവധാനത്തിലും എത്ര നിശ്ശബ്ദമായും ഇങ്ങിനെ സംഭവിക്കുന്നു. പ്രകൃതി ഉണരുന്നു. നദികൾ ഉണരുന്നു. രാത്രിയിൽ നദി മഞ്ഞുകെട്ടികിടക്കുന്നു. സൂര്യൻ വന്നു രശ്മിയടിക്കുമ്പോൾ അതിനു ജീവൻ വരുന്നു, പ്രവഹിക്കുന്നു. തടാകങ്ങളുടേയും നദികളുടേയും കരയ്ക്കുള്ള കുസുമങ്ങൾ സൂര്യന്റെ പ്രേമോഷ്ണകിരണങ്ങൾ കൊണ്ടു് വികസിക്കുന്നു. മനുഷ്യരും ഉന്മേഷഭരിതരായി പ്രവർത്തിക്കുന്നു. അവരുടെ നയനകുസുമങ്ങൾ വികസിക്കുന്നു. വായു ചലിക്കുന്നു. സൂര്യനു പ്രകാശവും ജീവനും ഉത്സാഹവുമുള്ളതുകൊണ്ടു് അവ ലോകത്തിലും പ്രവഹിക്കുന്നു.

ലോകത്തെ ഊർജ്ജിതപ്പെടുത്തുകയും ഉണർത്തുകയും പക്ഷികളെ ആമോദിപ്പിച്ചു പാട്ടു പാടിപ്പിക്കയും കുസുമങ്ങളെ വികസിപ്പിക്കയും ചെയ്യുന്നതിനു് അദ്ദേഹം അഭിമാനം നടിക്കുന്നില്ല. അദ്ദേഹം തന്നെത്താനെ ആശ്രയിക്കുകയും തന്നിലുള്ള ജീവനെ അവലംബിക്കുകയും ചെയ്യുന്നതുകൊണ്ടാണു് സർവ്വവും അദ്ദേഹത്തെ ആശ്രയിക്കുന്നതു്. നിങ്ങളുടെ ഉള്ളിലുള്ള ജീവനെ, ആത്മാവിനെ ആധാരമാക്കുക. നിങ്ങൾ പ്രകാശത്തിന്റെ പ്രകാശവും, പ്രഭുക്കളുടെ പ്രഭുവും സർവ്വനിയന്താവും ഓജസ്സും സൌന്ദര്യവും ആണെന്നു ദൃഢമായി വിശ്വസിക്കുക. സമസ്തസൃഷ്ടിയും നിങ്ങളുടേതാണെന്നു കരുതുക. ഈ ആത്മീയ പരിശോധനകൾ നടത്തിയശേഷം അനുഭവമറിയുക.

കൊച്ചുമകനേയോ ഒരു ശിശുവിനേയോ സന്തുഷ്ടനാക്കുവാൻ മനുഷ്യർ എന്തുചെയ്യുന്നു?. അമ്മമാരും അച്ഛന്മാരും കുട്ടികളുടെ ശിഷ്യന്മാരാകുന്നു. ഓരോരുത്തരും കുട്ടിയുടെ പാഠംപഠിക്കുന്നു. അവരെങ്ങിനെ ശിഷ്യന്മാരാകുന്നു? അവർ കുട്ടിയെപ്പോലെ സംസാരിക്കുന്നു, കുട്ടികളെപ്പോലെ നൃത്തംചെയ്യുന്നു. കുട്ടികളെപ്പോലെ ഗോഷ്ടികൾ കാട്ടുന്നു. ചെറിയ മുറാളൻ അവരുടെ തോളിൽ കയറി ചവുട്ടി മെതിക്കു

ന്നു. കുട്ടിസ്വാതന്ത്ര്യനാണു്, നിൎദ്ദോഷിയാണു്. അവൻ ആരേയും പേടിക്കുന്നില്ല. അവന്റെ ചെറിയ വിടൎന്ന അധരങ്ങൾ ഡെമോസ്തനിസിന്റെ വക്തൃത്വത്തെക്കാൾ ഹൃദയാവൎജ്ജകവും അധികാരദ്യോതകവും ആകുന്നു. അവന്റെ ഇഷ്ടം സാധിക്കുകതന്നെ ചെയ്യണം. ഈ കൊച്ചു മുറാളന്റെ ശരീരം ദുൎബ്ബലവും, കൈകളും അംഗങ്ങളും ചെറിയതും ആണെങ്കിലും അവന്നു തന്നിൽ വിശ്വാസമുണ്ടു്. അവന്റെ ഇച്ഛ നടക്കുകയും വേണം. അവന്റെ ദുൎബ്ബലതയിൽ അവൻ ബലവാനാകുന്നു. ആത്മവിശ്വാസാധിക്യംകൊണ്ടു രാജിബുദ്ധി അവനില്ല. മാതാപിതാക്കന്മാർ ഈ കൊച്ചു മുറാളനെ തൃപ്തിപ്പെടുത്തുവാൻ വസ്തുക്കൾ വില്ക്കുകയും കഷ്ടതകൾ സഹിക്കുകയും ചെയ്യുന്നു. അവന്റെ ആജ്ഞകളെ ആൎക്കും ലംഘിക്കുവാൻ വയ്യാ. കുട്ടിയിലുള്ള രഹസ്യശക്തി വേദാന്തമാകുന്നു. അവന്നു ലോകം ലോകമല്ല, ബുദ്ധിസാരമില്ല. അവന്നു പരമാനന്ദവും സൎവ്വപ്രതാപവും മാത്രമേയുള്ളു. ആ നിൎദ്ദോഷിയായ കമനീയ ശിശുവിൽ സൎവ്വശക്തികളുമുണ്ടു്. ശിശുവിന്റെ വിജയ രഹസ്യമിതാണു്.

അതുപോലെ വേദാന്തം ജീവിക്കുക. നിങ്ങൾ സൎവ്വനിയന്താവും, ബ്രഹ്മാണ്ഡരാജാവും, ദൈവങ്ങളുടെ ദൈവവും, ലോകത്തിലുള്ള സകലദേഹങ്ങളുടേയും ഗവൎണ്ണരും നിയന്ത്രകനും ആണെന്നു വിശ്വസിക്കുക, സാക്ഷാൽക്കരിക്കുക. ഞാൻ പരമാത്മമാണു് എന്നു വിശ്വസിക്കുക. തദനുസരണം ജീവിക്കുക. നിങ്ങൾക്കു ശിഷ്യന്മാർ ധാരാളമുണ്ടാകും. കുട്ടികൾ യാതൊരു പൊതുപരസ്യമോ, മഹാന്മാരുടെ സേവയോ, പത്രക്കാരുടെ അഭിനന്ദനമോ കൂടാതെ ശിഷ്യന്മാരെയുണ്ടാക്കുന്നു. ഒരു ശിശുവിനെ നോക്കുന്നവരെല്ലാം അവന്റെ ശിഷ്യന്മാരാണു്. അങ്ങിനെയല്ലേ?

നിങ്ങൾ വേദാന്തപ്രകാരം ജീവിച്ചാൽ നിങ്ങളുടെ വചനാമൃതങ്ങൾ ശ്രവിക്കുവാൻ ആളുകൾ ധാരാളമുണ്ടാകും. ചന്ദ്രനുദിക്കുമ്പോൾ കുളിൎനിലാവേല്ക്കുവാൻ അനവധി ജനങ്ങൾ തയാറാകുന്നു. ഇന്ത്യയിൽ വെളുത്തവാവുനാൾ ജനങ്ങൾ വെളിക്കുവന്നു ചന്ദ്രനെനോക്കി അതിലുള്ള ഈശ്വരചൈതന്യത്തെ ആരാധിക്കുന്നു. അന്നു ജനങ്ങൾ നല്ല ആഹാരം കഴിക്കുകയും സ്നേഹിതന്മാരെ സന്ദൎശിക്കുകയും സന്തുഷ്ടരായിരിക്കുകയും ചെയ്യുന്നു.

നിങ്ങളുടെ ഹൃദയങ്ങളിൽ ചന്ദ്രനുദിക്കട്ടെ. അതിനുള്ള വിധങ്ങളും സമ്പ്രദായങ്ങളും താനേവന്നുകൊള്ളും. രോസാക്കുസുമം വിടൎന്നാൽ ഈച്ചകളെത്തേടിപ്പോകേണ്ടാ. തേനുള്ള സ്ഥലം ഉറുമ്പു കണ്ടുപിടിച്ചുകൊള്ളും. അതുപോലെ നിങ്ങളുടെയുള്ളിൽ തേനുണ്ടാകുന്നതിനു് ശ്രമിക്കുക, അറിവാകുന്ന രോസാക്കുസുമങ്ങളെ ഉണ്ടാക്കുക. അപ്പോൾ എല്ലാം നിങ്ങളെപ്രാപിക്കും. നിങ്ങൾക്കു ഒന്നും ആവശ്യം ഉണ്ടായിരി

ക്കുകയില്ല. നിങ്ങൾക്ക് എന്തെങ്കിലും ആവശ്യമുണ്ടെങ്കിൽ അതു നിങ്ങളുടെ ഉള്ളിലുള്ള ഈശ്വരസാക്ഷാൽക്കാരമാണ്. നിങ്ങൾ പിറകോട്ടു പോയാൽ എല്ലാം നിങ്ങളെ കൈവിടും. നിങ്ങളുടെ അന്തഃസ്ഥിതനായ ഈശ്വരനെ മുറുകെപ്പിടിച്ചാൽ, തദനുസാരം പ്രവർത്തിച്ചാൽ ലോകമുഴുവൻ പട്ടിയെപ്പോലെ നിങ്ങളുടെ കാൽനക്കുവാൻ എത്തും. സകലശക്തികളുടെയും രഹസ്യം നിങ്ങളിൽത്തന്നെയാണ്, മറ്റൊരിടത്തല്ല. അതിനോടുകൂടി നിങ്ങൾ വേറെങ്ങും പോകേണ്ട.

കാലിഫോർണിയായിൽ ശാസ്താരുറവകളുണ്ട്. അവയിലെവെള്ളം വളരെ നന്നാണ്. എല്ലാവരും അവിടെ പോകുന്നു. ഈ ഉറവകൾ സന്ദർശകന്മാരെ ക്ഷണിക്കുകയോ, പരസ്യങ്ങൾ പ്രസിദ്ധപ്പെടുത്തുകയോ, ചെയ്യുന്നില്ല. ജനങ്ങൾ അവയെ തേടിപ്പോയ്ക്കൊള്ളും.

അതുപോലെ നിങ്ങൾ പരിശുദ്ധമായ ജ്ഞാനത്തിന്റെയും ജീവന്റെയും ഉറവുകളാകുമ്പോൾ പ്രേമവും പരിശുദ്ധിയും നിങ്ങളുടെ ഹൃദയങ്ങളിൽനിന്നു നിർഗ്ഗമിക്കും, നിങ്ങൾ ശാസ്താരുറവുകളാകും. സന്ദർശകന്മാർ നിങ്ങളെത്തേടും. ഇതു് അഭേദ്യവും സനാതനവുമായ നിയമമാണ്. നിങ്ങൾ ഒളിവിടത്തു് ഇരിക്കുകയോ പലസ്ഥലങ്ങളിൽ സഞ്ചരിക്കുകയോ ചെയ്താലും ഈ ഉറവുകൾ നിങ്ങളുടെ ഉള്ളിലുണ്ടായിരിക്കേണ്ടതാണത്യാവശ്യം. നിങ്ങൾ ഒളിച്ചിരുന്നാൽ ജനങ്ങൾ നിങ്ങളെത്തേടും. നിങ്ങൾക്കു യഥാർത്ഥമായ ആത്മജ്ഞാനവും സത്കൃത്യമുണ്ടെങ്കിൽ ജനങ്ങൾ നിങ്ങൾ എവിടെപ്പോയാലും കൂടെയെത്തും. നിങ്ങളിൽ ഈശ്വരരൂപം നിറഞ്ഞുകഴിഞ്ഞാൽ ഉറവുകൾ തന്നെയുണ്ടാകും. നിങ്ങൾക്ക് അന്യാശ്രയം ആവശ്യമില്ല

കാൻറ് ജനിച്ചതെന്നാണെന്നു് അദ്ദേഹത്തിനറിവില്ലായിരുന്നു. എന്നാൽ ലോകത്തിലുള്ളവരെല്ലാം അദ്ദേഹത്തെ അറിയുന്നു. ഒരു സ്ഥലത്തിരിക്കുന്നതല്ല വിജയരഹസ്യം. നിങ്ങളിൽ ആത്മീയശക്തിണ്ടാകുക നിങ്ങൾ കട്ടിലിൽ ചരിഞ്ഞുകിടന്നാലും, അവിടെവന്നു ജനങ്ങൾ ആത്മജ്ഞാനം സമ്പാദിക്കും. ഒരു മജിസ്ട്രേട്ട് കോടതിയിൽ വന്നു് ആസനസ്ഥനാകുമ്പോൾ കക്ഷികളും വക്കീലന്മാരും സാക്ഷികളും തനിയെ അവിടെ എത്തുന്നു. മജിസ്ട്രേട്ട് അവർക്കു ആളയയ്ക്കുകയോ, കോടതിയിൽ കസേരകളും ബെഞ്ചുകളും ഇടുവിക്കുകയോ ഒന്നും ചെയ്യേണ്ട. അവയെല്ലാം മററുള്ളവർ നോക്കിക്കൊള്ളും. നിങ്ങൾ ഉള്ളിലുള്ള ദിവ്യസമ്രാട്ടിനെ അറിയുക. മനുഷ്യാ! നിങ്ങൾ ലോകനിയന്താവായി സഞ്ചരിക്കുക. നിങ്ങളുടെ ജോലികളെയോ നിങ്ങളുടെ വസ്ത്രത്തെയോ, നിങ്ങളുടെ വസ്തുക്കളെയോ വീട്ടിനെയോ കുറിച്ചു നിങ്ങൾ വിഷമിക്കേണ്ട. ഇവ നിങ്ങളുടെ വെളിയിലുള്ള ലോകത്തിന്റെ കാര്യമാണ്. നിങ്ങളുടെ ഈശ്വരത്വത്തെ സാക്ഷാൽക്കരിച്ചാൽ നിങ്ങൾ സ്വയ

ന്മാരുടെസൂൎയ്യനാണെന്നു് സങ്കല്പിച്ചാൽ നക്ഷത്രങ്ങളും ചന്ദ്രനും ഉടെ വട്ടതന്മാരും നിങ്ങളുടെ വേലക്കാരാകും. ഇതാണു നിയമം. ഇതാണു വേദാന്തത്തിലെ വിജയരഹസ്യം.

നിങ്ങൾ ഈശ്വരതത്വത്തിൽ ജീവിക്കുന്നനിമിഷത്തിൽ നിങ്ങളുടെ യഥാൎത്ഥാത്മാവിനെഅറിയുന്നു. പരമാൎത്ഥമായആത്മാവിനെ സാക്ഷാൽക്കരിക്കുമ്പോൾ നിങ്ങൾക്കു് അനല്പമായ ശക്തികൾ ലഭിക്കുന്നു. അപ്പോൾ ലോകം നിങ്ങളെത്തേടും, ലോകർ നിങ്ങളുടെസേവയെകൊതിക്കും.

മനുഷ്യനിയമങ്ങളും അന്യസഹായങ്ങളും പണവും, വേലക്കാരും സ്നേഹിതന്മാരും മററുംകൊണ്ടു വിജയം നേടാമെന്നുമനുഷ്യർ കരുതുന്നതു പരമാബദ്ധമാകുന്നു. ഇപ്രകാരമാണു് അവർ നാശമുണ്ടാക്കുന്നതു്. ഈവ്വിശഗ്രന്ഥങ്ങൾ കുയിലിനെനിർബന്ധിച്ചു പാട്ടുപാടിക്കുന്നതുപോലെയാണു്.

മാടപ്രാവു് ഹിമാലയപൎവ്വതത്തിലെ വടവൃക്ഷോപരിഇരുന്നുഗാനങ്ങൾ പൊഴിക്കുന്നു.

ഹിമാലയപൎവ്വതത്തിലെ റോസാകുസുമങ്ങളിൽ പററിയിരുന്ന കുയിലുകൾ മനോഹരഗാനങ്ങൾപാടുന്നു. നിങ്ങൾ സാക്ഷാൽക്കാരമാകുന്ന ഉന്നതശൃംഗത്തിൽ കയറിയിരുന്നാൽ, നിങ്ങൾ ഈശ്വരതത്വത്തിൽ നിമഗ്നരായിരുന്നാൽ, ആ ഈശ്വരതത്വത്തിൽനിന്നും നിങ്ങളുടെപ്രവൃത്തികളും ഉന്നതജീവിതവും, പരിശുദ്ധനടപടിയും തന്നെത്താൻ നിൎഗ്ഗമിക്കും.

പരിഷ്കാരഭ്രമക്കാൎക്കു ചട്ടവും നിയമവുമുണ്ടാക്കി മഹാന്മാരെ നിൎമ്മിക്കുവാനും മററുള്ളവരുടെ നടപടികളെ പരിശോധിക്കുവാനും ആഗ്രഹമുണ്ടു്. അവരുടെ ശ്രമം പ്രകൃതിക്കു യോജിച്ചതല്ല.

നമുക്കു പ്രയോഗവും പരിചയവുമില്ലാതെ ഗുണമില്ലെന്നു ജനങ്ങൾ പറയുന്നു. സഹോദരാ! പരിചയം എവിടെനിന്നാണു സിദ്ധിക്കേണ്ടതു്? ബാഹ്യപ്രവൃത്തികൾമൂലമുള്ള പരിചയം കുയിലിനെ നിർബന്ധിച്ചു പാടിക്കുന്നതുപോലെതന്നെ. കുയിലിന്റെ കഴുത്തിനു ഞെക്കിപ്പിടിച്ചു് 'നീ പാടു്' എന്നു പറഞ്ഞാൽ നല്ല പാട്ടുകളുണ്ടാകയില്ല. പ്രാവോ കുയിലോ സ്വതന്ത്രമായിരിക്കുമ്പോൾ അതു പാടുന്നു. അപ്രകാരം, നിങ്ങൾ നിങ്ങളുടെ കേന്ദ്രത്തിൽ അതായതു് ഈശ്വരതത്വത്തിൽ വൎത്തിക്കുമ്പോൾ, നിങ്ങൾ സാക്ഷാൽക്കാരത്തിന്റെ കൊടുമുടിയെ പ്രാപിക്കുമ്പോൾ നിങ്ങളിൽനിന്നും ഉൽകൃഷ്ടകൎമ്മങ്ങളും വീരകൃത്യങ്ങളും പുറപ്പെടുന്നു. കുയിലോ പ്രാവോ ശരിയായ സ്ഥാനത്തിരുന്നു ഗാനംപൊഴിക്കുന്നതുപോലെ നിങ്ങൾ സൽകൎമ്മങ്ങൾ ചെയ്യുന്നു; ഇതാണു് ഉത്തമമായ പന്ഥാവു്.

ഇവിടെ ഒരു കഷണം ഇരുമ്പുണ്ടെന്നു വിചാരിക്കുക. അതിനെ കാന്തമാക്കി വേറൊരു കഷണം ഇരുമ്പിനെ ആകർഷിക്കണമെന്നാ ഉദ്ദേശിക്കുന്നു. അതെങ്ങിനെ ചെയ്യാം? ആ ഇരുമ്പുകഷണത്തിൽ കാന്തശക്തി കടത്തണം. ഈ കഷണം മററു കഷണങ്ങളെ ആകർഷിക്കണമെങ്കിൽ ഇതിനെ കാന്തമാക്കണം. ഈ കഷണത്തെ കാന്തത്തോടു ചേർത്തുവച്ചാൽ അതിൽ കാന്തശക്തി കലൎന്നു് അതു വേറൊരു കഷണം ഇരുമ്പിനെ ആകർഷിക്കുന്നു. എന്നാൽ ഈ കഷണത്തെ കാന്തത്തിൽനിന്നും വേർപെടുത്തിയാൽ അതിന്റെ ശക്തി നഷ്ടമാകുന്നു. ഈ ഇരുമ്പുകഷണം കാന്തത്തോടു ചേൎന്നപ്പോൾ അതിനു കാന്തത്തിന്റെ സവ്വഗുണങ്ങളുമുണ്ടായിരുന്നു. അതിനു് ആകർഷണശക്തിയുമുണ്ടായിരുന്നു. കാന്തവുമായി വേർപാടുവന്നപ്പോൾ അതിന്റെ ആകർഷണശക്തി നശിച്ചുപോയി.

അതുപോലെ, ഇതാ ഒരു ദേഹം. അതിനെ ക്രിസ്തുവെന്നു വിളിക്കുന്നു. അദ്ദേഹം, പരിശുദ്ധനും ഉത്തമനുമായ ഒരു മനുഷ്യനായിരുന്നു. അദ്ദേഹം എന്തായിരുന്നു? അദ്ദേഹത്തിന്റെ ജീവിതത്തിൽ മുപ്പതുകൊല്ലക്കാലം അദ്ദേഹം ഈ ഇരുമ്പുകഷണത്തെപ്പോലെയായിരുന്നു. അദ്ദേഹത്തെ ആരും അറിഞ്ഞിരുന്നില്ല. അദ്ദേഹം ഒരാശാരിയുടെ മകനും നിർധനനും അജ്ഞാതയായ ഒരു തള്ളയുടെ പുത്രനും നിന്ദ്യനും ആയിരുന്നു. ഈ ഇരുമ്പുകഷണം യഥാർത്ഥാത്മാവുമായി, അതായതു്, ആകർഷണശക്തിയുള്ള കാന്തമായ ദിവ്യാത്മാവുമായി, ശക്തിയുടേയും ജീവന്റേയും നിദാനവുമായി, ബന്ധിക്കപ്പെട്ടപ്പോൾ അദ്ദേഹത്തിനു ദിവ്യത്വവും സത്യവും സാക്ഷാൽക്കാരവും പ്രതാപവും സിദ്ധിച്ചു. ആ ഇരുമ്പുകഷണത്തിലും ശക്തി കയറി അദ്ദേഹം കാന്തമായി. ജനങ്ങൾ അദ്ദേഹത്താൽ ആകൃഷ്ടരായി. ശിഷ്യന്മാരും മററു ജനങ്ങളും അടുത്തുകൂടി അദ്ദേഹത്തെ നമിച്ചു. അദ്ദേഹത്തിന്റെ ജീവിതത്തിന്റെ അവസാനഘട്ടത്തിൽ ഈ ഇരുമ്പുകഷണം കാന്തത്തിൽനിന്നും വേർപെട്ടു. ഉടൻ എന്തു സംഭവിച്ചു? അതിനോടു പററിപ്പിടിച്ചിരുന്ന മററുകഷണങ്ങൾ താഴെ വീണുപോയി. ശിഷ്യന്മാർ അദ്ദേഹത്തെ പരിത്യജിച്ചു. അദ്ദേഹത്തെ മുമ്പു് സൽക്കരിക്കുകയും ആരാധിക്കുകയും ചെയ്തു ജറൂസലത്തിലെ ജനങ്ങൾ, അദ്ദേഹത്തെ രാജാവായി പൂജിച്ച ജനങ്ങൾ, അദ്ദേഹത്തിനുവേണ്ടി പട്ടണം അലങ്കരിച്ച ജനങ്ങൾ, എല്ലാവരും അദ്ദേഹത്തെ ത്യജിച്ചു. കാന്തത്തിൽനിന്നെടുത്ത ഇരുമ്പുകഷണത്തെപ്പോലെ അദ്ദേഹത്തിന്റെ ശക്തിയെല്ലാം പോയി. അദ്ദേഹത്തിന്റെ പ്രഥമ ശിഷ്യന്മാർ അദ്ദേഹത്തെ ഉപേക്ഷിച്ചപ്പോൾ ജനങ്ങൾ അദ്ദേഹത്തിനോടു ക്രുദ്ധിച്ചു് അദ്ദേഹത്തെ കുരിശിലിടുവാനുദ്യമിച്ചു. അപ്പോൾ ക്രിസ്തു പറഞ്ഞതു്, "പിതാവേ! അങ്ങ് എന്നെ

പേക്ഷിച്ചതെന്താണു്?" എന്നാകുന്നു. ഈ വാചകംകൊണ്ടു് ബന്ധം വിട്ടുപോയി എന്നു പ്രത്യക്ഷമാണു്. ക്രിസ്തുവിന്റെ ചരിതം എന്തു പഠിപ്പിക്കുന്നുവെന്നു നോക്കുക. ക്രിസ്തുവിന്റെ ശക്തിമുഴുവൻ അദ്ദേഹവും യഥാർത്ഥമായ ആത്മാവു് അല്ലെങ്കിൽ കാന്തവുമായുള്ള ദൃഢബന്ധത്തിൽ ലയിച്ചിരുന്നു. ക്രിസ്തുവിന്റെ ശരീരം യഥാർത്ഥാത്മാവുമായി ബന്ധിക്കപ്പെട്ടിരുന്നപ്പോൾ അതും ഒരു കാന്തമായിരുന്നു. യഥാർത്ഥാത്മാവിൽ നിന്നും അതു വേർപെട്ടപ്പോൾ കാന്തശക്തി അന്തർദ്ധാനം ചെയ്തു. അദ്ദേഹത്തിന്റെ ശിഷ്യന്മാരും അനുചരന്മാരും അദ്ദേഹത്തെ ത്യജിച്ചു. ക്രിസ്തുവിന്റെ മരണത്തിനു മുമ്പു് അദ്ദേഹം വീണ്ടും ആത്മാവുമായുള്ള ബന്ധത്തെ സ്ഥാപിച്ചു. ക്രിസ്തുവിനെ കുരിശിലിട്ടപ്പോൾ അദ്ദേഹം മരിച്ചില്ല. ഇതു വെളിയിലാവുന്ന ഒരു പരമാർത്ഥമാകുന്നു. അദ്ദേഹം അപ്പോൾ സമാധിയിലായിരുന്നു. സമാധിയിലിരിക്കുമ്പോൾ ജീവൽ പ്രവൃത്തികളില്ല, നാഡിതുടിക്കുന്നില്ല, ശരീരം മരിച്ചതുപോലെ തോന്നും. ക്രിസ്തു, മൂന്നു ദിവസം സമാധിയിലിരുന്ന ശേഷം ഒരു യോഗിയെപ്പോലെ വീണ്ടും ജീവനെ പ്രാപിച്ചു് അവിടെ നിന്നും ഒളിച്ചോടി കാശ്മീരത്തിൽ വന്നു താമസിച്ചു. രാമൻ കാശ്മീരത്തിൽ പോയി, ക്രിസ്തു അവിടെ ജീവിച്ചതിന്റെ പല ലക്ഷണങ്ങളും കണ്ടിട്ടുണ്ടു്. അന്നുവരെ അവിടെ ക്രിസ്ത്യാനികൾ ഇല്ലായിരുന്നു. ക്രിസ്ത്യാനികളില്ലാത്ത കാശ്മീരത്തിൽ ജറൂസലിത്തിലുള്ള പല ക്രിസ്ത്യൻ നാമങ്ങളുള്ള സ്ഥലങ്ങൾ കാണുന്നു. രണ്ടായിരം കൊല്ലം പഴക്കമുള്ള ഒരു ശവകുടീരം അവിടെയുണ്ടു്. അതു് ഈശായുടെ ശവകുടീരമെന്ന നിലയിൽ ആരാധിക്കപ്പെട്ടുവരുന്നു. ഹിന്ദുസ്ഥാനിയിൽ യേശുവിനെ നാഥൻ എന്നുള്ള അർത്ഥത്തിൽ ഈശാ എന്നു വിളിച്ചുവരുന്നു. ക്രിസ്തു വേദാന്തമഭ്യസിച്ച ഇന്ത്യയിൽ തന്നെ തിരിച്ചുവന്നുവെന്നുള്ളതിനു പല തെളിവുകളുണ്ടു്.

ഇന്ത്യയിലുള്ളവർ ക്രിസ്തുവിന്റെ തൈലമെന്ന പേരിൽ മുറിവുകൾ ഉണക്കുവാൻ ഒരു തൈലമുണ്ടാക്കുന്നു. ക്രിസ്തു ഈ തൈലം പുരട്ടി മുറിവുകൾ സുഖപ്പെടുത്തിയെന്നാണു വിശ്വാസം. ഈ തൈലത്തിനു വ്രണങ്ങളെ ഉണക്കുവാൻ അത്ഭുതശക്തിയുണ്ടു്. ക്രിസ്തു ഇൻഡ്യയിലേക്കു തിരിച്ചുപോയി എന്നുള്ളതിനു് തെളിവുകളുണ്ടെങ്കിലും രാമൻ അവയെ ഇവിടെ വർണ്ണിക്കുന്നില്ല. രാമനു പറയുവാനുള്ളതു് ക്രിസ്തുവിന്റെ ശരീരം ഈശ്വരതുല്യമായ കാന്തവുമായി ബന്ധിതമായപ്പോൾ ലോകംമുഴുവൻ അതു് ആകർഷിച്ചുവെന്നാണു്. ഈ ബന്ധം എങ്ങിനെ വേർപെട്ടു? ബാഹ്യകാരണങ്ങൾ ജനങ്ങളുമായുള്ള അധികപ്പടപാടുകൾ, ആത്മീയശൃംഗങ്ങളിൽനിന്നുമുള്ള ദീർഘമായ വിരമം മുതലായ അനവധി കാരണങ്ങളാൽ ബന്ധം വേർപെട്ടു. ക്രിസ്തു പലപ്പോഴും ജനങ്ങളെ വിട്ടു മലയിൽ പോയി താമസിച്ചിരുന്നു. അദ്ദേഹം ഒരു ശിഷ്യ

നോടിപ്രകാരം പെരുമാറുകയുണ്ടായി. 'എന്നിൽനിന്നും ശക്തിഎടുക്കപ്പെട്ടതുപോലെ തോന്നുന്നു. എന്നെ ആർ സ്പർശിച്ചു' ജനങ്ങളുമായി അധികമിടപെടുകയും ആത്മീയകൊടുമുടികളെ വിട്ട് അധികം താമസിക്കയുംചെയ്താൽ ബന്ധം അററുപോകും. ഇതു സ്വാഭാവികമാണ്. ക്രിസ്തുവിന്റെ കുററങ്ങൾപോലും നമുക്കു ഗുണംചെയ്യുന്നു. നാം നേരെ അറിയുന്നതായാൽ ആരുടെ ജീവചരിത്രവും ഗുണകരമാണ്. ക്രിസ്തുവിന്റെ ചരിത്രംപോലെ ആരുടെ ജീവചരിത്രവും നേരെ പഠിച്ചാൽ ഗുണമുണ്ട്. നിങ്ങൾ ആത്മാവിൽനിന്നും വിഭിന്നമായാൽ നിങ്ങളുടെ ശക്തി ശൂന്യമാകുന്നു. നിങ്ങൾ ഈശ്വരചൈതന്യത്തിൽതന്നെ ജീവിക്കുക, ഈശ്വരചൈതന്യവുമായി ഏകീഭവിക്കുക, കൊടുമുടികളിൽ നിന്ന് താഴെഇറങ്ങാതിരിക്കുക, സത്യത്തെ സാക്ഷാൽക്കരിക്കുക. വെറും ഇരുമ്പുകഷണം കാന്തമാകുന്നതുപോലെ നിങ്ങളും കാന്തമാണ്. നിങ്ങളുടെ ശരീരം ചെറുകുട്ടിയുടെ ശരീരംപോലെ സചേതനമാകുന്നു. നിങ്ങളുടെ മാംസവും കണ്ണുനീരും യഥാർത്ഥമാകുന്നു.

നിങ്ങൾ ഈശ്വരചൈതന്യവുമായി ഏകീഭവിച്ചാൽ നിങ്ങൾ പരിശുദ്ധമാണ്, കാന്തശക്തികയറിയ ഇരുമ്പുകഷണമാണ്. കാന്തവുമായുള്ള നിത്യബന്ധംകൊണ്ടു നിങ്ങൾ കാന്തമായിത്തന്നെയിരിക്കുന്നു. ഈ വിവരണം വേറൊരു സംഗതിയിലേക്കു നമ്മുടെ ശ്രദ്ധയെ ക്ഷണിക്കുന്നു. ശക്തിയുടെ യഥാർത്ഥമായ ഉൽപ്പത്തിയും രഹസ്യവും ഇന്നതാണെന്നു നാം ചൂണ്ടിക്കാണിച്ചുവെങ്കിലും ജനങ്ങൾ അതിനെ അന്യഥാ തെററിദ്ധരിക്കുന്നു. കുട്ടിയിലെന്നപോലെ യഥാർത്ഥാത്മാവിന്റെ സാക്ഷാൽക്കാരത്തിൽ ശക്തിചലിക്കുന്നു. എന്നാൽ ജനങ്ങൾ ആത്മചൈതന്യത്തെ വികസിപ്പിക്കുന്നതിനു പകരം ശരീരത്തിന് അസാമാന്യമായ പ്രാധാന്യം നൽകുന്നു ഈ പ്രവൃത്തികൊണ്ട് ശിശു അധഃപതനത്തെ പ്രാപിക്കുന്നു.

ക്രിസ്തുവിന്റെ ചരിത്രം വായിച്ച് അതുപോലെ പ്രവർത്തിക്കുവാൻ ശ്രമിക്കുക. ക്രിസ്തുവിന്റെ ശരീരത്തെ ആശ്രയിക്കരുത്. ആത്മാവിനെ അറിയുക, നിങ്ങളുടെ ഉള്ളിലുള്ള ആത്മാവിനെ അവലംബിക്കുക. ക്രിസ്തുവാകുന്നതിനുള്ള എളുപ്പവഴി അതാണ്.

വേദാന്തം ഹിന്ദുക്കൾക്കു മാത്രമുള്ളതല്ല. അതു ക്രിസ്ത്യാനികൾക്കും ഹിന്ദുക്കൾക്കും ഉള്ളതാണ്. വേദാന്തപ്രകാരം ക്രിസ്തുവിന്റെ പേരിൽ മനുഷ്യന് രക്ഷകിട്ടുന്നതെങ്ങിനെ? ഒരു കഥമൂലം ഇതു വ്യക്തമാക്കാം. ഒരു തള്ള, തന്റെ കുട്ടിയോട് വീട്ടിലുള്ള ഒരു മുറിയിൽ ഭയങ്കരനായ ഒരു ഭൂതമുണ്ടെന്നു പറഞ്ഞു പേടിപ്പിച്ചുവന്നു. കുട്ടിക്കു പേടികൊണ്ടു ആ മുറിയിൽ കടക്കുവാൻ പേടിയായിരുന്നു. ഒരുദിവസം പിതാവ് ആഫീസിൽനിന്നു തിരിച്ചുവന്നപ്പോൾ അടുത്ത മുറിയിൽനിന്നു ഒരു സാമാനം എടുക്കുവാൻ പറഞ്ഞു. കുട്ടിപേ

ടിച്ചു് ആ ഇരുട്ടുമുറിയിൽ കയറാതെ അച്ഛനോടിപ്രകാരം പറഞ്ഞു.
'അച്ഛാ ആ മുറിയിൽ ഒരു ഭയങ്കരഭൂതമിരിപ്പുണ്ടു്. ഞാൻ പോക
യില്ല". അച്ഛനിതു രസിച്ചില്ല. "അവിടെ ഒരു ഭൂതവുമില്ല. പേ
ടിക്കാതെപോയി സാമാനം എടുത്തുകൊണ്ടുവാ" എന്നു് പിതാവുപ
ദേശിച്ചിട്ടും കുട്ടി അനങ്ങിയില്ല. കുട്ടികൾക്കുള്ള അന്ധവിശ്വാസ
ത്തെ നീക്കുവാൻ പിതാവു ബുദ്ധിപൂർവം ഒരു മാർഗ്ഗം നിശ്ചയിച്ചു.
പിതാവു വേലക്കാരനെ വിളിച്ചു് ഒരു രഹസ്യം മന്ത്രിച്ചു.

വേലക്കാരൻ ആരും കാണാതെ ആ മുറിയ്ക്കകത്തു കയറി
ഒരു തലയിണയിൽ കറുത്ത തുണിയുടുപ്പിച്ചു ജനലിൽ പിടിച്ചുകൊ
ണ്ടിരുന്നു. കുട്ടിയെ മുറിയിൽ കൊണ്ടുപോയി ഈ ഭയങ്കരസ്വരൂപം
കാണിച്ചു. തലയിണയുടെ ഒരു ഭാഗം കാണിച്ചു് 'ഇതു ചെവിയാ
ണു്' എന്നു പിതാവു പറഞ്ഞു. കുട്ടിയുടെ സങ്കല്പത്തിൽ അതു ഭൂത
ത്തിന്റെ ചെവിയായിരുന്നതിനാൽ "അച്ഛാ! ഈ മുറിയിൽ ഭൂതമു
ണ്ടെന്നു ഞാൻ പറഞ്ഞതു ശരിയല്ലേ" എന്നു അവൻ ചോദിച്ചു. നീ
പറഞ്ഞതു ശരിതന്നെ. എന്നാൽ നീ വടിയെടുത്തു ധൈര്യമവ
ലംബിച്ചു ഭൂതത്തെ അടിച്ചുകൊല്ലുക എന്നു പിതാവു പറഞ്ഞു. കു
ട്ടികൾ ധീരന്മാരും വീരന്മാരുമാണു്. അവൻ പിതാവിന്റെ വടി
യെടുത്തു ഭൂതത്തെ തല്ലി. ഇടയ്ക്കു ഒരു കരച്ചിൽ കേട്ടു. ഭൂതത്തെ
ജയിച്ച ഭാവം കുട്ടിക്കുവന്നു. 'നീ മിടുക്കൻ, ഭൂതത്തെ കൊന്നുകളയു
ക' എന്നു പിതാവു് അവനെ സ്തുതിച്ചു. കുട്ടി തലയിണയിൽ ഒരു
പാടു തല്ലി. ഇടയ്ക്കു കരച്ചിൽ കേൾക്കുമ്പോൾ 'ഭൂതത്തിനു മന
കൊണ്ടു കരയുകയാണു് അവനെ വിടരുതു്' എന്നു പിതാവു പറയും.
ഒടുവിൽ തലയിണയെടുത്തു പിതാവു കുട്ടിയോടിപ്രകാരം പറഞ്ഞു.
'നീ വീരശൂരനാണു്. നീ ഭൂതത്തെ അടിച്ചു തലയിണയാക്കിയിരി
ക്കുന്നു' ഇതു പരമാർത്ഥമാണെന്നു കുട്ടിക്കു തോന്നി. ഭൂതവും ഉണ്ടാക്കി
യും അന്ധവിശ്വാസവും കുട്ടിക്കില്ലാതായി. കുട്ടി പിന്നെയും കളിച്ചു
പുളച്ചു ചാടി. അവൻ പിന്നീടു തനിച്ചു് ആ മുറിയിൽ ചെന്നു പി
താവു് ആവശ്യപ്പെട്ട സാധനമെടുത്തുകൊടുത്തു. ഈ വിദ്യ കൊച്ചു
കുട്ടികൾക്കു നല്ലതാണു്. പ്രായമായവർക്കു് ഈ വിദ്യ പറ്റുകയില്ല.
ആ മുറിയിൽ തലയിണയെ തല്ലിയതുകൊണ്ടു ഭൂതം പോയില്ല. കു
ട്ടിയുടെ വിശ്വാസപരിവർത്തനംകൊണ്ടു ഭൂതമില്ലാതായി. അവിടെ ഭൂ
തമില്ലെന്നു കുട്ടിയെ വിശ്വസിപ്പിച്ചപ്പോൾ ഭൂതമില്ലാതായി. കുട്ടിയു
ടെ സങ്കല്പംകൊണ്ടാണു മുറിയിൽ ഭൂതമുണ്ടായതു്. ഈ വ്യാജസങ്ക
ല്പം മുറിയിൽ ഭൂതത്തെയുണ്ടാക്കി. ഈ വ്യാജസങ്കല്പത്തെയാണു നാംമാ
റേറണ്ടതു്. പ്രായമായവരുടെ സങ്കല്പത്തെ മറെറാരുപ്രകാരത്തിൽ മാ
ററാം. നാം നികൃഷ്ടരും സ്വഭാവേന പാപികളും ആണെന്നും ഭയങ്ക
രമായ നരകത്തിന്റെ കരയ്ക്കു നാം കാത്തിരിക്കുന്നുവെന്നും നാം പാ

പിതൃക്കളായതു് ആദാമിന്റെ കുറ്റംകൊണ്ടാണെന്നും നാം ദരിദ്രരും പരാവലംബികളും ദുർബലരുമാണെന്നും സാമാന്യന്മാർ വിശ്വസിക്കുന്നു. ബൈബിളിലെ ഒരു ഭാഗം മനുഷ്യനെ പാപത്തിൽ വിശ്വാസികളാക്കുന്നു. പഴയനിയമം ലോകത്തിലുള്ള സാധുക്രിസ്ത്യാനികളുടെ ആത്മാവിലും, നിങ്ങളുടെ ഹൃദയത്തിന്റെ പ്രകാശമാനമായ ഭാഗത്തിലും, നിങ്ങളുടെ നിത്യാത്മാവിന്റെ കല്ലറയിലും മനുഷ്യന്റെ പതനത്തെയും പാപപൂർണ്ണമായ സ്വഭാവത്തേയും ആത്മാവിന്റെ നികൃഷ്ടാവസ്ഥയേയും അടിച്ചു കയറ്റിയിരിക്കുന്നു. മനുഷ്യർ ലോകത്തിലെ കീടങ്ങളും കാറ്റിനും മഴയ്ക്കും ഇരയായ ദുർബ്ബലജന്തുക്കളും നിസ്സാരന്മാരുമാണെന്നുള്ള ബോധം അവരുടെ ഉള്ളിൽ കുത്തിവച്ചിരിക്കുന്നു. ആദ്യമായി ലോകത്തിലെ ആത്മാക്കളിൽ അന്ധവിശ്വാസമാകുന്ന ഭൂതത്തെ കടത്തിവിട്ടു. പിന്നീട്, പുതിയ നിയമമുണ്ടായി. ഞാൻ മിഥ്യാബോധമോ തെറ്റിദ്ധാരണയോ കൊണ്ടു പറയുന്നതല്ല. അമ്മയാകുന്ന പഴയനിയമം കുട്ടിയിലുണ്ടാക്കിയ അന്ധവിശ്വാസത്തെ ദൂരീകരിക്കുവാൻ അച്ഛനായ പുതിയ നിയമമുണ്ടായി. പുതിയ നിയമത്തിൽ സെന്റ് പാൾ എന്ന അച്ഛൻ വന്നു്, മനുഷ്യഹൃദയങ്ങളിൽനിന്നും ഭൂതത്തെ ഓടിച്ചു ലോകത്തെ സ്വതന്ത്രമാക്കുവാനുദ്യമിച്ചു. അദ്ദേഹം ചെയ്തതെന്താണു്? ഞാൻ പറയുന്നു്, സെന്റ് പാൾ ചെയ്തതല്ല. ഈശ്വരൻ സെന്റ് പാളിൽകൂടി ഭൂതത്തെ ഓടിക്കുന്ന തന്ത്രമിതാണെന്നു ജനങ്ങളെ അറിയിച്ചു. ഈ പാപവും ദാസ്യവൃത്തിയും നിസ്സാരതയുമെല്ലാം 'മോർഗ്ഗസ്സാന്'മെന്ന ക്രിയകൊണ്ടില്ലാതാക്കാമെന്നും ക്രിസ്തുമതം സ്വീകരിക്കുകയും പള്ളിയിൽ പോവുകയും പ്രാർത്ഥിക്കുകയും പുരോഹിതന്മാർക്കു് സാഷ്ടാംഗനമസ്കാരം നൽകുകയും ക്രിസ്തുവിന്റെ വസ്ത്രം ധരിക്കുകയും ചെയ്യുന്നതുകൊണ്ടു് മോക്ഷം കിട്ടുമെന്നും ഉപദേശിക്കപ്പെട്ടു. ഈ വിദ്യകൊണ്ടു്, ഈ തലയിൽനനയ്ക്കൽകൊണ്ടു്, ഈ ആചാരങ്ങളും ഉത്സവങ്ങളുംകൊണ്ടു, ക്രിസ്തുവിനെ സ്തുതിക്കുന്നതുകൊണ്ടു്, പള്ളിയിൽ പാടുന്നതുകൊണ്ടു്, പട്ടക്കാർക്കു ശമ്പളം കൊടുക്കുന്നതുകൊണ്ടു മോക്ഷം കിട്ടുമോ? തീർച്ചയായും ഈ മൂലം ജനങ്ങൾക്കു മോക്ഷം ലഭിക്കുമെന്നു പൂർണ്ണബോധ്യം വന്നാൽ മോക്ഷം ലഭിക്കുകതന്നെ ചെയ്യും. തലയിൽനനച്ചശേഷം ഭൂതമില്ലെന്നു കുട്ടിക്കു ബോദ്ധ്യപ്പെട്ടതുപോലെ പള്ളിയിൽ മേല്പറഞ്ഞ കർമ്മങ്ങൾ ചെയ്തശേഷം രക്ഷയുണ്ടാകുമെന്നു വിശ്വസിക്കുന്നവരുമുണ്ടു്.

നിങ്ങൾ ക്രിസ്ത്യാനികളാണെങ്കിൽ നിങ്ങൾ മോക്ഷാധികാരികളാണെന്നു പൂർണ്ണമായി വിശ്വസിക്കുവിൻ. നിങ്ങൾ മോക്ഷത്തെപ്രാപിക്കും. ഈശ്വരാജ്ഞയെ വാദികളും നാസ്തികന്മാരും ക്രിസ്തീയവിശ്വാസത്തെ അധിക്ഷേപിക്കുന്നതിനൊന്നോ ക്രിസ്തുവിശ്വാസം നഷ്ടമാണെന്ന

ന്നതിനോടോ രാമൻയോജിക്കുന്നില്ല. നിങ്ങളുടെ വിശ്വാസം നിങ്ങളുടെ മനസ്സിന്നു ധൈര്യവും മോക്ഷം കിട്ടുമെന്നുള്ള ബോധവും നൽകുന്നുവെങ്കിൽ നിങ്ങൾക്കു മോക്ഷമുണ്ടു്. എന്നാൽ ലോകം ഇന്നും ശൈശവാവസ്ഥയിലല്ലെന്നും വളൎന്നു വരുന്നുവെന്നും രാമൻ പറയുന്നു. ഈ മാൎഗ്ഗംകൊണ്ടു് അനേകായിരം ജനങ്ങൾക്കു ഗുണം കിട്ടീട്ടുണ്ടു്. എന്നാൽ നമ്മുടെ സ്വഭാവം പാപപരമല്ലെന്നും നമ്മുടെ മുറിയിൽ ഭൂതമില്ലെന്നും നാം ഇഴഞ്ഞു നടക്കുന്ന കീടമല്ലെന്നും നമ്മുടെ ആത്മാവു നികൃഷ്ടവും അധഃകൃതവുമല്ലെന്നും വിശ്വസിച്ചു മുറിയിൽനിന്നു ഭൂതത്തെ ഓടിക്കേണ്ടുകാലം ആസന്നമായിരിക്കുന്നു. നിങ്ങൾ എന്നും പരിശുദ്ധനും, എന്നും അമരനും, എന്നും ബ്രഹ്മവിത്തും സാൎവ്വേശ്വരനുമാണെന്നു സാക്ഷാൽക്കരിക്കുക, അതു വിചാരിക്കുക, സാക്ഷാൽക്കരിക്കുക, ജീവിക്കുക. നേരെ മൂക്കിൽ തൊടാൻ കഴിയുമ്പോൾ തലയ്ക്കു ചുററിനും കൈകൊണ്ടു ചെന്നു മൂക്കേൽ തൊടുന്നതെന്തിനു്? പൂജകൾ ചെയ്തു മോക്ഷം സമ്പാദിക്കാമെന്നു വിശ്വസിക്കുന്നതുകൊണ്ടു പ്രയോജനമില്ല.

നിങ്ങൾ എപ്പോഴും രക്ഷിതനാണെന്നു വിചാരിച്ചാൽ നിങ്ങൾ ലോകത്തിന്റെ രക്ഷിതാവാണെന്നു വേദാന്തം ഘോഷിക്കുന്നു. നിങ്ങൾ ഒരിക്കലും ദേഹമല്ലെന്നും അടിമത്തം അനുഭവിച്ചിട്ടില്ലെന്നും നിങ്ങൾ പ്രായപൂൎത്തിയുള്ള കുമാരനാണെന്നും വെറും കുട്ടിയല്ലെന്നും നിങ്ങൾ രക്ഷിതനാണെന്നും നിങ്ങൾ രക്ഷിക്കുന്നശക്തിയാണെന്നും വിശ്വസിച്ചാൽ നിങ്ങൾക്കു മോക്ഷമുണ്ടു്. നിരൎത്ഥകവും അനാവശ്യവുമായകൎമ്മങ്ങളിൽ നിങ്ങളുടെ ഓജസ്സിനെ നശിപ്പിക്കരുതു്. നിങ്ങളെ രക്ഷിക്കുന്നതിന്നു കുട്ടിയപ്പോലെ തലയണയിൽ അടിക്കുന്നകൎമ്മം ചെയ്യരുതു്. നിങ്ങൾ കുട്ടികളല്ല. നിങ്ങൾ മോചിതരാണെന്നു സാക്ഷാൽക്കരിച്ചാൽ നിങ്ങൾക്കു മോക്ഷമുണ്ടു്. ക്രിസ്തുമതത്തിലുള്ള രക്ഷാമാൎഗ്ഗം വേദാന്തം മാത്രമാകുന്നു. വേദാന്തം സൂക്ഷ്മസമ്പ്രദായമാകുന്നു. ഈ പൂജകളും കൎമ്മങ്ങളും ചെയ്യാതെ നിങ്ങൾ മുക്തരാണെന്നു വിചാരിച്ചാലും ക്രിസ്തുമതത്തിലുള്ള വേദാന്തം നിങ്ങളെ രക്ഷിക്കുന്നു. വെറും പേരുകൾക്കും, രൂപങ്ങൾക്കും, ബാഹ്യകൎമ്മങ്ങൾക്കും, അതിപ്രാധാന്യം നൽകരുതു്.

ജറുസലത്തെ രക്ഷിക്കുവാനുള്ളമതസംബന്ധമായ യുദ്ധങ്ങളിൽ വഴക്കുണ്ടാക്കിയതു ജൂഡോയായിലെക്രിസ്ത്യാനികളാണു്. ഒരുയുദ്ധത്തിൽ ക്രിസ്ത്യാനികൾ നിശ്ശേഷം പരാജിതരായി. ക്രിസ്ത്യൻസൈന്യത്തിലുള്ള ഒരുമതഭ്രാന്തൻ തനിക്കു പേരും പെരുമയും സമ്പാദിക്കുന്നതിന്നുവേണ്ടി താൻ ഒരു ദൈവദൂതനെ സ്വപ്നംകണ്ടുവെന്നും ക്രിസ്തുവിന്റെ ശരീരത്തെ സ്പൎശിച്ച ഒരുശൂലം ഒരിടത്തു കുഴിച്ചിട്ടിരുന്നതായി ദൈവദൂതൻ പറഞ്ഞുവെന്നും അതു കണ്ടുകിട്ടിയാൽ വിജയം ലഭിക്കുമെന്നു പറഞ്ഞു

യൊന്നും പ്രസ്താവിച്ചു. ഈ കഥ, സൈന്യം മുഴുവൻ പരന്നു. പട്ടാളക്കാർ പല സ്ഥലങ്ങളും കുഴിച്ചുനോക്കി. അഹോരാത്രം കുഴികുഴിച്ചിട്ടും ശൂലം കിട്ടിയില്ല. അവർ നിരാശരായി വിരമിക്കുവാൻ തുടങ്ങിയപ്പോൾ ശൂലം തനിക്കു കിട്ടിയെന്നു് സ്വപ്നദർശി വിളിച്ചു് പറഞ്ഞു. എല്ലാവരും ആ സ്ഥലത്തു ചെന്നപ്പോൾ ശൂലം കണ്ടു. അതു് ദ്രവിച്ചു് തുരുമ്പിച്ച ഒരു പഴയ ശൂലമായിരുന്നു. അതു്, ക്രിസ്തുവിന്റെ ശരീരത്തെ സ്പർശിച്ചിരിക്കാമെന്നു് അവർ തീർച്ചപ്പെടുത്തി. അവൻ ആ ശൂലം പൊന്തിച്ചു് എല്ലാവരേയും കാണിച്ചു. ക്രിസ്ത്യാനികൾ ആഹ്ലാദംകൊണ്ടു മതിമറന്നു് അതിനു ചുറ്റിനും നൃത്തംചെയ്തു. മണ്ണു പുരണ്ടു ദ്രവിച്ച ശൂലം കിട്ടിയപ്പോൾ ബലവും ഓജസ്സും ലഭിച്ച ക്രിസ്ത്യൻ സൈന്യം എതിരാളികളോടു നേരിട്ടു് അവരെ തോല്പിച്ചു. യുദ്ധംകഴിഞ്ഞു സൈന്യങ്ങൾ യൂറോപ്പിൽ വന്നപ്പോൾ ശൂലം കൊണ്ടാണ വിജയം സിദ്ധിച്ചതെന്നു് എല്ലാവരും തീർച്ചപ്പെടുത്തി. അക്കാലത്തു് ഈ സ്വപ്നദർശി ദീനം പിടിച്ചു് മരിക്കാറായി. അന്ത്യകർമ്മത്തിനു് പാതിരി വന്നപ്പോൾ ഈ ശൂലത്തിന്റെ കഥ കള്ളമാണെന്നു അയാൾ എറ്റുപറഞ്ഞു. ഈ ശൂലം അയാളുടെ അപ്പൂപ്പന്റെ വകയായിരുന്നു. അയാളുടെ പ്രപിതാമഹന്മാർ ഉപയോഗിച്ചു് ജീർണ്ണിച്ചിരുന്ന ശൂലമാണു് അയാൾ തുണിയിൽ പൊതിഞ്ഞു് ജറൂസലത്തിൽ കൊണ്ടുപോയതു്. ക്രിസ്തീയസൈന്യങ്ങൾ തോറ്റോടുന്നതു കണ്ടപ്പോൾ തനിക്കു പേരെടുക്കുന്നതിനു പ്രയോഗിച്ച വിദ്യയായിരുന്നു ഇതു്. സൈന്യങ്ങൾ താറുമാറായപ്പോൾ അയാൾ ഇതു് ഒരു കുഴിയിലെറിഞ്ഞു. ചരിത്രകാരന്മാരുടെ ദൃഷ്ടിയിൽ ശൂലത്തിനു വലിയ വിലയില്ല. ആ ശൂലം സൈന്യത്തിലുണ്ടാക്കിയ വിശ്വാസവും ധൈര്യവും പ്രശംസാർഹമാണു്. അവരുടെ ഉള്ളിലുള്ള ശക്തിയാണു്, ശൂലമല്ല വിജയം നേടിയതു്. ജനങ്ങൾ ശൂലംകൊണ്ടു് അവരുടെയുള്ളിൽ ആത്മീയശക്തിയെ നട്ടുവളർത്തി. ജനങ്ങളുടെ ജീവത്തായ വിശ്വാസം വിജയമുണ്ടാക്കി. അതുപോലെ വേദാന്തം പറയുന്നതു അല്ലയോ ക്രിസ്ത്യാനികളെ, മഹമ്മദീയരെ, വൈഷ്ണവരെ, ലോകത്തിലുള്ള ഭിന്നമതക്കാരെ ക്രിസ്തുവിന്റേയോ കൃഷ്ണന്റേയോ മഹമ്മദിന്റേയോ മററുവല്ല ആചാര്യന്റെയോ നാമോച്ചാരണംകൊണ്ടു് മോക്ഷം കിട്ടുമെന്നു നിങ്ങൾ വിശ്വസിക്കുന്നെങ്കിൽ, യഥാർത്ഥമായജ്ഞാനം ക്രിസ്തുവിലൊ ബുദ്ധനിലൊ കൃഷ്ണനിലൊ അല്ല ലഭിക്കുന്നതെന്നും നിങ്ങളുടെ അന്തരാത്മാവിലാണെന്നും സ്മരിച്ചു കൊള്ളുക. മതവും വിശ്വാസവും തമ്മിലുള്ള വ്യത്യാസം അറിയുക. ശൂലത്തിന്റെ കഥ, ജനങ്ങളുടെ മതവും ജീവത്തായ ശക്തിയും ആയിരുന്നു. അവർ പ്രകടിപ്പിച്ച ഉന്മേഷം ജനങ്ങളുടെ വിശ്വാസമായിരുന്നു. ജീവത്തായ വിശ്വാസമാണു് അല്ലാതെ മതമല്ല മോക്ഷദായകമായിട്ടുള്ളതു്.

ഈ ജീവത്തായ വിശ്വാസവും ശക്തിയുമാണ് ക്രിസ്ത്യാനികളുടെ വിജയത്തിനുകാരണമെങ്കിൽ ആ വിശ്വാസത്തെ എന്തിന് പ്രിയപ്പെട്ട സ്വന്ത ആത്മാവിൽ സമൎപ്പിച്ചുകൂടാ? എന്തുകൊണ്ട് നാം ക്രിസ്തുവിലൊ ബുദ്ധനിലൊ കൃഷ്ണനിലൊ മററുള്ളവരിലൊ ജീവത്തായതോ മൃതമായതോ ആയ വിശ്വാസം വെച്ചുകൊണ്ടിരിക്കുന്നതെന്തിന്? ഉള്ളിലുള്ള ഈശ്വരനിൽ, ആത്മാവിൽ, ആ വിശ്വാസം അരുതോ? അങ്ങിനെ ചെയ്യുന്നത് എത്ര സ്വാഭാവികവും എളുപ്പവുമായിരിക്കുന്നു.

ഇതാണു വേദാന്തസാരമെങ്കിൽ ഇപ്രകാരമാണു വേദാന്തമെങ്കിൽ അതിന്റെ ജന്മഭൂമിയായ ഇന്ത്യ അധഃകൃതമായിരിക്കുന്നതെന്തുകൊണ്ട്? എന്നു രാമനോടു പലരും ചോദിക്കുന്നു. ഇന്ത്യയുടെ നാശത്തിന് കാരണം ജനങ്ങൾ വേദാന്തത്തെ അനുസരിക്കാത്തതുതന്നെ. ഇന്ത്യാക്കാരേക്കാൾ വേദാന്തനുസരണം ജീവിക്കുന്നവർ അമേരിക്കാക്കാരാകുന്നു. അതാണ് അവൎക്കു ഐശ്വൎയ്യമുള്ളതു. ഇന്ത്യയുടെ അധഃപതനത്തിനുകാരണം വേദാന്തമാണെന്നു പറയുവാൻ ആൎക്കും അവകാശമില്ല: ഒരു കഥമൂലം രാമൻ അതു വ്യക്തമാക്കാം. ഇന്ത്യയിൽ ഒരു ഗ്രാമത്തിൽ ഒരു ബാലൻ ഒരു പണ്ഡിതനായിത്തീൎന്നു. അദ്ദേഹം സൎവ്വകലാശാലയിൽ പഠിക്കുകയും അപ്പോൾ യൂറോപ്യൻ സമ്പ്രദായങ്ങൾ സ്വീകരിക്കുകയും ചെയ്തു. ഇന്ത്യയിലെ ജനങ്ങൾ സ്വതവേ യാഥാസ്ഥിതികന്മാരാണ്. യൂറോപ്യൻസമ്പ്രദായങ്ങളും ആചാരങ്ങളും അവിടെ കടന്നുകൂടിയതു ഈയിടയാണ്. ഇംഗ്ലീഷ്സൎവ്വകലാശാലകളിൽ പഠിച്ചിട്ടുള്ളപലരും ഇംഗ്ലീഷുകാരുടെ വേഷംധരിക്കുകയൊ ഭാഷ സംസാരിക്കുകയൊ ചെയ്യാത്തതായി രാമനറിയാം. തങ്ങളുടെ മുമ്പിൽ അത്തരം അധികപ്രസംഗം കാണിക്കുവാൻ മാതാപിതാക്കന്മാർ അനുവദിക്കുകയില്ല. ഈ വിദ്യാൎത്ഥി ഒരു നാഴികമണിവാങ്ങി അവധിക്കാലത്തു് അയാളുടെ അമ്മൂമ്മയുടെവീട്ടിൽ കൊണ്ടുചെന്നു. ഈ യന്ത്രം വീട്ടിൽകയററുന്നതിന് അമ്മൂമ്മയ്ക്കു ഇഷ്ടമില്ലായിരുന്നു. അയാൾ ഇംഗ്ലീഷ് വസ്ത്രങ്ങൾ ഒന്നും കൊണ്ടുവന്നിരുന്നില്ല. എങ്കിലും നാഴികമണികൂടാതെ അയാൾക്ക് വിഷമമായിരുന്നു. വീട്ടിലുള്ളവരെല്ലാം ഈ നാഴികമണി കൊണ്ടുവന്നതിനെതിരായിരുന്നു. "ഇതെടുത്തു് ദൂരെക്കളയണം. ഇതു് വീട്ടിലിരുന്നാൽ വല്ല ആപത്തുമുണ്ടാകും." എന്നു് അമ്മൂമ്മ പറഞ്ഞുകൊണ്ടിരുന്നു. ആ വിദ്യാൎത്ഥി മണിയുടെ കാൎയ്യമെല്ലാം പറഞ്ഞിട്ടും മുത്തശ്ശിക്ക് തൃപ്തിയായില്ല. ആയിടക്ക് വീട്ടിൽ കള്ളന്മാർ കയറി പണവും ആഭരണങ്ങളും മോഷ്ടിക്കുകയുണ്ടായി. ഇതുമായപ്പോൾ മുത്തശ്ശിക്ക് വേറെ തെളിവ് വേണ്ടിവന്നില്ല. "ഞാൻ പറഞ്ഞില്ലെ ഈയന്ത്രം അപകടമുണ്ടാക്കുമെന്ന്. കള്ളന്മാർവന്നു പണവും ആഭരണവും മോഷ്ടിച്ചു. അവർ

ഉതെടുക്കാത്തത്. ഇതു കൊണ്ടുപോയാൽ അപകടമുണ്ടാകുമെന്നു കരുതിയാണ്. ഇത് ഇവിടെ വെക്കരുത്" എന്നു മുത്തശ്ശി ശഠിച്ചു. വിദ്യാർത്ഥി ഇതൊന്നും വകവയ്ക്കാതെ അയാളുടെ മുറിയിൽ നാഴികമണി വെച്ചിരുന്നു. കുറച്ചുനാൾ കഴിഞ്ഞപ്പോൾ കുട്ടിയുടെ പിതാവു മരിച്ചു. അപ്പോഴും മുത്തശ്ശി പൌത്രനെ ശാസിക്കുകയും നാഴികമണി എടുത്തുകളയുവാൻ നിർബ്ബന്ധിക്കുകയും ചെയ്തു. അല്പനാൾ കഴിഞ്ഞപ്പോൾ കുട്ടിയുടെ മാതാവു മരിച്ചു. മുത്തശ്ശിക്കു നാഴികമണിയോടുള്ള വിരോധം ഇത്രയെന്നു പറയാനില്ല. യന്ത്രങ്ങളൊന്നും കണ്ടിട്ടില്ലാത്ത മുത്തശ്ശിയുടെ വിചാരം മണിക്കകത്തു ഒരു പിശാചോ ജന്തുവോ ഉണ്ടെന്നും അതാണ് അനങ്ങുന്നതെന്നും ആയിരുന്നു. അവർ ഈ നാഴികമണിയെടുത്തു മുറിയിൽ കൊണ്ടുപോയി കല്ലുകൊണ്ട് ഇടിച്ചുപൊട്ടിച്ചു. നിങ്ങൾ ഈ അമ്മൂമ്മയുടെ പ്രവൃത്തിയെ ആക്ഷേപിച്ചേക്കാം. എന്നാൽ മററുപല കാര്യങ്ങളിൽ നിങ്ങൾ മുത്തശ്ശിയുടെ കൂട്ടത്തിലായാണ്.

ജനങ്ങൾ അതുമിതുംചേർത്തു ഒന്നു മറെറാന്നിന്റെ കാരണമാണെന്നു പറയുന്നു. യൂറോപ്യന്മാർ മിഥ്യാബോധംമൂലം ഇന്ത്യയുടെ അധഃപതനത്തിനു കാരണം വേദാന്തമാണെന്നുപറയുന്നു. അവർ മററു സംഗതികളെ സംബന്ധിച്ചും ഇങ്ങനെയാണു വാദങ്ങൾ പുറപ്പെടുവിക്കുന്നതും തീരുമാനങ്ങൾ ചെയ്യുന്നതും.

യൂറോപ്പിന്റെയും അമേരിക്കയുടെയും ഉയർച്ചയ്ക്കു കാരണം ക്രിസ്തുവിന്റെ മാഹാത്മ്യമല്ല. അറിയാതെ വേദാന്തത്തെ പ്രായോഗികമായി ഫലിപ്പിച്ചതാണു കാരണം. പ്രയോഗത്തിൽ വേദാന്തമില്ലാത്തതാണ് ഇന്ത്യയുടെ നാശകാരണം.

ഇവിടെ ലോകോപകാരത്തിനു മാതാവു ചെയ്യുന്ന വേലകളെപ്പററി ഞാൻ കുറഞ്ഞൊന്നു പറഞ്ഞുകൊള്ളട്ടെ. ലോകത്തിലുള്ള വീരന്മാരെല്ലാം വലിയ മുത്തശ്ശിയുടെ മക്കളാണ്. അമ്മമാർക്കേ ലോകത്തെ ഉയർത്താൻ കഴികയുള്ളു. രാജ്യത്തെ ഉയർത്തുകയും താഴ്ത്തുകയും ചെയ്യുന്നതു തള്ളമാരാണ്. മാഹാത്മ്യമുള്ള തള്ളമാരുടെ മക്കളാണു വലിയ യുദ്ധവീരന്മാർ. ഈ പരമാർത്ഥങ്ങൾ ചെറുപ്പത്തിലെ കുട്ടിയെ പഠിപ്പിച്ചാൽ, ആത്മസാക്ഷാൽക്കാരം ചെറുപ്പത്തിലെ ശിശുവിനുണ്ടാക്കിയാൽ അതു ഒരു കൃഷ്ണനോ ക്രിസ്തുവോ ആകും.

തള്ളമാർക്കു കുട്ടികളുടെ സ്വഭാവത്തെ നന്നാക്കുകയോ ചീത്തയാക്കുകയോ ചെയ്യാം. ഇതാണു തള്ളയുടെ തൊഴിൽ. യുദ്ധക്കളത്തിലേക്കു തിരിച്ച പുത്രനോട് സ്പാർട്ടായിലെ മാതാവു പറഞ്ഞതു "ഇനി വാളുംകൊണ്ടോ വാളിന്റെ പുറത്തോ തിരിച്ചുവരിക. അല്ലാതെ

വരണ്ടതെ. എന്റെ അടുത്തു മരിച്ചോ ജീവനോടെയോ വരിക. തോററു വരരുതു്" എന്നായിരുന്നു.

തന്റെ ഭർത്താവു്, യുദ്ധത്തിൽ തോററു വന്നപ്പോൾ കോട്ടയുടെ വാതലടച്ച ഒരു രാജ്ഞി ഇന്ത്യയിലുണ്ടായിരുന്നു. "നിങ്ങൾ എന്റെ ഭർത്താവല്ല, നിങ്ങൾ പരാജിതനായി, നിങ്ങളെ ഞാനറിയുകയില്ല. തിരിച്ചുപൊയ്ക്കൊൾക" എന്നു രാജ്ഞി പറഞ്ഞയച്ചു.

ഒരു ഇന്ത്യൻരാജ്ഞി അവരുടെ കുട്ടികളെയെല്ലാം പൂർണ്ണതയുള്ളവരാക്കമെന്നു സത്യം ചെയ്തു. അവർക്ക് പുനർജ്ജന്മം ഉണ്ടാകാതിരിക്കണമെന്നും അവർ തീർച്ചപ്പെടുത്തി. സാക്ഷാൽക്കാരമുള്ള മനുഷ്യൻ സ്വാതന്ത്ര്യനും പുനർജ്ജന്മമില്ലാത്തവനുമാണു്. അവരുടെ രാജ്യത്തിൽ ഈശ്വരസാക്ഷാൽക്കാരമുള്ളവരല്ലാതെ ആരും ഉണ്ടായിരിക്കരുതെന്നും തീർച്ചപ്പെടുത്തി. ഈ മാതാവിന്റെ ആഗ്രഹങ്ങൾ സാധിച്ചു. അവരുടെ മക്കൾ കൃഷ്ണന്മാരും ബുദ്ധന്മാരും ത്യാഗികളും മുനികളുമായിരുന്നു. അവർ രാജ്യമെല്ലാം ഭരിച്ചു. അവരുടെ പ്രജകൾ സ്വതന്ത്രരായിരുന്നു. ഒരു സ്ത്രീയുടെ വേലയാണിതു്. അവർ കുട്ടികളെ ഉറക്കുമ്പോഴും കുട്ടികൾക്ക പാൽ കൊടുക്കുമ്പോഴും ഈശ്വരജ്ഞാനത്തെക്കുറിച്ചു പാടി വേദാന്തക്ഷീരം കുട്ടികൾക്ക കൊടുത്തു.

അവരുടെ ഏഴു മക്കൾക്കുമുള്ള താരാട്ടുതന്നെ വേദാന്തമയമായിരുന്നു. അവർ പ്രായമായപ്പോൾ ഈശ്വരത്വം നിറഞ്ഞവരായി വെളിയിലേക്കുപോയി. അവരിൽനിന്നും വേദാന്തം പ്രചരിച്ചു. എട്ടാമത്തെ പുത്രൻ സ്വതന്ത്രനാകണമെന്നു പിതാവു് വിചാരിക്കാഞ്ഞതുകൊണ്ടു് അയാളെ ഈ താരാട്ടു ചൊല്ലിയുറക്കിയില്ല. എങ്കിലും ഈ കുട്ടിക്കും അസുഖവും വേദനയുമുണ്ടാകരുതെന്നു തള്ള വിചാരിച്ചു. തള്ള മരിക്കാറായപ്പോൾ കുട്ടിയെ വളർത്തമ്മയെ ഏല്പിച്ചു് ഈ താരാട്ടെഴുതിയ രക്ഷ അവന്റെ ദേഹത്തു കെട്ടിയിരുന്നു. അത്യാവശ്യം വരുമ്പോഴല്ലാതെ രക്ഷ തുറന്നുനോക്കരുതെന്നു പുത്രനെ ചട്ടംകെട്ടുകയും ചെയ്തു. തന്തയും തള്ളയും മരിച്ചശേഷം ഈ ബാലൻ രാജാവായി അനേകകാലം രാജ്യം ഭരിച്ചു.

ഒടുക്കം മൂത്ത ജ്യേഷ്ഠന്മാർ തപസ്ഥാനങ്ങളിൽനിന്നു് അവരാണു രാജ്യത്തിനവകാശികളെന്നും ഉടൻതന്നെ സിംഹാസനം ഒഴിയണമെന്നും അലക്ക് എന്നുപേരായ ഈ രാജാവിനോടു പറഞ്ഞു. ജ്യേഷ്ഠന്മാരുടെ അവകാശവാദം കേട്ടപ്പോൾ അലക്ക് പരിഭ്രാന്തനും ഭയവിഹ്വലനുമായി. അദ്ദേഹത്തിന്റെ പദവിയും മഹിമയും ത്യജിക്കുവാൻ വളരെ വൈഷമ്യമുണ്ടായിരുന്നു. അന്നു രാത്രിയിൽ തന്റെ കൈയിൽ രക്ഷ കെട്ടിയിരുന്നതു കണ്ടപ്പോൾ അമ്മയുടെ അന്ത്യവചനം ഓർമ്മയിൽവന്നു. ഉടൻതന്നെ അദ്ദേഹം അതു പൊട്ടിച്ചു വായിച്ചു.

“നീ പരിശുദ്ധൻ, നീ നിത്യൻ, നീ ജ്ഞാനമാകുന്നു, സർവ്വശക്തിയു
മാകുന്നു, ലോകനിയന്താവാകുന്നു, ആനന്ദമാകുന്നു, സർവ്വവരപ്രദനാകു
ന്നു. നീ ശരീരമാണെന്നു വിചാരിക്കരുത്. സംസാരികവ്യവഹാര
ങ്ങളെ ആശ്രയിക്കരുത്. അതിനുമീതേ നിൽക്കുക. ആത്മാവിൽ
വിശ്വസിക്കുക. സ്നേഹിതനും ശത്രുവും നീതന്നെയാണ്” എന്ന്
എഴുതിയിരുന്നു. അദ്ദേഹം അതു വീണ്ടും വീണ്ടും വായിച്ചു. അദ്ദേ
ഹത്തിന്റെ ഭയമെല്ലാം അസ്തമിച്ചു. അദ്ദേഹം ആനന്ദക്കടലിൽ മു
ഴുകി അതു വീണ്ടുംവീണ്ടും പാടി. പാട്ടിന്റെ ഗുണംകൊണ്ടും തള്ള
യുടെ ഉപദേശംകൊണ്ടും അദ്ദേഹം ആ ആത്മാവിനെ അറിഞ്ഞു.
ഭയവും ഉൽക്കണ്ഠയും വ്യസനവും പ്രതീക്ഷകളും നിസ്സാരമായ ആഗ്ര
ഹങ്ങളും അദ്ദേഹത്തെ വിട്ടുപിരിഞ്ഞു. പവിത്രതയും ശക്തിയും ഉ
ള്ളിൽ തിങ്ങി വെളിയിലോട്ടു കവിഞ്ഞു. അദ്ദേഹം ഉറങ്ങാതെ വസ്ത്രം
ധരിച്ച് ജ്യേഷ്ഠന്മാർ ഇരുന്ന സ്ഥലത്തുചെന്ന് “വരിക, വരിക, എ
ന്നെ ഈ ഭാരത്തിൽനിന്നൊഴിക്കുക, തലവേദനയുണ്ടാക്കുന്ന കിരീട
മെടുത്തുകൊള്ളുക, ഞാൻ ഈ എല്ലാശരീരങ്ങളുമാണ്, ഞാനും നി
ങ്ങളും ഒന്നാണ്, യാതൊരു വ്യത്യാസവുമില്ല” എന്നു പറഞ്ഞു. അ
യാളുടെ മുഖത്തുള്ള പവിത്രതയും തേജസ്സും കണ്ട് ജ്യേഷ്ഠന്മാർ മറുവടി
പറഞ്ഞതു്, അവർ സർവ്വലോകങ്ങളുടെയും രാജാക്കന്മാരാണെന്നും
സിംഹാസനം സ്വീകരിക്കുവാൻ വന്നതല്ലെന്നും അനുജന്റെ അന്ത
രംഗത്തിലുള്ള ജന്മാവകാശത്തെ നൽകുവാൻ വന്നതാണെന്നും ആയി
രുന്നു. “സഹോദര! ഇന്ദ്രിയങ്ങളുടെ മായയിൽ പെടുന്നതു് നീയല്ല.
നീ ഈ രാജ്യത്തിന്റെമാത്രമല്ല, ഭൂമിയുടെമാത്രമല്ല, സൂര്യനക്ഷത്രലോ
കങ്ങളുടെയും സർവ്വലോകങ്ങളുടെയും നാഥനാകുന്നു. നീ ബ്രഹ്മവും അ
നന്തവും സൂര്യന്മാരുടെ സൂര്യനും പ്രകാശങ്ങളുടെ പ്രകാശവുമാണെ
ന്നു ബോധപ്പെടുക.” എന്നും അവർ ഉപദേശിച്ചു. അലക്ക് ഈ
തത്വം മനസ്സിലാക്കി, നാടകത്തിൽ താൻ രാജാവിന്റെ വേഷംകെട്ടു
ന്നതുപോലെ വളരെക്കാലം രാജ്യംഭരിച്ചു. ഈ രാജാവിനെ ഒന്നുംവ്യ
സനിപ്പിച്ചിരുന്നില്ല. അദ്ദേഹം ലോകത്തിൽവെച്ച് ഏററവും വിജ
യിയും ശക്തിമാനുമായ രാജാവായിരുന്നു. വിജയം അദ്ദേഹത്തെ
വരിച്ചു.

അനന്തമായ ആനന്ദവും അവിച്ഛിന്നമായ ശാന്തിയും നിങ്ങ
ളുടേതാണ്, നിങ്ങളാണ്. നിങ്ങളുടെ കേന്ദ്രത്തെ സാക്ഷാൽക്കരി
ച്ച്, സദാ അവിടെത്തന്നെ ജീവിക്കുക.

## അചഞ്ചലമനസ്സ്.

ഇക്കാലത്തു വേദാന്തം അനുഭവസിദ്ധമാകുമോ? എന്നൊരു

ചോദ്യമുണ്ടായിരിക്കുന്നു. ഒരു മനുഷ്യൻ ഇതും അതും ഉപേക്ഷിച്ച്, ഹിമാലയപർവ്വതത്തിൽ പോയെങ്കിലെ വേദാന്തം അനുഭവവേദ്യമാകയുള്ളുവെന്ന് ഒരാൾ പറയുകയുണ്ടായി. ഒരിക്കലും വേണ്ടാ, നിങ്ങൾ വനാന്തരങ്ങളിൽ ഗമിക്കേണ്ടാ, എന്നാണു രാമന്റെ ഉപദേശം

ഇക്കാലത്ത്, സാധാരണ പറഞ്ഞുവരുന്ന സമാധാനം സമയമില്ലെന്നാണ്. "ഞങ്ങൾക്കു സമയമില്ല. പണിത്തിരക്കുകൊണ്ട് സമയം മുഴുവൻ പോകുന്നു. ബന്ധുക്കളും സ്നേഹിതന്മാരും സമയം അപഹരിക്കുന്നു" എന്നാണു സാധാരണ ആളുകൾ പറയുന്നത്. "അല്ലയോ ഈശ്വരാ! എന്നെ ശത്രുക്കളിൽ നിന്നും രക്ഷിക്കുക" എന്നൊരു പ്രാർത്ഥനയുണ്ട്. ഇക്കാലത്തെ പ്രാർത്ഥന 'ദൈവമേ! എന്നെ സ്നേഹിതന്മാരിൽ നിന്നും രക്ഷിക്കുക" എന്നായിരിക്കണം. സ്നേഹിതന്മാർ നമ്മുടെ സമയത്തിൽ ഒരു വലിയഭാഗം അപഹരിക്കുന്നു. വ്യസനം, ഉപദ്രവം, ഉൽക്കണ്ഠ, മുഷിവ് ഇവ ഒരു വലിയഭാഗം സമയത്തെ അപഹരിക്കുന്നു. നമ്മുടെ കുട്ടികളേയും ഭാര്യയേയും ശുശ്രൂഷിക്കുവാൻ സമയം വേണം. നമുക്ക് ആളുകളെ സന്ദർശിക്കുവാനും പ്രതിസന്ദർശനം സ്വീകരിക്കുവാനുമുണ്ട്. നമുക്കു ഗ്രന്ഥങ്ങൾ വായിക്കണം. ഇങ്ങിനെയിരിക്കെ, ആത്മീയാഭിവൃദ്ധിക്കു സമയമെവിടെ? കർത്തവ്യകർമ്മങ്ങൾ നമ്മുടെ സമയമെല്ലാമെടുക്കുന്നു. നേരേ ഉണ്ണുകഴിക്കുവാൻ പോലും സമയംകിട്ടുന്നില്ല. കർത്തവ്യകർമ്മങ്ങളുടെനാമത്തിൽ നിങ്ങളുടെ ജീവിതം മുഴുവൻ പാഴാകുന്നു. ഈ കർമ്മങ്ങൾ എവിടെനിന്നു വന്നു? ഈ കർമ്മങ്ങൾ നിങ്ങളെ ഭരമേൽപ്പിച്ചതാരാണ്? നിങ്ങൾ തന്നത്താൻ. നിങ്ങൾ തന്നെയാണു കർത്തവ്യകർമ്മങ്ങളുണ്ടാക്കുന്നത്. ഈ കർമ്മങ്ങൾ നിങ്ങളുടെ ഒരു ക്രൂരനായ യജമാനൻ ആയിരിക്കരുത്. ആഫീസിൽ പോകുന്നത്, നിങ്ങളുടെ ഡ്യൂട്ടിയാണ്. എന്നാൽ ഈ ആഫീസിൽ പോകുവാൻ ആര് നിങ്ങളെ പ്രേരിപ്പിച്ചു. നിങ്ങൾ സ്വമനസ്സാലെ ആഫീസിൽ പോകുന്നു. കർമ്മങ്ങളുടെ സ്വഭാവത്തെ പരിഗണിച്ചാൽ നിങ്ങൾതന്നെ നിങ്ങളുടെ യജമാനനാണെന്നും നിങ്ങളെ അടിമപ്പെടുത്തുന്ന ഈ കർമ്മങ്ങൾ നിങ്ങളുടെ സൃഷ്ടിയാണെന്നും തെളിയുന്നു. നിങ്ങൾക്ക് ഈ വിചാരമുണ്ടെങ്കിൽ നിങ്ങളെ ബന്ധിക്കുന്നതായി ലോകത്തിൽ ഒന്നും തന്നെയില്ല. എല്ലാം നിങ്ങളിൽ നിന്നു തന്നെ ഉണ്ടാകുന്നു. നിങ്ങൾക്ക് ആനന്ദവാനായിരിക്കാം. നിങ്ങൾക്കു നിങ്ങളുടെ നിലയെ സുഖകരമാക്കാം.

ഒരിക്കൽ ഒരാൾ ഡാക്ടർജാൺസന്റെ അടുത്തുചെന്ന് ഇപ്രകാരംപറഞ്ഞു. 'ഡാക്ടർ എനിക്കുമോശം പിണഞ്ഞു; ഒരുജോലി ചെയ്യുന്നതിനും ഞാൻ ശക്തനല്ല. എനിക്കു ഒന്നുംചെയ്യുവാൻവയ്യാ. ഒരുമനുഷ്യനു ലോകത്തിൽ എന്തുചെയ്യാം?, അയാൾക്ക് എ

ന്നു സംഭവിച്ചുവെന്നു ഡാക്ടർചോദിച്ചു. അയാളുടെപരാതിക്കുള്ള കാരണംചോദിച്ചപ്പോൾ അയാൾ ഇങ്ങിനെവാദിച്ചു.

മനുഷ്യൻ കഷ്ടിച്ചു ൭൦ കൊല്ലം അങ്ങേഅററം ജീവിക്കുന്നു. അനന്തമായയുഗത്തെ അപേക്ഷിച്ചു എഴുപതുകൊല്ലമെന്താണ്? ഈ ആയുസ്സിൽ പകുതിയും ഉറക്കമായിപ്പോകുന്നു. നാം എന്നും ഉറങ്ങുന്നു. നമ്മുടെ ശൈശവകാലം ഒരുദീർഘനിദ്രയാണ്. നമ്മുടെ വാർദ്ധക്യകാലത്തു ക്ഷീണവും നിസ്സഹായതയും കൊണ്ടു ഒന്നും ചെയ്യുവാൻ വയ്യാ. നമ്മുടെ യൌവ്വനത്തിൽ ദുർവ്വികാരങ്ങളും പ്രലോഭനങ്ങളുംകൊണ്ടു സമയംപോകുന്നു. ബാക്കിയുള്ളസമയം നാം കളിച്ചുനടക്കുകയാണ്. കളികഴിഞ്ഞുള്ളസമയം ഭക്ഷണത്തിനും ദന്തശോധനയ്ക്കും മലമൂത്ര വിസർജ്ജനങ്ങൾക്കും മററുംചിലവാകുന്നു. ബാക്കി കോപം, അസൂയ, ഉൽക്കണ്ഠ, മുറിവു്, ഉപദ്രവങ്ങൾ ഇവയ്ക്കായിപ്പോകുന്നു. ഇവ എല്ലാവർക്കും സ്വാഭാവികമാണ്. ബാക്കി, സ്വല്പം സമയമുള്ളതു കുഞ്ഞുങ്ങളെ ശുശ്രൂഷിക്കുവാനും സ്നേഹിതന്മാരേയും ബന്ധുക്കളേയും സൽക്കരിക്കുവാനും ചിലവാകുന്നു. ഒരുമനുഷ്യനുലോകത്തിൽ എന്തുചെയ്യുവാൻ കഴിയും? നാം മരിക്കുന്നവർക്കുവേണ്ടികരയണം. ജനിക്കുന്നവർക്കുവേണ്ടി ആഹ്ലാദിക്കണം. നമ്മുടെ സമയമെല്ലാം ഈ വിധത്തിൽ കളയണം. ഒരുമനുഷ്യനു കാര്യമായും പരമാർത്ഥമായും എന്തുചെയ്യാം? ഈശ്വരതത്വത്തെ സാക്ഷാൽക്കരിക്കുവാൻ സമയമെവിടെ? നമുക്കുസമയമില്ല. പള്ളികളും പാതിരിമാരും നശിച്ചെങ്കിൽ മതി. ഈ ലോകത്തിലുള്ളവർക്കു മതകാര്യമന്വേഷിക്കുവാനും ദൈവത്തെ കാണുവാനും സമയമില്ലെന്നു അവരോടുപറയണം. ഇതുതന്നെ അധികമാണ്.

ഈ വാക്കുകൾകേട്ടു ഡാക്ടർ ജാൺസൻ ചിരിച്ചില്ല, അയാളെ ആക്ഷേപിച്ചില്ല. അദ്ദേഹം കരയുകയും അയാളോടു സഹാനുകമ്പ പ്രകടിപ്പിക്കുകയുംചെയ്തു. അദ്ദേഹത്തിന്റെ മറുപടിഇപ്രകാരമായിരുന്നു "ദൈവകാര്യങ്ങൾക്കു സമയമില്ലെങ്കിൽ മനുഷ്യർ ആത്മഹത്യചെയ്യണം. സഹോദരാ! നിങ്ങൾപറഞ്ഞപരാതിയേക്കാൾ ഒരു വലിയപരാതി എനിക്കുപറയാനുണ്ടു". അതെന്തെന്നു ചോദിച്ചപ്പോൾ ഡാക്ടർ ഇപ്രകാരംപ്രസ്താവിച്ചു. ഡാക്ടർ ഒരു കള്ളക്കരച്ചിൽ കരഞ്ഞിട്ടാണ്പറഞ്ഞതു്. "നോക്കു! എനിക്കു ഒരു ശകലംഭൂമിയില്ല, എനിക്കാവശ്യമുള്ള ധാന്യങ്ങൾവളരുവാൻ സ്ഥലമില്ല. ഞാൻ മോശപ്പെട്ടു" അതെന്തെന്നു മററയാൾചോദിച്ചു. "നിങ്ങൾ ധാരാളം ഭക്ഷിക്കുമെന്നു ഞാൻ സമ്മതിക്കാം. പത്തുമനുഷ്യർ തിന്നുന്നതു നിങ്ങൾതിന്നും. എന്നാലും നിങ്ങളുടെവയറു നിറയ്ക്കുവാനുള്ള ആഹാരസാധനങ്ങൾ വളരുവാൻ സ്ഥലമുണ്ടു്. പിന്നിനെന്താണ് പറ

തി" ഡാക്ടർ ജാൺസൻ പറയുന്നു "നോക്കുക. ഈ നിങ്ങളുടെ ഭൂമി യെന്താണ്? ഇതുതന്നെ സാരമില്ല. നക്ഷത്രശാസ്ത്രപ്രകാരം ഈ ഭൂമി ഒരു ചെറിയ പൊട്ടുമാത്രമാകുന്നു. നാം സൂര്യനക്ഷത്രങ്ങളുടെ ദൂരം കണക്കാക്കുമ്പോൾ ഭൂമിയെ പൂജ്യമായി കണക്കാക്കുന്നു. ആ പൂജ്യത്തിൽ നാലിൽ മൂന്നുഭാഗം വെള്ളമാണ്. ബാക്കിയെന്തുണ്ട്. അതിൽ തന്നെ ഊഷരങ്ങളായ മണലാരണ്യങ്ങളും പാറകളും മേടുകളും മലകളും തടാകങ്ങളും നദികളും ഉണ്ട്. ലണ്ടനെപ്പോലെ കെട്ടിടങ്ങൾ നിറഞ്ഞ പട്ടണങ്ങൾ, റെയിൽറോഡുകൾ, തെരുവുകൾ ഇവ അധികം സ്ഥലം അപഹരിക്കുന്നു. മിച്ചമെന്തുണ്ട്. ബാക്കിയുള്ളതിൽ മനുഷ്യന്റെ ആവശ്യത്തിനുണ്ടെന്നിരിക്കട്ടെ. എന്നാൽ തന്നെ എത്ര മനുഷ്യരുണ്ട്. അവർ കിട്ടുന്നതു അപഹരിക്കുവാൻ ശ്രമിക്കുന്നില്ലേ? അനവധി കിളികൾ, ഉറുമ്പുകൾ, കുതിരകൾ, ആനകൾ ഇവയെല്ലാം ബാക്കി സ്ഥലത്തുനിന്നും ആഹാരസാധനം ലഭിക്കണം. ഒടുവിൽ മനുഷ്യനു വളരെ കുറച്ചുമാത്രം കിട്ടും. ലോകത്തിൽ എത്ര മനുഷ്യരുണ്ട്? ലണ്ടനിൽതന്നെ ലക്ഷോപിലക്ഷം ജനങ്ങളുണ്ട്. ഇവരെല്ലാം ഈ പൂജ്യത്തിന്റെ ബാക്കിഭാഗത്തെ ആശ്രയിക്കുന്നു. ഇങ്ങനെയാകുമ്പോൾ എനിക്കു തൃപ്തിയാകുവോളം ഭക്ഷണം കിട്ടുന്നതു് എങ്ങനെയാണ്? എന്റെ വാദം നോക്കിയാൽ എനിക്കു മതിയാകുന്നിടത്തോളം ഭക്ഷണസാധനമുണ്ടാകുവാൻ ഭൂമിയില്ലാഞ്ഞിട്ടു ഞാൻ നിരാശനായി മരിക്കണം". മറ്റെയാൾ ഇതുകേട്ടു "ഡാക്ടരെ നിങ്ങളുടെ വാദം ശരിയല്ല, യുക്തി ശരിതന്നെ. എന്നാൽ ഈ ഭൂമിക്കു നിങ്ങളെ സംരക്ഷിക്കുവാൻ കഴിയും". ഇതിനു ഡാക്ടർ മറുവടിപറഞ്ഞതു് ഇപ്രകാരമായിരുന്നു "എന്റെ വാദം യുക്തിവിഹീനമാണെങ്കിൽ, ആത്മീയഭക്ഷണത്തിനു നിങ്ങൾക്കു സമയമില്ലെന്നുള്ള വാദവും യുക്തിവിഹീനമാണ്. എനിക്ക് ആഹാരം തരുവാൻ ഭൂമിക്കു സ്ഥലമുണ്ടെങ്കിൽ നിങ്ങളുടെ കാര്യത്തിനും സമയം മതിയാകും. അതു നിങ്ങൾക്ക് ആത്മീയഭക്ഷണവും തരും." ഇന്നത്തെ പരിഷ്കാരത്തിൽ ആത്മീയഭക്ഷണത്തിന് സമയമില്ലെന്നു പറയുന്നവരോട് രാമനു പറയാനുള്ള സമാധാനവും ഇതാകുന്നു. അനേകകൊല്ലങ്ങൾക്കു മുമ്പു ഡാക്ടർ ജാൺസൻ ഉത്തരംപറഞ്ഞതുപോലെ രാമനും പറയുന്നു. നിങ്ങൾ സമയത്തെ നേരെ ഉപയോഗിച്ചാൽ ആത്മീയാഭിവൃദ്ധിക്കു സമയം ധാരാളമുണ്ട്.

ഒരിക്കൽ രാമൻ കുതിരപ്പുറത്തുകയറി ഒരു ദൂരവഴിക്കുപോയി. അയാൾ പോകുന്നവഴിക്കു കിണററിൽനിന്നും വെള്ളം കോരുന്നതിനുള്ള ഒരു യന്ത്രം കണ്ടു. ഇന്ത്യയിൽ ഒരു വണ്ടിയിട്ടാണ് വെള്ളം കോരുന്നതു്. തൽസമയം ഒരു ശബ്ദമുണ്ടാകുന്നു. അയാൾ ഈ വണ്ടി വഴി വെള്ളം കോരുന്ന ഒരു കിണററിനടുത്തു, കുതിരയ്ക്കു വെള്ളം കൊ

ട്ടുകൊടുക്കുവാൻചെന്നു. ഈ വണ്ടിയുടെ ശബ്ദംകേട്ടു പരിചയമില്ലാത്ത കുതിര പേടിച്ചു വെള്ളംകുടിച്ചില്ല. കുതിരക്കാരൻ വണ്ടിയുടെ ശബ്ദം നിറുത്തുവാൻ കൃഷിക്കാരനോടുപറഞ്ഞു. അവർ ചക്രം കറക്കാതിരുന്നപ്പോൾ ശബ്ദം നിന്നു. അപ്പോൾ വെള്ളം കോരുന്നതും നിന്നു. കുതിരയ്ക്കു കുടിക്കുവാൻ വെള്ളമില്ലാതായി. കുതിര തൊട്ടിയുടെ അടുത്തുചെന്നു നോക്കിയപ്പോൾ വെള്ളമില്ല. കുതിരക്കാരൻ കൃഷിക്കാരനോടിപ്രകാരംപറഞ്ഞു. "ഞാൻ ശബ്ദംനിറുത്താനല്ലാതെ വെള്ളം കോരരുതെന്നു പറഞ്ഞില്ല നിങ്ങൾ ഈ കുതിരയ്ക്കു വെള്ളംകൊടുക്കുവാൻ അന്യനെ സഹായിക്കുകയില്ലേ?" ഇതുകേട്ടു കൃഷിക്കാർ "സർ, നിങ്ങളെ സഹായിക്കണമെന്നും കുതിരയ്ക്കു വെള്ളം കൊടുക്കണമെന്നുമാണു ഞങ്ങളുടെ മോഹം എന്നാൽ നിങ്ങളുടെ അപേക്ഷ സാധിക്കുവാൻ പ്രയാസമാണ്. നിങ്ങളുടെ കുതിരയ്ക്കു വെള്ളം കൊടുക്കണമെങ്കിൽ ശബ്ദമുള്ളപ്പോൾ കുടിക്കുവാൻ അതിനെ ശീലിപ്പിക്കണം. ഞങ്ങൾ ശബ്ദം നിറുത്തിയാൽ വെള്ളംവരികയില്ല. ശബ്ദത്തിന്റെകൂടെ വെള്ളവും വരുന്നു" എന്നു മറുപടി പറഞ്ഞു. അതുപോലെ, രാമൻ പറയുന്നതു നിങ്ങൾ എല്ലാശബ്ദങ്ങൾക്കിടയിലും എല്ലാ ഉപദ്രവങ്ങൾക്കിടയിലും വേദാന്തത്തെ സാക്ഷാൽക്കരിക്കണമെന്നാണ്. ഈ ലോകത്തു ശബ്ദമോ ഉപദ്രവമോ വെളിയിൽനിന്നു വരാത്തസമയം കിട്ടുകയില്ല. നിങ്ങൾ ഹിമാലയത്തിന്റെ കൊടുമുടിയിൽ താമസിച്ചാലും ഉപദ്രവങ്ങൾ ചുററിനുംകൂടും. നിങ്ങൾ കാട്ടാളന്മാരെ താമസിപ്പിച്ചാലും ഉപദ്രവങ്ങൾ ധാരാളമുണ്ടാകും. നിങ്ങൾക്കു വേദാന്തം വേണമെങ്കിൽ കിണററുവണ്ടിയുടെ ശബ്ദത്തിനിടയിൽ സാക്ഷാൽക്കരിക്കുക. പ്രതികൂലമായ ശക്തികൾക്കും പരിതഃസ്ഥിതികൾക്കുമിടയിലാണു മഹാന്മാർ ഉണ്ടായിട്ടുള്ളത്. പരിതഃസ്ഥിതികൾ വിഷമപൂർണ്ണവും ബലവത്തരവും ആകുന്തോറും മനുഷ്യർ കൂടുതൽ ശക്തിമാന്മാരായി അവയെ ജയിക്കുന്നു. അതുകൊണ്ടു ബാഹ്യമായ ഉപദ്രവങ്ങൾക്കും ഉൽക്കണ്ഠകൾക്കും സ്വാഗതമരുളുക. ഈ പരിതഃസ്ഥിതികൾക്കിടയിലും വേദാന്തത്തെ അനുഭവസിദ്ധമാക്കുക. നിങ്ങൾ വേദാന്തികളാകുമ്പോൾ സ്ഥിതിഗതികളും പരിസരങ്ങളും നിങ്ങൾക്കു കീഴടങ്ങും. നിങ്ങൾ അവയുടെ യജമാനനാകും. സമുദായമാണോ നമ്മെ അധഃപതിപ്പിക്കുന്നതു? ലോകമാണോ നമ്മെ താഴ്ത്തിവെക്കുന്നത്? നിങ്ങൾ ഈ ലോകത്തിൽ ജീവിക്കുന്നില്ല. ഓരോരുത്തനും അവനവന്റെ സ്വന്തസൃഷ്ടിയായ ഒരു ചെറുലോകത്തിൽ നിവസിക്കുന്നു. ഈ ലോകത്തിൽ ജീവിക്കുന്നവർ എത്രപേരുണ്ട്? ഈ വിപുലമായ ലോകത്തിൽ കുറച്ചുപേർമാത്രം പാർക്കുന്നു. നിങ്ങളെല്ലാം, നിങ്ങൾ സൃഷ്ടിച്ച കുടുസ്സായ ലോകത്തിൽ താമസിക്കുന്നു. നിങ്ങളുടെ ചെറിയ ആത്മാക്കളുടെ ചുററിനും നിങ്ങൾ ചെറിയലോകങ്ങളുമുണ്ടാക്കിയിട്ടുണ്ട്. തങ്ങളുടെ വീട്ടുകാര്യത്തിനപ്പുറമൊ

ന്നമറിയാത്ത കൂട്ടരുണ്ടു്. തങ്ങളുടെ ജാതിക്കാൎയ്യത്തിനപ്പുറം ഒരു വിവരവുമില്ലാത്ത ജനങ്ങളുണ്ടു്. ഭാൎയ്യ, ഭൎത്താ, സന്താനങ്ങൾ ഇവൎക്കപ്പുറം ലോകമില്ലെന്നു വിശ്വസിക്കുന്നവരുണ്ടു്. ഈ ചെറിയ ലോകങ്ങളെവിട്ടു വിസ്തൃതമായ ലോകത്തിൽ പാൎക്കുക. വിസ്താരമേറിയ ലോകമല്ല, നിങ്ങളെ താഴ്ത്തുന്നതു. നിങ്ങളുടെ സ്വന്തസൃഷ്ടിയായ ചെറിയ ലോകം നിങ്ങളെ അധഃപതിപ്പിക്കുന്നു. നിങ്ങൾക്കു ഈ ചെറിയ ലോകത്തിനപ്പുറം കടക്കാമെങ്കിൽ ലോകമെല്ലാം നിങ്ങൾക്കു കീഴടങ്ങും.

യഥാൎത്ഥമായിട്ടുള്ള കൎമ്മം എന്താണെന്നറിഞ്ഞാൽ നിങ്ങളുടെ സൃഷ്ടിയായ ചെറിയലോകത്തെപ്പററിയറിയാം. നിങ്ങൾക്കു എപ്പോഴും പണിത്തിരക്കുണ്ടെന്നു പറയുന്നു. തങ്ങൾക്കു സമയമേ ഇല്ലെന്നുള്ള പരാതിയല്ലാതെ രാമൻ കേൾക്കുന്നില്ല. എന്നാൽ ഇവിടെയുള്ള ജനങ്ങൾ, സദാ സമയത്തെ കൊല്ലുവാനുള്ള വഴികൾ നോക്കിയശേഷം സമയമില്ലെന്നു പരാതിപ്പെടുന്നതിൽ രാമനു മന്ദഹാസമുണ്ടാകുന്നു. അവൎക്കു എപ്പോഴും ഏതിനും സമയം ധാരാളമുണ്ടു്. നിങ്ങൾ നിങ്ങളുടെ ആഗ്രഹങ്ങളിൽ നിന്നും സമയത്തെ കടിക്കുന്നു. നിങ്ങൾ നേരം തള്ളുന്നു. എന്നിട്ടും സമയമില്ലെന്നാണു പരാതി. ഇതെങ്ങിനെ സംഭവിക്കുന്നു. കൎമ്മത്തെക്കുറിച്ചുള്ള തെററിദ്ധാരണ മൂലമാണു് ഈ പരാതി ജനിക്കുന്നതു്. യഥാൎത്ഥത്തിൽ കൎമ്മമല്ലാത്തതിനെ നിങ്ങൾ കൎമ്മമായി കരുതുന്നു. പലർ പല വിധത്തിൽ കൎമ്മത്തെ നിൎവചിച്ചിട്ടുണ്ടു്. ശാസ്ത്രജ്ഞന്മാർ ഒരു വിധത്തിലും നാം മറെറാരു വിധത്തിലും കർമ്മത്തെ നിർവചിക്കുന്നു. ഒരു പന്തു മിനുസമായ സ്ഥലത്തുരുളുകയോ നിങ്ങൾ വിശാലമായ സ്ഥലത്തു നടക്കുകയോ ചെയ്യുന്നതു് അവരുടെ ദൃഷ്ടിയിൽ കർമ്മമല്ല. നിങ്ങൾ മല കയറുമ്പോൾ ജോലിയാണു്; നേരെ നടക്കുമ്പോൾ കർമ്മമല്ല. ഇതു് ഒരു പ്രത്യേകതരത്തിലുള്ള നിൎവചനമാണു്. മനശ്ശാസ്ത്രം, കർമ്മത്തെ വേറൊരുതരത്തിൽ നിർവചിക്കുന്നു. മനശ്ശാസ്ത്രപ്രകാരം നിങ്ങളുടെ മനസ്സു് ഒരു കൎമ്മത്തിൽ പതിഞ്ഞിരിക്കുമ്പോൾ മാത്രമേ നിങ്ങൾ ജോലി ചെയ്യുന്നുള്ളു. നിങ്ങൾ ഒരു കൎമ്മം ചെയ്യുകയും നിങ്ങളുടെ മനസ്സു് അതിൽ പതിയാതിരിക്കുകയും ചെയ്യുന്ന നിങ്ങൾ ജോലിചെയ്യുന്നതില്ലെന്നു മനശ്ശാസ്ത്രം വിധിക്കുന്നു. നിങ്ങൾ ശ്വസിക്കുന്നു. എന്നാൽ അതു് മനശ്ശാസ്ത്രമനുസരിച്ചു് ഒരു കർമ്മമല്ല. നിങ്ങളുടെ ധമനികളിൽ രക്തം പായുന്നു. ഇതു് ഒരഭിപ്രായപ്രകാരം കൎമ്മമാണു്. മനശ്ശാസ്ത്രികൾ ഇതിനെ കൎമ്മമായി കരുതുന്നില്ല. ഒരു കഥമൂലം ഇതിനെ സ്പഷ്ടമായി ഉദാഹരിക്കാം.

ഒരു പെൻഷൻപററിയ പട്ടാളഉദ്യോഗസ്ഥൻ കവാത്തുമുറകൾ പതിവായി ശീലിച്ചിരുന്നതിനാൽ അവ, അയാളുടെ ശീലമായി

ത്തിന്റെ. അയാൾ ഒരു കുടം പാലും കൈയിൽ തീററിസ്സാമാനങ്ങളുമാ
യി തെരുവിൽ നടക്കുകയായിരുന്നു. വഴിയെപോയ ഒരു രസികന്
ഈ പാലും ഭക്ഷണസാധനങ്ങളും താഴെ ഇടിക്കണമെന്നു മോഹം തോ
ന്നി. അയാൾ മററിനിന്ന് 'അററൻഷൻ' അററൻഷൻ (നേരെനി
ല്ക്കുക) എന്നു വിളിച്ചുപറഞ്ഞു. പട്ടാളക്കാരോട് ഇപ്രകാരം പറ
ഞ്ഞാൽ അവർ കൈ താഴെയിട്ടു നിവർന്നുനില്ക്കണം. അററൻഷൻ
എന്നവാക്കു കേട്ടപ്പോൾ, പട്ടാളക്കാരൻ കൈ താഴെയിട്ടു നിലയാ
യി. അയാളുടെ കൈയിലുണ്ടായിരുന്ന സാമാനങ്ങൾ താഴെപ്പോയി;
ചുററുമുള്ള വഴിയാത്രക്കാരും കച്ചവടക്കാരും ചിരിച്ചുമണ്ണുകപ്പി. അ
ററൻഷൻ എന്ന വാക്കു കേട്ടപ്പോൾ കൈ താഴെയിട്ട പട്ടാളക്കാരൻ
മനശ്ശാസ്ത്രപ്രകാരം ജോലിയൊന്നും ചെയ്തില്ല: മനസ്സു പതിയാത്ത
ജോലി, ജോലിയല്ല

നിങ്ങൾ ഒര് മണിക്കൂറിൽ എന്തു ജോലി ചെയ്യുന്നുവെന്നു ഓ
മൻ ചോദിച്ചുകൊള്ളട്ടെ. നിങ്ങൾ ഭക്ഷിക്കുന്നതു ജോലിയാണോ?
അല്ല. നിങ്ങൾ മററുപല ജോലികൾ ചെയ്യുന്നതു മനശ്ശാസ്ത്രപ്രകാ
രം കർമ്മമാണോ? നിങ്ങളുടെ മനസ്സും ശ്രദ്ധയും പതിയാത്തതൊന്നും
ജോലിയല്ല. നിങ്ങൾ ചെയ്യുന്ന വേലയിൽ മനസ്സു പതിയുന്നില്ലെ
ങ്കിൽ അതു ജോലിയല്ല. അപ്പോൾ നിങ്ങളുടെ സമയത്തെ വൃഥാക
ളയുന്നു. നിങ്ങൾക്കു ആ സമയം ഉപയോഗിക്കരുതോ? ചില
ജോലികളിൽ നമ്മുടെ മനസ്സ് പകുതിയും മററുചിലതിൽ മുഴുവനും
പതിയുന്നു. പകുതി മനസ്സു പതിയുന്ന ജോലിയിൽ പകുതി ബല
മേ ചെയ്യുന്നുള്ളു. അപ്പോൾ നമ്മുടെ ശ്രദ്ധയിൽ പകുതി വേറെ
കാര്യത്തിനുപയോഗിക്കാം. ഇങ്ങിനെ നിങ്ങളുടെ ശ്രദ്ധയെ ഉപയോ
ഗിച്ച് ആയുസ്സിനെ നീട്ടാം. ഉപയോഗിക്കാത്ത ശ്രദ്ധയെ പ്രയോഗി
ച്ചാൽ ഒഴിവുസമയം നിങ്ങൾക്കു ധാരാളം ജോലിചെയ്യാം. ഇതിനു വേ
റൊ ഉദാഹരണം പറയാം.

രണ്ടു കുട്ടികൾ തെരുവിൽ കൂടി. അവർ ഇഷ്ടന്മാരായിരുന്നു.
ഒരാൾ മററാവാളോട്, പള്ളിയിൽപോയി പ്രസംഗമോ പാട്ടോ, കേ
ൾക്കാമെന്നുപറഞ്ഞു. മററവനാർക്കു കളിയിലായിരുന്നു ഇഷ്ടം. പ
ള്ളിയിൽപോയി വൃഥാ പ്രസംഗം കേട്ടു സമയം മിനക്കെടുത്തുന്നതെ
ന്തിന്? കളിതന്നെ നല്ലതു്. അവർ തമ്മിൽ യോജിച്ചില്ല. ഒ
രാൾ പള്ളിയിലും മററവൻ കളിക്കും പോയി. പള്ളിയിൽ പോയ
ബാലൻ പാതിരിയുടെ വിരസമായ പ്രസംഗം കേട്ടു പൊറുതിമു
ട്ടി അവിടെച്ചെന്നതബദ്ധമെന്നും കളിക്കാൻപോയാൽ മതിയായിരു
ന്നുവെന്നും വിചാരിച്ചു. അയാൾ കളിസ്ഥലത്തെപ്പററിയും മറേറ
ബാലൻ കൂട്ടുകാരോടുകൂടി കളിക്കുന്നതിനെപ്പററിയും വിചാരിച്ചു.
ഇങ്ങിനെ രണ്ടുമണിക്കൂർ അയാൾ പള്ളിയിൽ കഴിച്ചു. ഇതേസമയ

മെല്ലാം അയാളുടെ മനസ്സ്, കളിസ്ഥലത്തായിരുന്നു. കളിക്കാൻപോയ ബാലനു കൂട്ടുകാരെ കിട്ടിയില്ല. അയാൾ ഏകാന്തനായി. അയാൾ പള്ളിയെപ്പററി വിചാരിച്ചു. അയാൾ കളിസ്ഥലത്തിരുന്നുവെങ്കിലും മനസ്സ പള്ളിയിലായിരുന്നു. രണ്ടുമണിക്കൂറിനുശേഷം കുട്ടികൾരണ്ടു പേരും തെരുവിൽവെച്ചു കണ്ടുമുട്ടി. താൻ പള്ളിയിൽ പോകാഞ്ഞതു കഷ്ടമായി എന്നൊരാളും കളിസ്ഥലത്തുപോകാഞ്ഞതു മോശമായി യെന്നു മറെറാരാളും പറഞ്ഞു. ഇങ്ങനെയാണു മനുഷ്യസ്വഭാവം. നിങ്ങളുടെ ശരീരമുള്ളിടത്തു മനസ്സിരിക്കുന്നില്ല. ഈ പ്രസംഗം കേട്ടി രിക്കുന്നവരിൽ പലരുടേയും മനസ്സ ഈ ഫലിച്ചില്ല. മനസ്സ പറന്നു പോകുന്നു. നിങ്ങളുടെ മനസ്സ്, സന്താനങ്ങളുടേയോ സ്നേഹിതന്മാരു ടേയോ അടുത്തായിരിക്കും. മനസ്സ് ഒരു സ്ഥലത്തുനിന്നുംമറെറാരുസ്ഥ ലത്തേക്കും ഒരു വിഷയത്തിൽ നിന്നും മറെറാരുവിഷയത്തിലേക്കും പായുന്നു. മനശ്ശാസ്ത്രപ്രകാരം മനസ്സ വേലചെയ്യുമ്പോൾ നിങ്ങളും ചെയ്യുന്നു. നിങ്ങളുടെശരീരം ഒരു പ്രവൃത്തിചെയ്യുമ്പോൾ നിങ്ങൾ പ്രവൎത്തിക്കുന്നുവെന്നു പറയുവാൻ പാടില്ല. നിങ്ങൾ പള്ളിയിൽ പോയി പ്രാൎത്ഥനയും പ്രസംഗവും കേൾക്കുമ്പോൾ നിങ്ങൾ പ്രസം ഗം കേൾക്കുന്നില്ല. നിങ്ങളുടെ ശരീരം തെരുവീഥികളിൽ കൂടിന ടക്കുമ്പോൾ നിങ്ങളുടെ മനസ്സ ഈശ്വരനിൽ പതിഞ്ഞിരിക്കാം. ക്രി മിനൽ കററങ്ങൾ ആരോപിക്കപ്പെടുന്നചിലർ ഈശ്വരനിരതന്മാരാ യിരിക്കാം. അവരുടെ മനസ്സ ദൈവത്തിലാണു്. പുണ്യവാന്മാരെ ന്നു വിചാരിക്കപ്പെടുന്ന ചിലരുടെ ദുഷിച്ചമനസ്സുകളു്. അത്യന്തദുഷ്ട ന്മാർ അഭിവൃദ്ധിയെ പ്രാപിക്കുന്നതായി കാണുന്നു. അവർ ഹൃദയ ത്തിൽ ഈശ്വരനോടുചേൎന്നു വൎത്തിക്കുന്നു. അതുകൊണ്ടു മനുഷ്യരു ടെ ബാഹ്യപ്രവൃത്തികളിൽനിന്നും അവരെ മനസ്സിലാക്കുന്നതു തെററാ ണു്. ഒരാൾ കൊലയോ മോഷണമോ ചെയ്താൽ നിങ്ങൾ അയാ ളെ നിന്ദിക്കരുതു്.

ഇന്ത്യയിലെ ഒരുകൂപ്രസിദ്ധമോഷ്ടാവു രാമനോടു പറഞ്ഞ ക ഥ ഇവിടെ പ്രസ്താവിക്കാം. രാമൻ അന്നു കുട്ടിയായിരുന്നു. മോഷ്ടാ വു രാമൻറെ അടുത്തുണ്ടായിരുന്ന ഒരു സ്നേഹിതനോടു വിവരം പറയുന്ന തുകേട്ടു. രാമൻ ഒരുചെറിയ ബാലനായിരുന്നതിനാൽ മോഷ്ടാവു് അ യാളെ വകവെയ്ക്കാതെ രഹസ്യം പറഞ്ഞു. ഒരു ധനവാൻറെ വീടു പൊളിച്ചുകയറി ആഭരണങ്ങൾ മോഷ്ടിക്കുന്നതിനു് അയാൾ നിശ്ച യിച്ചു. വീട്ടിൽ ചെന്നപ്പോൾ അകത്തു കടക്കുവാൻ വഴികിട്ടിയില്ല. വളരെ ആലോചിച്ചു് മൂന്നാംനിലയുടെ ജനലിനടുത്തുനിന്ന ഒരുവൃ ക്ഷത്തിൽ കയറി ഒരു ഉത്തരത്തിൽ കെട്ടിഞാന്നു് പുരമുറിക്കകത്തു ചാ ടാമെന്നു വിചാരിച്ചു. വീട്ടിലുള്ളവർ വേനൽക്കാലമാകയാൽ അഞ്ചാം നിലയിൽ കിടന്നിരുന്നുവെന്നു് അയാൾക്കറിയാമായിരുന്നു. അയാൾ

ഉറഞ്ഞാലിൽ ആടി പലപ്രാവശ്യം ജന്നലിൽ തൊഴിച്ചപ്പോൾ കതകിളകി അയാൾ അകത്തു കടന്നു. പിന്നീട് കയറു താഴത്തിട്ട് അയാൾ സ്നേഹിതന്മാരെ മേല്പോട്ടു കയററി. പിന്നീട് ആഭരണം കണ്ടുപിടിക്കാനുള്ള തിരക്കായി. അയാൾ മനസ്സിനെ ഏകതാനതയിൽ വെച്ചു ചിന്തിച്ചു. ജനങ്ങൾ, കള്ളന്മാർ പ്രതീക്ഷിക്കുന്ന സ്ഥലത്തു ആഭരണം വെയ്ക്കാറില്ല. ആഭരണങ്ങളെല്ലാം താഴെക്കുഴിച്ചിട്ടിരുന്നു. അക്കാലത്തു ജനങ്ങൾ ധനം സൂക്ഷിച്ചു വന്നതു് ഇപ്രകാരമായിരുന്നു. അയാൾ ആഭരണങ്ങളും പണവും എടുത്തപ്പോൾ മുകളിൽ ഒരു ശബ്ദം കേട്ടു. ഈ ശബ്ദം അവരെ ഭയവിഹ്വലരാക്കി. അവർ അടിമുതൽ മുടിവരെ വിയർത്തും വിറച്ചും വിഷമിച്ചു. മരണാവസ്ഥ പോലെ ഒരവസ്ഥിതിയായിരുന്നു. അപ്പോൾ ആ സമയത്തു് ഒരു എലിക്കു പോലും അവരെ കൊല്ലാമായിരുന്നു. പരമാർത്ഥത്തിൽ ശബ്ദം എലിയുടേതായിരുന്നു. അപ്പോൾ കള്ളൻ പശ്ചാത്തപിക്കുകയും ഈശ്വരനെ പ്രാർത്ഥിക്കുകയും സർവ്വവും ഈശ്വരനിൽ സമർപ്പിക്കുകയും ചെയ്തു. അയാൾ സമാധിസ്ഥിതനെന്നപോലെ സ്വാർത്ഥവിചാരങ്ങൾ വെടിഞ്ഞു ഇരിപ്പായി. കള്ളന്റേയും കൂട്ടുകാരുടേയും മനഃസ്ഥിതി അപ്പോഴൊന്നു പ്രത്യേകമായിരുന്നു. അവൻ ഇപ്രകാരം പ്രാർത്ഥിച്ചു. "ദൈവമേ! ഞാൻ സർവ്വസംഗങ്ങളേയും ത്യജിക്കാം; സന്ന്യാസിയാകാം; ഞാൻ ഈശ്വരഭക്തിയിൽ നിരതനാകാം; എന്നെ രക്ഷിക്കണേ". ഈ പ്രാർത്ഥന അയാളുടെ ഹൃദയത്തിലും ആത്മാവിലുംനിന്നും ഗളിച്ച നിഷ്കളങ്കമായ പ്രാർത്ഥനയായിരുന്നു. അയാൾ ഈശ്വരനിൽ ലയിച്ചു ചെയ്ത പ്രാർത്ഥനയായിരുന്നു അതു്. ഫലമെന്തായി? ശബ്ദം നിന്നു കള്ളനും കൂട്ടുകാരും നിർബ്ബാധം പുറത്തുവന്നു. മനുഷ്യരെ അവരുടെ പ്രവൃത്തികളിൽനിന്നും വിധിക്കരുതു്. മനുഷ്യരുടെ പ്രവൃത്തികളിൽ നിന്നല്ല വിചാരങ്ങളിൽ നിന്നാണു മനസ്സിലാക്കേണ്ടതു്. വേശ്യാഗൃഹത്തിൽ താമസിക്കുന്ന ഒരുവൻ സന്ന്യാസിയായിരിക്കാം. ബുദ്ധൻ, ഒരു വേശ്യയുടെ ഗൃഹത്തിൽപോയി. അദ്ദേഹം സന്മാർഗ്ഗിയായിരുന്നു. ജനങ്ങൾ കല്ലെറിയുവാൻ നോക്കിയിരുന്ന മേരി മഗ്ദലേന്റെ വീട്ടിൽ ക്രിസ്തു പോയി. ക്രിസ്തു ദൈവമാണു്. ക്രിസ്തുവിനെപ്പോലെ ഇന്ത്യയിൽ പല രക്ഷകന്മാരുണ്ടായിരുന്നുവെന്നു നമുക്കറിയാം. അവർ ദുഷ്കീർത്തിയുള്ളവരുടെകൂടെ താമസിച്ചിട്ടുണ്ടു്. അവർ ഈശ്വരന്മാരായിരുന്നു. ഒരു മനുഷ്യന്റെ കൂട്ടിനേയോ പ്രവൃത്തിയേയോ അടിസ്ഥാനമാക്കി വിധികല്പിക്കരുതു്. ഒരു മനുഷ്യന്റെ സ്ഥിതി അയാളുടെ വിചാരങ്ങളെ അവലംബിച്ചിരിക്കുന്നു. ആരെയും വിധിക്കരുതു്. ജയിലിൽ താമസിക്കുന്നപലരും സ്വർഗ്ഗത്തിൽ താമസിക്കുന്നു. ബനിയൻ, അത്ഭുതത്തിന്റെ തീർത്ഥകരന്റെഗതി എന്ന പുസ്തകമെഴുതിയതു്

ജയിലിൽ വെച്ചാണ്. മിൽട്ടൺ ജയിലിൽ കിടക്കുകയും കുരുടനായിരിക്കുകയും ചെയ്തപ്പോൾ അദ്ദേഹത്തിന്റെ മഹാകാവ്യമെഴുതി. ഡാനിയൽഡിഫോ, റാബിൻസൺക്രൂസോ എഴുതിയതു ബന്ധനത്തിലാണ്. തടവിൽകിടന്നാണ് സർവാൾട്ടർറാലി ലോകചരിത്രം നിർമ്മിച്ചതു്, നമ്മുടെവിചാരങ്ങൾ ജീവിക്കുന്നിടത്ത് നാം ജീവിക്കുന്നു. നമ്മുടെ പരിസരങ്ങൾ അതുമിതുമാകണമെന്നു നാം കാംക്ഷിക്കുന്നു. ജീവിതത്തിലുള്ള ആ മൂർത്തിയുടെ കഥയെ ഒന്നുകൂടി വിശദമാക്കാം. നിങ്ങൾക്കു വിജയം സിദ്ധിക്കുന്നതു സർവ്വവുമായുള്ള ഇണക്കം അല്ലെങ്കിൽ ഐക്യം കൊണ്ടാണ്. നിങ്ങൾ ദിവ്യത്വത്തിൽ നിമഗ്നരും ലീനന്മാരുമായിരിക്കുന്നതിന്റെ ഫലമായി നന്മയുടെ ഫലമായി നിങ്ങൾക്കു വിജയമുണ്ടാകുന്നു. ഈ കള്ളൻ വിജയിയായി. നിങ്ങളോ വിജയത്തെപ്രാപിക്കും, കള്ളന്റെ വിജയം തീക്ഷ്ണവും നിഷ്കളങ്കവും ഭക്തിപരവുമായ അവന്റെ അവസ്ഥയെ ആശ്രയിച്ചിരുന്നു. അയാൾ ബ്രഹ്മത്തിൽ ലയിച്ചാണു നിധി കണ്ടെടുത്തതു്. ഒരു കള്ളന്റെ വിജയംപോലും പ്രായോഗികവേദാന്തംകൊണ്ടാകുന്നു. എല്ലാവരുടേയും വിജയം കാണണമതുതന്നെ. ആ കള്ളന്റെ മോഷണം കുററകരമാണ്. കൊള്ളക്കുററകരമാണ്. മററുള്ളവരെ കൊന്നാൽ ശിക്ഷയുമുണ്ടാകും. എന്നാൽ, അയാളുടെ വിജയം ശരീരത്തെ ത്യജിക്കുകയും, അഹംബുദ്ധിക്കപ്പുറം കടക്കുകയും ചെയ്തുകൊണ്ടുണ്ടായി. ശരീരികബന്ധങ്ങളെ വിസ്മരിച്ചതാണു അവന്റെ വിജയരഹസ്യം. മോഷണകൃത്യം അവനെ ഭയചപലനാക്കി. ഒരാൾ സർവ്വത്ര പ്രീതയാണെന്നു പറയുന്നതു ശരിയല്ല. ഒരു മോഷ്ടാവിനു്, ദിവ്യമായ സമാധിയുമുണ്ടാകാം. ക്രിസ്തുമതക്കാർക്കും സ്വാമിമാർക്കും മിഷ്യനറിമാർക്കും ആചാര്യന്മാർക്കും ദോഷങ്ങളുമുണ്ട്. ഏതുമനുഷ്യനും ഗുണദോഷമിശ്രനാണ്. നാം ഒരാളെ പൂജിക്കുമ്പോൾ ദോഷഭാഗങ്ങൾ മറന്നു ഗുണഭാഗത്തെ സ്വീകരിക്കുന്നതു തെററാണ്. സുബോധത്തിൽനിന്നും അബോധത്തെ തിരിച്ചറിയുവാൻ നാം പഠിക്കണം.

ഈക്കാലത്ത് ഒരാൾക്കാത്മസാക്ഷാൽക്കാരം എങ്ങിനെ ഉണ്ടാകും? ഈ ചോദ്യത്തിനുത്തരം മനുഷ്യന്റെ സ്വഭാവത്തെ ആശ്രയിച്ചിരിക്കുന്നു. ഈ ലോകത്തുള്ള മനുഷ്യർക്ക് മൂന്നുതരം ശീലവും മനസ്സുമുണ്ട്. ചിലരുടെ മനസ്സ് ഇളകുന്നു. മററു ചിലരുടേതു സ്വസ്ഥാനത്തു നിൽക്കുന്നു; ചിലരുടേതു നിഷ്പക്ഷമായിരിക്കുന്നു. ഇളകുന്ന മനസ്സേതാണ്? ഒരു പെൻസിലെടുത്തു കയ്യുടെ ഒരുവശത്തുവെച്ചാൽ അതു മറിഞ്ഞുപോകുന്നു. അല്പനേരം അവിടെയിരുന്നാലും ഒരു കാററുവന്നാൽ താഴെപ്പോകും. ഇതാണ് ഉറപ്പില്ലാത്ത മനസ്സിന്റെ സ്ഥിതി. വിരലിനിടയിൽ പെൻസിൽവെച്ചു ആട്ടിയാൽ അതു കുറെനേരം ആടും. പിന്നെ നിൽക്കും. ഇതിനെ വീണ്ടും ഇളക്കിയാലും സ്വല്പം

കഴിഞ്ഞാൽ സ്വാസ്ഥതയെ പ്രാപിക്കും. പെൻസിലിനെ മേശപ്പുറത്തുവെച്ചാൽ അതു് അനങ്ങുന്നില്ല അതു സർവ്വദാ ഉറച്ചിരിക്കുന്നു. ചിലരുടെ മനസ്സ് എപ്പോഴും ഇളകിക്കൊണ്ടിരിക്കുന്നു. അവക്കു സ്വാസ്ഥ്യമേയില്ല. പരിതഃസ്ഥിതികൾ സ്വല്പം ശാന്തത നൽകിയാലും അതു പിന്നെയും ദോലായമാനമാകുന്നു. മററു ചിലരുടെ മനസ്സ് സാമാന്യേന ശാന്തമാണ്. എന്നാൽ അതിനെ ഇളക്കിയാൽ വളരെക്കാലം ആടിക്കൊണ്ടിരിക്കും. മനുഷ്യരിൽ ഭൂരിപക്ഷക്കാരും ഇത്തരക്കാരാണ്. നിങ്ങൾ വഴിയിൽക്കൂടിപ്പോകുമ്പോൾ ഒരാൾ വന്നു കൈകുത്തുന്നു. അയാൾ നിങ്ങളെപ്പററി ആക്ഷേപമായി സംസാരിക്കുന്നു. അയാൾ പോയെങ്കിലും പ്രവൃത്തി ചെയ്തുകഴിഞ്ഞു. അയാളുടെ ആക്ഷേപം അനവധിനാൾ നിങ്ങളുടെ മനസ്സിനെ ചഞ്ചലപ്പെടുത്തുന്നു. മനസ്സിനു ലഭിച്ച അസ്വാസ്ഥ്യം അതിനെ സദാ ഇളക്കിക്കൊണ്ടിരിക്കുന്നു. ഈ അവസ്ഥ നിങ്ങളുടെ ജീവിതത്തെ നശിപ്പിക്കുന്നു; നിങ്ങളുടെ സമയത്തെ അപഹരിക്കുന്നു. ഇളകുന്നതിനുള്ള പ്രവൃത്തിക്കു സമയം അധികം വേണ്ടിവന്നില്ല. എന്നാൽ അതിന്റെ അനന്തരഫലമായ മനസ്സിന്റെ ഊഞ്ഞാലാട്ടം നിങ്ങളുടെ ജീവിതത്തെ അപഹരിക്കുന്നു. നിങ്ങൾക്കു ഈ ഇളക്കത്തെയും, ആട്ടത്തെയും ഉദ്വേഗത്തെയും തടുക്കാമെങ്കിൽ നിങ്ങളുടെ ജീവിതം ഒരുലക്ഷം മനുഷ്യരുടെ ജീവിതമാണ്. നിങ്ങളുടെ ൧൦ കൊല്ലത്തെ ജീവിതം തന്നെ ൧൦൦൦ കൊല്ലത്തിനു തുല്യമാണ്. നിങ്ങൾ ക്ഷുബ്ധതയുണ്ടാക്കുന്ന മനസ്സിന്റെ രോഗം മനസ്സിലാക്കുക. നിങ്ങളുടെ മനസ്സിന്റെ രോഗം ഈ ഇളക്കമാണ്. പ്രവൃത്തികഴിയുമ്പോൾ ഭയത്തിനും മന്ദഹാസത്തിനും ഇടയ്ക്കു കിടന്നു മനസ്സു പതറുകയും ആടുകയും ചെയ്യുന്നു. ഇങ്ങിനെയുള്ളവർ 'ആട്ടക്കാരാണ്'. മൂന്നാംതരക്കാർ സ്വതന്ത്രരും ധീരരുമാണ്. ഇത്തരക്കാരുടെ മനസ്സിനെ ഇളക്കുവാൻ ഒന്നിനും ശക്തമല്ല. എന്തുതന്നെ സംഭവിച്ചാലും അവർ അചഞ്ചലരും സ്വസ്ഥരുമാണ്. അവരെ ആഞ്ഞടിക്കുന്ന അലയുടെ നടുവിലിട്ടാലും അപ്രകാരംതന്നെ. യുദ്ധത്തിനുവിട്ടാലും സ്ഥിതി അതുതന്നെ. നിങ്ങൾ സ്നേഹിതന്മാരാണ്. അവരോടു പലതും സംസാരിക്കുന്നു. അവയ്ക്കുത്തരമില്ല. നിങ്ങൾ പോകുന്ന നിമിഷത്തിൽ ചിത്തം സ്വസ്ഥവും ശുദ്ധവുമാകുന്നു. നിങ്ങൾ സ്വതന്ത്രന്റെകൂടെ ആയിരംകൊല്ലം താമസിച്ചതിന് ശേഷം പോയാലും അയാൾക്കു മനശ്ചാഞ്ചല്യമില്ല. കണ്ണാടിയിൽ നിങ്ങളുടെ മുഖം നിങ്ങളെ നോക്കുന്നു. നിങ്ങളുടെ ഇടത്തുകാതിൽ കടുക്കനുണ്ടെങ്കിൽ കണ്ണാടിയിൽ അതു വലത്തുകാതിലാണ്. ഇങ്ങനെ ഇടത്തു വലത്തു വ്യത്യാസമുണ്ട്. നിങ്ങൾ ൫൦൦ കൊല്ലം കണ്ണാടിയുടെമുമ്പിലിരുന്നാലും സ്ഥിതി ഇതുതന്നെ. കണ്ണാടിയെ ഉപേക്ഷിക്കുക. അതിനു വ്യത്യാസമില്ല. വിമുക്തന്റെ ലക്ഷണവും ഇതുതന്നെ. അദ്ദേഹ

ത്തെ ഒന്നിനും അശുദ്ധമാക്കുവാനൊ തീണ്ടുവാനൊ സാധ്യാ. അദ്ദേഹം സദാ സ്വതന്ത്രനാണ്. നിങ്ങൾ അദ്ദേഹത്തെ എത്രവേണമെങ്കിലും സ്തുതിക്കുക, നിങ്ങൾ പോകുമ്പോൾ അദ്ദേഹം നിങ്ങളുടെ സ്തുതിയെ അപഹരിക്കുന്നില്ല. നിങ്ങൾ അദ്ദേഹത്തെ അതികഠിനം ആക്ഷേപിക്കുക. നിങ്ങൾ പോയാൽ അതിനെപ്പററി അദ്ദേഹം സ്മരിക്കുന്നതേയില്ല. അദ്ദേഹം ഈശ്വരത്വത്തിൽ വിശ്വസിക്കുന്നു.

നിങ്ങൾ വേദാന്തം പഠിക്കുകയും വേദാന്തോപദേശങ്ങളെ സദാ സ്മരിക്കുകയും പ്രണവോച്ചാരണമൊ മററുപ്ലുതമൊ കൊണ്ട് ഈ ശരീരത്തെ ഓർക്കുകയും സത്യത്തെമുമ്പിൽ നിറുത്തുകയും ചെയ്താൽ ഇളകിയമനസ്സ് സ്വസ്ഥമാകും. അല്പം ചലിക്കുന്നമനസ്സ് ചലനരഹിതമാകും. ഈ അവസ്ഥയെ പ്രാപിക്കുന്നതിനുള്ള ചില ബാഹ്യസഹായങ്ങളെ രാമൻ സൂചിപ്പിക്കാം. രാമൻെറ ഉപദേശത്തെ പരിശീലിച്ചുനോക്കുക. ഓരോരുത്തർ വന്ന്, രാമനെ ആക്ഷേപിക്കാറുണ്ട്. അവരുടെ അഭിപ്രായങ്ങളിൽ മനസ്സു പതിയാതിരിക്കുവാൻ രാമൻ എന്തുചെയ്യുന്നുവെന്നറിയാമോ? പലവഴികളുണ്ട്. ഒന്നുപറയാം. എൻെറ കൈയിലുള്ള ഈ ചെറിയ പുസ്തകംനോക്കുക. ഇത് അത്ഭുതകരമായ ഗ്രന്ഥമാണ്. ഇതിൻെറ കർത്താവിനു തുല്യൻ ഇല്ല, അദ്ദേഹം പ്രകീർത്തിതനല്ല; ഇന്ത്യയിൽ ആരാധ്യനുമല്ല. ഇതു് ഭഗവദ്ഗീതയെപ്പോലെ പ്രസിദ്ധമല്ല. ഇതു കൃഷ്ണനെഴുതിയതല്ല. പേരുംപെരുമയുമില്ലാത്ത ഒരാൾ എഴുതിയ അവധൂതഗീതയാകുന്നു. ഇദ്ദേഹം നിങ്ങൾക്ക് കൃഷ്ണനേയും ബുദ്ധനേയും ക്രിസ്തുവിനേയും തരുന്നു. രാമൻ ഈ പുസ്തകമെടുത്തു് ഒരു സംസ്കൃതശ്ലോകം വായിച്ചാൽ ജന്മാന്തരങ്ങളിലുള്ള അഹിതം പോലും നീങ്ങുന്നു. ഇതു രാമനെ ഏകതാനനും നിർവ്വാണനുമാക്കുന്നു. ഇതിലെ ഒരു ശ്ലോകം രാമനെ സ്വസ്ഥമാക്കുകയും ഈശ്വരത്വം വെളിപ്പെടുത്തുകയും ചെയ്യുന്നു. അതു് നീചസ്വഭാവത്തെ മാററുകയും മായാമറയെ മാററുകയും ചെയ്യുന്നു. ഇതുപോലെ ഒരു പുസ്തകം നിങ്ങൾക്കും സൂക്ഷിക്കാം. നിങ്ങളെ ഉന്നമിപ്പിക്കുന്ന പ്രാർത്ഥനകളൊ ആഹ്ലാദിപ്പിക്കുന്ന കവിതകളൊ ബൈബിളൊ, പർവ്വതപ്രസംഗമൊ വായിക്കുക. നിങ്ങൾ ഗ്രന്ഥങ്ങൾ വായിക്കുമ്പോൾ നിങ്ങളെ രസിപ്പിക്കുകയും ഉയർത്തുകയും ചെയ്യുന്ന ഭാഗങ്ങൾ അടയാളപ്പെടുത്തിവയ്ക്കുക. നിങ്ങൾ ഒരു ചെറിയ നോട്ടുപുസ്തകത്തിൽ ഇത്തരം വാചകങ്ങൾ എഴുതിവെയ്ക്കണം. ഈ പുസ്തകം വെച്ചുകൊള്ളുക. അതിനടിയിൽ "എൻെറ ആനന്ദചഷകം പൂർണ്ണമാണ്" എന്ന് എഴുതുക. നിങ്ങൾ ജനങ്ങളുമായി പെരുമാറിയശേഷം മനസ്സിന് ഇളക്കമോ ആട്ടമോ കോട്ടമോ ഉണ്ടായാൽ ഉടൻ ഈ പുസ്തകം വായിക്കുക. മനസ്സിനെ സുസ്ഥിരമാക്കുക.

രാമൻ മാനസികരോഗത്തിൻെറ കാരം പറഞ്ഞു. മനുഷ്യാണ

ത്മാവിന്റെ സാമാന്യ രോഗമെന്തെന്ന് രാമൻ വിവരിച്ചു കഴിഞ്ഞു. മനസ്സിന്റെ ഇളക്കമാണു രോഗം.

## പ്രാണായാമം.

രാമന്റെ മററു പ്രസംഗങ്ങൾ കേട്ടിട്ടുള്ളവൎക്ക് പ്രയോജനകരമായ ചില സംഗതികളെപ്പററി ഇന്ന് രാമൻ പ്രതിപാദിക്കാം. നമുക്ക് ആദ്യംതന്നെ പ്രാണായാമത്തെക്കുറിച്ച് ചിന്തിക്കാം. പ്രാണായാമം എന്നു പറയുന്നതിന്റെ അൎത്ഥം ശ്വാസനിയന്ത്രണംഎന്നാകുന്നു. ഹിന്ദുക്കളുടെ യോഗശാസ്ത്രങ്ങളിൽ പ്രാണനെ നിയന്ത്രിക്കുവാൻ എട്ടു മാർഗ്ഗങ്ങൾ ഉപദേശിക്കുന്നു. എന്നാൽ പ്രാണനെ സംയമനംചെയ്യുന്നതിനുള്ള ഒരു പ്രധാന മാൎഗ്ഗമേ ഇന്നു രാമൻ വൎണ്ണിക്കുന്നുള്ളു. പ്രാണനെ നിയന്ത്രിക്കേണ്ട ആവശ്യമെന്താണെന്നു നിങ്ങൾ ചോദിച്ചേക്കാം. ഇതിനുത്തരമായി രാമനു പറയാനുള്ളതു "പ്രാണായാമം ശീലിക്കുക, അപ്പോൾ അതിന്റെ പ്രയോജനം നിങ്ങൾക്കു മനസ്സിലാകും" എന്നാകുന്നു. നിങ്ങൾക്കു തലകറക്കമുള്ളപ്പോഴോ, നൈരാശ്യമോ അപജയമോ ഉണ്ടാകുമ്പോഴോ വ്യസനം വരുമ്പോഴോ നിങ്ങൾ പ്രാണായാമം ശീലിച്ചാൽ നിങ്ങൾക്കു ശാന്തിയുണ്ടാകും. ഉടൻതന്നെ പ്രാണായാമത്തിന്റെ ഗുണമറിയാം. നിങ്ങൾ എന്തിനെപ്പററിയെങ്കിലും എഴുതുവാനോ വിചാരിക്കുവാനോ തുടങ്ങുമ്പോൾ, ആലോചനാശക്തി നേരെ നിൽക്കുന്നില്ലെങ്കിൽ നിങ്ങൾ പ്രാണായാമം ചെയ്യുന്നപക്ഷം അതിന്റെ അത്ഭുതഫലം അറിയാം. എല്ലാകാൎയ്യവും ശരിക്കു നടക്കും, എല്ലാംആശാസ്യനിലയിൽ നടക്കും ഇവയാണു പ്രാണായാമത്തിന്റെ ഗുണങ്ങൾ. നിങ്ങളുടെ പലരോഗങ്ങളെ സുഖപ്പെടുത്തുവാൻ പ്രാണായാമം ഉത്തമമാണ്. നിങ്ങളുടെ വയററുവേദനയും, ഹൃദയവേദനയും തലവേദനയും മാററാൻ പ്രാണായാമത്തിനു ശക്തിയുണ്ട്. ഈ പ്രാണായാമം എന്താണ്? ഈ രാജ്യത്തു പലരും ഇങ്ങനെയുംഅങ്ങനെയും ശ്വാസത്തെ നിയന്ത്രിക്കുന്നുണ്ട്. എന്നാൽ ഇന്ത്യയിൽ പ്രാചീനകാലം മുതൽ ഇന്നുവരെ ഉപയോഗിക്കുന്നതും, പ്രയോജനകരമായി അനുഭവപ്പെട്ടിട്ടുള്ളതുമായ ഒരു രീതിയെയാണു രാമൻ പ്രതിപാദിക്കുവാൻ പോകുന്നത്.

പ്രാണായാമം ചെയ്യുന്നതിന്, സുഖമായി കാലുമടക്കി 'ചമ്രം' കൂട്ടിയിരിക്കണം. സായ്പന്മാൎക്ക് ഈപ്രകാരം ഇരിക്കുവാൻ വളരെ വിഷമമാണ്. അവർ കസേരയിൽതന്നെ ഇരുന്നുകൊള്ളട്ടെ. നിങ്ങൾ ശരീരം നിവൎത്തും, നട്ടെല്ലുവടിപോലെയും തലഉയൎത്തിയും നെഞ്ച് തള്ളിച്ചു, കണ്ണ് മുമ്പിലേക്കു നോക്കിയും ഇരിക്കണം. വലത്തെ തള്ളവിരൽ കൊണ്ടു വലത്തെ മൂക്കടച്ച് ഇടത്തു മൂക്കിൽ കൂ

ടി സാവധാനത്തിൽ ശ്വാസം കയററുക. നിങ്ങൾക്ക് എത്രനേരം സൌകൎയ്യമായി ശ്വാസം കയററാമോ അത്രനേരം ചെയ്യണം. നിങ്ങൾ ശ്വസിക്കുമ്പോൾ നിങ്ങളുടെ മനസ്സിൽ സൎവ്വശക്തവും സൎവ്വജ്ഞവും സൎവ്വവ്യാപകവുമായ ഈശ്വരശക്തിയെ ഉള്ളിലേക്കു പ്രവഹിപ്പിക്കുന്നുവെന്നും നിങ്ങൾ ദിവ്യത്വത്തെയും ഈശ്വരനേയും ലോകത്തേയും ബ്രഹ്മത്തെയും പാനം ചെയ്യുന്നുവെന്നും സങ്കല്പിക്കുക. ഇടത്തു മൂക്കിൽ കൂടി വേണ്ടത്ര ശ്വാസം ഉള്ളിൽ കയറിയാൽ ആ മൂക്ക് അടയ്ക്കണം. രണ്ടു മൂക്കും അടച്ചിരിക്കുമ്പോൾ വായിൽക്കൂടി ശ്വാസം പോകുവാനനുവദിക്കരുത്. നിങ്ങൾ ഉള്ളിലാക്കിയ ശ്വാസത്തെ ശ്വാസകോശം, ഉദരം എന്നു വേണ്ടാ, ശരീരത്തിന്റെ സൎവ്വഭാഗങ്ങളിലും വ്യാപിക്കുക. അപ്പോൾ നിങ്ങൾ ലോകത്തിലുള്ള സകലപദാൎത്ഥങ്ങളിലും അണുക്കളിലും നിറയുന്നതും വ്യാപിക്കുന്നതുമായ സൎവ്വശക്തനാണെന്നു മനസ്സിൽ ധ്യാനിച്ചുകൊള്ളണം. ആ സൎവ്വശക്തൻ നിങ്ങളാണെന്നു മനസ്സിൽ ഉറയ്ക്കണം. ആ ആശയത്തെ സാക്ഷാൽക്കരിക്കുവാൻ നിങ്ങളുടെ സൎവ്വശക്തിയും പ്രയോഗിക്കണം. നിങ്ങൾ ഈശ്വരനാണെന്നു യഥാൎത്ഥത്തിൽ വിശ്വസിക്കണം. ശ്വാസം നിറയുമ്പോൾ നിങ്ങൾ സത്യമാണെന്നു ചിന്തിക്കുകയും വിശ്വസിക്കുകയും സൎവ്വലോകത്തിലും നിറയുന്നദിവ്യശക്തിയാണെന്നു നിനയ്ക്കുകയും ചെയ്യണം. നിങ്ങളുടെ മനസ്സിനെ അതിൽ ലയിപ്പിക്കണം. നിങ്ങൾക്കു ശ്വാസം അടക്കുവാൻ വയ്യായെന്നു തോന്നുമ്പോൾ വലത്തെമൂക്കു തുറന്നു സാവധാനത്തിൽ ശ്വാസം വിടണം. ശ്വാസം വെളിയിലേക്കു പോകുമ്പോൾ ശരീരത്തിൽ ഓരോ ഭാഗത്തുമുള്ള അഴുക്കുകളെ ബഹിഷ്കരിക്കുന്നുവെന്നും അജ്ഞാനവും ദുൎമ്മാൎഗ്ഗവും ദൌൎബ്ബല്യവും ത്യജിക്കുന്നുവെന്നു വിശ്വസിക്കുക. ഭയമോ, ഉൽക്കണ്ഠയോ, അജ്ഞാനമോ, വേദനയോ, ഉപദ്രവമോ, മുഷിച്ചിലോ ഒന്നും നിങ്ങളിലില്ലെന്നും, എല്ലാം നിങ്ങളെ വിട്ടുപിരിഞ്ഞുവെന്നും വിചാരിക്കണം. നിങ്ങൾ ഉച്ഛ്വസിക്കാവുന്നിടത്തോളം ശ്വാസംവിട്ടശേഷം അതായത്, ഇനിയുംശ്വാസംപുറത്തു വിടുവാൻ നിവൃത്തിയില്ലെന്നു തോന്നിയശേഷം രണ്ടു മൂക്കുംതുറന്നു ശ്വാസത്തെകുറേനേരം ഉള്ളിലേയ്ക്കു കടത്താതിരിക്കുക. ആ സമയം നിങ്ങൾ അനന്തബ്രഹ്മമാണെന്നു വിശ്വസിക്കുക. അതിനെ സാക്ഷാൽക്കരിക്കുവാൻ പരിശ്രമിക്കുക. നിങ്ങളുടെ ആത്മാവ്, സ്ഥലകാലകാരണങ്ങൾക്ക് അപ്പുറമാണെന്നു ധ്യാനിക്കുക. അത്, സങ്കല്പത്തിനും വിചാരത്തിനും സൎവ്വത്തിനും മീതെയാണ്. ആത്മാവിൽ സൎവ്വവും ലയിച്ചിരിക്കുന്നുവെന്നും ആത്മാവിനു സൎവ്വവും സ്വാധീനമാണെന്നും ആത്മാവിന് അന്തവും അറുതിയുമില്ലെന്നും ബോധപ്പെടുക.

ഈപ്രാണായാമത്തിൽ ശാരീരികവും മാനസികവുമായ നാലു

ചടങ്ങുകൾ ഉണ്ട്. ശ്വസിക്കുന്നതു ശാരീരികചടങ്ങാണ്. ഞാൻ ദൈവമാണ്, എന്നു വിശ്വസിക്കുകയും സാക്ഷാൽക്കരിക്കുകയും ചെയ്യുന്നതു് അതിനോടു സംഘടിതമായ മാനസികചടങ്ങാകുന്നു. നിങ്ങൾ ശ്വാസത്തെ ഉള്ളിൽ നിറുത്തുമ്പോൾ ദൈവികചടങ്ങിനോടുകൂടി നിങ്ങൾ ബ്രഹ്മമാണെന്നുള്ള മാനസികചടങ്ങിനെ അനുസന്ധിക്കുന്നു. നിങ്ങൾ ശ്വാസത്തെ പുറത്തുവിടുമ്പോൾ ദൌർബല്യത്തെ തിരസ്കരിക്കുകയും ദൈവത്തിൽ നിന്നു പ്രചോദനംകൊണ്ടോ അശക്തതകൊണ്ടോ അടിതെറ്റാതെയിരിക്കുവാൻ പരിശ്രമിക്കുകയും ചെയ്യുന്നു. നാലാമത്തെ ചടങ്ങു പ്രാണനെ പുറത്തു നിറുത്തുകയാണ്. ഇതു പ്രാണായാമത്തിന്റെ അർദ്ധമായിട്ടുള്ളു. നാലാമത്തെ ചടങ്ങു കഴിഞ്ഞു അല്പനേരം സ്വസ്ഥമായിരിക്കുക. അപ്പോൾ നിങ്ങൾ വേഗത്തിൽ നടന്നശേഷം ശ്വാസം വിടുകയും പിടിക്കുകയും ചെയ്യുന്നതുപോലെ ചെയ്യുക. ഇതാണു പ്രകൃതിസിദ്ധമായ പ്രാണായാമം. ഇങ്ങിനെ കുറേനേരം ചെയ്തശേഷം വലത്തുമൂക്കിൽക്കൂടി ശ്വാസം പിടിക്കുക. മാനസികമായ ചടങ്ങു മുമ്പു പറഞ്ഞതുതന്നെ. വലത്തുമൂക്കിൽക്കൂടി ശ്വസിക്കുകയും ശ്വസിക്കുമ്പോൾ ഈശ്വരതത്വത്തെ ഉള്ളിൽ കയറുകയാണെന്നു വിശ്വസിക്കുകയും ശ്വാസം യഥാശക്തി പിടിച്ചു ഉള്ളിൽ നിറുത്തിയശേഷം നിങ്ങൾ ബ്രഹ്മാണ്ഡത്തിന്റെ ശ്വാസവും ജീവനുമാണെന്നു നിങ്ങൾ ലോകത്തെ എല്ലാം ഉണർത്തുകയും ശക്തിപ്പെടുത്തുകയും ചെയ്യുന്നുവെന്നു സങ്കല്പിക്കുകയും പിന്നീടു ഇടത്തുമൂക്കിൽക്കൂടി ഉച്ഛ്വസിക്കുകയും ചെയ്യുക. ഉച്ഛ്വസിക്കുമ്പോൾ സൂര്യൻ മഞ്ഞിനെയും മൂടലിനേയും ഇരുട്ടിനേയും ഓടിക്കുന്നതുപോലെ, നിങ്ങളുടെ മനസ്സിലെ ദൌർബല്യത്തേയും അന്ധകാരത്തേയും ഓടിക്കുക. നിങ്ങളുടെ മനസ്സിൽ മൂടലോ മഞ്ഞോ ഇരുട്ടോ തണുപ്പോ ഉണ്ടായിരിക്കരുത്. പിന്നീടു ശ്വാസത്തെ വെളിയിൽ നിറുത്തുക. ആകെ എട്ടു ചടങ്ങുകൾ കൊണ്ടാണു പ്രാണായാമം പൂർണ്ണമാകുന്നതു്. നിങ്ങൾ ദിവസംതോറും ഓരോ ചടങ്ങിന്റെയും സമയം വർദ്ധിപ്പിക്കുവാൻ നോക്കണം. ഇവിടെയാണു ഇണക്കമായചലനം. ഒരു മണിയുടെ പെൻഡുലം (തൂക്ക്) അങ്ങോട്ടും ഇങ്ങോട്ടും ആടുന്നതുപോലെ നിങ്ങളുടെ ശ്വാസവും ശരിക്കു ചലിക്കുന്നു. ക്ഷയം, ഉദരവ്യാധികൾ, രക്തദൂഷ്യങ്ങൾ മുതലായവ പ്രാണായാമം കൊണ്ടു മാറുന്നു.

പലരും പ്രാണായാമം ആരംഭിക്കുമ്പോൾ രോഗാധീനന്മാരാകുന്നതു് ഞാൻ കണ്ടിട്ടുണ്ട്. അവർ സ്വാഭാവികമാർഗ്ഗത്തെ അനുസരിക്കാത്തതുകൊണ്ടു് ഇങ്ങിനെ വരുന്നതാണ്. അവർ മാത്രയും നിമിഷവും നോക്കി ശ്വസിക്കുന്നു. അതു് രോഗത്തെ ഉണ്ടാക്കും. എല്ലാ ചടങ്ങുകളിലും പ്രകൃതിയെ അനുസരിക്കുക. ശരീരത്തിനു ക്ഷീണം വരാത്തവിധത്തിൽ പ്രാണായാമം ചെയ്യേണ്ടതു്. രണ്ടു ചടങ്ങുകൾ കഴിഞ്ഞു ക്ഷ

ണിച്ചുവെന്നു തോന്നിയാൽ ഉടൻ പ്രാണായാമം നിറുത്തുക. നിങ്ങൾ ആരേയും കടപ്പെട്ടവരല്ല. അടുത്തദിവസം പ്രാണായാമത്തെ പൂർവ്വാധികം ശരിപ്പെടുത്തണം.

ഇതാണ് ഏററവും ഉപദ്രവം കുറഞ്ഞതും ഫലവത്തായതുമായ പ്രാണായാമം. ഇതു് ഒരു വ്യായാമവുമാകുന്നു. ഈ പ്രാണായാമത്തിൽ എന്തോ ദൈവികമോ അജ്ഞാതമോ ആയ ശക്തിയുണ്ടെന്നു വിശ്വസിക്കുന്നതബദ്ധമാണ്. ഇതിലാണ്, സാക്ഷാത്കാരമടങ്ങിയിരിക്കുന്നതെന്നും ഇതിനപ്പുറം യാതൊന്നുമില്ലെന്നും വിശ്വസിക്കുന്നതു സർവ്വാബദ്ധംതന്നെ. പ്രാണായാമത്തിൽ പ്രകൃത്യാതീതമായിട്ടൊന്നുമില്ല. നിങ്ങൾ ശുദ്ധവായുവിൽ പോയി വ്യായാമംചെയ്യുന്നതു ശ്വാസകോശത്തിനുള്ള ഒരു വ്യായാമമാണ്. നിങ്ങൾ ശ്വസിക്കുമ്പോഴും ഉച്ഛ്വസിക്കുമ്പോഴും വയററിന്റെ അടിഭാഗത്തെ ഉള്ളിലേക്കു വലിച്ചുപിടിക്കണം. അതു പ്രയോജനകരമാണ്. ശ്വസിക്കുമ്പോഴും ഉച്ഛ്വസിക്കുമ്പോഴും വയറു നിറച്ചു ശ്വാസംകയററണം. വേദാന്തപ്രകാരം പ്രാണായാമംചെയ്യുന്നവർ പ്രാണായാമത്തിനുശേഷം 'ഓം' എന്നു ജപിക്കണം.

മനസ്സിനെ ഏകാഗ്രപ്പെടുത്തുന്നതിനുള്ള ഒരുവഴി രാമൻ പറയാം. ഈ പ്രസംഗം ഇപ്പോൾ നിങ്ങൾ വായിക്കേണ്ടാ. അതു് വായിക്കേണ്ടതെങ്ങിനെയെന്നു രാമൻ പറയാം. രാമന്റെ പ്രസംഗങ്ങൾ കേട്ടിട്ടുള്ളവർക്കേ താഴെപ്പറയുന്നതുകൊണ്ടു ഗുണമുള്ളൂ. ഈ സമ്പ്രദായം ഏവർക്കും പ്രാർത്ഥനയുടെ കൂടെ പ്രയോഗിക്കാം. ചോദിക്കുകയും യാചിക്കുകയും തേടുകയും ചെയ്യുന്നതു പ്രാർത്ഥനയല്ല. നിങ്ങളുടെ ഈശ്വരത്വത്തെ സാക്ഷാൽക്കരിക്കുകയാണു പ്രാർത്ഥന. നിങ്ങൾക്കു മുഷിവും വ്യസനവും പരിഭ്രമവും വരുന്നസമയത്തു് ഏകാന്തസ്ഥലത്തുപോയിരുന്നു് ഈ പ്രസംഗം വായിക്കുക.

പ്രാണായാമംചെയ്യുന്നതുപോലെ സ്വസ്ഥമായിരിക്കുക. കണ്ണടച്ചു്, ധ്യാനനിഷ്ഠനാകുക.

"സത്യമായിട്ടൊന്നേ ഉള്ളൂ. ഓം! ഓം! ഓം!"

ഇതുവായിച്ചു് കടലാസുമാററിവെക്കുക. ഇതു്, പരമാർത്ഥമായ തത്വമാണെന്നു് രാമന്റെപ്രസംഗങ്ങൾകേട്ടിട്ടുള്ളനിങ്ങൾക്കറിയാം. ആ സത്യത്തെ അല്ലെങ്കിൽ തത്വത്തെ, സ്വന്തമാക്കുക. ആ ആശയത്തിൽ മനസ്സിനെലയിപ്പിച്ചു് സർവ്വശ്വാസപ്രതീതിയുണ്ടാകട്ടെ. "ദൈവം ഒന്നേയുള്ളൂ. സത്യം ഒന്നേയുള്ളൂ" എന്നതിനപ്പുറം ഓം! ഓം! എന്നു് എഴുതിയിരിക്കുന്നതെന്തിനു്? ഒരു തത്വമേ അല്ലെങ്കിൽ സത്യമേയുള്ളുവെന്നുള്ള ആശയം മനസ്സിൽ നിറയ്ക്കുകയും ശരീരമാസകലം നിറക്കുകയും ചെയ്തശേഷം 'ഓം' എന്നുപറഞ്ഞാൽ മേൽപ്പറഞ്ഞആശയം മുഴുവനും ഉറയ്ക്കും. മേൽപ്പറഞ്ഞ ആശയത്തി

ന്റെ ചിഹ്നമാണ്. ഓം! അങ്കഗണിതത്തിൽ വലിയ അക്കങ്ങളെ എക്സ്, വൈ, ബി, ഡി മുതലായ അക്ഷരങ്ങൾകൊണ്ടു [illegible]പ്പെടുത്തുന്നതുപോലെ ഓം, എന്നവാക്ക് ഒരു സത്യമേയുള്ളുവെന്നു ധ്വനിപ്പിക്കുന്നു. ഓം, ഉത്തമമായ ദിവ്യത്വവും പവിത്രതയും ഉള്ള മന്ത്രമാണ്. ആ മന്ത്രം ചൊല്ലുമ്പോൾ നിങ്ങളുടെ ആത്മാവു മുഴുവനും ഈശ്വരത്വത്തിൽ കുളിക്കണം. ഇക്കാണുന്ന ലോകവും, നമ്മെ വ്യസനിപ്പിക്കുകയും ദുഃഖിപ്പിക്കുകയും ചെയ്യുന്ന അവസ്ഥയും വാസ്തവമല്ല; വാസ്തവം ഒന്നേയുള്ളു. സ്ഥിതിഗതികളും പരിസരങ്ങളും മായയാണ്. ഇതാണ് ഓം എന്നതിന്റെ അർത്ഥം. ഈ മാർഗ്ഗം പരിശോധിക്കാത്തവരും ഭയാക്രാന്തന്മാരുമാണു സത്യത്തെ നിഷേധിക്കുന്നത്. നിങ്ങൾ ലാബൊറട്ടറിയിൽ ചെയ്യുന്ന ശാസ്ത്രീയപരിശോധന പോലെ അനുഭവബോദ്ധ്യം വരുന്ന പരിശോധനയാണിത്. നിങ്ങൾ, നിങ്ങളുടെ മനസ്സിനെ ലയിപ്പിച്ച്, വ്യാജാത്മാവിനെ ഈശ്വരത്വത്തിൽ നിമഗ്നമാക്കിയിരുന്നാൽ ഫലമെന്താണ്? നിങ്ങൾക്കു കടുകുമണിയോളം വിശ്വാസമുണ്ടെങ്കിൽ മലയോടു വരുവാൻ പറഞ്ഞാൽ വരും. ആ സത്യത്തെ അറിയുകയും വിശ്വസിക്കുകയും ജീവിക്കുകയും ചെയ്താൽ നിങ്ങളുടെ ചരിത്രസ്ഥിതികളും അപകടങ്ങളും ഉപദ്രവങ്ങളും അപ്രത്യക്ഷീഭവിക്കും. ബാഹ്യലോകം നമ്മളെ മാസ്മരവിദ്യകൊണ്ടു മയക്കിയിരിക്കുന്നു. ആ മയക്കമാണു നിങ്ങളെ രോഗത്തിലും ഉപദ്രവത്തിലും ചാടിക്കുന്നത്. നിങ്ങൾക്കു അസുഖവും മാന്ദ്യവും തോന്നുമ്പോൾ ഈ ഉപന്യാസം വായിച്ചു വാസ്തവം ഒന്നേയുള്ളുവെന്നു ബോദ്ധ്യപ്പെടുക. ഇതാണു അത്യുത്തമമായ തത്വം.

നിങ്ങൾ വാസ്തവമായി വിചാരിക്കുന്ന സംഗതികൾ മായകളാണ്. ഇന്ദ്രിയങ്ങൾ മാസ്മരവിദ്യയാൽ മയക്കപ്പെട്ടതുകൊണ്ടു വാസ്തവമാണെന്നു തോന്നുകയാകുന്നു. ഇന്ദ്രിയങ്ങളുടെ ദാസരാകരുത്. ഇന്ദ്രിയങ്ങളാൽ വഞ്ചിതരാകരുത്. ചിലർ നിങ്ങളുടെ കുറ്റം പറയുന്നു, നിങ്ങളെ ആക്ഷേപിക്കുന്നു, ശകാരിക്കുന്നു. ചിലർ നിങ്ങളെ പൊക്കുന്നു, പുകഴ്ത്തുന്നു. ഇവയൊന്നും വാസ്തവമല്ല, സത്യമല്ല. പരമാർത്ഥം നിങ്ങളറിയണം. 'ഓം' എന്നു ജപിക്കുമ്പോൾ മായകളെ ത്യജിച്ചു ഈശ്വരത്വത്തിലും സത്യത്തിലും മനസ്സിനെ നിറുത്തുക. 'ഒരു വാസ്തവമേയുള്ളൂ'വെന്ന വാചകം വായിക്കുമ്പോൾ തന്നെ അതു നിങ്ങളെ പ്രസന്നനാക്കുകയും, നിങ്ങളുടെ പ്രയാസങ്ങളെയും വേദനകളെയും ഇല്ലാതാക്കുകയും ചെയ്യും. നിങ്ങൾ ഈ കടലാസിലെ ഒരു വാചകം പ്രയോഗത്തിൽ വരുത്തിയാൽ മതി. നിങ്ങൾക്കു കൂടുതൽ ബലം വരണമെങ്കിൽ അടുത്ത വാചകമായ 'ആ വാസ്തവം ഞാനാണ്' എന്നതുംകൂടി വായിക്കുക. അപ്പോൾ ആ ധൈര്യം കൂടുന്നു. എന്റെ അയൽപക്കക്കാരെപ്പോലും [illegible]. ഞാൻ അ

യാളിലും സന്നിഹിതനായിരിക്കുന്നു. ആ വാസ്തവം ഞാനാണ്. ഓം! ഓം! ഓം! നിങ്ങൾ ഓം മന്ത്രം ജപിക്കുമ്പോൾ കൈകൂപ്പിക്കണമെന്നു ചിലർ പറയുന്നു. അതു് ഒരിക്കലും ആവശ്യമില്ല. ആശയം മാത്രം ഉള്ളിൽ പതിഞ്ഞാൽ മതി. ഏകാഗ്രതയുണ്ടാകുമ്പോൾ ഒരു പ്രത്യേകനിലയിൽ നിങ്ങൾ ഇരിക്കണമെന്നുമില്ല. നിങ്ങൾ വിശ്വസിക്കുമ്പോഴും ആശയത്തെ ഉള്ളിലേക്കു ശ്വസിക്കുമ്പോഴും ശരീരത്തെക്കുറിച്ചു വിചാരിക്കരുതു്. അന്യന്മാർ എന്തു പറയുമെന്നു ശ്രദ്ധിക്കരുതു്. നിങ്ങൾക്കു പാട്ടുപാടാൻ ഇഷ്ടമുണ്ടെങ്കിൽ പാടുക. കിടക്കാനിഷ്ടമുണ്ടെങ്കിൽ കിടക്കുക. ആശയത്തെ ഉള്ളിൽ പതിപ്പിക്കുക. ശരീരത്തെക്കുറിച്ചുള്ള നിബന്ധനകൾ അപ്രധാനമാണ്. 'സർവ്വശക്തൻ' എന്ന ആശയത്തിൽ മനസ്സു പതിയട്ടെ. എന്റെ പ്രസംഗങ്ങൾ കേട്ടിട്ടുള്ളവർക്കു മഹാത്മാവായ ആത്മാവാണു ശക്തിയെന്നും ആത്മാവു സർവ്വശക്തനാണെന്നും അറിയാം. ഭൂമിയിലുള്ളതെല്ലാം സൂര്യനിൽക്കൂടി നിർവ്വഹിക്കപ്പെടുന്നതുപോലെ, ബ്രഹ്മാണ്ഡത്തിലുള്ളതെല്ലാം ആത്മാവിൽക്കൂടി നിർവ്വഹിക്കപ്പെടുന്നു. സൂര്യന്റെ ശക്തികൊണ്ടു കാറ്റടിക്കുന്നു. പുല്ലുകൾ വളരുന്നു, നദിയൊഴുകുന്നു, മനുഷ്യർ നടക്കുന്നു, റോസാപുഷ്പങ്ങൾ വികസിക്കുന്നു. അതുപോലെ ആത്മാവിന്റെ അതായതു്, സർവ്വശക്തനായ പരമാത്മാവിന്റെ ശക്തികൊണ്ടു ബ്രഹ്മാണ്ഡത്തിൽ സകലതും നടക്കുന്നു. സർവ്വശക്തൻ. ഓം! ഓം! ഓം! ഇങ്ങിനെ നിങ്ങളെ ദുർബ്ബലപ്പെടുത്തുന്നതും മടുപ്പിക്കുന്നതുമായ സർവ്വസംശയങ്ങളും നിങ്ങളെ ഭീരുവാക്കുന്ന മിഥ്യാബോധങ്ങളും, നിങ്ങളുടെ പരിശുദ്ധമായ സാന്നിദ്ധ്യത്തിൽ പ്രവേശിക്കുകയില്ല. നിങ്ങൾ സർവ്വശക്തനാണെന്നു വിശ്വസിക്കുക. നിങ്ങൾ വിചാരിക്കുന്നതുപോലെ ആയിത്തീരുന്നു. നിങ്ങൾ ഒരു പാപിയാണെന്നു നിനച്ചാൽ പാപിയാകുന്നു. മണ്ടനാണെന്നു വിചാരിച്ചാൽ മണ്ടനാകുന്നു. നിങ്ങൾ ദുർബ്ബലനാണെന്നു വിചാരിച്ചാൽ നിങ്ങളെ ബലവാനാക്കുന്ന ശക്തി ലോകത്തിലില്ല. സർവ്വശക്തനാണെന്നു നിങ്ങൾ വിശ്വസിച്ചാൽ നിങ്ങൾ സർവ്വശക്തനാണ്.

അടുത്തതായി സ്മരിക്കേണ്ട ആശയം 'സർവ്വജ്ഞൻ' എന്നുള്ളതാകുന്നു. ഓം ജപിക്കുക. ഓം എന്നുപറഞ്ഞാൽ സർവ്വജ്ഞതയുടെ അടയാളമാണ്. അതുകൊണ്ടു് ആ മന്ത്രം ജപിക്കുക 'സർവ്വജ്ഞൻ ഓം! ഓം! ഓം!', എന്നാണു ജപിക്കേണ്ടതു്. ഈ മാർഗ്ഗമനുസരിച്ചാൽ, നിങ്ങൾ അജ്ഞന്മാരായ മൂഢന്മാരാണെന്നുള്ള വിശ്വാസം പോകും. ഈശ്വരസാക്ഷാത്കാരത്തിലേക്കുള്ള നേർവഴി ഇതാകുന്നു.

'സർവ്വവ്യാപി, എന്നുള്ള ആശയത്തെ അടുത്തതായി സ്മരിക്കുക. നിങ്ങൾ ഈ ചെറിയ ശരീരമല്ലെന്നും അന്തമുള്ളതല്ലെന്നും ഈ ചെറിയ ആത്മാവോ ജീവനോ അഹംബുദ്ധിയോ അല്ലെന്നും വിശ്വസി

ക്കുക. സർവ്വ അണുക്കളേയും പരമാണുക്കളേയും ആവരണം ചെയ്യുന്നതും അവയിൽ തുളച്ചുകയറുന്നതുമായ ശക്തി നിങ്ങളാണ്. ഇതിനെപ്പററി മനസ്സിൽ അശേഷം സംശയമുണ്ടായിരിക്കരുത്. സകല ശരീരങ്ങളും ഞാനാണ്, ഞാൻ എല്ലായിടത്തും വ്യാപിക്കുന്നു. ഓം! ഓം!ഓം!

അടുത്ത വാചകങ്ങളെ രാമൻ വിസ്തരിച്ചു് പറയുന്നില്ല. ഈ വാചകങ്ങളെ പതിവായി വായിച്ചു് ആശയങ്ങളെ പ്രായോഗികമാക്കിയാൽ ഓരോരുത്തർക്കും നിങ്ങൾക്ക് ഈശ്വരനെ സാക്ഷാൽക്കരിക്കാം.

'പൂർണ്ണാരോഗ്യം ഞാനാണ്'

നിങ്ങളുടെസ്വന്തമെന്നു വിളിക്കപ്പെടുന്ന ശരീരം രോഗബാധിതമാണെങ്കിൽ അതിനെ ദൂരെക്കളയുക, അതിനെപ്പററി വിചാരിക്കരുത്. നിങ്ങൾ ആരോഗ്യമൂർത്തിയാണെന്നു വിശ്വസിച്ചാൽ നിങ്ങൾ ആരോഗ്യവാനാണ്. ഈ വിശ്വാസത്തിൻെറ ഫലമായി, ശരീരം തനിയെ ആരോഗ്യപൂർണ്ണമാകും. ഇതാണു രഹസ്യം. ഇതു്, പരമാർത്ഥമാണോ എന്നു നിങ്ങൾ പരിശോധിച്ചറിയുവിൻ. നിങ്ങൾ എന്തുതന്നെ ചെയ്താലും ശരീരം നന്നാകും. നിങ്ങൾ ഈ ശരീരത്തെ അത്രവകവയ്ക്കരുതു. അല്ലയോ ദൈവമേ! എന്നെ ആരോഗ്യവാനാക്കുക., എന്നൊരു പ്രാർത്ഥനയുണ്ട്. നിങ്ങൾ ഒരു രാജാവിൻെറയോ അമേരിക്കയിലെ പ്രസിഡൻറിൻെറയോ അടുത്തു് ഒരു യാചകനായി ചെന്നാൽ അകത്തേക്കു പ്രവേശിക്കുവാൻ സൌകര്യം ലഭിക്കുകയില്ല. നിങ്ങൾ ഈശ്വരൻെറ അടുത്തു യാചകനായിച്ചെന്നാൽ അദ്ദേഹം പടിയടയ്ക്കും. നിങ്ങൾ ആരോഗ്യവാനാണെന്നു വിചാരിക്കുക. ഒന്നും ചോദിക്കുകയും യാചിക്കുകയും വേണ്ടാ. ഞാൻ അരോഗനാണെന്നു വിചാരിച്ചാൽ അരോഗനായി.

അടുത്ത ആശയം 'എല്ലാശക്തിയും ഞാനാകുന്നു' എന്നാണ്. ഇതിനെ മനസ്സിൽ പതിപ്പിച്ചു് ഓം! ഓം! ഓം! എന്നു ജപിക്കുക. സർവ്വശക്തിയും ഞാനാണെന്നു് ഉരുവിടുക.

അടുത്ത ആശയം ബ്രഹ്മാണ്ഡം എൻെറ ഒരാശയം മാത്രമാകുന്നു എന്നാണ്. ഇതിനെ വിശദീകരിക്കുക. ഈ വാചകം വായിക്കുമ്പോൾ ഈ ആശയത്തെ സമർത്ഥിക്കുന്നതിനു വേദാന്തികൾ പുറപ്പെടുവിക്കുന്ന ന്യായങ്ങളെ ഓർക്കുക. ഈ വാദത്തെ സമർത്ഥിക്കുവാനുള്ള സർവ്വന്യായങ്ങളേയും അനുസ്മരിച്ചാൽ നിങ്ങളുടെ ഒരാശയമാണു ബ്രഹ്മാണ്ഡം മുഴുവൻ എൻെറ ആശയമാണ് ഓം! അടുത്തു പറയുന്ന വാചകങ്ങളും ഇപ്രകാരമോർക്കണം.

ഞാൻ ആനന്ദമാണ് ഓം! ഓം! ഓം!
ഞാൻ ജ്ഞാനമാണ് " " "
ഞാൻ സത്യമാണ് " " "
ഞാൻ പ്രകാശമാണ് " " "

ഞാൻ ഭയഹീനനാണു് ,,
എനിക്കു സക്തിയോ വി
രക്തിയോ ഇല്ല സർവ്വഗ്രന്ഥ
ങ്ങളുടേയും പൂൎത്തി ഞാനാണു് ,,
ഞാൻ പരമാത്മാവാണു് ,,
എല്ലാചെവികളിലും ഞാൻ കേൾക്കുന്നു. ,,
എല്ലാകണ്ണുകളിലും ഞാൻ കാണുന്നു. ,,
എല്ലാമനസ്സുകളിലും ഞാൻ വിചാരിക്കുന്നു. ,,
ഞാനാകുന്ന സത്യത്തെ അറിയുവാൻ
ഋഷികൾ തപംചെയ്യുന്നു ,,
സൂൎയ്യനിലും നക്ഷത്രങ്ങളിലും കാണുന്ന
ജീവനും പ്രകാശവും ഞാനാണു്. ,,

ഇത്രയും വാചകങ്ങൾ വായിച്ചു് ആശയങ്ങളെ പ്രയോഗത്തിൽ കൊണ്ടുവന്നാൽ മതി.

ഉദാഹരണമായി അല്പം പറഞ്ഞുകൊള്ളട്ടെ. ഹിന്ദിഗ്രന്ഥങ്ങളിൽ ഒരു നല്ല കഥയുണ്ടു് ഒരിക്കൽ ഒരു പണ്ഡിതനായ തപസ്വി ഉണ്ടായിരുന്നു. ആളുകളെ ബ്രഹ്മവേദങ്ങൾ വായിച്ചുകേൾപ്പിച്ചു. ആ സമയം ഗ്രാമത്തിലെ പാലുകാരികൾ അദ്ദേഹത്തിന്റെ അടുത്തുകൂടിപ്പോയി. അവർ പോകുമ്പോൾ പണ്ഡിതൻ 'ഈശ്വരന്റെ പരിശുദ്ധനാമം സമുദ്രം കടക്കുവാനുള്ള കപ്പലാണു' എന്നു വായിക്കുന്നതുകേട്ടു. ഈ വാക്യം പരമാൎത്ഥമാണെന്നു പാലുകാരികൾ വിശ്വസിച്ചു. അവൎക്കു വാക്യത്തിൽ അതിർകവിഞ്ഞ വിശ്വാസമുണ്ടായിരുന്നു. അവൎക്കു എന്നും ഒരാറു കടന്നു അക്കരെ പാൽ വില്ക്കുവാനുണ്ടായിരുന്നു. അവർ ആറുകരെ ചെന്നപ്പോൾ ദിവ്യവാക്യമോൎത്തു "നാം എന്തിനു വള്ളക്കാരനു കാശു കൊടുക്കുന്നു? ഈശ്വരന്റെ തിരുനാമമോൎത്തു ഓം മന്ത്രം ജപിച്ചു അക്കരെകടക്കരുതോ? ദിവസവും ഒരു കാശു നഷ്ടപ്പെടുന്നതെന്തിനു്?" അവരുടെ വിശ്വാസം പാറപോലെ ഉറച്ചതായിരുന്നു. അടുത്തദിവസം അവർ, ആറുകരെവന്നപ്പോൾ വള്ളക്കാരനു ഒന്നുംകൊടുക്കാതെ ഈശ്വരനെ ധ്യാനിച്ചു്. 'ഓം' ജപിച്ചു വെള്ളത്തിലിറങ്ങി അക്കരെച്ചെന്നു്.. അവർ ഇതു ഒരു പതിവാക്കി. അവൎക്കു ധനലാഭമുണ്ടാക്കിയ ഗുരുഭൂതനെ ഒരു മാസം കഴിഞ്ഞപ്പോൾ അവർ ഓൎത്തു. അവർ അദ്ദേഹത്തെ ഭക്ഷണത്തിനു ക്ഷണിച്ചു. നിശ്ചിതദിവസം വിരുന്നിനു ചെല്ലാമെന്നു അദ്ദേഹം സമ്മതിച്ചു. ഒരു സ്ത്രീ അദ്ദേഹത്തെ കൂട്ടിക്കൊണ്ടുവരുവാനായി പോയി. അവർ ആറുകരെച്ചെന്നപ്പോൾ സ്ത്രീവേഗം വെള്ളത്തിലിറങ്ങി അക്കരെകടന്നു. ഗുരുഭൂതൻ ആറുകരെനിന്നു കുഴങ്ങി. സ്ത്രീ തിരിച്ചുവന്നു് ആറുകടക്കാത്തതിന്റെ കാരണമെന്തെന്നു ചോദിച്ചു. വള്ളക്കാരനെ നോക്കി നിൽക്കുകയാണെന്നായിരുന്നു

അദ്ദേഹത്തിന്റെ മറുപടി. അദ്ദേഹത്തിന് അക്കരെപ്പോകുവാനു വള്ളക്കാരന്റെ സഹായം വേണ്ടിവന്നു. ഉടൻ അവർ പറഞ്ഞു "അങ്ങേയോട്ട് ഞങ്ങൾ കൃതജ്ഞതയുള്ളവരായിരിക്കുകയാണു്. ഈ വള്ളക്കാരനു കൊടുത്തു വന്ന കൂലി സമ്പാദിക്കുവാൻ അങ്ങു ഞങ്ങളെ സഹായിച്ചു. അങ്ങോ പണം കൊടുക്കാതെ എന്റെ കൂടെ അക്കരെവരാത്തതെന്താണ്? നിങ്ങളുടെ ഉപദേശമനുസരിച്ച് ഒരു തടസ്സവും ഉപദ്രവവും കൂടാതെ ഞങ്ങൾ അക്കരെപ്രാപിക്കുന്നു. അങ്ങേയ്ക്കും അപ്രകാരം ചെയ്തുകൂടേ?" അവർക്കു ധനലാഭമുണ്ടാക്കിയ ഉപദേശമെന്താണെന്നു് അദ്ദേഹം ചോദിച്ചു. ആ സ്ത്രീ അദ്ദേഹം മുമ്പു വായിച്ച വാക്യമുദ്ധരിച്ചു. ഈശ്വരന്റെ നാമം കപ്പലാണു്. ഈ സംസാരക്കടലിനെ കടക്കുന്നതു് അതിലാണു്. ശരി അദ്ദേഹവും അതുപ്രയോഗിക്കണമെന്നു നിശ്ചയിച്ചു. വേറെ കൂട്ടുകാരും കൂടെയുണ്ടായിരുന്നു. അവിടെ വളരെ നീളം കൂടിയ ഒരു കയറുണ്ടായിരുന്നു. അതിന്റെ ഒരറ്റം തന്റെ അരയിൽ കെട്ടിയശേഷം മറ്റേ അറ്റം കരയ്ക്കു നിന്നവർ പിടിച്ചുകൊള്ളുവാൻ പറഞ്ഞു. താൻ വിശ്വാസത്തെ അടിസ്ഥാനമാക്കി അക്കരെ കടക്കുവാൻ ശ്രമിക്കുമെന്നും ചാകാൻ തുടങ്ങിയാൽ കയറു പിടിച്ചുകൊള്ളണമെന്നും അദ്ദേഹം കരയ്ക്കു നിന്നവരെ ഉപദേശിച്ചു. അദ്ദേഹം വെള്ളത്തിലിറങ്ങി കുറച്ചു പോയപ്പോൾ വെള്ളം കുടിച്ചു ചാകാൻ ഭാവിച്ചു. കരയ്ക്കു നിന്നവർ അദ്ദേഹത്തെ വലിച്ചെടുത്തു. ഈ പണ്ഡിതനുണ്ടായിരുന്ന വിശ്വാസം രക്ഷാമാർഗ്ഗമല്ലാ. ഇതു നിങ്ങളുടെ ഹൃദയത്തിലുള്ള വക്രതയാണു്. നിങ്ങൾ ഓം മന്ത്രം ജപിക്കുമ്പോഴും ഈശ്വരനെ ധ്യാനിക്കുമ്പോഴും എനിക്ക് ആരോഗ്യമുണ്ടെന്നു പറയുമ്പോഴും നിങ്ങൾ പറയുന്നു, നിങ്ങളുടെ ഹൃദയാന്തർഭാഗത്തു അവിശ്വാസം കിടക്കുന്നു. ഞാൻ മുങ്ങുന്നുവെങ്കിൽ, എന്നെ കരയ്ക്കെടുക്കുക എന്നു പറയുമ്പോൾ സംശയജനകമായ 'എങ്കിൽ' ശബ്ദമുണ്ടാകുന്നു. ലോകത്തുള്ള വ്യത്യാസങ്ങളും പരിതസ്ഥിതികളും എങ്കിൽ സൃഷ്ടിയാണു്. നിങ്ങൾ ഈശ്വരനും പ്രഭുക്കളുടെ പ്രഭുവുമാകുന്നു. അതിനെ ഈ നിമിഷം സാക്ഷാൽക്കരിക്കുക. ഇളകാത്ത വിശ്വാസവും ജ്ഞാനവും ഉണ്ടായിരിക്കുക. ഞാൻ പറഞ്ഞുതന്ന വാചകങ്ങൾ ശരിയായി പഠിക്കുന്ന പക്ഷം നിങ്ങളെ ബന്ധിക്കുന്ന 'എങ്കിൽ' ശബ്ദം പോകും. നിങ്ങൾ ഈശ്വരത്വവുമായി ബന്ധിക്കപ്പെട്ടിരുന്നാൽ സംശയം ഒരിക്കലുമുണ്ടാകയില്ല. ഈ കടലാസു ദിവസം പല പ്രാവശ്യം വായിക്കുക. അപ്പോൾ നിങ്ങളുടെ സംശയങ്ങൾ അസ്തമിക്കും.

രാമൻ പ്രസംഗമവസാനിപ്പിച്ചു കഴിഞ്ഞു. രാമനുമായി അല്പം സംസാരിക്കണമെന്നുള്ളവർ അപ്രകാരം ചെയ്യട്ടെ. ഈ ആസനം ത്യജിക്കുന്നതിനു മുമ്പിൽ ഓം! ഓം! ഓം! മന്ത്രം ജപിക്കാം.

ഒരുവാക്കുകൂടി പറഞ്ഞുകൊള്ളട്ടെ. രാമന്റെ പ്രസംഗങ്ങളെല്ലാം കേട്ടിട്ടില്ലാത്തവർ രാമൻ പ്രസിദ്ധപ്പെടുത്തിട്ടുള്ള വേദാന്തഗ്രന്ഥം വായിക്കട്ടെ. വേദാന്തതത്വം മുഴുവൻ അതിലുണ്ട്. നിങ്ങൾക്ക് വേദാന്തത്തെക്കുറിച്ചുണ്ടാകാവുന്ന സംശയങ്ങളും അതിൽ ദൂരീകൃതമായിട്ടുണ്ട്. രാമൻ ഈ മാർഗ്ഗങ്ങളെ സ്വീകരിച്ചിട്ടുള്ളയാളാണ്. ഈ സംശയങ്ങളെല്ലാം ക്ഷണനേരംകൊണ്ടസ്തമിക്കും. നിങ്ങൾക്ക് ആർക്കെങ്കിലും സംശയമുണ്ടെങ്കിൽ ചോദിക്കാം.

നിങ്ങൾക്കസങ്കടങ്ങളെ പരിഹരിക്കുകയും പൂർണ്ണാനന്ദമുണ്ടാകുകയും, മോക്ഷം സിദ്ധിക്കുകയും ചെയ്യണമെങ്കിൽ വേദാന്തത്തെസാക്ഷാൽക്കരിക്കുക. നിങ്ങളുടെ മതങ്ങളും വിശ്വാസങ്ങളും സാക്ഷാൽകാരങ്ങളുമെല്ലാം വേദാന്തത്തിലേക്കു വഴികാണിക്കുന്നു. അല്ലാതെ വേറെ വഴിയില്ല. ഇപ്പോൾ അമേരിക്കയിലുള്ള പലസംഘങ്ങളും വേദാന്തതത്വമറിയുവാൻ ശ്രമിക്കുന്നതു് ആശ്വാസജനകംതന്നെ. അവർവേദാന്തത്തെ സ്വീകരിക്കുന്നു. അവർ അതു സമ്മതിക്കുകയില്ലായിരിക്കാം. ക്രിസ്ത്യൻ സയൻസ്, തത്വചിന്ത, പ്രേതജീവിതാന്വേഷണം, മുതലായവ വേദാന്തത്തിന്റെ ഭാഗങ്ങൾ തന്നെ. ഈതത്വമറിയുന്നവർക്ക് ഈശ്വരത്വമുണ്ട്. ഇതു് അമേരിക്കയ്ക്കു് ആശ്വാസജനകമായ ഒരു ലക്ഷ്യമാണ്. എന്നാൽ സത്യത്തെ മുഴുവൻ ഭംഗിയായി അറിയണമെങ്കിൽ വേദാന്തം നോക്കുക. നിങ്ങൾഅതിന് എന്തുപേർ വേണമെങ്കിലും കൊടുത്തുകൊള്ളുക. എന്നാൽ ഹിന്ദുക്കൾ ഈ തത്വം ഏററവും വ്യക്തവും ധീരവുമായ ഭാഷയിൽ പ്രതിപാദിച്ചിരിക്കുന്നു. നിങ്ങൾ ഈശ്വരനാണ്, ധന്യരിൽ ധന്യനാണ്, എന്നുള്ളതു് അത്യുത്തമമായ സത്യമാകുന്നു. അതു് ഓർക്കുക സാക്ഷാൽക്കരിക്കുക. എന്നാൽ ലോകത്തിൽ ഒന്നും നിങ്ങളെ ബന്ധിക്കുകയില്ല, ഉപദ്രവിക്കുകയില്ല. ലോകം എന്റെ ആശയമാണ്. ഞാൻ യജമാനന്മാരുടെ യജമാനനാണ്. ഇതാണു സത്യം. നിങ്ങൾ, ഇത്തരം കാര്യങ്ങൾ കേട്ടിട്ടില്ലെങ്കിൽ ഭയപ്പെടരുതു്. നിങ്ങളുടെ മാതാപിതാക്കന്മാർ ഇതിൽ വിശ്വസിച്ചില്ലെങ്കിലെന്താണ്? അവർ അവരാൽ കഴിയുന്നതുചെയ്തു. നിങ്ങളും അപ്രകാരം ചെയ്യണം. നിങ്ങളുടെ മോക്ഷം നിങ്ങളുടെ കർമ്മമാകുന്നു. വേദാന്തം ഒരു വിദേശീയസാധനമാണെന്നു കരുതരുതു്. അതുനിങ്ങൾക്കു സ്വാഭാവികമാണ്. നിങ്ങളുടെ ആത്മാവു് ഒരു വിദേശീയ സാധനമാണോ? വേദാന്തം നിങ്ങളുടെ ആത്മാവിനെപ്പററിമാത്രം പറയുന്നു. നിങ്ങളുടെ സ്വന്ത ആത്മാവു് വിദേശീയവസ്തുവാണെങ്കിൽ വേദാന്തവും അപ്രകാരംതന്നെ. ശാരീരികവും മാനസികവും ആദ്ധ്യാത്മികവും സാംസർഗ്ഗികവും ആയസകലവേദനകളും വേദാന്തത്തെ സാക്ഷാൽക്കരിക്കുമ്പോൾ അവസാനിക്കും. സാക്ഷാൽക്കാരം അത്ര വിഷമപ്പെട്ട ഒരു പണിയല്ല.

ഓം! ഓം! ഓം!

# ഞാൻ പ്രകാശമാകുന്നു.

യഥാർത്ഥമായ ആത്മാവു് എന്നു പറഞ്ഞാലെന്താണ്? അതു ശരീരമൊ മനസ്സോ ജീവനോ അല്ല. ലോകമുണ്ടെന്നു നിങ്ങൾ അറിയുന്നതു നിങ്ങളുടെ ബോധം കൊണ്ടാകുന്നു. നിങ്ങളുടെ ബോധത്തിനു തന്നെ ത്രിവിധമായ മാററങ്ങളുണ്ടു്. ഉണർന്നിരിക്കുമ്പോഴും സ്വപ്നം കാണുമ്പോഴും ഉറങ്ങുമ്പോഴുമുള്ള ബോധം പ്രത്യേകതരത്തിലാകുന്നു. നിങ്ങളുടെ ബോധം ലോകത്തിലെ ചൂടിനേയും കാററിന്റെ സമ്മർദ്ദത്തേയും അളക്കുന്ന യന്ത്രമാകുന്നു. ഉണർന്നിരിക്കുമ്പോഴുള്ള ബോധം സൂചിപ്പിക്കുന്നതു, ലോകം മട്ടങ്ങൾക്കധീനമായ ഒരു ഘനാവസ്ഥയാണെന്നാകുന്നു. സ്വപ്നാവസ്ഥയിലെ ബോധത്തിന്റെ വിധി വേറൊരു തരത്തിലായിരിക്കും. ഉറങ്ങുമ്പോഴും സ്വപ്നം കാണുമ്പോഴുമുള്ള ബോധം ഉണർന്നിരിക്കുമ്പോഴുള്ളതുപോലെതന്നെ ശക്തിമത്താണു്. ഉണർന്നിരിക്കുമ്പോഴുള്ള അനുഭവത്തിനു വേണ്ടത്രയും സമയം ഉറങ്ങുമ്പോഴുള്ള അനുഭവത്തിനും വേണം. ശൈശവാവസ്ഥയിൽ നിങ്ങൾ ഉണർന്നിരിക്കുന്നത്രയും സമയം ഉറങ്ങുന്നു. ഒരു ശിശു എപ്പോഴും ഉറക്കമാണെന്നു പറയാം. നാം ഉണർന്നിരിക്കുമ്പോഴുള്ള ബോധത്തെ ഉറങ്ങുമ്പോഴും സ്വപ്നം കാണുമ്പോഴുമുള്ള ബോധം നിഷേധിക്കാം.

ഇന്നും നാളെയും എന്നും തുല്യമായിട്ടുള്ളതു വാസ്തവമാകുന്നു. ഇതു് എല്ലാവരും സമ്മതിച്ചിട്ടുള്ള സത്യനിർവ്വചനമാകുന്നു. സ്ഥായിയായിട്ടുള്ളതു പരമാർത്ഥമാണു്. ആന്തരമനസ്സിന്റെ ദൃഷ്ടിയിൽ ബോധത്തിനു മൂന്നു മാററങ്ങൾ ഉണ്ടു്. ഉണർന്നിരിക്കുമ്പോൾ നിങ്ങളുടെ ബോധം ശരീരത്തോടു സംഘടിതമാകുന്നു. ഞാനെന്നു പറഞ്ഞാൽ ശരീരമാകുന്ന ബോധമാണുണ്ടാകുന്നതു്. സ്വപ്നാവസ്ഥയിൽ വേറൊരു സ്ഥിതിവരുന്നു. നിങ്ങൾ മാറുന്നു. ഉണർന്നിരിക്കുമ്പോഴുള്ള വ്യക്തിയല്ലാ സ്വപ്നത്തിലെ വ്യക്തി. നിങ്ങൾ ധനികന്മാരായിരിക്കുമ്പോൾ സാധുക്കളാണെന്നു സ്വപ്നം കാണുന്നു. നിങ്ങൾ ചുററിലും ശത്രുക്കളെ ദർശിക്കുകയും നിങ്ങളുടെ വീടു തീവെന്തുപോകുകയും നിങ്ങൾ വിഷമിച്ചു രക്ഷപ്പെടുകയും ചെയ്യുന്നതായി സ്വപ്നം കാണുന്നു. അതുകൊണ്ടു നിങ്ങളുടെ ബോധം സ്വപ്നത്തിൽ ഒരുരൂപവും ഉണർന്നിരിക്കുമ്പോൾ വേറൊരു രൂപവും ഉറങ്ങുമ്പോൾ മൂന്നാമതൊരുരൂപവും കൈക്കൊള്ളുന്നു. ഇതിൽ നിന്നും മനസ്സിലാക്കേണ്ടതു നിങ്ങളുടെ ബോധം ഒന്നിനോടും സംഘടിതമല്ലെന്നാണു്. ഞാൻ സുഖമായി ഉറങ്ങി ഞാനൊരുസ്വപ്നവും കണ്ടില്ല എന്നു നിങ്ങൾ പറയുന്നു. നിങ്ങൾ ഉറങ്ങുമ്പോൾ ഏതോ ഒരു ശക്തി നിങ്ങളിൽ ഉറങ്ങാതെയിരിക്കുന്നു. അതാണു യഥാർത്ഥമായ ആത്മാവു്. അതു ബോധത്തിൽ നിന്നും ഭിന്നമാണു്. അതുതന്നെയാണു് ആത്മാവു്.

ഒരുമനുഷ്യൻവന്ന് ഞാൻ ഇന്നലെരാത്രി പന്ത്രണ്ടുമണിവരെ ബ്രോഡ്‌വേതെരുവിലുണ്ടായിരുന്നു. ഞാൻ ഒരുത്തരേയുംകണ്ടില്ല. ആ സമയത്തു് അവിടെ ഒരു മനുഷ്യന്റെ പൊടിപോലും ഇല്ലായിരുന്നു എന്നു് പറയുന്നു. ആ സമയത്തു് അവിടെ ഒരുമനുഷ്യനും ഇല്ലായിരുന്നുവെന്നെഴുതിത്തരുവാൻ അയാളോടു പറയുന്നു. ഇതു് പരമാർത്ഥമാണെന്നും അയാൾ സാക്ഷിയാണെന്നും വാദിക്കുന്നു. നിങ്ങൾ ഒരു മനുഷ്യനല്ലേ? എന്നു നാം ഉടൻ ചോദിക്കുന്നു. ഒരുത്തനുമുണ്ടായിരുന്നില്ലെന്നു പറയുന്നതു ശരിയാകുന്നില്ല. അയാൾ അവിടെയില്ലാത്ത പരമാർത്ഥം അറിയുകയില്ല.

ഉറങ്ങിയിരുന്നയാൾ ഉണർന്നപ്പോൾ അയാൾ സ്വപ്നംകണ്ടില്ലെന്നു പറയുന്നു. അങ്ങിനെയൊന്നുംസംഭവിച്ചില്ലെന്നു പറയണമെങ്കിൽ അയാൾ ഒരു സാക്ഷിയായിരിക്കണം. നിങ്ങൾ അസന്നിഹിതരായിരുന്നുവെങ്കിൽ തെളിവ് എവിടെനിന്നുകിട്ടും? നിങ്ങൾ ഗാഢമായ സുഷുപ്തിയിൽ ലയിച്ചിരിക്കുമ്പോഴും ജാഗ്രത്തായ ഒരു ശക്തിയുണ്ട്. ഇതാണു യഥാർത്ഥമായ ആത്മാവ്, പരമമായ നിഷ്പക്ഷശക്തി, അനന്തമായ ബോധം.

ഈ അവസ്ഥ, നിങ്ങൾ പ്രകൃതിയിലും കാണുന്നു. നദികളെ നോക്കുക. അവയ്ക്കും മഞ്ഞുകട്ടി, അരുവി, നദി ഇങ്ങനെ മൂന്ന് അവസ്ഥാഭേദങ്ങളുണ്ട്. മഞ്ഞുരുകുമ്പോൾ, നദി നിർമ്മലവും ശാന്തവുമാണ്. നദി പർവ്വതങ്ങളെവിട്ട്, നിമ്നപ്രായസ്ഥലത്തു പ്രവേശിക്കുമ്പോൾ ഇളകിമറിഞ്ഞു ചെളിയണിഞ്ഞുഗമിക്കുന്നു. മഞ്ഞുകട്ടിയിൽ സൂര്യന്റെ പ്രതിബിംബം കാണുന്നില്ല. രണ്ടും മൂന്നുംഘട്ടങ്ങളിൽ അപ്രകാരം കാണാം. രണ്ടാംഘട്ടത്തിൽ അതിൽക്കൂടി വള്ളമോടിക്കുവാനുംമറ്റും പ്രയാസമാണെങ്കിലും അതു് മനോഹരമാണു. മൂന്നാംഘട്ടത്തിൽ നദിയിൽക്കൂടി ഗതാഗതം ചെയ്യാം. അതു് തടങ്ങളേയും വയലുകളേയും വളംകൊണ്ടുനിറയ്ക്കുന്നു. നദി, സൂര്യൻ ഇങ്ങനെ രണ്ടു സാധനങ്ങളെ നാം ദർശിക്കുന്നു.

ഒന്നു നിങ്ങളിലുള്ള സൂര്യന്മാരുടെ സൂര്യനാണ്. അതായതു്, നിങ്ങളുടെ ഗാഢനിദ്രയിലെ ദൈവമാകുന്നു. ആ സൂര്യൻ ഉറച്ച മഞ്ഞുകട്ടിയിൽ ശോഭിക്കുന്നു. ആ സൂര്യൻ നിഷ്പക്ഷനും അപ്രകാശിതനും ആയ സാക്ഷിയാണ്. നിങ്ങളുടെ ഉള്ളിലുള്ള ശൂന്യാവസ്ഥയിൽ ആ സൂര്യൻ പ്രകാശിക്കുമ്പോൾ അതായതു് നിങ്ങളുടെ ശരീരത്തെ ചൂടുകൊണ്ടുരുക്കി തെളിയുമ്പോൾ ആ ശൂന്യാവസ്ഥയിൽ നിന്നും സ്വപ്നാവസ്ഥയുണ്ടാകുന്നു. ശൂന്യാവസ്ഥയിൽ നിന്നും ദൈവം ലോകത്തെ സൃഷ്ടിച്ചുവെന്നു ബൈബിളിൽ പറയുന്നതിതാണ്. ആദ്യം ശൂന്യാവസ്ഥയും ഭേദവുമുണ്ടായിരുന്നു. മഞ്ഞുകട്ടയിൽ നിന്നും സൂര്യൻ ദേഹങ്ങളെ സൃഷ്ടിക്കുന്നതുപോലെ സൂര്യന്മാരുടെ സൂര്യനായ നിങ്ങളു

ടെ ഉള്ളിലെ ദൈവം മായയാകുന്ന ശൂന്യാവസ്ഥയിൽ പ്രകാശിച്ചപ്പോൾ കർത്താവും കർമ്മവും ഉണ്ടായി. കാണുന്നവൻ കർത്താവും കാണപ്പെടുന്നതു കർമ്മവുമാകുന്നു.

അരുവി,നദിയുമായി എങ്ങിനെ ബന്ധപ്പെട്ടിരിക്കുന്നുവോ അതുപോലെ ഉറക്കത്തിലെ അനുഭവവും ഉണർന്നിരിക്കുമ്പോഴുള്ള അനുഭവവും ബന്ധിതമാണ്. മനുഷ്യൻ ദൈവത്തിൻെറ മായയിൽ സൃഷ്ടിതനാണെന്നു പറയപ്പെടുന്നു. ഉറക്കത്തിൽ നിങ്ങൾക്ക് അഹംബുദ്ധിയില്ല; സ്വപ്നത്തിലും ജാഗ്രദവസ്ഥയിലും ഉണ്ടുതാനും. ഉണർന്നിരിക്കുമ്പോഴും സ്വപ്നം കാണുമ്പോഴും നിങ്ങളിൽ ദൈവത്തിൻെറ മായയുണ്ട്. യഥാർത്ഥമായ ആത്മാവു ദൈവമാണ് അല്ലെങ്കിൽ സൂര്യനാണ്; അല്ലാതെ ഈ നിഴലല്ല. സ്വപ്നത്തിൽ നിങ്ങൾ, നാനാതരത്തിലുള്ള സാധനങ്ങൾ കാണുന്നു, ഏതു പ്രകാശത്തിലാണു നിങ്ങൾ അവയെ കാണുന്നതു? ചന്ദ്രൻെറയോ നക്ഷത്രത്തിൻെറയോ സൂര്യൻെറയോ വെളിച്ചമാണോ നിങ്ങളെ കാണാൻ ശക്തമാക്കുന്നതു? ഒരിക്കലുമല്ല. നിങ്ങളുടെ ഉള്ളിലുള്ള പ്രകാശമാണു നിങ്ങൾക്കു കാഴ്ച തരുന്നതു. ആ പ്രകാശം ഉറക്കത്തിൽ സ്വതന്ത്രമായി പ്രത്യക്ഷപ്പെട്ടു. അതു സ്വപ്നത്തിൽ വസ്തുക്കളെ ദൃശ്യമാക്കി. ആ പ്രകാശം എപ്പോഴും അവിടെയുണ്ട്. അതാണു സൂര്യനും ചന്ദ്രനും വെളിച്ചം കൊടുക്കുന്നതു.

നിങ്ങളെല്ലാവരും പ്രകാശവും പ്രഭകളുടെ പ്രഭയുമാകുന്നെന്നു സിദ്ധമാകുന്നു. നദിയുടെ ഉൽപ്പത്തിയിലും അന്തത്തിലും പ്രകാശിക്കുന്ന സൂര്യൻ ഒന്നായിരിക്കുന്നതുപോലെ ഉറക്കത്തിലും ഉണർച്ചയിലും സ്വപ്നത്തിലും പ്രകാശിക്കുന്ന പരമാത്മാവു ഒന്നുതന്നെ. നിങ്ങൾ അതാകുന്നു. തത്വമസി. നിങ്ങൾ ഉള്ളിലുള്ള ഈ വസ്തുവുമായി ഒന്നുചേർന്നാൽ നിങ്ങൾ അത്ഭുതശക്തിയുള്ള ആളാണ്. നിങ്ങൾ ക്ഷണഭംഗുരങ്ങളും നിസ്സാരങ്ങളുമായ വസ്തുക്കളോടു ചേർന്നാൽ; അതു പായൽ പറ്റുവാനനുവദിക്കാത്ത ഉരുളുന്ന കല്ലുപോലെയാണ്. ഒരു നദിയുടെ ഉൽപ്പത്തിയിലും മദ്ധ്യത്തിലും അന്തത്തിലും മാത്രമല്ല, എല്ലാ നദികളുടേയും എല്ലാഭാഗങ്ങളിലും സൂര്യൻ പ്രകാശിക്കുന്നു.

ലോകത്തിലുള്ള സകലജനങ്ങളുടേയും ജാഗ്രത്ത്, സ്വപ്നസുഷുപ്ത്യവസ്ഥകളിലും കാണുന്ന പ്രകാശമാണു പരമാത്മാവ്. പ്രകാശം അതു പ്രകാശിപ്പിക്കുന്ന വസ്തുവിൽനിന്നും ഭിന്നമല്ല. നിങ്ങളാണ് ആ പ്രഭകളുടെ പ്രഭ "ഞാൻ പ്രകാശങ്ങളുടെ പ്രകാശമാണ്" എന്നു ധ്യാനിക്കുക; അതിനോടു് ഏകീഭവിക്കുക അതാണു നിങ്ങളുടെ സ്വത്വം. ഭയങ്ങളും, വ്യസനവും, വിരോധവും ഒരിടത്തുമില്ല. എവിടെയും ഈ പ്രകാശം മാത്രമേയുള്ളു. ഈ പ്രകാശം അനന്തം ഈ

നും നാളെയും സ്ഥിരവും അചഞ്ചലവുമാണ്. ഞാൻ പ്രകാശങ്ങളുടെ പ്രകാശമാണ്. ലോകം മുഴുവൻ വെറും ചുഴലികളും തരംഗങ്ങളും ഓളങ്ങളും പാതകളുമാകുന്നു.

ഈ വ്യാജാത്മാവിനെ പൊതിയുന്ന ആവരണത്തെ നീക്കുവാൻ താഴെപ്പറയുന്ന സമ്പ്രദായം അത്യന്തം ഉപകരിക്കും.

നിങ്ങൾ നടക്കുമ്പോൾ സംസാരിക്കുവാൻ ഒരു കൂട്ടുകാരൻ വേണമെന്നു ചിലർ പറയുന്നതു് അബദ്ധമാണ്. നാം തനിച്ചു നടക്കുമ്പോൾ നമ്മുടെ ശ്വാസം സ്വാഭാവികവും താളത്തിനൊത്തതും ആരോഗ്യകരവുമാകുന്നു. ഇക്കാരണത്താൽ കാൻറ് അദ്ദേഹത്തിന്റെ വയസ്സുകാലത്തു ശ്വാസത്തിന്റെ ഗുണകരത്തിനായി തനിയെ നടന്നിരുന്നു. നാം സംസാരിച്ചുകൊണ്ടു നടന്നാൽ നമ്മുടെ ശ്വാസം വായിൽക്കൂടി കടക്കും. മൂക്കിൽക്കൂടി ശ്വസിക്കുന്നതു ശ്വാസകോശത്തിനു നല്ലതാണ്. ദൈവം ശ്വസിച്ചതു മനുഷ്യന്റെ മൂക്കിലാണ്; അല്ലാതെ വായിലല്ല. നാം വായിൽക്കൂടി ഉച്ഛ്വസിക്കുന്നതിനു വിരോധമില്ല. എന്നാൽ ശ്വസിക്കുന്നതു മൂക്കിൽക്കൂടിത്തന്നെ വേണം. ശ്വാസകോശത്തിൽ കയറുന്ന വായുവിനെ മൂക്കിലെ രോമങ്ങൾ ശുദ്ധീകരിക്കുന്നു.

നാം തനിച്ചു നടക്കുമ്പോൾ ആലോചിക്കുവാനവസരമുണ്ടു്. ഉൽകൃഷ്ടാശയങ്ങൾ അപ്പോൾ നമ്മെ തേടുന്നു. ഇന്ത്യൻ രാജ്യകാര്യത്തിൽ വിഷമപ്പെട്ട സംഗതികളാലോചിക്കുവാനുള്ളപ്പോൾ ഗ്ലെഡ്സ്റ്റൺ തനിച്ചു നടന്നിരുന്നു. തനിച്ചു നടക്കുന്നതു മനസ്സിനു സുഖകരമാണ്. നാം കൂട്ടുകാരോടുകൂടിയോ, നമ്മുടെ മേൽ അന്യാശയങ്ങൾ കുത്തിച്ചെലുത്തുന്നവരോടുകൂടിയോ നടന്നാൽ ഉൽകൃഷ്ടാശയങ്ങൾ നമ്മുടെ അടുത്തു വരികയില്ല.

തനിച്ചു നടക്കുമ്പോൾ ആത്മാവിനു സ്വതന്ത്രമായി വിഹരിക്കുവാൻ അവസരം ലഭിക്കുന്നു. അപ്പോഴാണു സ്വസ്ഥതയുള്ളതു്. അപ്പോൾ സങ്കല്പശക്തി വർദ്ധിക്കുകയും ചെയ്യുന്നു.

നിങ്ങൾ ആനന്ദമൂർത്തിയാണെന്നു വിചാരിക്കുക, നിങ്ങൾ പ്രകാശങ്ങളുടെ പ്രകാശമാണെന്നു സങ്കല്പിക്കുക. നമ്മുടെ ശക്തികളെ വർദ്ധിപ്പിക്കണമെങ്കിൽ ഈ ആശയത്തെ സാക്ഷാൽക്കരിക്കണം. അതിരാവിലെയോ നിലാവുള്ളപ്പോഴോ നടക്കുന്നതു് അത്യന്തം ഗുണകരമാണ്. ഉദയസൂര്യന്റെയോ അസ്തമനസൂര്യന്റെയോ നേരെ നടക്കുക, നദികളുടെ തീരങ്ങളിൽ സഞ്ചരിക്കുക, ശീതളമാരുതൻ വീശുന്നിടത്തുലാത്തുക. എന്നാൽ നിങ്ങളും പ്രകൃതിയും ബ്രഹ്മാണ്ഡവുമായി ഇണങ്ങിയിരിക്കും.

ഓം! ഓം! ഓം!

# ആത്മസാക്ഷാൽക്കാരത്തിനുള്ള വഴി.

വേദാന്തപ്രകാരം മനസ്സിനെ ഏകാഗ്രപ്പെടുത്തുന്നതു പ്രധാനമായി നമ്മുടെ ആത്മാവു, സൂര്യന്മാരുടെ സൂര്യനും പ്രകാശങ്ങളുടെ പ്രകാശവുമാണെന്നു നിനയ്ക്കുകയാകുന്നു. നിങ്ങൾ ശരീരത്തെയും മനസ്സിനെയും ത്യജിച്ചു ഈ അവസ്ഥയിലിരിക്കുകയും പ്രകാശങ്ങളുടെ പ്രകാശവും സൂര്യന്മാരുടെ സൂര്യനുമാണെന്നു വിശ്വസിക്കുകയും ചെയ്യുമ്പോൾ ലോകം മുഴുവൻ ഒരു മേഘംപോലെ നിങ്ങളുടെ മുമ്പിൽ അവതരിക്കും. എല്ലാം നിങ്ങളുടെ മുമ്പിൽ ഭൃത്യഭാവേന എത്തും. അസൌകര്യമില്ലെങ്കിൽ അതിരാവിലെ ഉണർന്നു ഉദയഗിരിയെ പ്രാപിക്കാറായ സൂര്യനെ നോക്കുക. സൂര്യന്റെ പരിവേഷത്തെ ദർശിക്കുക. ആ മനോഹരവും പ്രകാശമാനവുമായ കാഴ്ച, മനസ്സിനെ ഉണർത്തുകയും ഉത്സാഹപൂർണ്ണമാക്കുകയും ചെയ്യുന്നു. ഉൽബുദ്ധമായ മനസ്സിനെ ആനന്ദക്കൊടുമുടിയിൽ കയറിവിടുവാൻ വളരെ എളുപ്പമാണ്. ഇന്ത്യയിൽ കുട്ടിയുംകോലും എന്ന ഒരു കളിയുണ്ട്. ആ കളിയിൽ ഒരു കമ്പുകൊണ്ടു മറെറാരു തടിക്കഷണത്തെ അടിക്കുമ്പോൾ അതു മേല്പോട്ടു പൊങ്ങുന്നു. മനസ്സ്, ഈശ്വരചൈതന്യത്തിൽ ലയിപ്പിക്കണമെങ്കിൽ, അതിനെ അല്പമൊന്നുയർത്തുകയും രണ്ടാമതതിനെ ആത്മീയാന്തരീക്ഷത്തിലേക്കു തള്ളിവിടുകയും ചെയ്യണം.

സന്തോഷകരമായ അന്തരീക്ഷവും മനോഹരവുമായ പരിസരവും മററും മനസ്സിനെ ഉദ്ബുദ്ധമാക്കുന്നു. അപ്രകാരം ഉദ്ബുദ്ധമായ മനസ്സിനെ പ്രയാണം ചെയ്യിച്ചാൽ അതു വേഗം ദേഹബോധം വെടിയുകയും ദൈവം തന്നെയാകുകയും ചെയ്യും. മനസ്സിനു പ്രഥമത ഉന്മേഷവും ഔന്നത്യവും നൽകുന്നതിനു, പച്ചപ്പുമായ സ്ഥലവും സമയവും തിരഞ്ഞെടുക്കണം. പ്രഭാതസമയം കിളികളുടെ ഗാനവും സുഗന്ധമയമായ വായുവും കിഴക്കു ദിക്കിലുള്ള മനോഹരമായ ദൃശ്യങ്ങളും മനസ്സിനെ ആഹ്ലാദഭരിതമാക്കുന്നു.

മനസ്സിനെ ദിവ്യലോകങ്ങളിലും ആത്മാവിനെ ഈശ്വരസന്നിധിയിലും പ്രാപിപ്പിക്കുന്നതിനുള്ള വഴിയെന്താണ്? ഉദയസൂര്യന്റെയോ അസ്തമനസൂര്യന്റെയോ ഗുണപ്രദമായ കിരണങ്ങൾ നമ്മുടെ പകുതിയടയ്ക്കപ്പെട്ട കണ്ണുകളിൽ പതിക്കുമ്പോൾ നാം 'ഓം' ജപിക്കുകയും അതിന്റെ അർത്ഥത്തെ മനസ്സിൽ നിനയ്ക്കുകയും ചെയ്യുന്നു.

ഓരോരുത്തരും 'ഓം' മന്ത്രത്തിനു ഓരോ അർത്ഥം കല്പിക്കുന്നു. ഓരോരുത്തരും അവരുടെ ആത്മീയസംസ്കാരമനുസരിച്ചു അതിനു അർത്ഥം കല്പിക്കേണ്ടതാണ്. ചിലർ ഓം എന്ന മന്ത്രത്തെ സൂര്യന്മാരുടെ സൂര്യനായി വിശ്വസിക്കുകയും സ്ത്രീകൾ കണ്ണാടിയിൽ നോക്കുന്ന

തുപോലെ ഉദയഭാനുവിനെ നോക്കുകയും ചെയ്യുന്നു. ഇന്ത്യയിലെസ്ത്രീകൾ അവരുടെ തള്ളവിരലിൽ കണ്ണാടി അണിയുന്നു. അവക്ക് പൊൻചുട്ടുകൂട്ടിട്ട കണ്ണാടികൾ ഉണ്ട്. കണ്ണാടിയെപ്പോലെ പെണ്ണുങ്ങൾക്ക പ്രിയപ്പെട്ട സാധനം ഇല്ല. അവർ കണ്ണാടിയിൽ നോക്കുമ്പോൾ അവൾക്ക പുറമെ മുഖം കാണുന്നുവെങ്കിലും മുഖം അവളെ വേർപെട്ടിട്ടില്ലെന്ന് അവൾക്കറിയാം. അതുപോലെ വേദാന്തി, ബാഹ്യലോകത്തു സൂൎയ്യനെ നോക്കുന്നുവെങ്കിലും യഥാൎത്ഥമായ സൂൎയ്യൻ അയാളുടെ ആത്മാവാണെന്ന് അയാൾക്കറിയാം. വെളിയിൽ കാണുന്ന സൂൎയ്യൻ അയാളുടെ പ്രതിരൂപവും ഛായയും നിഴലും മാത്രമാണ്.

ചന്ദ്രനും സൂൎയ്യനും തമ്മിൽ ബന്ധമുള്ളതുപോലെ വേദാന്തിയും സൂൎയ്യനുമായി ബന്ധമുണ്ട്. ചന്ദ്രന്റെ പ്രഭ, സ്വതഃസിദ്ധമായുള്ളതാണെന്നു തോന്നുന്നുവെങ്കിലും ശാസ്ത്രപ്രകാരം ചന്ദ്രൻ അതിന്റെ പ്രഭ മുഴുവൻ സൂൎയ്യനിൽ നിന്നും കടം വാങ്ങുന്നു. അതുപോലെ, വേദാന്തി വിശ്വസിക്കുന്നതും വിചാരിക്കുന്നതും സ്വന്തമാണെന്നുള്ള ഭാവനയോടുകൂടി സൂൎയ്യൻ പ്രത്യക്ഷീഭവിപ്പിക്കുന്ന പ്രഭാപൂരം, തന്റെ ആത്മാവിൽ നിന്നും കടം വാങ്ങിയതാണെന്നും സൂൎയ്യന്റെ മഹിമയും പ്രതാപവും തന്നിൽ നിന്നുണ്ടായതാണെന്നുമാകുന്നു.

ഭൂമി കറങ്ങുന്നു, എന്നാൽ നമ്മുടെ വിചാരം, സൂൎയ്യൻ കറങ്ങുന്നുവെന്നാണ്. നാം നക്ഷത്രശാസ്ത്രം പഠിക്കുമ്പോൾ നാം കൂടുതൽ വിവരമറിയുകയും ഭൂമിയുടെ കറക്കംകൊണ്ട് സൂൎയ്യൻ കറങ്ങുന്നുവെന്നു തോന്നുന്നതാണ് മനസ്സിലാക്കുകയും ചെയ്യുന്നു. അതുപോലെ ഉദയസൂൎയ്യനെ നോക്കുന്ന വേദാന്തി സൂൎയ്യനുള്ള പ്രഭയും പ്രതാപവും മഹിമയും സൂൎയ്യന്റെമേൽ തെറ്റായി ആരോപിതമാണെന്നും അവയെല്ലാം വാസ്തവത്തിൽ തന്റേതാണെന്നും വിശ്വസിക്കുന്നു.

ഭൗതികലോകത്തുള്ള സൂൎയ്യൻ പ്രകാശത്തിന്റെ അല്ലെങ്കിൽ ജ്ഞാനത്തിന്റെ അടയാളമാകുന്നു. സൂൎയ്യൻ ശക്തിയുടെ ചിഹ്നമാകുന്നു. എല്ലാഗ്രഹങ്ങളേയും കറക്കുന്നതു സൂൎയ്യനാണ്. അതു ജീവന്റെ അടയാളമാണ്. സകലജീവജാലങ്ങളും സൂൎയ്യനെ ആശ്രയിക്കുന്നു. സൂൎയ്യൻ സൗന്ദൎയ്യത്തിന്റെ ഒരു മൂൎത്തിയുമാകുന്നു. അതു്, ഭൂമിയെയും മറ്റുസാധനങ്ങളേയും ആകൎഷിക്കുന്നു. ജ്ഞാനം, പ്രകാശം, ഓജസ്സ്, ശക്തി, ജീവിതം, സൗന്ദൎയ്യം, ആകൎഷണീയത ഇവയെ സൂൎയ്യൻ പ്രതിനിധീകരിക്കുന്നു. ഈ ഗുണങ്ങളെല്ലാം തന്റേതാണെന്നു വേദാന്തി വിചാരിക്കുന്നു. ഈ ഗുണങ്ങളെല്ലാം 'ഞാൻ' ആണെന്ന് അയാൾ ദൃഢമായി വിശ്വസിക്കുന്നു. മനോഹരമായ സ്ത്രീയുടെമുഖം കണ്ണാടിയിൽകാണുന്നതുപോലെ ഇവയെല്ലാം അതായതു്, പ്രകാശവും ഓജസ്സും മറ്റും വെളിയിൽ കാണുന്നു. പരമാൎത്ഥത്തിൽ ഞാൻ ഓജസ്സും തേജസ്സും, ജീവനും ജ്ഞാനവും, ശക്തിയും, ആകൎഷണവും എല്ലാമാണ്.

ഈ ആശയത്തെ സാക്ഷാൽക്കരിക്കുവാനും യഥാർത്ഥാത്മാവിലേക്കു നമ്മെ വശീകരിക്കുവാനും 'ഓം'മന്ത്രജപം നമ്മെസഹായിക്കുന്നു. വേദാന്തി 'ഓം' എന്നു ജപിക്കുമ്പോൾ താഴെപ്പറയുന്നഅർത്ഥമാണ് ധ്യാനിക്കുന്നതു്. "ഞാൻപ്രഭയുടെ പ്രഭയാണ്. ഞാൻസൂര്യനാണ്. യഥാർത്ഥസൂര്യനായ എന്റെ ആത്മാവിന്റെഛായമാത്രമാണ്ബാഹ്യസൂര്യൻ. സകലനക്ഷത്രങ്ങളേയും ഗ്രഹങ്ങളേയും തന്റെ ചുറ്റാകെ തിരിക്കുകയും കറക്കുകയുംചെയ്യുന്നസൂര്യനാണു ഞാൻ. എനിക്കുവേണ്ടി അമാനുഷവും മാനുഷവുമായ ശരീരങ്ങൾ ചലിക്കുകയും പ്രവർത്തിക്കുകയുംചെയ്യുന്നു. ഞാൻ അചഞ്ചലനും നിത്യനും ഭൂതവും വർത്തമാനവും ഭാവിയും ആകുന്നു. എന്റെമുമ്പിൽ ഈലോകവും ബ്രഹ്മാണ്ഡവും വിശ്വരൂപംകാട്ടുന്നു. എന്നെ സകലഭാഗങ്ങളും കാണിക്കുവാൻ ഈ ഭൂമി കറങ്ങിക്കറങ്ങിത്തിരിയുന്നു. ഭൂമിയുടെ സകലവശങ്ങളും എന്നെക്കാണിക്കുവാനാണ് അതു് അച്ചുതണ്ടിൽകിടന്നുകറങ്ങുന്നതു്. ബ്രഹ്മാണ്ഡം എനിക്കുവേണ്ടി പലകാര്യങ്ങൾചെയ്യുന്നു എനിക്കുവേണ്ടി സൂര്യൻ പ്രകാശിക്കുന്നു. എനിക്കുവേണ്ടി എന്റെമുമ്പിൽ ചന്ദ്രൻപ്രകാശിക്കുന്നു. എന്റെ ജ്ഞാനത്തിലും സാന്നിദ്ധ്യത്തിലും ലോകത്തിൽ എല്ലാ സംഭവങ്ങളും നടക്കുന്നു. സൂര്യന്റെ സാന്നിദ്ധ്യംകൊണ്ടു്, പുല്ലുകിളിർക്കുകയും, ജന്തുക്കളുടെ മാംസപേശികൾചലിക്കുകയും, മനുഷ്യർ വിചാരിക്കുകയും ചെയ്യുന്നതുപോലെ എന്റെ സാന്നിദ്ധ്യം എല്ലാററിനേയും ഉണർത്തുന്നു. ഈ ലോകത്തിൽ സകലതും നടക്കുന്നതു് ഈ എന്റെ — ഈ ആത്മാവിന്റെ — ഈ ദൈവത്തിന്റെ സാന്നിദ്ധ്യംകൊണ്ടാണ്. ഇക്കാണുന്ന മാനുഷവും അമാനുഷവുമായ ശരീരങ്ങളും, സൃഷ്ടികളും അവരുടെ പ്രേതങ്ങളും ആത്മാക്കളും ദൈവങ്ങളും എന്നെ ആശ്രയിക്കുന്നു. എന്റെ കരുണകൊണ്ടു വർത്തിക്കുന്നു. സൂര്യന്മാരുടെ സൂര്യനായ എന്നിൽ അവ ജീവിക്കുന്നു.

ഞാൻ പ്രകാശങ്ങളുടെ പ്രകാശമാണ്. നാം സ്വപ്നത്തിൽ ഒരു സാധനം കാണുന്നതു വിളക്കിന്റെ വെളിച്ചമോ, ചന്ദ്രന്റെ നിലാവോ സൂര്യന്റെ രശ്മിയോകൊണ്ടു കാണുന്നതല്ല. വെളിച്ചംകൂടാതെ അതു കാണുവാൻ സാദ്ധ്യമല്ല. എന്തു വെളിച്ചത്തിലാണു നാം അതു കാണുന്നതു്? അതു നമ്മുടെ ആത്മാവിന്റെ വെളിച്ചമാകുന്നു. എന്റെ പ്രകാശമാണു എല്ലാവസ്തുക്കളേയും സ്വപ്നത്തിൽ ദൃശ്യമാക്കുന്നതു്. ഞാൻ സ്വപ്നത്തിൽ ഒരു പുഷ്പംകണ്ടാൽ അതു് എന്റെ വെളിച്ചംകൊണ്ടു കാണുന്നു. പുഷ്പത്തിന്റെ പ്രകാശം എന്റെ വെളിച്ചമാകുന്ന സമുദ്രത്തിലെ ഒരോളം മാത്രമാണ്. ഞാൻ സ്വപ്നത്തിൽ ഒരു ചന്ദ്രനെക്കണ്ടാൽ അതും ഒരു തരംഗം മാത്രമാണ്. ഞാൻ സ്വപ്നത്തിൽ ഒരു സൂര്യനെക്കണ്ടാൽ അതു് എന്റെ പ്രതാപസമുദ്രത്തിലെ ഒരു ചുഴലിമാത്രമാണ്. ഞാൻ ഉണർന്നിരിക്കുമ്പോഴും ചന്ദ്രനും

സൂൎയ്യനും നക്ഷത്രങ്ങളും എന്റെ പ്രകാശവാരാന്നിധിയിലെ തിരകളാണ്. ഞാൻ പ്രകാശങ്ങളുടെ പ്രകാശമാണ്. ഞാൻ ലോകത്തിന്റെ കെടാവിളക്കാണ്. എന്റെ സാന്നിദ്ധ്യത്തിൽ സൂൎയ്യനും ചന്ദ്രനും നക്ഷത്രങ്ങളും ഓളങ്ങളും തിരകളുംപോലെ പൊന്തമാറുന്നു.

സൂൎയ്യനെ ജലധിയിൽനിന്നു ഞാൻ പൊക്കിവിട്ടു
ചന്ദ്രമസ്സിന്റെകൂടെ ഉ ക്രമാംഗതിയന്റെ

ഞാൻ രാജാക്കന്മാരുടെ രാജാവാണ്. ഞാനാണു ലോകത്തിൽ രാജാക്കന്മാരായി പ്രത്യക്ഷപ്പെടുന്നതു്. ഞാനാണ് ഉദ്യാനങ്ങളിൽ മനോഹരപുഷ്പങ്ങളായി കാണുന്നതു്. ഞാനാണ്, വനദേവതമാരുടെ കമനീയകമലങ്ങളിൽ മന്ദഹാസിക്കുന്നതു്. ഞാനാണ്, യോദ്ധാക്കളുടെ ഭുജങ്ങളെ ചലിപ്പിക്കുന്നതു്. എന്നിൽ സകലലോകവും ജീവിക്കുകയും സഞ്ചരിക്കുകയും ജനിക്കുകയും ചെയ്യുന്നു. എന്റെ ആജ്ഞ എവിടെയും നടക്കുന്നു. എന്റെ രാജ്യഭാരത്തിനു എവിടെയും മെച്ചമുണ്ടു്. ഞാൻ എവിടെയും സന്നിഹിതനാണ്. അദൃശ്യമായ അണുവിൽമുതൽ വമ്പിച്ച സൂൎയ്യനിൽവരെ ഞാൻ പ്രകാശിക്കുന്നു. എല്ലാ ജീവികൾക്കും ഭക്ഷണം നല്കുന്നതു ഞാനാണ്. ലോകം ആരംഭിക്കുന്നതിനു മുമ്പുതന്നെ ഞാനുണ്ടു്.

ദുഷ്ടവിചാരങ്ങളും ലൗകികാഗ്രഹങ്ങളും വ്യാജശരീരത്തെയും വ്യാജമനസ്സിനെയും ബാധിക്കുന്നതാകുന്നു. അവ ഇരുളിന്റെ കൂടപ്പിറപ്പുകളാണ്. എന്റെ സാന്നിദ്ധ്യത്തിൽ അവയ്ക്കു കടക്കുവാനവകാശമില്ല. സകലലോകങ്ങളും സാധനങ്ങളും പൊങ്ങിക്കിടക്കുന്ന ആകാശമാണു ഞാൻ. ഞാൻ പ്രകാശമെന്നപോലെ സകല അണുക്കളിലും സാധനങ്ങളിലും കടന്നുകൂടുന്നു. ഞാൻ ഉത്തമനും അധമനും ആകുന്നു. എനിക്കു ഉത്തമാധമവ്യത്യാസമില്ല. മനുഷ്യരുടെ കണ്ണുള്ളതെല്ലാം ഞാനുണ്ടു്. ഞാൻ റാണിയും കളിക്കാരനും മാന്ത്രികനുമാകുന്നു. ഞാൻ ജീസസ്സിൽ അവതരിച്ചു. മഹമ്മദിൽ ഞാൻ പ്രത്യക്ഷനായി. ഞാൻ ലോകത്തിലെ കീൎത്തിമാന്മാരായ ജനങ്ങളാണ്. ലോകത്തിലെ അധമന്മാരും അകീൎത്തിതന്മാരുമായ ജനങ്ങളും ഞാനാണ്. ഞാൻ എല്ലാം, സൎവ്വവും, ആകുന്നു. നിങ്ങളുടെ അനുഗ്രഹലക്ഷ്യമെന്താണോ അതു ഞാനാണ്. ഞാനെത്ര രമണീയനാണ്? ഞാൻ മിന്നൽപിണരിൽ പ്രകാശിക്കുന്നു. ഞാൻ ഇടിനാദത്തിൽ അട്ടഹാസിക്കുന്നു. ഞാൻ ഇലകളിൽ മൎമ്മരശബ്ദമുണ്ടാക്കുന്നു. ഞാൻ കാറ്റിൽ ചീറുന്നു. ഞാൻ കല്ലോലമാലയിൽ ഉരുളുന്നു. സ്നേഹിതന്മാർ ഞാനാണ്. ശത്രുസംഘം ഞാനാണ്. എനിക്കു സ്നേഹിതന്മാരും ശത്രുക്കളുമില്ല. ഈ ലോകത്തിലെ ക്ഷണഭംഗുരമായ ധനത്തെയോ കീൎത്തിയെയോ കുറിച്ചുള്ള ആഗ്രഹങ്ങളും വിചാരങ്ങളും എന്നെ ബാധ

ക്കുകയില്ല. ഈ ശരീരത്തിന്റെ സ്ഥിതി എന്തായാലും അതു എന്നെ ബാധിക്കുന്നില്ല. സകല ശരീരങ്ങളും എന്റേതാണ്. ഞാൻ ഫ്രാംക്ലിൻ ആയിരുന്നു. ന്യൂട്ടൻ ഞാനായിരുന്നു. കെൽവിൻപ്രഭു ഞാനാണ്. ശക്തിമാനായ രാമനും മനോഹരനായ കൃഷ്ണനും ഞാനാണ്. കാന്റിന്റെ തലച്ചോറിൽ വേലചെയ്തതു ഞാനാണ്. ബുദ്ധന്റെയും ശങ്കരന്റെയും ഹൃദയങ്ങളെ ചലിപ്പിച്ചതു ഞാനായിരുന്നു. എല്ലാ ഷേക്സ്പിയരന്മാർക്കും പ്ലേറ്റോന്മാർക്കും ജ്ഞാനം നൽകുന്നതു ഞാനാണ്. ഞാൻ ഉറവയും ഉൽപ്പത്തിസ്ഥാനവുമാകുന്നു. എന്റെടുത്തു അവർ വരുന്നു. അവർക്കു പ്രകാശവും ശോഭയും ലഭിക്കുന്നു. ഈ സാംസാരിക മോഹങ്ങൾ യഥാർത്ഥ മനുഷ്യനെ കെട്ടിവരിഞ്ഞു അധഃപതിപ്പിക്കുന്നു. മനോഹരമായ കാഴ്ചകളും ഉദ്യാനങ്ങളും മറയത്തുപോകട്ടെ. നിങ്ങളെല്ലാവരും എന്നിലുണ്ട്. നിങ്ങളൊരുത്തർക്കും എന്നെ അടക്കുവാൻ വയ്യാ. എന്നിൽ ബ്രഹ്മാണ്ഡവും സർവ്വവും ഉണ്ട്. എന്നെ ഏതു വസ്തുവിനു വഹിക്കാം. എന്നെ ആർക്കു ചുമക്കാം. ഈ ലോകം എന്നിലുണ്ട്. ബ്രഹ്മാണ്ഡവും എന്നിലാണ്. എങ്കിലും ഞാൻ ഒരോന്നിലും പ്രകാശിക്കുന്നു. ഓരോരുത്തരുടെയും വിചാരങ്ങളിലും മനസ്സുകളിലും ഞാനുണ്ട്. കാമിയുടെ തുടിക്കുന്ന ഹൃദയത്തിൽ ഞാൻ ചെല്ലുന്നു. പ്രൗഢയായ കാമിനിയുടെ ഹസിക്കുന്ന നയനങ്ങളിൽ ഞാനുണ്ട്. സകലരുടേയും നാഡികളിൽ ഞാൻ തുടിക്കുന്നു. ഞാൻ നിങ്ങളിലുണ്ട്. അല്ല, നിങ്ങളും ഞാനുമായി വ്യത്യാസമില്ല: ഞാൻ, ഞാൻ തന്നെയാകുന്നു.

ഞാനല്ലോസൂക്ഷ്മാകാശത്തിങ്കൽവ്യാപിച്ചിട്ടും
ദേഹമില്ലാത്തദിവ്യമാത്മാവെന്നറിയേണം.
ഞാനല്ലോകനലിങ്കൽമിന്നുന്നജ്വാലാജാലം
ഞാനല്ലോരവിയിലും നക്ഷത്രക്കൂട്ടത്തിലും
ഞാനല്ലോതിങ്കൾക്കൊടിതന്നിലുംഗ്രഹത്തിലും
വ്യാപിക്കുംദിവ്യമൂർത്തിപാവനൻനിരാമയൻ
കെട്ടുകാററിങ്കൽകൂടിയടിപ്പതുണ്ടുഞാനും
കൊടിയതിരമാലതന്നിൽഞാനുണ്ടല്ലോ
മഹിളാമണിതാനാംവൃദ്ധനുംയുവതിയും
ഉടനേജനിച്ചുള്ളപൈതലുംമേൽകിശോരനും
വടിമേലൂന്നിപ്രാഞ്ചിയുഴച്ചിച്ചുനടക്കുന്ന
കിഴവന്മാരും സാക്ഷാൽഞാൻതന്നെയസംശയം.
ജീവിച്ചീടുന്നതെല്ലാമെന്നുടെനിഴലത്രെ.

ഇഴച്ച്യും കട്ടവായും മത്സ്യവും തത്തകളെയും
ചെങ്കണ്ണജാലിപ്പിക്കമുപ്പന്മരയാലും
പച്ചയാംസാൽവായ്യേല്ലാപ്പുംഭ്രമിയെമൂടുംതൃണ-
ച്ഛദവുമെന്റെസാക്ഷാൽക്കാരമെന്നറിയേണം
ഗർഭത്തിൽതടിൽപ്പ്രഭാപ്രജയായാഘിച്ചീടും
കാർമേഘപരിഷയുംകാലവുംസമുദ്രവും
ജനിച്ചുമരിക്കുന്നതെന്നിലെന്നറിഞ്ഞാലും.
സൂര്യന്റെ പ്രഭയിങ്കലൊളിച്ചുവസിക്കയും
മൂളുന്നഗാനത്തിങ്കൽശബ്ദിക്കാതിരിക്കയും
കത്തുന്നോരൊഴുക്കിങ്കലനങ്ങാതിരിക്കയും
ഗാഢമാംസുഷുപ്തിയിൽചേഷ്ടിച്ചുവസിക്കയും
തീയാകുംകടലാസിൽപാരമാമക്ഷരത്തിൽ
ചേലോടെചരിത്രത്തെയെഴുതിപ്പാർക്കയും
ആഴമുള്ള ഴിയിങ്കൽ സൌധങ്ങൾ പണികയും
കൽക്കരിപ്പുറവു മെല്ലെ പാതാളേപൊങ്കയും
സർവ്വവ്യാപിയാമെന്റെലീലകൾവിശേഷങ്ങൾ.

ഞാൻ സൂര്യരശ്മിയിലെ അണുവാണ്. ഞാൻ കാളുന്ന ദിവാകരനാണ്. ഇവിടെ വസിക്ക എന്ന് അണുപറയുന്നു. 'ഉദിക്കൂ' എന്നു ഞാൻ സൂര്യനെ ശാസിക്കുന്നു. പ്രഭാതത്തിന്റെ മുഖവും സായന്തനത്തിന്റെ ശ്വാസവും ഞാൻതന്നെ. ഇളകിമറിഞ്ഞ കടലിന്റെ അരവവും ചാഞ്ചാടുന്ന ഇലയുടെ ശബ്ദവും ഞാനാകുന്നു. ഞാൻ വലയും കോഴിയും ചൂണ്ടലും പിടച്ചുള്ള രോദനവുമാണ്. കണ്ണാടിയും നിഴലും ശബ്ദവും മാറ്റൊലിയും ഞാൻതന്നെ. കാമിയുടെ ഉള്ളഴിഞ്ഞ അപേക്ഷയും കാമിനിയുടെ പരിഭ്രാന്തമായ ശബ്ദവും ഞാനാണ്. യുദ്ധവീരനും അവനെ വെട്ടുന്നവാളും ഹൃദയം തകർന്നു കരയുന്ന തള്ളയും ഞാനാണ്. ഞാൻ കസ്തൂരിയും, ലഹരിയും മുന്തിരിങ്ങായും ചാരായവുമാണ്. അതിഥിയും ഗൃഹസ്ഥനും സഞ്ചാരിയും ഞാനത്രെ, വില്ലാങ്കുഴലിലെ നാദവും മനുഷ്യന്റെ മനസ്സും ഞാനത്രെ. പൊന്നിന്റെ മിന്നലും വജ്രത്തിന്റെ പ്രഭയും പവിഴത്തിന്റെ തെളിച്ചവും ഞാൻതന്നെ: ഞാനാകുന്നു രോമാഞ്ചസമവും കയിലും കൂജനവും. ഞാൻ തിരിയും പൊരിയും ദീപവും അതിനുചുററും പറക്കുന്ന പൂച്ചികളുമാകുന്നു. ഞാനാകുന്നു നല്ലതും ചിന്തയും, പ്രവൃത്തിയും ഉദ്ദേശവും, പ്രലോഭനവും

പാപിയും കുറ്റവും ശിക്ഷയും ക്ഷമയും ഞാനത്രെ. ഭൂതവും വർത്തമാനവും ഭാവിയും സൃഷ്ടിയുടെ നിമ്നോന്നതങ്ങളും ഞാനാണു്. ജീവിതത്തിന്റെ കണ്ണിയും ചങ്ങലയും സർവ്വത്തിന്റേയും ആദിയും അന്തവും ഞാനാണ്. നോക്കുക! വനാന്തരങ്ങളിലെ വൃക്ഷങ്ങൾ എന്റെ ബന്ധുക്കൾ! കരിമ്പാറകൾ എന്റെ ശക്തിയാൽ ജീവത്തായിരിക്കുന്നു. കളിമണ്ണ് എന്റെ മാംസമാണ്. കുറുനരി എന്റെ ചർമ്മമാകുന്നു. ഞാൻ കടന്തലിനെപ്പോലെ ക്രൂരവും തേനീച്ചയെപ്പോലെ മധുരവുമായ സ്വഭാവമുള്ളവനാണ്. എന്റെ പ്രേമത്തിന്റെ വികാസമാണു പുഷ്പം. ഞാൻ വിചാരിക്കുന്നതാളത്തിൽ അരുവി ഒലിക്കുന്നു. സൂര്യൻ മുകളിൽ കെട്ടിത്തൂക്കിയിരിക്കുന്ന എന്റെ കളിപ്പൂവാകുന്നു. ഞാൻ മിന്നലിനോടൊത്തു മിന്നുകയും, കഴുകനോടൊത്തു ശബ്ദിക്കുകയും ചെയ്യുന്നു. മരണം എന്റെ നെയ്ത്തുയന്ത്രത്തിൽ അങ്ങോട്ടുമിങ്ങോട്ടും നെയ്യുന്നെങ്കിലും ഞാൻ ചാവുന്നില്ല. എന്റെ ശ്വാസത്തിന്റെ ജനനങ്ങൾ നിസ്തന്ദ്രമായ സമുദ്രത്തിലെ തിരകളെപ്പോലെ അസംഖ്യമാണെങ്കിലും എനിക്കു ജനനമില്ല. എന്റെ ശ്വാസം പുഷ്പങ്ങൾക്കു സുഗന്ധം നൽകുന്നു. എന്റെ നയനരശ്മികൾ സൂര്യനു പ്രകാശം നൽകുന്നു. എന്റെ കവിൾത്തടത്തിലെ ശോണനിറമാണു അസ്തമനസൂര്യനിൽ പ്രതിഫലിക്കുന്നതു. എന്റെ നിശ്വാസം നക്ഷത്രങ്ങളെ സ്ഥാനങ്ങളിൽ ഉറപ്പിക്കുന്നു. മനോഹരമായ അരുവികളും ആറുകളും എന്റെ ധമനികളും സിരകളുമാകുന്നു. കുളിർമ്മയുള്ള ഇലകളെ വഹിക്കുന്ന വൃക്ഷങ്ങൾ എന്റെ രമണീയമായ കുന്തളഭാരമാകുന്നു. എന്തു അത്ഭുതബലം! എന്റെ അസ്ഥികൾ പർവ്വതങ്ങളാണ്. എന്താനന്ദം! എന്റെ വധുവാണ് ഈ സുന്ദരലോകം. ഹേ, യാതൊരു വ്യത്യാസവുമില്ല. അത്ഭുതാത്ഭുതമെന്തെന്നുവെച്ചാൽ, വരനും വധുവും ഞാൻതന്നെ.

അല്ലയോ നക്ഷത്രങ്ങളേ! സൂര്യന്മാരേ! സഞ്ചരിക്കുവിൻ! നിങ്ങൾ പ്രഭകളുടെ പ്രഭയിലെ സൂക്ഷ്മാംശങ്ങളാണ്. എന്നിൽ സൂര്യന്മാരുടെ സൂര്യൻ ചലിക്കുന്നു. എന്നിൽ വിശാലമായ സാഗരം പൊങ്ങുകയും താഴുകയും ചെയ്യുന്നു. അതിലെ തിരകളും ചുഴലികളുമാണ് ലോകങ്ങളും ഗോളങ്ങളും. ലോകങ്ങളേ! ഗോളങ്ങളേ കറങ്ങിക്കറങ്ങി നിങ്ങളുടെ സകലഭാഗങ്ങളും എന്നെ കാണിക്കുക. ജീവിതവെളിച്ചത്തിൽ തുള്ളിച്ചാടുക. സൂര്യചന്ദ്രന്മാരും നക്ഷത്രങ്ങളും എന്റെ സ്വപ്നത്തിലെ നിഴലുകളെപ്പോലെ കറങ്ങുന്നു: ഞാൻ ചലിക്കുന്നു, തിരിയുന്നു, വരുന്നു, പോകുന്നു. ഞാനാണു ചലനവും ചലിപ്പിക്കുന്നവനും ചലിപ്പിക്കപ്പെട്ടവനും. ശാന്തതയും ചലനവും എങ്കലും വിഭിന്നമായിട്ടില്ല. വാക്കുകൾക്ക് എന്നെ വർണ്ണിക്കാവുന്നതല്ല.

# ആത്മസാക്ഷാൽക്കാരത്തെക്കുറിച്ചുള്ള സംശയനിവാരണങ്ങൾ.

ഞാൻ സൂചിപ്പിച്ചിട്ടുള്ള മാർഗ്ഗങ്ങൾക്കു ചിലർ കൊണ്ടുവരുന്ന ആക്ഷേപങ്ങളെക്കുറിച്ചു ചിന്തിക്കാം. ഒന്നാമത്തെ ആക്ഷേപം — നിങ്ങൾ നിർദ്ദേശിക്കുന്ന സാക്ഷാൽക്കാരമാർഗ്ഗം സങ്കല്പപരമാകുന്നു. വിചാരങ്ങളെ നിയന്ത്രിക്കുകയും സങ്കല്പത്തെ ശരിപ്പെടുത്തുകയും ചെയ്താൽ സാക്ഷാൽക്കാരമായോ?

ഈ ആക്ഷേപം പുറപ്പെടുവിക്കുന്നവരോടു വേദാന്തം പറയുന്ന മറുപടി.

പ്രിയപ്പെട്ട ആത്മാവെ, സ്വല്പസമയം ചിന്തിക്കുക. ഈ ലോകവും ലോകത്തുള്ള ശരീരങ്ങളും സങ്കല്പത്തെ ആശ്രയിച്ചിരിക്കുന്നു. നിങ്ങളുടെ സങ്കല്പവും തെറ്റായ മാർഗ്ഗത്തിലുള്ള വിചാരവുമാണു നിങ്ങൾക്കു സർവ്വദുഃഖങ്ങളും ഉപദ്രവങ്ങളും ഉൽക്കണ്ഠകളും പ്രയാസങ്ങളും വേദനകളും ഉണ്ടാക്കുന്നതു്. സങ്കല്പവും അബദ്ധവിചാരവും നിങ്ങളെ ബന്ധിക്കുന്നു. നേരായമാർഗ്ഗത്തിൽ വിട്ടവിചാരം നിങ്ങളെ സ്വതന്ത്രരാക്കുന്നു. 'ഉഷ്ണം ഉഷ്ണേന ശാന്തേത്' നിങ്ങൾ ഉരുണ്ടുവീഴുന്നതിനിടയാക്കിയ കോവണി നിങ്ങളെ മേല്പോട്ടുകയറ്റുന്നു. വ്യസനവും ഉൽക്കണ്ഠയും ഉണ്ടാക്കിയ വഴികളിൽക്കൂടി നിങ്ങൾ പിൻതിരിഞ്ഞു് എതിർ വശത്തേക്കു നടക്കണം. നിങ്ങളെ താഴത്തേക്കു നയിച്ച സങ്കല്പത്തിനെതിരായുള്ള സങ്കല്പമാണു വേദാന്തം ഉപദേശിക്കുന്നതു്. എതിരു എതിരിനെ ശമിപ്പിക്കുന്നു.

ഈ ലോകം മുഴുവൻ നിങ്ങളുടെ ആശയവും സങ്കല്പവും വിചാരവും മാത്രമാണെന്നു വേദാന്തം ഘോഷിക്കുന്നു. ഈ വിചാരത്തെ പരിശുദ്ധമാക്കുക, ഉയർത്തുക, നേർവഴിപിടുക. അപ്പോൾ നിങ്ങൾ പ്രഭുക്കളുടെ പ്രഭുവും പരബ്രഹ്മവുമാകും.

ഒരുത്തനു വയറിളക്കം വരുമ്പോൾ ഡാക്ടർ ഒരു വിരേചനഗുളിക കൊടുത്തു രോഗം സുഖപ്പെടുത്തുന്നു. വയറിളക്കംകൊണ്ടു് അയാൾ പലപ്രാവശ്യം കാൽകഴുകാൻ പോയി. ഒരു വിരേചനഗുളിക കഴിച്ചാലും ഫലം ഇതുതന്നെ. എന്നാൽ രണ്ടുമായിവലിയ അന്തരമുണ്ടു്. വിരേചനഗുളിക മരുന്നാണു്. വയറിളക്കം രോഗവുമാണു്. സാംസാരികചിന്തകൾ നിങ്ങളെ അടിമപ്പെടുത്തുന്നു. അതു രോഗമാണു്. അതു നിങ്ങളെ ബന്ധിച്ചു പരിതഃസ്ഥിതികൾക്കു അടിമയാക്കുന്നു. ഏതു കാറ്റിനും കൊടുങ്കാറ്റിനും നിങ്ങളെ മറിക്കാം. മനസ്സിന്റെ വയറിളക്കം ആശയങ്ങളാണു്. വേദാന്തം ഉപദേശിക്കു

ന്ന വിരേചന ഗുളിക സേവിക്കുക. ഇതും ഒരുതരം സങ്കല്പമാണെന്നു പറഞ്ഞേക്കാം. ലോകത്തിലുള്ള സകല വിചാരങ്ങളും സങ്കല്പമാണ്. സാംസാരിക ചിന്തകളും മനുഷ്യാശയങ്ങളും വെറും വ്യാമോഹങ്ങളാണ്. വേദാന്തമുപദേശിക്കുന്ന സങ്കല്പവും ധ്യാനവും വെറും വിരേചന ഗുളികതന്നെ. ഈ ഗുളിക സേവിച്ചാൽ, നിങ്ങളുടെ രോഗം മാറും. നിങ്ങളുടെ ദുഃഖങ്ങളും ഉപദ്രവങ്ങളും ഉൽക്കണ്ഠകളും കഴിയും.

ഇന്ത്യയിൽ മനുഷ്യർ കൈകഴുകുന്നതു സോപ്പുകൊണ്ടല്ല ചാരംകൊണ്ടാകുന്നു. ചാരം ഒരുതരത്തിൽ ചെളിയും മണ്ണുമാണ്. ചെളിയും മണ്ണുമാണൊ നിങ്ങളുടെ കൈകളെ വൃത്തികേടാക്കുന്നതു്. ഈ ചാരം കയ്യിൽ പുരട്ടി വെള്ളത്തിൽ കഴുകിയാൽ ചെളിമാത്രമല്ല ചാരവുംപോകുന്നു. അതുപോലെ നിങ്ങൾക്കുണ്ടായിരിക്കേണ്ട ചിന്തയും വേദാന്തസമ്മതമായ സങ്കല്പവും ചാരമാണ്. അതു നിങ്ങളുടെ അശുദ്ധിയേയും ദൌർബ്ബല്യത്തെയും നീക്കും; ഇതിലടങ്ങിയ സങ്കല്പത്തിനു വരെ നിങ്ങളെ കൊണ്ടുപോകും.

ഒരാൾ സ്വപ്നം കാണുമ്പോൾ പല സാധനങ്ങൾ സ്വപ്നത്തിൽ കാണുന്നു. സ്വപ്നത്തിലെ സാധനങ്ങൾ വെറും ആശയങ്ങളും വിചാരങ്ങളും സങ്കല്പങ്ങളുമാണ്. ഒരാൾ ഉറക്കത്തിൽ കടുവായേയൊ സിംഹത്തെയൊ സർപ്പത്തെയൊ സ്വപ്നം കാണുന്നുവെന്നിരിക്കട്ടെ. അപ്പോൾ എന്തു സംഭവിക്കുമെന്നു നിങ്ങൾക്കറിയാമോ? ഈ ജന്തുക്കളെ കാണുമ്പോൾ അയാൾ ഞെട്ടി ഉണരുന്നു. ഈ കടുവാ നിങ്ങളെ ഉണർത്തുന്നു. ഈ സ്വപ്നത്തിലെ കടുവാ നിങ്ങളുടെ വിചാരത്തിന്റെ സൃഷ്ടിയാണ്. അതിന്റെ ഫലം അത്ഭുതകരമായ സങ്കല്പമാണ്. അതു സ്വപ്നത്തിലുള്ള മറ്റു സംഗതികളെ മറയ്ക്കുന്നു. കടുവായെയൊ സിംഹത്തെയൊ സ്വപ്നം കാണുമ്പോൾ നിങ്ങൾ കണ്ട മനോഹരമായ നദികളും മലകളും മറയുന്നു. പുല്ലുതിന്നാത്ത കടുവാ നിങ്ങളുടെ സ്വപ്നത്തിൽ കാടുകളേയും മലകളേയും വിഴുങ്ങിക്കളഞ്ഞു. ഉറങ്ങുന്ന ആളിനെ അതുണർത്തിയെങ്കിലും ഉണരുമ്പോൾ കടുവായേയും തന്നത്താൻ വിഴുങ്ങപ്പെട്ടുപോയി. എന്തുകൊണ്ടെന്നാൽ, നിങ്ങൾ അതിനെ കാണുന്നില്ല. ഈ പ്രസംഗങ്ങളിൽ ഉപദേശിക്കപ്പെടുന്ന ആശയങ്ങൾ സ്വപ്നത്തിലെ കടുവാപോലെയാണ്. ലോകം എല്ലാം സ്വപ്നം തന്നെ. കടുവാ നിങ്ങളുടെ അജ്ഞതയേയും വ്യാജസങ്കല്പത്തെയും വിഴുങ്ങുന്നതുകൂടാതെ തന്നത്താൻ വിഴുങ്ങുകയുംചെയ്യും. അതു നിങ്ങളെ സങ്കല്പവും ഭാഷയുമില്ലാത്തതും അനിർവ്വചനീയവുമായ സത്യത്തിലേക്കു നയിക്കും" എന്നാകുന്നു.

രണ്ടാമത്തെ ആക്ഷേപം—വിചാരങ്ങളും ബോധവും ഇല്ലാത്ത സമാധിയിൽ നാം എത്തിയാൽ, ഒന്നുമില്ലാത്ത ബോധക്കേടുതന്നെ അ

വസ്ഥയുണ്ടാകുന്നില്ലേ? ഈ ബോധക്കേടുണ്ടാകുവാൻ എന്തിന്നു വിഷമിക്കുന്നു? ഞങ്ങൾക്കതു വേണ്ടാ.

ഈ ആക്ഷേപത്തിന്നു വേദാന്തം, താഴെപ്പറയുന്ന മറുപടി നൽകുന്നു:

സഹോദരാ, തിടുക്കം കൂടാതെ സ്വല്പമാലോചിക്കുക. ഇത്തരത്തിലുള്ള സാക്ഷാൽക്കാരവും ബോധക്കേടും തമ്മിൽ ഒരു വ്യത്യാസമഹാസമുദ്രമുണ്ട്. ഈ രണ്ടവസ്ഥയിലും വിചാരമില്ലാതാകുന്നുവെന്നു പറയുന്നതു ശരിതന്നെ; മോഹാലസ്യത്തിൽമനസ്സു വിചാരം നിറുത്തി. വിചാരം നിന്നപ്പോൾ ആലസ്യവും ബോധക്കേടും വന്നു. പ്രവൃത്തിരാഹിത്യമാണു ബോധക്കേടിൽ വിചാരത്തെ നിറുത്തിയതു്. സമാധിയിൽ ശക്തിയും ഓജസ്സും ജ്ഞാനവും ആനന്ദവുമുണ്ടു്.

വെളിച്ചമില്ലാത്തതാണു് ഇരുട്ടു്. നാം ഇരുട്ടുമുറിയിൽകയറിയാൽ കണ്ണു കാണുന്നില്ല. അത്യധികം വെളിച്ചമുണ്ടായാലും കാണുവാൻപ്രയാസമാണു്. സൂര്യന്റെ പ്രകാശത്തിന്നു ഇന്നത്തേതിന്റെ പത്തിരട്ടി ശക്തിയുണ്ടായിരുന്നുവെങ്കിൽ നമുക്കു് ഒരു സാധനവും കാണുവാൻ നിവൃത്തിയില്ല. പ്രകാശത്തിന്റെ രശ്മിതരംഗങ്ങൾ ഭിന്നമാർഗ്ഗങ്ങളിൽ ചലിച്ചാൽ നയനങ്ങൾ നിഷ്പ്രഭങ്ങളാണു്. ഫലം ഇരുട്ടാകുന്നു. അതിദീപ്തിയും മനുഷ്യനു് ഇരുട്ടുനൽകുന്നു. ദീപ്തിരാഹിത്യവും ഇരുട്ടുണ്ടാക്കുന്നു. ഈ രണ്ടുതരം ഇരുട്ടുതമ്മിൽ വ്യത്യാസമുണ്ടു്. അഗാധനിദ്രയിലോ മോഹാലസ്യത്തിലോ വിചാരംനില്ക്കുന്നതിനെതിരായിട്ടാണു സമാധിയിൽ വിചാരം നിന്നുപോകുന്നതു്. ഈ വ്യത്യാസം അനന്തരഫലങ്ങളിൽ കാണുന്നു.

ഒരാൾക്കു് അപസ്മാരംവരുന്നു. രോഗസമയത്തു് അയാൾ ഒന്നും അറിയുന്നില്ല. അതുകഴിഞ്ഞു് ഉണരുമ്പോൾ ക്ഷീണമുണ്ടാകുന്നു. ഒരാൾ സമാധിയിൽ പ്രവേശിച്ചാവാഹിച്ചാൽ വിചാരം നിന്നുപോകുന്നതും ഇപ്രകാരംതന്നെ. എന്നാൽ അനന്തരഫലംവേറെയാണു്. അപസ്മാരബാധകഴിഞ്ഞവൻ ക്ഷീണിച്ചു് അവശതയിൽ കിടക്കുന്നു. സമാധിസ്ഥിതൻ ശക്തിയും, ഓജസ്സും, ആനന്ദവും ജ്ഞാനവും കൊണ്ടുണരുന്നു. അയാൾക്കു മാറുള്ളവർക്കൊന്നാകാം. ചികിത്സിക്കാം. അയാൾക്കു് ക്ഷീണത്തിന്റെ കണികയില്ല. ബോധക്കേടിൽ വിചാരംനിറുത്തുന്നതിന്നു, നേരെഎതിരാണു സമാധിയിൽ നിറുത്തുന്നതു്.

മൂന്നാമത്തെ ആക്ഷേപം—നമുക്കു് ആലസ്യംവേണ്ടാ. ജീവനം ഉജ്ജ്വലവുംവേണം

വേദാന്തംപറയുന്നതു, മടിയനായിരിക്കരുതു്, ആഗ്രഹിക്കുക, നിറുത്തരുതു്, എന്നാകുന്നു. സത്യത്തിന്റെ രണ്ടു വശവുംനോക്കാതെ സൂക്ഷ്മംമനസ്സിലാകയില്ല. വേദാന്തം തന്ദ്രിയും നിരാശയും ഉണ്ടാകുന്ന

വെന്നുപറയുന്നതു് അബദ്ധമാണ്. വേദാന്തം നിങ്ങൾ എങ്ങിനെ ശരിയായി പെരുമാറണമെന്നും ലോകത്തെ എങ്ങിനെ നിങ്ങളുടെ സ്വാധീനത്തിൽവെയ്ക്കണമെന്നും ഉപദേശിക്കുന്നു.

ആഗ്രഹത്തിന്റെ കാര്യം ആദ്യം ചിന്തിക്കാം. നിങ്ങൾ അലസജീവിതം നയിക്കണമെന്നു വേദാന്തം പറയുന്നില്ല. എപ്പോഴും കർമ്മം ചെയ്യുക എന്നാണ് വേദാന്തമതം. നമുക്കു് ആഗ്രഹങ്ങളുണ്ടാകണമെന്നുതന്നെ. എന്നാൽ അവയെ നാം നേരെ ഉപയോഗിക്കണം. ആഗ്രഹമെന്നു പറഞ്ഞാൽ എന്താണ്? അതു വെറും പ്രേമമാണ്. പ്രേമമെന്നുള്ളതിന്റെ അർത്ഥം ഏതെങ്കിലും സാധനത്തിനുവേണ്ടിയുള്ള ശക്തിമത്തായ ആഗ്രഹം എന്നാകുന്നു. ആഗ്രഹം പ്രേമമാകുമെങ്കിൽ പ്രേമം ദൈവമായിരിക്കെ എല്ലാ ആഗ്രഹങ്ങളും ദൈവമാകുന്നു. തന്റെ ജീവിതം എല്ലാ ആഗ്രഹത്തോടും ഐക്യപ്പെട്ടിരിക്കുന്നുവെന്നു സാക്ഷാൽക്കരിക്കുകയും തന്റെ യഥാർത്ഥമായ ആത്മാവു് ആഗ്രഹരൂപത്തിൽ സർവ്വലോകത്തിലും മുഴുകി അതിനെ ഭരിക്കുകയും ചെയ്യുന്നു എന്നു വിശ്വസിക്കുന്നവൻ ധന്യനാണ്. "ഞാൻ സകല ആഗ്രഹങ്ങളുടേയും ഉൽപ്പത്തിയാണ്, സകല അഭിലാഷങ്ങളും എന്നിൽനിന്നുണ്ടാകുന്നു; ലോകത്തിലുള്ള ആഗ്രഹങ്ങളുടെയെല്ലാം പിതാവും ഉൽപ്പത്തിസ്ഥാനവും ആത്മാവും ഞാനാകുന്നു; ആഗ്രഹങ്ങളാകുന്ന കടിഞ്ഞാണുകൾ പ്രയോഗിച്ച് ഞാൻ ലോകത്തെ ഭരിക്കുന്നു" എന്ന് യഥാർത്ഥമായി വിശ്വസിക്കുകയും ആഗ്രഹശക്തിയുമായി ഏകമാകുകയും ചെയ്യുന്നവൻ ആനന്ദവാനാണ്. കടിഞ്ഞാൺ എന്റെ കയ്യിലാണ്. ഞാൻ കടിഞ്ഞാൺപിടിച്ച് സർവ്വദേഹങ്ങളേയും ഭരിക്കുന്നു. ഈ അവസ്ഥയെപ്രാപിക്കുമ്പോൾ നിങ്ങളുടെ എല്ലാ വെറുപ്പും വിരോധവും അസ്തമിക്കും. സ്നേഹിതന്മാരുടെയും ശത്രുക്കളുടേയും ആഗ്രഹങ്ങൾ എന്റെ ആഗ്രഹങ്ങളാകുന്നു.

ഈ ആഗ്രഹങ്ങളെ നയിക്കുകയും ഭരിക്കുകയും ചെയ്യുന്ന അനന്തശക്തി ഞാനാണ്. ഇയാളുടേയും അയാളുടേയും മോഹവും ആഗ്രഹവും എന്റേതാകുന്നു: ലോകത്തിന്റെ ഭരണാധികാരിയായ യഥാർത്ഥാത്മാവായ ഞാൻ ആനന്ദവാൻതന്നെ.

ജനങ്ങൾ ആഗ്രഹങ്ങളെ കീഴ്മേൽ മറിച്ചു തെററായി ഉപയോഗിക്കുന്നു: ആഗ്രഹം പ്രേമവും, പ്രേമം ദൈവവുമാണെങ്കിൽ വേദാന്തം ആവശ്യപ്പെടുന്നതു നിങ്ങൾ സർവ്വാഭിലാഷപൂർത്തിയാണെന്നുള്ള ബോധത്തെ സാക്ഷാൽക്കരിക്കണമെന്നും, നിങ്ങൾ അതിനെ തെററായി ഉപയോഗിക്കരുതെന്നും ആഗ്രഹം നിങ്ങളുടേതും മററൊന്നു വേറൊരാളുടേതുമാണെന്നു വിശ്വസിക്കരുതെന്നും ആകുന്നു. ഒരാൾ മറെറാരാൾക്കെതിരായി പ്രവർത്തിക്കുമ്പോൾ ആഗ്രഹങ്ങൾ ദോഷകരമാണ്. ഒരു പ്രേമമഹാസമുദ്രത്തിലെ ചുഴികളും ഓളങ്ങളും തിരകളു

മാണു് ആഗ്രഹങ്ങൾ. ലോകം മുഴുവൻ പ്രേമസമുദ്രത്താൽ ബന്ധിതമാണു്. നക്ഷത്രങ്ങളെ കൂട്ടി നിറുത്തുന്നതു ആകർഷണശക്തിയാകുന്നു. ആകർഷണശക്തി പ്രേമമാകുന്നു: രസവാദം നടക്കുന്നതു സാധനങ്ങളുടെ ഐക്യം കൊണ്ടാണു്. ഒരു ഗ്രഹവും മറ്റൊരു ഗ്രഹവുമായുള്ള പ്രേമത്തെ ആകർഷണമെന്നു പറയുന്നു. അണുക്കൾ തമ്മിലുള്ള പ്രേമമാണു് അവയുടെ ഐക്യം.

പ്രേമസമുദ്രത്തിലെ തിരകളെപ്പോലെയാണു ഈ ലോകം. എല്ലാ സാധനവും ശക്തിയാണെന്നു കെൽവിൻപ്രഭു മുതലായ ശാസ്ത്രജ്ഞന്മാർ സ്ഥാപിച്ചിരിക്കുന്നു. ഈ ലോകത്തിൽ, ശക്തി വെളിപ്പെടുന്നതു്, ആകർഷണം, കാററു്, എലക്ട്രിസിററി, കാന്തം, വെളിച്ചം, ചൂടു മുതലായവയിലാണു്. കാന്തത്തിലും വൈദ്യുത ശക്തിയിലും എന്താണുള്ളതു്?. വെറും ആകർഷണം മാത്രം. ചൂടു് അണുക്കളെ വിഭാജിപ്പിക്കുന്നതായി തോന്നുന്നെങ്കിലും ഒരു വസ്തുവുമായുള്ള വിഭജനം മററു വസ്തുവുമായുള്ള ഐക്യമാണെന്നു ശാസ്ത്രം നമ്മെ പഠിപ്പിക്കുന്നു. ലോകം മുഴുവൻ ശക്തി സമുദ്രത്തിലെ അലകളും ചുഴികളും കുളങ്ങളുമാണു്. ഈ ശക്തിയാണു നിങ്ങളുടെ ആത്മാവു്. ഈ ശക്തി തന്നെയാണു പ്രേമം. ഡാർവിന്റെ പരിണാമവാദത്തിൽ ജീവിതമത്സരത്തിനായി ജന്തുക്കൾ യുദ്ധംചെയ്തു പരിണാമങ്ങളെ പ്രാപിക്കുന്നതായി പറയുന്നു. എന്നാൽ പരിണാമം പ്രേമവും ശീലവും ആകർഷണവും കൊണ്ടുണ്ടാകുന്നതായി ഡ്രമ്മണ്ടു സ്ഥാപിച്ചിരിക്കുന്നു.

എല്ലാ അഭിലാഷവും പ്രേമമാണു; പ്രേമം ഈശ്വരനാണു്, നിങ്ങൾ ആ ഈശ്വരനാകുന്നു. ആ തത്വത്തോടുള്ള ഐക്യത്തെ സാക്ഷാൽക്കരിച്ചാൽ നിങ്ങൾ എല്ലാററിനും മീതെയാണു്. ജനങ്ങൾ തിരകളെയും ചുഴികളെയും സമുദ്രത്തിൽനിന്നു ഭിന്നമായി വിചാരിക്കുന്നതബദ്ധമാണു്. ഒരു തടാകം കണ്ടു "കുട്ടി, ഈ മനോഹരവും ശാന്തവുമായ തടാകത്തെ നോക്കു" എന്നു നാം പറയുന്നു. കുറെക്കഴിയുമ്പോൾ ഒരു കൊടുങ്കാററടിക്കുകയും തടാകം ഇളകിമറിയുന്നതായും പതയും ഓളവും അലയും ഉണ്ടാകുന്നു. നാം ശാന്തതടാകത്തെ മറന്നു് അതിന്റെ അപ്പോഴത്തെ രൂപത്തെ മാത്രം ഓർക്കുന്നു. അപ്പോഴും തടാകത്തിലെ ജലം മുമ്പുള്ളതുതന്നെ. അലയും തിരയും ആ വെള്ളം തന്നെയാകുന്നു. തടാകം ശാന്തമായിരുന്നപ്പോൾ, ആ വെള്ളമുണ്ടായിരുന്നു. അതു് ഇളകിമറിഞ്ഞപ്പോഴും ആ വെള്ളം അവിടെയുണ്ടു്. എന്നാൽ ആ ക്ഷണമായി അലകളും ചുഴികളും ഓളങ്ങളുമുണ്ടായി. അപ്പോൾ നാം കുട്ടിയെ വിളിച്ചു കാണിക്കുന്നതു തിരയും ഓളവുമാണു്; വെള്ളമല്ല. ഇവിടെ ചുഴികളും തിരകളും വെള്ളത്തിനു രൂപങ്ങൾ നൽകുന്നു. ഓളത്തിന്റെ വിചാരം വെള്ളത്തിന്റെ വിചാരത്തെ ഗ്രസിക്കുന്നു അതുപോലെ മനുഷ്യരുടെ ആഗ്രഹങ്ങൾ വെറും ഓളങ്ങളും

തിരകളുമാണ്. ആഗ്രഹങ്ങളുടെ രൂപങ്ങൾ വാസ്തവതത്വത്തെ മറയ്ക്കുന്നു. വേദാന്തം പറയുന്നതു നിങ്ങൾ ജലത്തിന്റെയും തിരയുടെയും രൂപത്തെക്കുറിച്ചു വിചാരിക്കുമ്പോൾ അവയുടെ അടിസ്ഥാനമായ വാസ്തവതത്വത്തെ വിസ്മരിക്കരുതെന്നാകുന്നു. അന്യന്മാർ നിങ്ങളോടു പ്രതിക്രിയ ചെയ്യുമ്പോൾ നിങ്ങൾക്കു ആക്ഷേപം തോന്നുകയും നിങ്ങൾ കോപിതനാകുകയും ചെയ്യുന്നു. നിങ്ങൾ, നിങ്ങളുടെ മനസ്സിനെ ഇളക്കമില്ലാതാക്കുമ്പോൾ അന്യന്മാർ വന്നു ആ പരമാത്മാവിനെ ചൂണ്ടിക്കാണിക്കുന്നു. നിങ്ങൾ തന്നെത്താൻ നന്നായാൽ അന്യൻ ആക്ഷേപിക്കുകയില്ല. അതാണു നിയമം. മതപ്രചാരകന്മാർ ഈ തത്വം പഠിക്കണം. നിങ്ങൾ നിരാശരാകുകയോ പ്രകൃതിയോടു പിണങ്ങുകയോ ചെയ്യുന്ന അവസരത്തിൽ ലോകം മുഴുവൻ നിങ്ങൾക്കെതിരാകും.

നിങ്ങൾ മനസ്സിനെ സദാ ശാന്തമാക്കുകയും അതിനെ വിശുദ്ധാശയങ്ങൾകൊണ്ടു നിറയ്ക്കുകയും ചെയ്താൽ ആർക്കും നിങ്ങൾക്കെതിരായി നിൽക്കുവാൻ നിവൃത്തിയില്ല, അതാണു നിയമം. നിങ്ങൾ, നിങ്ങളുടെയും അന്യന്മാരുടെയും ആഗ്രഹങ്ങളെ തെറ്റായുപയോഗിക്കരുതെന്നു വേദാന്തം പറയുന്നു. നിങ്ങൾ മനസ്സിനെ അചഞ്ചലമാക്കിയാൽ നിങ്ങളുടെ മനസ്സിൽ തള്ളിക്കയറുന്ന മോഹങ്ങൾ താനേ അപ്രത്യക്ഷമാകും. നിങ്ങൾ ആഗ്രഹങ്ങളോടു ശരിയായ നില കൈക്കൊണ്ടാൽ, ഇതു് അതിവേഗം സാധിക്കുന്നതാണ്. നിങ്ങൾ ആഗ്രഹങ്ങളോടു തെറ്റായ നില കൈക്കൊള്ളുന്നതുകൊണ്ടാണു കുഴപ്പവും അനാശാസ്യമായ ഫലങ്ങളും ഉണ്ടാകുന്നതു്.

നിങ്ങളുടെ മനസ്സിലുദിക്കുന്ന ആഗ്രഹങ്ങളെ നേരെ ഉപയോഗിക്കുക. അതെങ്ങിനെ സാധിക്കുമെന്നു ഒരു ഉദാഹരണംകൊണ്ടു കാണിക്കാം. ഒരാൾ കുതിരപ്പുറത്തു കയറി ദൂരദേശത്തേക്കു പോകുന്നു. കുതിര ക്ഷീണിച്ചതിനാൽ അതിനു തീറ്റികൊടുക്കുന്നതിനു അയാൾ ശ്രമിക്കുന്നു. കുതിരയുടെ ക്ഷീണം അയാൾക്കാണെന്നു അയാൾ വിചാരിക്കുന്നില്ല. കുതിര ക്ഷീണിച്ചുവെന്നും അതിനു തീറ്റികൊടുക്കണമെന്നും മാത്രമേ അയാൾ വിചാരിക്കുന്നുള്ളു. അയാൾ മൂലമാണു ക്ഷീണമുണ്ടായതെന്നു വിചാരിച്ചു ഖേദിക്കാതെ അയാൾ കുതിരയ്ക്കു തീറ്റികൊടുക്കുന്നു.

സാക്ഷാൽക്കാരമുള്ളവനായ വേദാന്തിയോ, യാത്രക്കാരൻ കുതിരയെ നോക്കുന്നതുപോലെ സ്വദേഹത്തെയും നോക്കുന്നു. ശരീരം ക്ഷീണിക്കുകയോ, ഉദരം, ഭക്ഷണപാനീയമാവശ്യപ്പെടുകയോ ചെയ്താൽ അയാൾ വേണ്ടത്ര ഭക്ഷണപാനീയങ്ങൾ ശരീരത്തിനുകൊടുക്കുന്നു. എന്നാൽ അയാൾ പശിക്കും ദാഹത്തിനും മീതെയാണ് ഈ തത്വത്തെ നിങ്ങൾ പ്രയോഗിച്ചാൽ ഫലം എളുപ്പമറിയാം.

പശിയും ദാഹവും ശരീരത്തിനുള്ളതാണ്. അതു മനസ്സറിയു-
ന്നു. എന്നാൽ ആത്മാവിനു ക്ഷോഭമോ ഖേദമോ ഇല്ല. ഈശ്വര-
സാക്ഷാൽക്കാരമുള്ളവൻ ക്ഷീണത്തിന്റെയോ പശിയുടെയോ ദാഹ-
ത്തിന്റെയോ ഉപദ്രവത്താൽ വേദനിക്കുന്നില്ല. കുതിരയുടെ ക്ഷീണ-
വും വിശപ്പും കുതിരക്കാരനെ വേദനപ്പെടുത്തുന്നില്ല. അയാൾ അതറി-
യുന്നുവെങ്കിലും അതു വേദനാവഹമായിരിക്കുന്നില്ല. അതുപോലെ ശ-
രീരത്തിന്റെ പരിസരങ്ങളും പരിതഃസ്ഥിതികളും ചില സാധനങ്ങൾ
ആവശ്യപ്പെടുന്നു. ഈ സാധനങ്ങൾ ആവശ്യപ്പെടുന്നതു മനസ്സും ബു-
ദ്ധിയും അവയുടെ കൃത്യങ്ങളെ ചെയ്യുന്നതിനാണ്. ഈ ആവശ്യങ്ങ-
ൾ ആഗ്രഹങ്ങളാകുന്നു. മനസ്സിന്റെ ഈ ആഗ്രഹങ്ങളെ വേദാന്തി
അറിയുന്നുവെങ്കിലും സാക്ഷാൽക്കാരമുള്ളവൻ അവയ്ക്കുപരി ജീവിക്കു-
ന്നു. ഒരു കുരുവി, ഒരു വൃക്ഷത്തിന്റെ ഒരു ചെറുശാഖയിലിരിക്കുന്നു.
ആ ശാഖ, കാറ്റത്താടുന്നുവെങ്കിലും കുരുവി ഗൌനിക്കുന്നില്ല. ആ കൊ-
മ്പൊടിഞ്ഞുപോയാലും ചിറകുള്ളതുകൊണ്ട് അതിനു ഭയമില്ല. വേദാ-
ന്തി പ്രത്യക്ഷത്തിൽ ചെറുശാഖയിലിരിക്കുന്നുവെങ്കിലും അയാൾ പാ-
മാർത്ഥത്തിൽ ശാഖയ്ക്കുപരി ജീവിക്കുന്നു. അയാൾക്ക് അതൊടിഞ്ഞാ-
ൽ അപായമില്ലെന്നുള്ള പൂർണ്ണബോധമുണ്ട്. സാമാന്യമനുഷ്യരുടെ
ആഗ്രഹങ്ങൾ വേദാന്തിക്കുണ്ടെങ്കിലും അയാൾ അവയ്ക്കുപരി ജീവി-
ക്കുന്നു. വേദാന്തിക്ക് ആഗ്രഹലക്ഷ്യം നഷ്ടമായിപ്പോയാൽ ഖേദമില്ല.
സാമാന്യന്മാർ ആഗ്രഹങ്ങളെ അവലംബിച്ചു ജീവിക്കുന്നവരാകയാൽ
ആഗ്രഹലക്ഷ്യങ്ങൾ നഷ്ടീഭവിച്ചാൽ കരയുകയും പിഴിയുകയും ചെയ്യു-
ന്നു. വേദാന്തി ആഗ്രഹലക്ഷ്യത്തെ ആശ്രയിക്കുന്നില്ല.

ഇതാ ഒരു പെൻസിൽ. അതൊരാളുടെ വകയാണ്. അതു കള-
ഞ്ഞുപോയാൽ നിങ്ങൾക്കു വ്യസനമുണ്ടോ? ഇല്ല. നിങ്ങൾ തിരക്കി
കണ്ടില്ലെങ്കിലും സാരമില്ല. നിങ്ങൾക്ക്, ൫൦൦൦ പവൻ നഷ്ടപ്പെടുന്നു
വെന്നു വിചാരിക്കുക. ആ സംഭവം നിങ്ങളുടെ ഹൃദയത്തെ ഭേദിക്കും.
നിങ്ങളും, പെൻസിലും പവനും തിരക്കുന്നുവെങ്കിലും അന്വേഷണസ-
മ്പ്രദായത്തിൽ വ്യത്യാസമുണ്ട്. നിങ്ങൾ അയ്യായിരം പവൻ തിരക്കു-
ന്നതു് ഉടഞ്ഞ ഹൃദയത്തോടുകൂടിയാണ്. പെൻസിൽ അന്വേഷിക്കു-
മ്പോൾ ഹൃദയത്തിനു വാട്ടമില്ല. വേദാന്തിക്കു പെൻസിലും അയ്യാ-
യിരം പവനും നഷ്ടപ്പെട്ടതു ഒരുപോലെയാണ്.

ഈ തത്വത്തെ വേറെ ഒരുദാഹരണംമൂലം വെളിപ്പെടുത്താം.
ഇന്ത്യയിലെ ഒരു നഗരത്തിൽക്കൂടി ഒരു സന്യാസി കടന്നുപോയി. അ-
ദ്ദേഹത്തെ ഒരു സ്ത്രീ വീട്ടിലേക്കു ക്ഷണിച്ചു. അവളുടെ ഭവനത്തെ
അദ്ദേഹത്തിന്റെ ചേവടികളാൽ പരിപൂതമാക്കണമെന്നായിരുന്നു അ-
വളുടെ അപേക്ഷ. അദ്ദേഹം അവളുടെകൂടെ വീട്ടിൽചെന്നപ്പോൾ
അവൾ ഒരുപാത്രം പാൽ അദ്ദേഹത്തിനു കൊടുത്തു. അവൾ അടു-

പ്പത്തു തിളച്ചുകിടന്ന പാൽ, പാത്രത്തിൽ പകൎന്നപ്പോൾ പാറക്കുട്ടി അതിൽവീണു. ഇന്ത്യയിലെ സ്ത്രീകൾക്ക പാല്പാട അന്യൎക്കുകൊടുക്കുന്നതു സങ്കടമാകയാൽ ഈ സംഭവം അവളെ വ്യാകുലപ്പെടുത്തുകയും അവൾ അയ്യോ! അയ്യോ! എന്നു വ്യാക്ഷേപിക്കുകയും ചെയ്തു. ഇത്രയും ചെയ്തശേഷമാണു പഞ്ചസാരചേൎത്ത് അവൾ സന്യാസിക്കു പാൽകൊടുത്തതു്. അദ്ദേഹം അതു് അവളുടെ കയ്യിൽനിന്നു വാങ്ങി മേശപ്പുറത്തു വെച്ചശേഷം സംസാരിച്ചുകൊണ്ടിരുന്നു. പാലിന്നു ചൂട്ട കൂടുതലാകയാൽ അദ്ദേഹം കുടിച്ചില്ലെന്നായിരുന്നു സ്ത്രീയുടെ വിചാരം. എന്നാൽ അദ്ദേഹം പോകാൻ ഭാവിച്ചപ്പോൾ, 'ഈ പാൽ കുടിക്കാതെ പോകരുതു്" എന്നു അവൾ നിർബ്ബന്ധിച്ചു. അദ്ദേഹം പറഞ്ഞ മറുപടി 'ദേവി' ഈ പാൽ ഒരു സന്യാസിക്കു കുടിക്കാവുന്നതല്ല' എന്നായിരുന്നു. ഇതിന്നു കാരണമെന്തെന്നു ചോദിച്ചപ്പോൾ, 'ഭവതി പാലിൽ പഞ്ചസാരചേൎക്കുന്നതുകൂടാതെ പുതിയതായി ഒരു സാധനം ചേൎത്തു. അതു്! അയ്യോ' ആണു്. അതു ചേൎന്നസാധനം ഞാൻ കുടിക്കുകയില്ല. എന്നു് അദ്ദേഹം പറഞ്ഞു. ഇതുകേട്ടു സ്ത്രീ നാണിച്ചു. സന്യാസി അവിടെനിന്നും ഇറങ്ങിപ്പോകയും ചെയ്തു.

സന്യാസിക്കു പാൽ കൊടുത്തതു നന്നുതന്നെ. എന്നാൽ അതിന്റെകൂടെ 'അയ്യോ.' ചേൎത്തതു തെറ്റാണു്. വേദാന്തം പറയുന്നതു 'നിങ്ങൾ പ്രയത്നിക്കുക, ആഗ്രഹിക്കുക, എന്നാൽ വല്ലതും ചെയ്യുമ്പോൾ നിങ്ങളുടെ ഹൃദയത്തെ വേദനപ്പെടുത്തുന്നതെന്തിനാണു്?? എന്നാകുന്നു. നിങ്ങളുടെ യാതൊരുപ്രവൃത്തിയുടെ കൂടെയും 'അയ്യോ' ചേൎക്കരുതു്. നിങ്ങൾ പ്രവൃത്തിചെയ്യുക, പരിതഃസ്ഥിതികളെ നോക്കി പ്രവൎത്തിക്കുക, നിങ്ങൾ മനസ്സാന്നിദ്ധ്യത്തെ കളയാതെ ശരിയായി പ്രവൎത്തിച്ചാൽ നിങ്ങളുടെ സകല കൎമ്മങ്ങൾക്കും അത്ഭുതകരമായ വിജയമുണ്ടാകും.

മനസ്സാന്നിദ്ധ്യത്തെ പാലിക്കുകയും നിങ്ങളുടെ സ്ഥിതിയനുസരിച്ചു പ്രവൎത്തിക്കുകയും ചെയ്യുന്നതെങ്ങിനെയാണു്? ജനങ്ങൾക്കുള്ള വലിയ വൈഷമ്യം അവരുടെ ബന്ധങ്ങൾ അശാസ്ത്രീയവും അശുദ്ധവും അഴിഞ്ഞതുമായിരിക്കുന്നതാണു്. നിങ്ങളുടെ കെട്ടുപാടുകളും ബന്ധങ്ങളും നിങ്ങളുടെ കൎമ്മങ്ങൾക്കു സഹായകരമായിരിക്കണമെന്നാണു വേദാന്തസിദ്ധാന്തം. നിങ്ങൾ ലോകത്തിൽ കാണുന്നതെല്ലാം, വിഘ്നത്തിനുപകരം സഹായമായിരിക്കണം. നിങ്ങളുടെ വിഘ്നങ്ങളെ വിജയസോപാനങ്ങളാക്കുവിൻ. നാം ഇരുട്ടുമുറിയിൽ കയറിയാൽ, ആദ്യം ഒന്നും കാണുന്നില്ല. നാം കുറെനേരം ഇരുട്ടിൽ നോക്കുമ്പോൾ മുറിയിലുള്ള വസ്തുക്കൾ കാണാറാകുന്നു. ശ്രദ്ധയോടും സൂക്ഷ്മതയോടും കൂടി നോക്കിയാൽ എല്ലാവസ്തുക്കളും കാണാം.

നിങ്ങളെ ഈശ്വരനിൽനിന്നു് മറയ്ക്കുന്നതും നിങ്ങളെ അടിമപ്പെടുത്തുന്നതുമായ ബന്ധങ്ങളെ സൂക്ഷിച്ചു പരിശോധിച്ചാൽ അവ സ്ഫടികംപോലെ തെളിയുന്നതും അവയിൽക്കൂടി അവയ്ക്കപ്പുറം ഈശ്വരനെ കാണാവുന്നതുമാകുന്നു എന്നു വേദാന്തം ഉദ്ഘോഷിക്കുന്നു. ഇതു് ആദ്യം വല്ലാതെ തോന്നുമെങ്കിലും ക്രമേണ പ്രയോജനം അനുഭവപ്പെടും. നിങ്ങളുടെ നിലയെ ശരിപ്പെടുത്തുകയും, സാധനങ്ങളെ വേണ്ടവിധം നിരീക്ഷിക്കുകയും ചെയ്ക. എല്ലാബന്ധങ്ങളും സ്ഫടികംപോലെ സ്വച്ഛമാകുന്നു. അവ നിങ്ങളുടെ വീക്ഷണത്തെ പ്രതിബന്ധിക്കുന്നില്ല. സകലസാധനങ്ങളും തടസ്സത്തിനു പകരം സഹായമായിരിക്കത്തക്കവണ്ണം നിങ്ങളുടെ നിലയെ ശരിപ്പെടുത്തണമെന്നു വേദാന്തം സിദ്ധാന്തിക്കുന്നു. നിങ്ങൾ, വേദാന്തരഹസ്യത്തെ മനസ്സിലാക്കുകയും തദനുസാരേണ പ്രവർത്തിക്കുകയും ചെയ്താൽ കല്ലുകളെ കണ്ണാടികളാക്കി നയനവീക്ഷണത്തെ സഹായിക്കുവാൻ കഴിയും.

പതിവിൽക്കൂടുതൽ ഭാരം ആനപ്പുറത്തു കയറ്റിയാൽ അതു് അല്പം വിഷമിച്ചു ഭാരം വഹിക്കുന്നു. ഒരുകെട്ടുപുൽ കൂടുതൽ വഹിക്കുവാൻ ആനയ്ക്കു വിഷമമാണു്. എന്നാൽ അതു തിന്നാൽ ആനയുടെ ദേഹം നന്നാകുന്നു. ഇതുകൊണ്ടു വേദാന്തം പറയുന്നതു്, ലോകത്തിലുള്ള എല്ലാഭാരങ്ങളും നിങ്ങളുടെ ചുമലിൽ വഹിക്കണമെന്നാണു്. നിങ്ങൾ അവയെ തലയിലെടുത്താൽ പിടലി തിരിഞ്ഞുപോകും. നിങ്ങൾ അവയെ വിഴുങ്ങി സ്വന്തമാക്കുന്നതാകിൽ അവ നിങ്ങളുടെ ആത്മാവാണെന്നു വിശ്വസിച്ചു പ്രവർത്തിക്കുക. എന്നാൽ നിങ്ങൾക്കു ക്ഷണം വിജയമുണ്ടാകും.

നിങ്ങൾ വേദാന്തത്തെ സാക്ഷാൽക്കരിക്കുമ്പോൾ ഈശ്വരനെ കാണുകയും, ഭുജിക്കുകയും കുടിക്കുകയും ചെയ്യുന്നു. ഈശ്വരൻ, നിങ്ങളിൽ കുടികൊള്ളുന്നു. നിങ്ങൾ ദൈവത്തെ സാക്ഷാൽക്കരിക്കുമ്പോൾ ഈ അനുഭവമുണ്ടാകും. ഈശ്വരന്റെ കണ്ണുകൾ, ഏതു സാധനത്തിലും എത്തുന്നു. ശാന്തിയുടെ കണ്ണുകൾ, എല്ലാറ്റിനെയും ദൈവമാക്കുന്നു. എവിടെ നോക്കിയാലും ദൈവത്തെ കാണാം; ദൈവം സകലഭാഗങ്ങളിൽനിന്നും നമ്മെ നോക്കുന്നു, ഈ ലോകം മുഴുവൻ സ്വർഗ്ഗമായിത്തീരുന്നു. വേദാന്തം നിങ്ങളുടെ ആഗ്രഹങ്ങളെ അപഹരിച്ചു നിങ്ങളെ അസ്വസ്ഥരാക്കുന്നില്ല. എന്നാൽ ആഗ്രഹങ്ങൾ നിങ്ങളെ അടിമപ്പെടുത്തുന്നതിനു പകരം നിങ്ങൾ ആഗ്രഹങ്ങളുടെ യജമാനന്മാരാകണമെന്നാകുന്നു വേദാന്തോപദേശം.

ഒരുത്തൻ ഒരു കുതിരയുടെ വാലിൽ പിടിക്കുന്നു. കുതിര തൊഴിച്ചു എറിഞ്ഞു കടിച്ചുചാടി അവനെയും കൊണ്ടു പായുന്നു ഇതു് ആശാസ്യമോ സുഖകരമോ ആയ സ്ഥിതിയാണോ? ലോകത്തിലെ ജനങ്ങളുടെ മാതിരിയിതാണു്. ആഗ്രഹങ്ങൾ കുതിരകളാകുന്നു. മനു

ഷ്യർ അവയുടെ വാലിൽ പിടിക്കുന്നു. കുതിരകൾ അവരെ വലിച്ചുകൊണ്ടോടി വല്ലാതെ വിഷമിപ്പിക്കുന്നു. അതുകൊണ്ട് 'ആഗ്രഹമാകുന്ന കുതിരയുടെ വാലിൽ പിടിക്കരുതു്. 'നിങ്ങൾ എവിടെയും അടിമയും ഭൃത്യനുമാകാതെ യജമാനനായിരിക്കണം' എന്നു വേദാന്തം പറയുന്നു. നിങ്ങളുടെ യഥാർത്ഥാത്മാവിനെ സാക്ഷാൽക്കരിച്ചാൽ നിങ്ങൾക്കു ശരീരത്തെ സ്വാധീനപ്പെടുത്താം. നിങ്ങൾ ഉള്ളിലുള്ള ഈശ്വരതത്വത്തെ സാക്ഷാൽക്കരിച്ചാൽ നിങ്ങൾക്കു യജമാനത്വമുണ്ടാകും.

നാലാമത്തെ ആക്ഷേപം — നിങ്ങളുടെ പ്രസംഗത്തിൽ പറയുന്നതുപോലെ മനസ്സിനെയും വിചാരത്തെയും ശക്തിയേയും ഏകാഗ്രപ്പെടുത്തിയാൽ ദോഷമുണ്ടാകയില്ലേ? അതു തലച്ചോറിനെ ദുർബ്ബലമാക്കുകയില്ലേ?

ഒരിക്കലുമില്ല. പ്രതിദിവസം നിങ്ങൾക്കു ബലമേറുണ്ടാകയുള്ളുവെന്നു രാമനു അനുഭവമുണ്ടു്. ഒരിക്കലും ക്ഷീണം വരികയില്ല. നിങ്ങൾക്കു അസാമാന്യമായ ശക്തിയും ഓജസ്സും തേജസ്സുമുണ്ടാകും. പ്രയോഗത്തെക്കുറിച്ചു് അല്ലാ പ്രസംഗിക്കുന്നതു് അനുചിതമായിരിക്കുകയില്ല

ഈ ഗ്രന്ഥത്തിൽ വിവരിച്ചിട്ടുള്ള പ്രകാരം നിങ്ങൾ ധ്യാനവും പ്രാണായാമവും മററും അതിരാവിലെ നടത്തുന്നപക്ഷം നിങ്ങൾക്കു ഈശ്വരത്വവും ആനന്ദവും സമാധിയും ഉണ്ടാകുന്നതാണു്. ആ അവസ്ഥയെ പ്രാപിച്ചാൽ 'ഓം' ജപിക്കേണ്ടയാവശ്യമില്ല. നിറുത്തുക. ആ സ്ഥിതിയിൽ കുറേനേരം ഇരിക്കുമ്പോൾ ദേഹബോധം തനിയെ ഉണ്ടാകും. ഒന്നും നിർബ്ബന്ധിച്ചു ചെയ്യരുതു്. ഓം തനിയെ പ്രയാസപ്പെട്ടു ജപിക്കരുതു്. അപ്പോൾ ദേഹബോധം തനിയെ വരും. നിങ്ങളിൽ പലർക്കും ദേഹബോധമില്ലാതെ അരയോ ഒന്നോ രണ്ടോ മൂന്നോ മണിക്കൂർ ഇരിക്കുവാൻ കഴിഞ്ഞേക്കും. നാളെ അതിൽക്കൂടുതൽ സമയം ഇരിക്കാറാകും. ഇങ്ങിനെ പരിശീലിച്ചാൽ നിങ്ങളുടെ ആത്മീയശക്തി ക്രമേണ കൂടുന്നതാണു്.

ഈ രീതി അനുസരിക്കുവാൻ തുടങ്ങിയിട്ടുള്ളവർ ദിവസം അരമണിക്കൂറിൽ കൂടുതൽ ചിലവിടണമെന്നു രാമൻ ഉപദേശിക്കുന്നില്ല. എന്നാൽ ഇതു ശീലിച്ചു കുറേ പരിചയം സിദ്ധിച്ചവർ സമയത്തെ ക്രമേണ കൂട്ടുന്നതിനു വിരോധമില്ല. സാധാരണ ആത്മീയചൈതന്യമുള്ളവർക്കും, ഈ രീതി കുറെനാൾ ശീലിച്ചവർക്കും സാക്ഷാൽക്കാരം വേഗത്തിലുണ്ടാകും. നിങ്ങൾക്കു ഈ തത്വജ്ഞാനവുമായി കൂടുതൽ പരിചയമുണ്ടെങ്കിൽ സമാധിയിൽ കൂടുതൽ സമയം ഇരിക്കുന്നതിനു നിങ്ങൾ ഇഷ്ടപ്പെടും.

നിങ്ങൾ മനസ്സിനെ ഏകാഗ്രപ്പെടുത്തുവാനും ഈശ്വരതത്വത്തെ സാക്ഷാൽക്കരിക്കുന്നതിനും തുടങ്ങുമ്പോൾ ചില വിചാരങ്ങൾ നിങ്ങളുടെ മനസ്സിൽ കടന്നുകൂടും. ആ സമയം 'ഓം' മന്ത്രം ജപിക്കണം. അതുപോലെ തന്നെ മനസ്സിൽ വന്ന വിചാരത്തെ ആലോചിച്ചവസാനിപ്പിക്കുകയും വേണം.

ഒരാൾ ഓം ജപിക്കുമ്പോഴോ ഈശ്വരതത്വത്തെ ചുററിനും ദർശിക്കുമ്പോഴോ, അയാൾ ആത്മീയാഭിവൃദ്ധിക്കു ഉത്സുകനായിരിക്കുമ്പോഴോ ഒരു സാംസാരികവിചാരമുണ്ടായാൽ അതു ഭാവിയിൽ ഒരു നടപടിയായിരിക്കേണ്ടതാണോ എന്നും ആലോചിച്ചുറയ്ക്കണം. ഇതിൽ പ്രത്യേകം ശ്രദ്ധവെയ്ക്കണം. നിങ്ങൾക്കു അനുഭവമുണ്ടായാലുമില്ലെങ്കിലും ഇത്തരം വിചാരങ്ങൾ ഉണ്ടാകുന്നതു സാധാരണയാണ്. അവ നമ്മുടെ ആശയങ്ങളെ എതിർക്കാതിരിക്കണമെങ്കിൽ ഉടൻതന്നെ അവസാനമായി തീർമാനം ചെയ്യണം.

നിങ്ങൾ ഓം മന്ത്രം ജപിക്കുമ്പോൾ ഏതുവസ്തുവിനോടെങ്കിലും വിരോധമോ ഇഷ്ടമോ തോന്നുന്നവിചാരം മനസ്സിൽ കടക്കുന്നുവെന്നിരിക്കട്ടെ. ഈ ആശയം നിങ്ങളുടെ ആത്മീയാഭിവൃദ്ധിയെ തടുക്കത്തക്കവണ്ണം മനസ്സിൽ കടന്നുകൂടരുതാത്തതായിരുന്നു. ഈ വിചാരത്തിനോടു നിങ്ങൾ എന്തുചെയ്യും? നിങ്ങൾ അതിനെ സ്വീകരിച്ചു ഗാഢമായി ചിന്തിച്ച് എന്നന്നേക്കുമായി മനസ്സിൽനിന്നും കളയണം. ഈ വിചാരത്തെ ഉന്മൂലനം ചെയ്യണമെങ്കിൽ ജ്ഞാനം വേണം. വെറുപ്പു മനസ്സിൽ കടക്കുമ്പോൾ അതിന്റെ കാരണത്തെ വിശകലനം ചെയ്തറിഞ്ഞു പ്രവർത്തിക്കണം. ഇതിനുള്ള യഥാർത്ഥകാരണങ്ങൾ അജ്ഞതയും, ദൌർബ്ബല്യവും, ഞാനെന്ന ഭാവം ശരീരത്തിൽ ആരോപിക്കുന്ന ശീലവും, ദേഹാഭിമാനവും ആണെന്നു ആലോചിച്ചാൽ അറിയുവാൻ കഴിയും. ഒരാൾ മനസ്സിനെ ഏകാഗ്രപ്പെടുത്തുമ്പോൾ അജ്ഞന്മാരുടെ ഉള്ളിൽ വിചാരങ്ങൾ ധാരധാരയായി പ്രവേശിക്കുന്നു. അപ്പോൾ ഈ ആശയങ്ങളെ നല്ലപോലെ അപഗ്രഥിച്ചു വിവേകംകൊണ്ടു അവയെ ഉന്മൂലനംചെയ്യുകയും ഓം ജപം തുടരുകയും ചെയ്യണം. ഓം ജപിക്കുമ്പോൾ ഇത്തരം വികാരങ്ങളും വിചാരങ്ങളും മേലാൽ ഉണ്ടാകയില്ലെന്നും ഉണ്ടായാൽ അവയെ ശക്തിയായി എതിർക്കുമെന്നും മനസ്സിൽ ദൃഢമായി ഉറയ്ക്കണം. ഈ നിശ്ചയവും ഉറപ്പും ക്രമേണ നിങ്ങളുടെ സ്വഭാവത്തേയും സന്മാർഗ്ഗത്തേയും ബലപ്പെടുത്തുകയും നിങ്ങളുടെ ലൌകികവ്യവഹാരങ്ങളിൽ കൂടുതൽ ധർമ്മബോധമുണ്ടാക്കുകയും ചെയ്യും.

അരമണിക്കൂർ നേരം, ഇടയ്ക്കുകടന്നുവരുന്ന വിചാരങ്ങളെ കളയുന്നതിനും, അതിനെ എതിർക്കുന്നതിനുള്ള വിചാരത്തെ ബലപ്പെടുത്തുന്നതിനും ഓം മന്ത്രം ജപിക്കുന്നതിനും ചിലവാകുന്നു എന്നാം, സമാ

ധിക്കരിക്കുവാൻ സമയമില്ലെന്നും വന്നാൽ വകവെയ്ക്കേണ്ട. അന്നു സമാധി ലഭിച്ചില്ലെങ്കിൽ വേറൊരുദിവസം കിട്ടിക്കൊള്ളും. ഒരുദിവസം ഒരു ദുഷ്ടവിചാരത്തെ നിങ്ങൾക്ക് ഉച്ചാടനംചെയ്യുവാൻ കഴിഞ്ഞുവെങ്കിൽ നിങ്ങളുടെ സ്വഭാവം ദൃഢമാകുന്നു. നിങ്ങൾക്കു പ്രലോഭനങ്ങളെ എതിർക്കുവാൻ സൌകര്യം ലഭിച്ചാൽ ഭാവിയിൽ നിങ്ങൾക്കു സുന്ദരമായ ഒരു ശീലം കിട്ടും. ഇങ്ങിനെ ദൈനംദിനം നിങ്ങളുടെ സ്വഭാവം നന്നാകുകയും ആത്മീയശക്തി വർദ്ധിക്കുകയും ചെയ്യുന്നു. നിങ്ങൾക്ക് ഏകാഗ്രത വരികയോ വരാതിരിക്കുകയോ ചെയ്യട്ടെ. ചിലപ്പോൾ സാക്ഷാത്ക്കാരത്തിനുള്ള പരിശ്രമം തന്നെ അതു സിദ്ധിക്കുന്നതിനു ബാധകമായിരിക്കും.

സർ, മനസ്സിനെ ഏകാഗ്രപ്പെടുത്തുന്നതിനും സാക്ഷാത്ക്കാരം സമ്പാദിക്കുന്നതിന് ഞങ്ങൾക്ക് എളുപ്പവഴി പറഞ്ഞുതരണം. ഞങ്ങൾക്കു പ്രസംഗങ്ങളും ഗ്രന്ഥങ്ങളും ആവശ്യമില്ല. എന്നു ചിലർ പറയാറുണ്ട്. ഇവർ മിഥ്യാബോധത്തിൽ കിടന്നുഴലുന്നു. നിങ്ങളെ ഈശ്വരബോധത്തിലും ദിവ്യത്വത്തിലും നിന്നു തടുക്കുന്നതും മറയ്ക്കുന്നതും എന്താണ്? നിങ്ങളുടെ അജ്ഞതമാത്രമാണ്. അജ്ഞതയെന്നു പറഞ്ഞാൽ, സംശയങ്ങളും ശങ്കകളും സാംസാരികബോധങ്ങളും വ്യാജബോധങ്ങളും ആകുന്നു. വ്യാജാശയങ്ങളും, സാംസാരികബോധങ്ങളും, ദുഷ്ടവിചാരങ്ങളും നിങ്ങളുടെ അഭിവൃദ്ധിയെ തടുക്കുന്ന മേഘങ്ങളാണ്. വിശ്വാസമില്ലായ്ക അജ്ഞതയാകുന്നു. താനും ഈശ്വരനും ഒന്നാണെന്നുള്ളതിനെക്കുറിച്ചു യാതൊരു സംശയവുമില്ലാത്തവൻ സദാ സമാധിയിലാണ്. നിങ്ങളുടെ സംശയങ്ങളും ശങ്കകളുമാണു നിങ്ങളുടെ മനസ്സിനു ചാഞ്ചല്യമുണ്ടാക്കുന്നതും അതിനെ അധഃപതനത്തിൽ ചരിപ്പിക്കുന്നതും! വേദാന്തഗ്രന്ഥങ്ങൾ വായിക്കുകയും ഈ തത്വങ്ങളെക്കുറിച്ചു ചിന്തിക്കുകയും ചെയ്യുന്നവൻ ക്രമേണ സംശയങ്ങളെ ജയിക്കുന്നു. അയാൾ നടക്കുമ്പോഴും ഇരിക്കുമ്പോഴും ഭുജിക്കുമ്പോഴും കണ്ണടച്ചു മനസ്സ് ഏകാഗ്രപ്പെടുത്തുന്നവന്റെ അവസ്ഥയിലാകുന്നു. ഈ സാമാന്യസ്ഥിതിയിലാണ് അസാമാന്യസ്ഥിതിയിലിരിക്കുന്നതിനേക്കാൾ ശക്തിയുള്ളത്.

---

## സാക്ഷാൽക്കാരത്തിനുള്ള തടസ്സങ്ങൾ

## ചോദ്യോത്തരങ്ങൾ.

ചോദ്യം—കർമ്മിയായ ആത്മാവ് അസക്തനായിരിക്കുന്നുവോ? അതോ ആളുകളുടെ പ്രവൃത്തികളെ അറിയുന്നുവോ?

ഉത്തരം—യഥാർത്ഥാത്മാവ്, കർമ്മം ചെയ്യുകയോ കർമ്മഫലമനുഭവിക്കുകയോ ചെയ്യുന്നില്ലെന്നാണ് വേദാന്തമതം ഘോഷിക്കുന്നതു്. അതു കർമ്മിയോ ഭോഗിയോ ആയിരുന്നാൽ അസക്തനായിരിക്കുകയില്ല. നിങ്ങളുടെ ഉള്ളിലുള്ള കർമ്മിയും ഭോഗിയും വ്യാജാത്മാവാണ്. യഥാർത്ഥാത്മാവല്ല. ഈ വ്യാജാത്മാവിന് ഓജസ്സും ജീവനും ലഭിക്കുന്നതു് യഥാർത്ഥാത്മാവിൽ നിന്നാകുന്നു. ഇതിനെപ്പററി ദീർഘവിമർശനം ചെയ്താൽ രണ്ടുമൂന്നുമണിക്കൂർ വേണ്ടതുകൊണ്ട് രാമൻ ഒരുദാഹരണംമാത്രമേ പറയുന്നുള്ളു.

നിങ്ങൾ ഒരു മൂലയ്ക്കു ഒരു പാമ്പിനെക്കാണുന്നു. നിങ്ങൾ അതിനടുത്തു ചെല്ലുമ്പോൾ അവിടെ കിടക്കുന്നതു് ഒരു കയറാണ്. നിങ്ങളുടെ സങ്കല്പത്തിൽ കയറിൽ ഒരു പാമ്പുണ്ടായിരുന്നു. വാസ്തവത്തിൽ അവിടെ പാമ്പുണ്ടായിരുന്നില്ല. പ്രഥമദൃഷ്ടിയിൽ കയറു പാമ്പിനെ പിൻതാങ്ങുകയും ദൃഢീകരിക്കുകയും ചെയ്തു. വാസ്തവത്തിൽ കയറു, സർപ്പത്തിന് ഒരു സഹായവും ചെയ്തില്ല. സർപ്പമവിടെ ഇല്ലായിരുന്നതാനും. മായയുടെ ദൃഷ്ടിയിൽ കയറുപാമ്പാണ്, വാസ്തവത്തിന്റെ ദൃഷ്ടിയിൽ കയറുകയറുതന്നെയാണ്. അതുപോലെ മായയിൽ കുടുങ്ങിയ ബുദ്ധിയുടെ ദൃഷ്ടിയിൽ നിങ്ങളുടെ പ്രവൃത്തികളെയും ഓജസ്സിനെയും ജീവനേയും പ്രേരിപ്പിക്കുന്നതും താങ്ങുന്നതും ഉള്ളിലുള്ള യഥാർത്ഥാത്മാവ്, അല്ലെങ്കിൽ പരമാത്മാവാണ്. മായാവാദികളുടെയോ സാമാന്യചിന്തകന്മാരുടെയോ നിലയിൽനിന്നു നോക്കിയാൽ സകലതും ചെയ്യുന്നതു് നിങ്ങളുടെ ഉള്ളിലുള്ള ആത്മാവാണ്. എന്നാൽ വാസ്തവത്തിൽ പരമാത്മാവ് ഒന്നുംചെയ്യാതെയും ഒന്നിനേയും പ്രേരിപ്പിക്കാതെയും നിർവ്വികാരമായിരിക്കുന്നു. മേൽവിവരിച്ചപ്രകാരം രണ്ടുതരത്തിൽ വ്യാഖ്യാനമുണ്ടാകുന്നു.

സാക്ഷാൽക്കാരത്തിനുള്ള ചില പ്രതിബന്ധങ്ങളെക്കുറിച്ച് ഇനിയും ചിന്തിക്കാം. ഈ വിഷയത്തെക്കുറിച്ച് പല ദിവസം പ്രസംഗങ്ങൾ നടത്തിയിട്ടുണ്ട്. ഇന്നു രാമൻ ഏററവും അപകടകരമായ ഒരു പ്രതിബന്ധത്തെക്കുറിച്ചു പ്രസംഗിക്കാം. അതു് അകത്തു നിന്നും പുറത്തു നിന്നുമുള്ള വിമർശമാകുന്നു.

ഞാൻ ആദ്യമായി വെളിയിൽനിന്നുള്ള വിമർശത്തെക്കുറിച്ച് ചിന്തിക്കാം. ജനങ്ങൾക്ക് അന്യന്മാരെക്കുററംപറയുകയും അന്യന്മാരുടെ ദൂഷ്യംകണ്ടുപിടിക്കുകയും ചെയ്യുന്നതിനുള്ള ഒരു വാസനയുണ്ട്. ഈ ശീലം നിലനില്ക്കുന്നിടത്തോളം കാലം സാക്ഷാൽക്കാരം പ്രയാസമാകുന്നു.

ഇതാ ഒരു ശിശു. അതിന്റെ ഉള്ളിൽ കള്ളനില്ല. ആ കുട്ടിയുടെ മുമ്പിൽ ഒരു കള്ളൻ കയറി എന്തെല്ലാമെടുത്താലും അതറിയുകയില്ല. കുട്ടിയുടെ ഉള്ളിൽ കള്ളനില്ലാത്തതുകൊണ്ട് വെളിയിലുമില്ല. നിങ്ങൾ

ക്കു് വെളിയിലുള്ള കള്ളനെ പിടിക്കണമെങ്കിൽ ഉള്ളിൽ കള്ളനുണ്ടായിരിക്കണം. കള്ളനേ കള്ളനെ അറിയുകയുള്ളൂ. നിങ്ങൾ മററുള്ളവരുടെ കുററം കണ്ടുപിടിക്കുവാൻ ശ്രമിക്കുമ്പോൾ നിങ്ങൾ നിങ്ങളിലേക്കു കുററങ്ങളെ ക്ഷണിക്കുകയാകുന്നു. നിങ്ങൾ വെടിവെക്കുമ്പോൾ അന്യന്റെ ദേഹത്തു് ഉണ്ട കൊള്ളുന്നു. എന്നാൽ, തോക്കിന്റെ ആയംകൊണ്ടു നിങ്ങൾക്കു് ഞെട്ടൽ അല്ലെങ്കിൽ പ്രതികർമ്മം ഉണ്ടാകുന്നു. നിങ്ങൾ മററുള്ളവരുടെ ദൂഷ്യം കണ്ടുപിടിക്കുമ്പോൾ നിങ്ങൾക്കും ചില ദൂഷ്യങ്ങളുണ്ടാകും എന്നാണു നിയമം. മററുള്ളവരെ കുററം പറയാതിരിക്കുന്നതു് അവനവനെ രക്ഷിക്കുവാൻ മാത്രമാണു്. മററുള്ളവന്റെ കണ്ണിലുള്ള കരടു കാണുന്നതിനാണു് സ്വന്തകണ്ണിലുള്ള കുന്തം കണ്ടുപിടിക്കുന്നതിനേക്കാൾ എളുപ്പം. നിങ്ങൾ ഒരു കാലും പരദൂഷണം ചെയ്യാതിരിപ്പാൻ യത്നം ചെയ്യണം.

നിങ്ങൾ അസൂയ, ഈർഷ്യ, വെറുപ്പു മുതലായ വികാരങ്ങളെ വെളിയിലേക്കു് അയയ്ക്കുമ്പോൾ അതേ വികാരങ്ങളെത്തന്നെ നിങ്ങൾ വരിക്കുകയാണു ചെയ്യുന്നതു്. നിങ്ങൾ അന്യന്റെ കണ്ണിൽ കരടു കാണുമ്പോൾ നിങ്ങളുടെ കണ്ണിൽ കുന്തമിടുന്നു.

അന്യന്മാരെ ദൂഷിക്കുകയും ആക്ഷേപിക്കുകയും ചെയ്യുന്ന ശീലത്തെ മറക്കുന്ന കാലത്തേ നിങ്ങൾക്കു ഗുണമുള്ളൂ. ഒരാൾക്കു് നല്ലതായിത്തോന്നുന്ന കർമ്മം നിങ്ങൾക്കു ചീത്തയായിരിക്കാം. നിങ്ങൾ അന്യരിൽ കാണുന്ന ചീത്തപ്രവൃത്തിയെ ഉപേക്ഷിച്ചാലും അയാളുടെ പ്രവൃത്തികളുടെ പേരിൽ അയാളെ ആക്ഷേപിക്കേണ്ടാ.

പരദൂഷണം സാർവ്വത്രികമാകുന്നതിനു തക്കതായ കാരണമുണ്ടു്. ജനങ്ങൾ മററുള്ളവരെ എന്തിനു വിമർശിക്കുന്നു? ഇപ്രകാരം ചെയ്യുന്നവർ ഏതുകൂട്ടരാണു്? ദുർബ്ബലന്മാരും അജ്ഞന്മാരുമാണു് അന്യന്മാരെ ദൂഷിക്കുന്നതു്. വിമർശനാധിക്യംകൊണ്ടു തന്നെത്താൻ രക്ഷിക്കുന്നതിനു് അവർ ഇപ്രകാരം ചെയ്യുന്നു. സ്വാപേക്ഷയാണു് അവരിൽ പരദൂഷണമായി പ്രകാശിക്കുന്നതു്.

താൻ ചെയ്യാൻ തനിക്കു ദോഷം പററുന്ന ഒരു കർമ്മം മററൊരാൾ ചെയ്യുന്നതു് ഒരുത്തൻ കണ്ടു. അയാൾ ആ കർമ്മത്തെ വെറുക്കുന്നു. അയാൾ അതിനെ വെറുത്തില്ലെങ്കിൽ ആ കർമ്മത്തിൽനിന്നും വിരമിക്കുവാനോ അതിന്റെ ദോഷം തീണ്ടാതെ ജീവിക്കുവാനോ അയാൾക്കു് പ്രയാസമാണു്. ആ കർമ്മം സംക്രമിക്കുവാനിടയുണ്ടു്. അയൽപക്കക്കാരനിൽനിന്നും സംക്രമണമുണ്ടാകാതിരിക്കുവാൻ അയാൾ അതിനെ ദൂഷിക്കുന്നു. ആ പ്രവൃത്തികൊണ്ടു് അയാൾക്കു് രക്ഷയുണ്ടെന്നും അപ്രകാരം ചെയ്താൽ അയാൾ സ്വതന്ത്രനായിരിക്കുമെന്നും വിചാരിക്കുന്നു. ഇതു് വിമർശനത്തിന്റെ തെളിഞ്ഞ വശമാണു്. ആത്മീയ

വികാസത്തിന്റെ ഒരു ഘട്ടത്തിൽ ഈ വിമർശനം അത്യാവശ്യവുമാണ്.

ആത്മീയവികാസത്തിന്റെ ഉത്തുംഗവശം ഈ ദുർബ്ബലന്മാർ ദുഷ്കൃത്യം ചെയ്യുന്ന ആളുകളെ വെറുക്കുന്നതാകുന്നു. നിങ്ങൾക്കു തെററുകളെയും കർമ്മങ്ങളെയും, ദുഷ്ടമനഃസ്ഥിതിയേയും അപഹസിക്കുകയും കുററപ്പെടുത്തുകയും ചെയ്യാം. എന്നാൽ ആളിനെ നിന്ദിക്കുവാൻ നിങ്ങൾക്കവകാശമില്ലാ. പാപത്തെയല്ലാതെ പാപിയെ വെറുക്കരുതെന്നൊരു പഴഞ്ചൊല്ലുണ്ട്. പാപത്തെവെറുക്കുവാനും പാപിയെ സ്നേഹിക്കുവാനും കഴിയുന്നതാണോ? തീർച്ചയായും അതേ, അല്പം ജ്ഞാനമുള്ളവർക്ക് അപ്രകാരം ചെയ്യാം.

നിങ്ങൾ ചെയ്താൽ നിങ്ങളുടെ ജീവിതത്തിനു ദോഷവും വികാസത്തിനു തടസ്സവും വരുന്നതായ ഒരു പ്രവൃത്തി മററുള്ളവരിൽ കണ്ടാൽ നിങ്ങൾ വെറുക്കുന്നു. എന്നാൽ ഈ കർമ്മം മറെറാരാൾ ചെയ്താൽ ദോഷം കാണുന്നില്ല. പാപം എപ്പോഴും പാപമാണെന്നു നിങ്ങൾ പറഞ്ഞേക്കാം. എന്നാൽ ഈ വ്യത്യാസം എങ്ങിനെയുണ്ടായി? ചിലപ്രവൃത്തികളെ പാപകരമെന്നും മററു ചിലവയെ പുണ്യകരമെന്നും പറയുന്നതു് അബദ്ധമാണ്. പൂജ്യത്തിനു തനിച്ചു വിലയില്ലാത്തതുപോലെ ഒരു കൃത്യത്തിനും തനിച്ചു പുണ്യപാപങ്ങളില്ല. പൂജ്യത്തെ അക്കത്തിനു വലത്തുവശമിട്ടാൽ വിലക്കൂടുകയും ഇടത്തുവശമിട്ടാൽ വിലകുറയുകയും ചെയ്യുന്നു. പാപത്തെ വെറുക്കുകയും പാപിയെ സ്നേഹിക്കുകയും ചെയ്യുന്നതിനു പ്രയാസമുണ്ടാകുന്നതു്, പാപത്തെക്കുറിച്ചു നിങ്ങൾക്കു മിഥ്യാബോധമുള്ളതുകൊണ്ടാണ്. മനുഷ്യർ ശരീരത്തെയും വസ്തുക്കളെയും വിലമതിക്കുമ്പോൾ ഈശ്വരനു വിഗ്രഹങ്ങൾ നല്കുന്നതുപോലെ, ഈ അജ്ഞതകൊണ്ടു തന്നെ അവർ ചിലപ്രവൃത്തികളെ പാപമായും മററു ചിലവയെ പുണ്യമായും കരുതുന്നു. മതവും ധർമ്മവും ഹൃദയജമാണ്. പാപവും അതുപോലെയാകുന്നു. നിങ്ങളുടെ സ്ഥിതിയും മനഃസ്ഥിതിയുമനുസരിച്ചു് പുണ്യപാപങ്ങളുണ്ടാകുന്നു.

ശരീരത്തെയല്ല, ആത്മാവിനെയാണു പരിഷ്കരിക്കേണ്ടതു്. മനസ്സംസ്കരണം അത്യന്താപേക്ഷിതമാകുന്നു. നിങ്ങൾ ആത്മാവിൽ നിന്നുജനിക്കണം. "നിങ്ങൾ മണ്ണാണെന്നും മണ്ണിലേക്കു തിരിച്ചുപോകുമെന്നും" പറഞ്ഞിട്ടുള്ളതു് ആത്മാവിനെപ്പററിയല്ല. "നിങ്ങൾ ആത്മാവിന്റെ സന്തതികളാണ്. നിങ്ങൾക്കു സംസ്കരണമാവശ്യമുണ്ട്" എന്നു പറഞ്ഞിട്ടുള്ളതു്, ശരീരത്തെപ്പററിയല്ല.

ഉദാഹരണമായി ഒരു കുട്ടി തള്ളയുടെ പാൽ കുടിക്കുന്നതുകൊണ്ട്, ഒരു പ്രായമായ ആൾ മുലകുടിക്കുന്നതു ശരിയാണോ? പ്രായംചെന്നവർക്ക് മുലപ്പാൽ കുടിച്ചു ജീവിക്കുവാൻ വയ്യാ. കുട്ടിക്ക് അ

പ്രകാരം ചെയ്യാം. കുട്ടി മുലപ്പാൽ കുടിക്കുന്നതു ശരിയാണു്. എന്നാൽ നിങ്ങൾ അപ്രകാരം ചെയ്യുന്നതു പാപമാകുന്നു. കുട്ടിക്കു് അതു പാപമല്ല. നിങ്ങൾക്കു് ശരിയല്ലാത്ത ഒരു കൃത്യമാണു കുട്ടി ചെയ്യുന്നതു്. അതുകൊണ്ടു കുട്ടിയെ നിങ്ങൾ വെറുക്കുന്നുവോ? നിങ്ങൾ അങ്ങിനെ ചെയ്യുന്നതു പാപമാണു്. നിങ്ങൾ പാപത്തെയല്ലാതെ പാപിയെ വെറുക്കുന്നില്ല. നിങ്ങൾക്കു് പാപമായതിനെ നിങ്ങൾ വെറുക്കുകയും കുട്ടിയെ സ്നേഹിക്കുകയും ചെയ്യുന്നു. നിങ്ങളുടെ ദൃഷ്ടിയിൽ പാപമായതു കുട്ടിയുടെ ദൃഷ്ടിയിൽ പാപമല്ല. ലോകത്തിലുള്ള എല്ലാ പാപങ്ങളുടെ സ്ഥിതിയും ഇതുതന്നെയാകുന്നു. നിങ്ങൾ ചെയ്താൽ ദോഷകരമായിട്ടുള്ള സകല പ്രവൃത്തികളേയും പാപമായി വിചാരിച്ചു കഠിനമായി നിന്ദിച്ചുകൊള്ളുക. എന്നാൽ അത്തരം പ്രവൃത്തി ചെയ്യുന്നവരെ ഒരിക്കലും വെറുക്കരുതു്. അവരെ തെററായി വിധിക്കുവാൻ നിങ്ങൾക്കർഹതയില്ല.

സാദിയെന്ന സുപ്രസിദ്ധനായ ഒരു പെഷ്യൻ കവിയുണ്ടായിരുന്നു. അദ്ദേഹത്തിന്റെ കൃതികളെ എമേഴ്സൺ ഇംഗ്ലീഷിൽ തർജ്ജിമ ചെയ്തിട്ടുണ്ടു്. അദ്ദേഹം കുട്ടിയായിരുന്നപ്പോൾ മഹമ്മദീയരുടെ പുണ്യസ്ഥലമായ മെക്കായിലേക്കു സംഘം ചേർന്നു പോയി. അവരുടെ സംഘത്തിലുള്ളവർ അർദ്ധരാത്രിക്കുന്നു് പ്രാർത്ഥിച്ചിരുന്നു. ഒരു ദിവസം സാദിയും പിതാവും പ്രാർത്ഥിച്ചപ്പോൾ മററുള്ള ചിലർ ഉറക്കമായിരുന്നു. ഇതു കണ്ടു "ഇക്കൂട്ടർ എത്ര അയോഗ്യന്മാരും അലസന്മാരുമാണു്. അവർ ഉണരുകയോ പ്രാർത്ഥിക്കുകയോ ചെയ്യുന്നില്ല" എന്നു സാദി പിതാവിനോടു പറഞ്ഞു, പിതാവു് പുത്രനെ ശാസിച്ചുകൊണ്ടു് 'സാദി നീ ഉണർന്നിരുന്നു മററുള്ളവരെ കുററം പറയുന്നതിനെക്കാൾ നല്ലതു് അവരെപ്പോലെ പ്രാർത്ഥിക്കാതെ ഉറങ്ങുകയായിരുന്നു. പ്രാർത്ഥിക്കാത്തതിനെക്കാൾ നിന്ദ്യമായ ഒരു പാപമാണു പരദൂഷണം' എന്നു പിതാവു് മറുപടി പറഞ്ഞു.

മററുള്ളവർ ചെയ്യാത്ത വല്ല മഹത്തായ കാര്യവും നിങ്ങൾ ചെയ്യുന്നതായാൽ നിങ്ങൾ ദാംഭികനായി അയൽപക്കക്കാരെ കുററം പറയുന്നതുകൊണ്ടു് നിങ്ങൾക്കു് എന്തു പുണ്യം ലഭിച്ചു? തന്മൂലം നിങ്ങൾക്കു് ഈശ്വരസായുജ്യം കിട്ടുമോ? നിങ്ങൾ ഒരു അധർമ്മത്തെ കളഞ്ഞു മറെറാരധർമ്മം സ്വീകരിച്ചിരിക്കുന്നു. നിങ്ങൾ ത്യജിച്ചദുഷ്കർമ്മങ്ങൾ ചെമ്പുതുട്ടുകളാകുന്നു. ഈ ചെമ്പുതുട്ടുകൾ കൊടുത്തു് പരദൂഷണമാകുന്ന വെള്ളി ഡോളർ നിങ്ങൾ വാങ്ങുന്നു. മുമ്പു് നിങ്ങൾക്കു് ൫00 അധർമ്മങ്ങൾ ഉണ്ടായിരുന്നു. ഇപ്പോൾ നിങ്ങൾക്കു് ഒരധർമ്മമേയുള്ളുവെങ്കിലും അതിനു് ൫00 അധർമ്മങ്ങളുടെ വിലയുണ്ടു്. ഈ പ്രവൃത്തിമൂലം നിങ്ങൾ എങ്ങിനെ ത്യാഗിയായി?

പരദ്രൂഷണത്തെ പാപമായി ജനങ്ങൾ വിചാരിക്കുന്നില്ലെങ്കിൽ കുററക്കാർ അവർ തന്നെയാണ്. എന്നാൽ അനുഭവം സൂചിപ്പിക്കുന്നതു വല്ല തെററു ചെയ്യുകയും എന്നാൽ പ്രേമംനിറഞ്ഞ ഹൃദയമുണ്ടായിരിക്കുകയും, അന്യന്മാരുടെ ദൃഷ്ടിയിൽ പുണ്യമല്ലാത്ത പ്രവൃത്തി ചെയ്യുകയും എന്നാൽ ശാന്തമായമനസ്സും ശുദ്ധമായ ആത്മാവും ഉണ്ടായിരിക്കുകയും ചെയ്യുന്നമനുഷ്യനാണ് തത്വജ്ഞാനികളേക്കാൾ വേഗത്തിൽ ഈശ്വരസായുജ്യം പ്രാപിക്കുന്നതെന്നാകുന്നു.

ബൈബിളിൽ ഫരിസികൾ സജ്ജനങ്ങളും പുണ്യകൎമ്മങ്ങൾ ചെയ്യുന്നവരും ആണെന്നു വൎണ്ണിച്ചിരിക്കുന്നു. എന്നാൽ ഫലിസ്റ്റെയിൻമാർ സ്നേഹവും ദയയുമില്ലാത്തവരും പരദൂഷണപ്രിയന്മാരുമായിരുന്നു. എന്നാൽ തന്റെ ചരിത്രം ശുദ്ധമല്ലാത്തവളും ജനങ്ങളിൽ നിന്നു കല്ലേറുകിട്ടിയവളുമായ മേരിമാഗ്ഡാലനെപ്പോലെ അവർക്ക് ക്രിസ്തുവിനെസമീപിക്കുവാൻ കഴിഞ്ഞില്ല. മേരിമാഗ്ഡാലന് പരദൂഷണമില്ലായിരുന്നു. അവളുടെ ഹൃദയം പ്രേമംകൊണ്ടു നിറഞ്ഞിരുന്നതിനാൽ ഫരിസികളേക്കാൾ അവൾ വേഗത്തിൽ സ്വൎഗ്ഗരാജ്യത്തിന് സമീപത്തു ചെന്നു.

ലെയിഹണ്ട് എഴുതിയ ഒരു കവിതയിൽ ഈ ആശയത്തെ വ്യക്തമാക്കിയിട്ടുണ്ട്.

ഒരു ഷേയിക്ക്, അയാളുടെ സ്വപ്നത്തിൽ ഒരു ദൈവദൂതൻ പലരുടെ പേരുകൾ പുസ്തകത്തിൽ എഴുതുന്നതു കണ്ടു, 'നിങ്ങളെന്തുചെയ്യുന്നു, വെന്ന് ഷേയിക്കു ചോദിച്ചപ്പോൾ 'ഞാൻ ദൈവത്തിന് ഏററവുംപ്രിയപ്പെട്ട ഭക്തന്മാരുടെ പേരുകൾ എഴുതുകയാണെ"ന്ന് ദൂതൻ മറുപടിപറഞ്ഞു. ഷേയിക്ക് തലതാഴ്ത്തി നിരാശനായി 'മററുള്ളവരെപ്പോലെ ഞാനൊരീശ്വരഭക്തനായിരുന്നാൽകൊള്ളാം. ഞാൻ പ്രാൎത്ഥിക്കുകയോ, വ്രതംനോക്കുകയോ പള്ളിയിൽ പോകുകയോ ചെയ്യുന്നില്ല. എനിക്കു സ്വൎഗ്ഗരാജ്യംപ്രാപിക്കുവാൻ നിവൃത്തിയില്ല" എന്നു പിറുപിറുത്തു. 'എന്തുചെയ്യാം, നിവൃത്തിയില്ല' എന്നു ദൂതൻ പറഞ്ഞു. ആകട്ടെ, ലോകത്തേയും സകലമനുഷ്യരേയും സ്നേഹിക്കുന്നവരും ദൈവത്തിനെ ഭജിക്കാത്തവരുമായവരുടെ ഒരു ലിസ്റ്റ് തയാറാക്കുമോ? അങ്ങിനെയാണെങ്കിൽ എന്നെ ഒരു മനുഷ്യഭക്തനായി ലിസ്റ്റിൽകൊള്ളിക്കുക" എന്നു ഷേയിക്ക് പറഞ്ഞു. ഇതുകേട്ടു ദൈവദൂതൻ മറഞ്ഞു. ഷേയിക്കിനു രണ്ടാമത്തു് ഒരു സ്വപ്നമുണ്ടായി അപ്പോൾ ദൈവദൂതൻ പഴയപുസ്തകവുമായിവന്നു കടലാസുമറിച്ചപ്പോൾ 'നിങ്ങൾ എന്തുചെയ്യുന്നു,എന്നു ഷേയിക്ക് ചോദിച്ചു. താൻ ഈശ്വരഭക്തന്മാരുടെപേർ ക്രമത്തിനു പുതുക്കിയെഴുതിയതു് വായിക്കുകയാണെന്നു ദൂതൻ പറഞ്ഞു. ഷേയിക്കു പുസ്തകമെടുത്തുനോക്കിയപ്പോൾ മനുഷ്യസ്നേഹിയായ ഷേയിക്ക് ഈശ്വരഭക്തന്മാരിൽ അഗ്രഗണ്യ

നാണെന്നു അതിൽ എഴുതിയിരിക്കുന്നു. ഇതു സത്യമല്ലേ? അതേ, പരമാർത്ഥവുമാണ്.

നിങ്ങൾ മനുഷ്യനെ പൂജിക്കുമെങ്കിൽ, അതായതു നിങ്ങൾ മനുഷ്യനെ മനുഷ്യനായിട്ടല്ല ദൈവമായി ആരാധിക്കുമെങ്കിൽ, നിങ്ങൾ എല്ലാററിനോടും ഈശ്വരനാണെന്നു വിചാരിച്ചു പെരുമാറുമെങ്കിൽ, മനുഷ്യനെപ്പൂജിക്കുന്നതു ഈശ്വരനെ പൂജിക്കുകയാണ്. അതിനെക്കാണ്മാൻ അച്ഛനമ്മമാരും പുറത്തുവന്നു നില്ക്കുന്നുവെന്നു ക്രിസ്തുവിനോടു പറഞ്ഞപ്പോൾ അദ്ദേഹം അച്ഛനെയും അമ്മയെയും ജനങ്ങളെ ചൂണ്ടിക്കാണിച്ചു "എന്റെ മാതാപിതാക്കന്മാരെ കാണുവിൻ! അവരുടെ മുഖങ്ങളിൽ നിങ്ങളുടെ സ്വന്തമുഖങ്ങളെ നോക്കുന്നതുപോലെ നോക്കുക" എന്നു പറഞ്ഞതായി ബൈബിളിൽ വിവരിച്ചിരിക്കുന്നു. നിങ്ങൾ നിങ്ങളുടെ കുററം കണ്ടുപിടിക്കുക; നിങ്ങളെത്തന്നെ വെറുക്കരുത്. നിങ്ങളുടെ സ്നേഹിതനിൽ കുററംകണ്ടാൽ അതു നിങ്ങളിൽ സംക്രമിക്കാതിരിക്കുവാൻ ശ്രമിക്കുക. അയാളെ വെറുക്കരുത്. സ്നേഹിതന്മാർ ഈശ്വരനാണ്. അവരിൽ ഈശ്വരത്വത്തെ ദർശിക്കുക.

രാജ്യകാര്യങ്ങളിൽ വ്യാപൃതനായിരിക്കേണ്ട ഒരുദ്യോഗസ്ഥൻ ഉണ്ടെന്നിരിക്കട്ടെ. അയാൾ സ്വകൃത്യം നിർവ്വഹിക്കാതെ പ്രസിഡന്റിന്റടുത്തു പോയിനിന്നാൽ അയാളെ ഉദ്യോഗത്തിൽ വെച്ചേക്കുമോ? ഒരിക്കലുമില്ല; അയാളെ ഉടൻ ജോലിവിടുത്തി അയക്കും.

പ്രസിഡന്റിനെ പൂജിക്കുന്നതിനു നിങ്ങൾ നിങ്ങളുടെ കർമ്മം ചെയ്യണം. ഉദ്യോഗികമായ കൃത്യങ്ങളെ നിങ്ങൾ ആരാധിക്കണം. അല്ലാതെ പള്ളിയിലും ക്ഷേത്രത്തിലും മററുമസ്വരിക്കുന്നതു പ്രസിഡന്റിന്റടുത്തുചെന്നു അദ്ദേഹത്തിന്റെ കാലുപിടിക്കുകയും നമസ്കരിക്കുകയും ചെയ്യുന്നതിനു തുല്യമാണ്. അതുകൊണ്ടു ഗുണമില്ല.

ദൈവത്തിനെ പൂജിക്കുന്നതിനുള്ള എളുപ്പവഴി നിങ്ങളുടെ സ്നേഹിതനിലുള്ള ദിവ്യത്വത്തെയും ഈശ്വരനെയും ആരാധിക്കുകയാണ്. നിങ്ങൾ സ്നേഹിതനിൽ ഈശ്വരനെ ദർശിക്കുകയും അവരുടെ കുററങ്ങളും തെററുകളും നിങ്ങളെ വെറുപ്പിക്കാതിരിക്കുകയും, ദിവ്യത്വം ഏതു വിധത്തിലും മാത്രം പ്രകാശിപ്പിക്കുകയും ചെയ്യുന്ന അവസ്ഥവന്നാൽ നിങ്ങളുടെ ഉള്ളിൽ ഈശ്വരനെ സാക്ഷാൽക്കരിക്കുവാൻ കഴിയും.

ഒരു വിഷമമുള്ളതു ചുരുക്കിപ്പറയാം. നിങ്ങൾ എന്തുകൊണ്ടു ശത്രുവിൽ ദിവ്യത്വം കാണുന്നില്ല? നിങ്ങൾ ശത്രുവിൽ കുററം കാണുന്നതുകൊണ്ടുതന്നെ. ജനങ്ങൾ കുററം കണ്ടുപിടിക്കുന്ന ശീലം നിറുത്തി സർവ്വത്ര ഈശ്വരനെക്കാണണം. എല്ലാവരിലും കാണുന്ന ഈശ്വരത്വത്തെയും അനന്തതയെയും ദർശിക്കുകയും വിശ്വസിക്കുകയും ചെയ്യു. നീറോ ചക്രവർത്തിയെപ്പോലെ ചെറുപ്പത്തിൽ സന്മാർഗ്ഗികളും മതാസക്തന്മാരുമായിരുന്നവർ പരമദുഷ്ടന്മാരാകുന്നതു കണ്ടിട്ടുണ്ട്.

ഇംഗ്ലണ്ടിലെ ഹെൻറി അഞ്ചാമൻ, ചെറുപ്പത്തിൽ ദുഷ്ടനായിരുന്നു
വെങ്കിലും പിന്നീട് ഉത്തമനായിത്തീർന്നു. ഒരാളുടേയും സ്വഭാവത്തെ
സ്ഥിരപ്പെടുത്തുന്നതു ശരിയല്ല. ഇന്നു ചീത്തയായിരിക്കുന്നവൻ നാളെ
നല്ലവനായേക്കാം. ചെറുപ്പത്തിൽ സർ വാൾട്ടർസ്കോട്ട് ഒരു മഠയ
നായിരുന്നു. അദ്ദേഹം പിന്നീട് ഒരു മഹാനായി. കണക്കു തെററാ
തെ ചെയ്യാത്തതിനു പലപ്രാവശ്യം അടികൊണ്ടിട്ടുള്ള സർ ഐസ
ക്ക് ന്യൂട്ടന്റെ ഭാവി എന്തായിരുന്നുവെന്നു ചിന്തിക്കുക. മേരിമാഗ്
ഡാലൻ ചെറുപ്പത്തിൽ കുലടയായിരുന്നുവെങ്കിലും ക്രിസ്തുവിന്റെ ഉപ
ദേശത്താൽ അവർ പുണ്യവതിയായി. അവർ ക്രിസ്തുവിന്റെ ശിഷ്യ
ത്വം സ്വീകരിച്ചു. ഇന്നത്തെ പാപി നാളത്തെ യോഗിയാകാം. അ
തുകൊണ്ട് ഒരു മനുഷ്യൻ തെററു ചെയ്താൽ അയാൾക്കെതിരായി നിൽ
ക്കുന്നതിനോ അയാളെ വെറുക്കുന്നതിനോ നിങ്ങൾക്കു അവകാശമി
ല്ല. അയാളിൽ ഈശ്വരത്വം ദർശിക്കുക. എവിടെയും ഈശ്വരനെ
കാണുക. മററുള്ളവർ നിങ്ങളെപ്പററി ചീത്തയായി വിചാരിക്കുന്നുവെ
ങ്കിൽ, നിങ്ങളെ കുററപ്പെടുത്തുന്നുവെങ്കിൽ മറുപടി പറയേണ്ട ആവ
ശ്യമില്ല

സോക്രട്ടീസ് ജയിലിൽ കിടന്നപ്പോൾ വിഷം കൊടുക്കുന്നതി
നു മുമ്പ്, ശിഷ്യന്മാർകൂടി ജെയിലർക്ക് കൈക്കൂലി കൊടുത്ത് രക്ഷപ്രാ
പിക്കണമെന്ന് അത്യാഗ്രഹത്തോടപേക്ഷിച്ചു. നിയമലംഘനവും കൈ
ക്കൂലിയും ന്യായമാണോ എന്ന് അദ്ദേഹം ചോദിച്ചു. ഒരിക്കലും അ
ല്ല, എന്ന് അവർ പറഞ്ഞു. എന്നാൽ നിയമത്തെ ലംഘിച്ചു രക്ഷപ്രാ
പിക്കുവാൻ നിങ്ങൾ എന്നെ എന്താണു ഉപദേശിക്കുന്നത്, എന്ന് അ
ദ്ദേഹം ചോദിച്ചു. 'ഇവർ തെററാണു ചെയ്തത്. അവർ നിയമ
ത്തെ നേരെ വ്യാഖ്യാനിച്ചിട്ടില്ല. അതുകൊണ്ടു രക്ഷപ്രാപിക്കാമെന്നു
ശിഷ്യന്മാർ വാദിച്ചു. "ഞാൻ പ്രതിക്രിയ ചെയ്യണമോ? മററുള്ളവ
ർ നിയമത്തെ ലംഘിക്കുന്നതു കൊണ്ട് ഞാനും ലംഘിക്കണമോ?
ഞാൻ നിയമത്തെ ലംഘിച്ചാൽ തെററിനെ പരിഹരിക്കുവാൻ കഴി
യുമോ. രണ്ടു കറുപ്പു ചേർന്നാൽ വെളുപ്പാകുന്നില്ല. മററുള്ളവർ ആ
ക്ഷേപിക്കുകയും ഹസിക്കുകയും ചെയ്താൽ നാം എന്തിന് മറുപടി പ
റയുന്നു. മററുള്ളവർ ചെയ്യുന്നതു പോലെ നാം ചെയ്താൽ കുററം കൂ
ടുന്നതേയുള്ളൂ" എന്ന് അദ്ദേഹം ശക്തിയായി വാദിച്ചു.

പരദൂഷണവും ദുഷ്ടവിചാരവും നിങ്ങളെ ഉപദ്രവിക്കുന്നതെങ്ങി
നെയാണ്? നിങ്ങൾ അവയെ സ്വീകരിച്ചെങ്കിൽ മാത്രമേ ഉപദ്രവമു
ള്ളൂ. നിങ്ങൾ അവയെ സ്വീകരിച്ചില്ലെങ്കിൽ യാതൊരുപദ്രവവുമി
ല്ല. വേറൊരാൾ നിങ്ങൾക്കെഴുത്തയയ്ക്കുമ്പോൾ സ്വീകരിച്ചാൽ അ
തു് നിങ്ങൾക്ക് ഗുണമൊ ദോഷമൊ പ്രദാനം ചെയ്തേക്കാം. നിങ്ങ
ൾ ആ എഴുത്തിനെ തുറന്ന് നോക്കുകയോ സ്വീകരിക്കുകയൊ ചെയ്യു

ല്ലെങ്കിൽ അതു് അയച്ച ആളിനു് തിരികെപ്പോകുന്നു. മററുള്ളവർ നിങ്ങളുടെ നേൎക്കു് ദുഷ്ടവിചാരങ്ങളെ അയയ്ക്കുമ്പോൾ നിങ്ങൾ അവയെ സ്വീകരിക്കുന്നില്ലെങ്കിൽ അവ തിരിച്ചു പോകുന്നു. നേരേമറിച്ചു് അവയെ സ്വീകരിച്ചു പ്രവൎത്തിച്ചാൽ നിങ്ങൾ സർവ്വത്ര കുഴപ്പമുണ്ടാക്കുന്നു. അന്യന്മാരുടെ വിമർശനത്തെയും ദൂഷണത്തെയും നിങ്ങൾ സ്വീകരിക്കരുതു്. അതെങ്ങിനെ? നിങ്ങളുടെ ഈശ്വരത്വത്തെ മുൻനിറുത്തിയും, നിങ്ങളുടെ കേന്ദ്രത്തിൽ നിന്നു തെററാതെയും, ആത്മാവിൽ നിവസിച്ചും, സത്യത്തെ സാക്ഷാൽക്കരിച്ചും പ്രവൎത്തിച്ചാൽ പരദൂഷണം നിങ്ങളെ തീണ്ടുകയില്ല. താഴെപ്പറയുന്ന കവിത, മനസ്സു് മനസ്സില്ലാതെപ്പോളെഴുതിയതാണു്. നിങ്ങൾ സദാ ഈശ്വരസാന്നിദ്ധ്യത്തെ സ്മരിക്കണമെന്നും ദൈവത്തെ സമീപത്തിൽ വെയ്ക്കണമെന്നും ഈ ഭിത്തികളും മറകളുമായ വിമർശനബുദ്ധി നിങ്ങളുടെ ശരീരത്തിൽ ഇല്ലാതിരിക്കുമ്പോൾ ഈശ്വരസാക്ഷാൽക്കാരമുണ്ടാകുമെന്നുമാണു് ഈ കവിതയുടെ ചുരുക്കം.

'കാമനേ, വശീകരികെ, വശികയെൻ സീമന്തി,' എന്ന പദത്തിൽ കാമന ദൈവമാണു്. നിങ്ങളുടെ തലമുടിയെ വളൎത്തുന്നതും ധനികളിൽ കുതുകത്തെപ്പായിക്കുന്നതും നിങ്ങൾക്കു സംസാരിക്കുവാനും കാണുവാനും ഇടയാക്കുന്നതും ഈ ശക്തിതന്നെയാണു്. നിങ്ങളുടെ പ്രസംഗത്തിലും കാഴ്ചയിലും കേഴ്വിയിലും ദൈവമുണ്ടു്. ആ ദൈവം തന്നെ നിങ്ങളുടെ സ്നേഹിതനിലും സഹോദരനിലും ബന്ധുവിലും ശത്രുവിലും കാണപ്പെടുന്നു. നിങ്ങൾ ഈശ്വരത്വത്തെ നിനയ്ക്കുമ്പോൾ ശത്രുവില്ല. ഈശ്വരത്വത്തെ മറന്നാൽ ശത്രുക്കളുണ്ടാകും. നിങ്ങൾ തേടുന്ന ആനന്ദത്തെ അനുഭവിക്കുക. ആ ഈശ്വരൻ നിങ്ങളുടെ സമീപത്തുതന്നെയുണ്ടു്. നിങ്ങളുടെ സകല ആഗ്രഹങ്ങളുടേയും ലക്ഷ്യം അറിഞ്ഞും അറിയാതെയും ദൈവംതന്നെയാണു്. സകല ആഗ്രഹങ്ങളുടേയും അടിസ്ഥാനം ആനന്ദമല്ലേ? ആനന്ദമല്ല ദൈവം?

എല്ലാ ബന്ധങ്ങളും വിസ്മരിച്ചു ഞാനെന്നും നീയെന്നും ഭേദമില്ലാതെ സാംസാരികഇടപാടുകളെ പിറകിൽതള്ളി ഈശ്വരനെ സാക്ഷാൽക്കരിക്കുക. സാംസാരികബന്ധങ്ങൾ മുഴച്ചു് നില്ക്കുമ്പോൾ അവിടെ സാക്ഷാൽക്കാരമില്ല. ക്രിസ്തു 'നിങ്ങൾക്കുള്ളതെല്ലാം വിററു്, സാധുക്കൾക്കു കൊടുത്തശേഷം എന്നെ അനുഗമിക്കുക,' എന്നു പറഞ്ഞിട്ടുള്ള വചനത്തിൽ അത്ഭുതകരമായ സത്യമുണ്ടു്. എന്നാൽ ജനങ്ങൾ ഭയാധീനരാകുന്നു.

ആധുനികപരിഷ്ക്കാരമേ! നീ ക്രിസ്തുവിന്റെ പ്രവൃത്തികളിലും പ്രസംഗങ്ങളിലുമുള്ള തത്വം മനസ്സിലാക്കണം. വേദാന്തം ശക്തിയായി നിങ്ങളെ ഉപദേശിക്കുന്നതു, നിങ്ങൾക്കു് ഒരേ സമയം ദൈവത്തിനേയും കുബേരനേയും പൂജിക്കുവാൻ വയ്യായെന്നാണു്. സാംസാരികബ

ന്ധങ്ങളെ മുഴുവൻ വിസ്മരിക്കുമ്പോൾ സാക്ഷാൽക്കാരമുണ്ടാകുന്നു. നിങ്ങൾ ബന്ധങ്ങളും വസ്തുക്കളും ചാർച്ചകളും അനുഗ്രഹങ്ങളും ആവശ്യങ്ങളുമെല്ലാം ദൈവത്തിൽ നിമഗ്നമാക്കണം.

എന്റെ കുഞ്ഞും, കമിതാവും അച്ഛനും സഹോദരിയും സഹോദരനും ഭർത്താവും ഭാര്യയും സ്നേഹിതനും ശത്രുവും അമ്മയും ആത്മാവും ശാന്തവും, ദിനവും രാത്രിയും ആനന്ദവും നന്മയും തിന്മയും മനോഹരവസ്തുക്കളും അങ്ങ് ശരിയായി മാറുന്നു. അതിരാവിലെയുള്ള നിറങ്ങൾ എന്തു കമനീയം! അങ്ങല്ലാതെ ഈശ്വരാ! എനിക്കു വേറെ ബന്ധമില്ല, ഞാൻ സംശയിക്കുന്നില്ല. ഈശ്വരത്വം എനിക്കു കിടക്കുന്നുള്ള മെത്തയാണ്. ഞാൻ വിലയ്ക്കു വാങ്ങിച്ച വസ്തു ദൈവമാണ്.

ഓം! ഓം! ഓം!

# നിങ്ങളുടെ ഗൃഹങ്ങളെ ആനന്ദമയമാക്കുന്നതെങ്ങിനെ?

നമ്മുടെ മുമ്പിൽ ധാരാളം കടലാസുകളുണ്ട്. ഒരു വക്കീൽ, കോടതിയിൽ പോകുമ്പോൾ ധാരാളം കടലാസുകൾ കൊണ്ടുപോകുമെങ്കിലും അയാൾ അവയെല്ലാം വായിക്കുന്നില്ല. ഈ കടലാസുകളെക്കുറിച്ചെല്ലാം ഇന്ന് പ്രസംഗിക്കുവാൻ നിവൃത്തിയില്ല. ഈ കടലാസുകളിൽ പരലോകത്തെക്കുറിച്ചുള്ള ചോദ്യമാണധികമുള്ളത്. ഇപ്പോൾ നിങ്ങൾ ഈ ലോകത്താകുന്നു. അതുകൊണ്ട് ഇഹലോകകാര്യങ്ങളെക്കുറിച്ച് കുറെ സംസാരിക്കാം.

വിവാഹം ചെയ്തു കൊണ്ടു സാക്ഷാൽക്കാരമുണ്ടാകുമോ എന്നുള്ള വിഷയത്തെക്കുറിച്ചു ഞാൻ മുമ്പു സംസാരിച്ചിട്ടുണ്ട്. ഇത് ഒരു വിപുലമായ വിഷയമാകയാൽ ഒരു പ്രസംഗംകൊണ്ടു മുഴുവൻ സംഗതിയും പറയുവാൻ പ്രയാസമാണ്.

ഇന്ത്യയിൽ ക്രൂരനും നേരമ്പോക്കുകാരനുമായ ഒരു യജമാനൻ ഉണ്ടായിരുന്നു. അയാൾ ഭൃത്യന്മാരെ പലതരത്തിൽ ഉപദ്രവിച്ചുവന്നു. ഒരിക്കൽ അടിവെപ്പുകാരൻ രസകരമായ ഒരു ഭക്ഷണം യജമാനനു തയാറാക്കിക്കൊടുത്തു. ഇതിലൊരാഹാരം ഭൃത്യൻ കഴിക്കുന്നതു യജമാനനു് ഇഷ്ടമായിരുന്നില്ല. രാത്രിയിലായിരുന്നു ആ ഭക്ഷണം തയാറാക്കിയത്. "ഇന്നു ഇതു നാം കഴിക്കണ്ടാ, രാവിലെ കഴിച്ചാൽ മതി" എന്നു യജമാനൻ പറഞ്ഞു. രാവിലെ നല്ല വിശപ്പ് വരുമ്പോൾ എല്ലാം തിന്നുകളയാമെന്നായിരുന്നു യജമാനന്റെ വിചാരം. രാത്രിയിൽ ഉപവസിക്കുന്നതു കൊണ്ട് രാവിലെ പശികൂടുമെന്നും ഭൃത്യ

ന്ന് ഒട്ടും കൊടുക്കാതെ മുഴുവൻ സാപ്പിടാമെന്നും അയാറം വിചാരിച്ചു. അതായിരുന്നു അയാളുടെ യഥാൎത്ഥമായ ഉദ്ദേശം. ഭൃത്യൻ വല്ല ചോറോ പുളിങ്കറിയോ അല്ലാതെ നല്ലസാധനങ്ങൾ കഴിക്കരുതെന്നു യജമാനനു തോന്നിയിരുന്നെങ്കിലും ആ വിവരം ഭൃത്യനോടു വിശദമായി പറഞ്ഞില്ല. അയാറം ഭൃത്യനോട് ഇപ്രകാരം പറഞ്ഞു. നീ പോയി കിടക്കു. രാത്രിയിൽ നല്ല സ്വപ്നംകാണുന്നവൻ ഇതു മുഴുവൻ തിന്നണം. നീ നല്ല സ്വപ്നം കണ്ടാൽ ഇതു മുഴുവൻ നിനക്കു കിട്ടും. അല്ലെങ്കിൽ ഇതു മുഴുവൻ ഞാൻ കഴിക്കും; നീ വല്ല കഞ്ഞിവെള്ളമോ മററോ കഴിച്ചുകൊള്ളണം" ഈ നിരക്ഷരകുക്ഷിയായ സാധുവിന്ന്, നല്ല സ്വപ്നങ്ങളെ വൎണ്ണിക്കുവാൻ ശക്തിയില്ലെന്നായിരുന്നു യജമാനന്റെ വിചാരം. യജമാനൻ താഴെപ്പറയുന്ന പ്രകാരം സ്വപ്നം കാണണമെന്നു നിശ്ചയിച്ചു. "ഞാൻ സ്വപ്നത്തിൽ ഇന്ത്യയുടെ സാമ്രാട്ടായിരുന്നു. യൂറോപ്പ്യൻ ശക്തികളേയും അമേരിക്കൻ ശക്തികളേയും ഇന്ത്യൻ രാജാവ് അടിമപ്പെടുത്തിയതായി സ്വപ്നത്തിൽ കണ്ടു. ഞാൻ ഇന്ത്യൻ സാമ്രാട്ടായി ലോകമെല്ലാം ഭരിച്ചു." ഇതായിരുന്നു ക്രൂരനായ യജമാനന്റെ സ്വപ്നം. പരമാൎത്ഥ ഭാരതീയർ മാംസഭക്ഷണങ്ങളെ രാജാക്കന്മാരെന്നഭിധാനംചെയ്തു പൂജിക്കുന്ന ബാലിശസമ്പ്രദായത്തെ ഇഷ്ടപ്പെടുന്നില്ല. അയാറം ഒരു രത്നസിംഹാസനത്തിൽ ഇരിക്കുന്നുവെന്നും ലോകം മുഴുവൻ ഭരിക്കുന്നുവെന്നും സകലരാജ്യങ്ങളിലെയും നൃപാലന്മാർ പഞ്ചാപുശ്ചമടക്കി അയാളുടെ മുമ്പിൽ നിൽക്കുന്നുവെന്നും സ്വപ്നം കണ്ടു. കൂടാതെ, എല്ലാ ഋഷിമാരും ദേവഗണങ്ങളും അദ്ദേഹത്തിന്റെ ഇടത്തോ വലത്തോ ഇരിക്കുന്നതായും അയാറം കണ്ടു. തന്റെ സ്വപ്നത്തെ വൎണ്ണിച്ചശേഷം യജമാനൻ ഭൃത്യനോട് അയാളുടെ സ്വപ്നത്തെ വൎണ്ണിക്കുവാൻ പറഞ്ഞു.

പാവപ്പെട്ടഭൃത്യൻ വിറച്ചു വിറച്ച് 'ഞാൻ ഇന്തരം സ്വപ്നം കണ്ടില്ല' എന്നുപറഞ്ഞു. യജമാനന്റെ സന്തോഷം സീമാതീതമായിരുന്നു. ഭക്ഷണംമുഴുവൻ തനിക്കാണെന്ന് അയാറം തീൎച്ചപ്പെടുത്തി. തന്റെ അടുക്കളയിലേയ്ക്ക് ഭയങ്കരനായ ഒരു രാക്ഷസൻ കത്തിജ്വലിക്കുന്നവാളുമായിവരുന്നതു സ്വപ്നത്തിൽകണ്ടുഎന്നു ഭൃത്യൻപറ പിന്നീട് എന്തുസംഭവിച്ചുവെന്നു യജമാനൻ ചോദിച്ചു. "അവൻ എന്റെ പിറകെ ഓടി എന്നെ കൊല്ലാൻതുടങ്ങി. അയാറം ഉടൻ എന്നെ കൊല്ലുമായിരുന്നു" എന്നു ഭൃത്യൻപറഞ്ഞു, "നീഎന്തെടുത്തു? അവൻ നിന്നെ കൊല്ലുവാൻവന്നതെന്തിനായിരുന്നു? എന്നായി യജമാനന്റെചോദ്യം. 'അങ്ങുന്നേ, ആ നല്ലഭക്ഷണം മുഴുവൻ ഞാൻ കഴിച്ചില്ലെങ്കിൽ എന്നെ കൊന്നുകളയുമെന്നുംപറഞ്ഞു എന്നു ഭൃത്യൻ മറുപടിപറഞ്ഞു. 'നീ എന്തുചെയ്തു? എന്നു യജമാനൻ ചോദിച്ചു. ഞാൻ പേടിച്ച് അടുക്കളയിൽപോയി അവിടെയിരുന്നതെല്ലാം തി

ന്നു എന്നായിരുന്നു അവൻെറ മറുപടി. നീ എന്നെ ഉടൻ ഉണർത്താഞ്ഞതെന്താണു്? എന്നുള്ള യജമാനൻെറ ചോദ്യത്തിനു് "അങ്ങുന്നു്, ലോകത്തിൻെറ സമ്രാട്ടായിരുന്നു. അവിടുത്തെ രാജധാനിയിൽ അനവധി പ്രഭുക്കളും രാജാക്കന്മാരും പീരങ്കിയും വാളും ധരിച്ച ഗാർഡുകാരുമുണ്ടായിരുന്നു. അവിടുത്തെ അടുക്കൽ ഞാൻ വന്നിരുന്നുവെങ്കിൽ അവർ എന്നെ കൊല്ലുമായിരുന്നു. എൻെറ അപകടനിലയറിക്കുവാൻ എനിക്കു് അങ്ങോട്ടു വരുന്നതിനു നിവൃത്തിയില്ലാഞ്ഞതിനാൽ ഞാൻ ആ നല്ലക്ഷണം മുഴുവൻ കഴിച്ചു", എന്നായിരുന്നു അവൻെറ മറുപടി.

നിങ്ങൾ സ്വർഗ്ഗരാജ്യത്തേയും ഹൂറിമാർ വികാരങ്ങളേയും കുറിച്ചു സ്വപ്നം കാണുന്നു. നിങ്ങളുടെ സ്വപ്നങ്ങൾ മനോഹരങ്ങളും മധുരങ്ങളുമാണു്. ഈ സ്വപ്നങ്ങളിൽ നിങ്ങൾ ഗന്ധർവ്വനഗരം ചമയ്ക്കുന്നു. നിങ്ങൾ അതും ഇതും ചെയ്യുന്നമെന്നു നിശ്ചയിക്കുകയും മോഹിക്കുകയും ചെയ്യുന്നു. നിങ്ങൾക്കു ചെകുത്താനേയും ദൈവത്തിനേയും പേടിക്കുവാനുണ്ടു് നിങ്ങൾ അന്തരത്തിലും ഇന്തരത്തിലും പെരുമാറുന്നു. ദ്വൈതൻ നരകത്തിൽ നിന്നും സ്വർഗ്ഗത്തിലേക്കു പോകുവാൻ സമ്മതിക്കുന്നില്ല. നിങ്ങൾ ഈ മനോഹരസ്വപ്നങ്ങൾ കാണുന്നുവെങ്കിലും രാക്ഷസനെപ്പേടിച്ചു മധുരപലഹാരം തിന്നഭൃത്യൻെറ സ്വപ്നമാണു നല്ലതെന്നു രാമൻവിചാരിക്കുന്നു. അതു വർത്തമാനകാലത്തെ സംബന്ധിക്കുന്നതും അപ്പോൾ വാസ്തവമായി തോന്നിയതുമാകയാൽ ആ സ്വപ്നം തന്നെയാണു നല്ലതു്. നമ്മുടെ ആവശ്യത്തിനു ജോലിക്കും ഉതകുന്ന സംഗതികളിൽ ശ്രദ്ധിക്കുന്നതാണുത്തമം. അടുത്ത ലോകകാര്യം താനേ നടന്നുകൊള്ളും. ധർമ്മം ഗൃഹത്തിൽ തുടങ്ങുന്നു. എല്ലാം വീട്ടിൽ ആരംഭിക്കുക.

നിങ്ങളെയെല്ലാം സംബന്ധിക്കുന്നകാര്യമാണു രാമൻ പ്രസംഗിക്കുവാൻ പോകുന്നതു്. ദമ്പതികൾക്കു് അവരുടെ വിവാഹം കഷ്ടതയിലും ദുഃഖത്തിലും അവസാനിക്കാതെ എങ്ങിനെ ജീവിക്കാമെന്നു നമുക്കു ചിന്തിക്കാം. ജനങ്ങൾ പ്രാർത്ഥിക്കുന്നതു് "ഈശ്വരാ! എൻെറ കഷ്ടതനീക്കണമേ! കർത്താവെ എൻെറ ദുഃഖങ്ങൾ മാററണമേ! ശ്രീകൃഷ്ണ! എൻെറ ദുരിതങ്ങൾ അകററണമേ!" എന്നാകുന്നു. മരണശേഷം നിങ്ങളുടെ കഷ്ടതകൾ അവർ നീക്കുകയോ നീക്കാതിരിക്കുകയൊ ചെയ്യട്ടെ. എന്നാൽ ഈ ജീവിതത്തിൽ നിങ്ങളുടെ കഷ്ടത ആരു മാററും? ഈ ജീവിതത്തിൽ ഭർത്താവു ഭാര്യയുടേയും, ഭാര്യ ഭർത്താവിൻേറയും ക്രിസ്തുവായിരിക്കണം. എന്നാൽ ഇന്നു് അവർ പരസ്പരം ജൂഡാസ് ഇസ്കാരിയട്ടായിരിക്കുന്നു. ഇവരുടെ ദാമ്പത്യജീവിതത്തെ ശരിപ്പെടുത്തുന്നതെങ്ങിനെ! ഭാര്യയും ഭർത്താവും ത്യാഗത്തെ വരിക്കാതെ നിവൃത്തിയില്ല. ക്രിസ്തു, ത്യാഗത്തിൻെറ മൂർത്തിയാണു്. ഭാരം

ധൈര്യവും ത്യാഗമൂർത്തിയായാൽ അവർക്കു ഭർത്താവിനെരക്ഷിക്കാം. ത്യാഗമെന്നുപറഞ്ഞാൽ ആരും പരിഭ്രമിക്കുകയും ഭയപ്പെടുകയും ചെയ്യും. എന്നാൽ ത്യാഗംകൂടാതെ നിങ്ങളുടെവീട്ടിൽ സ്വർഗ്ഗരാജ്യമുണ്ടാകയില്ല. ത്യാഗത്തെക്കുറിച്ചു ഭീമമായതെററിദ്ധാരണയുണ്ടു്. ഞാൻ ഈ പദത്തെ പല പ്രസംഗങ്ങളിലും ഉപയോഗിച്ചിട്ടുള്ളതുകൊണ്ടു് ഒരു വിവരണം അത്യാവശ്യമാണു്. ത്യാഗം എന്നുവെച്ചാൽഹിമാലയത്തിലെ നിബിഡവനങ്ങളിൽ പോകുന്നതല്ല. വസ്ത്രങ്ങളെല്ലാം ഉപേക്ഷിച്ചു ദിഗംബരനായി നടക്കണമെന്നു ത്യാഗം ആവശ്യപ്പെടുന്നില്ല. തലയും കാലും മറയ്ക്കാതെ നടക്കണമെന്നു ത്യാഗം അർത്ഥമാക്കുന്നില്ല. ത്യാഗത്തിന്റെ അർത്ഥമതാണെങ്കിൽ ഭ്രാന്തികൾക്കു ത്യാഗമുണ്ടാകുന്നതെങ്ങനെ? അവർ ഭാര്യാഭർത്താക്കന്മാരുമായി താമസിക്കുന്നു; അവർക്കുവീടും വസ്തുവകകളുമുണ്ടു്: അവർക്കു് എങ്ങിനെത്യാഗികളാകാം? ശിവനും പാർവ്വതിയും പുത്രന്മാരായി ചേർന്നിരിക്കുന്നതാണ് ഹിന്ദുപുരാണങ്ങളിലെ ഗൃഹസ്ഥന്റെ ത്യാഗചരിത്രം. ശിവനും പാർവ്വതിയും ഭാര്യാഭർത്താക്കന്മാരായി അവരുടെ കൃത്യങ്ങളനുഷ്ഠിച്ചുജീവിക്കുന്നു. അവരാണുഹിന്ദുഗ്രന്ഥങ്ങളിൽ ത്യാഗത്തെ ചിത്രീകരിക്കുന്നതു്. ത്യാഗമെന്നു വെച്ചാൽ, കാട്ടിൽ പോകുകയും, സമുദായത്തെ ത്യജിക്കുകയും സർവ്വസ്വത്തെയും ഉപേക്ഷിക്കുകയുമാണെന്നു്, ഹിന്ദുക്കൾ വിശ്വസിച്ചിട്ടുള്ളതായി ചിലർ ധരിക്കുന്നു. എന്നാൽ ത്യാഗത്തിന്നു് ഹിന്ദുക്കൾ കൊടുത്തിട്ടുള്ള അർത്ഥമിതല്ല. അവരുടെ ഗാർഹസ്ഥ്യജീവിതത്തിൽ പോലും ത്യാഗത്തെ ചിത്രീകരിച്ചിട്ടുണ്ടു്. വേദാന്തം, കാട്ടിൽ പോകുന്നവരായ ജനങ്ങൾക്കു് മാത്രം ഉപകാരപ്രദമാണെങ്കിൽ അതുകൊണ്ടു ലോകത്തിനെന്താണു പ്രയോജനം! അങ്ങിനെയാണെങ്കിൽ അതു നമുക്കു വേണ്ടാ. അതിനെ ഗംഗയിൽ എറിഞ്ഞുകളയുക. ഹിന്ദുക്കൾ പ്രസംഗിക്കുന്ന ത്യാഗം എല്ലാവർക്കും വേണ്ടതാണു്. ഹിന്ദുക്കൾ നിർവ്വചിക്കുന്ന ത്യാഗമാണു്, വിജയരഹസ്യം. ഒരു വീരനും ത്യാഗമില്ലെങ്കിൽ പ്രസിദ്ധനാകയില്ല. ത്യാഗമില്ലാത്ത മനുഷ്യനു നല്ല കവിത സൃഷ്ടിക്കുവാൻ സാദ്ധ്യമല്ല. ഒരു ദുർമാർഗ്ഗിയെന്നുള്ള നിലയിൽ ഇംഗ്ലണ്ടിൽ നിന്നു ബഹിഷ്കൃതനായ ബൈറന്റെ പേർ നിങ്ങൾ പറയുമായിരിക്കും. ബൈറന്റെ മഹിമയും ത്യാഗം കൊണ്ടുണ്ടായതാണെന്നു വേദാന്തി പറയും. രാമൻ പ്രതിപാദിക്കുവാൻ പോകുന്ന ത്യാഗം നിങ്ങൾക്കു് ആശ്ചര്യകരമായി തോന്നിയേക്കാം. വാഷിംഗ്ടൻ ഒരു ത്യാഗിയായിരുന്നു. അദ്ദേഹം ത്യാഗിയല്ലായിരുന്നുവെങ്കിൽ യുദ്ധക്കളത്തിൽ അദ്ദേഹത്തിനു വിജയമുണ്ടാകയില്ലായിരുന്നു. ഇതു് ഇപ്പോൾ നേരമ്പോക്കായി തോന്നിയേക്കാം. നെപ്പോളിയൻ, വാഷിംഗ്ടൻ, അലക്സാണ്ഡർ, സീസർതുടങ്ങിയ വീരന്മാർ, വിജയം നേടുന്നതിനും രാഷ്ട്രങ്ങളുടെ നേതൃത്വം സമ്പാദിക്കുന്നതിനും

സൈന്യങ്ങളെ വശീകരിക്കുന്നതിനും എല്ലാ സംഗങ്ങൾക്കും ലോകകാര്യങ്ങൾക്കും ഉപരിജീവിച്ചിരിക്കണം. അവരുടെ മനസ്സ്, ശാന്തതയിലും നിശ്ചഞ്ചലതയിലും മുഴുകിയിരിക്കുകയും ഒരേകാര്യത്തിൽമാത്രം ശ്രദ്ധാനമായിരിക്കുകയും ചെയ്യുന്നു. മററു പരിതഃസ്ഥിതികൾ അവരെ ചലിപ്പിക്കരുതു്. അതിന്റെ അർത്ഥമെന്താണ്? മററുള്ള സാധനങ്ങളെയെല്ലാം ത്യജിക്കുകതന്നെ. എത്രത്തോളം ത്യാഗം ഒരു മനുഷ്യനുണ്ടോ അവൻ അത്രത്തോളം നന്നാകുന്നു. നെപ്പോളിയൻ യുദ്ധക്കളത്തിൽ വന്നു 'നിൽക്കു' എന്നൊരൊററ വാക്കു പറഞ്ഞാൽ അദ്ദേഹത്തോടു യുദ്ധത്തിൽ വന്ന അനേകായിരം പട്ടാളക്കാർ ആജ്ഞയെ അനുസരിക്കുന്നു. അതെങ്ങിനെയാണ്? ഈ ശക്തി എവിടെനിന്നുകിട്ടി? ഈ ശക്തിയുണ്ടാകുന്നതു നെപ്പോളിയന്റെ ഉള്ളിലുള്ള ആത്മാവിൽ അയാളുടെ മനസ്സ് ലയിച്ചതുകൊണ്ടാണ്. ആത്മാവിൽ നിന്നു് മാത്രമേ ഈ ശക്തിയുണ്ടാകയുള്ളൂ. അതു് അയാൾ അറിഞ്ഞോ അറിയാതെയോ ഉണ്ടാകാം. അയാൾ ശരീരത്തിനും മനസ്സിനും ലോകത്തിനും ഉപരിസ്ഥിതിചെയ്യുന്നു. ഈ ലോകംതന്നെ അയാൾക്കു ലോകമല്ല. സർ ഐസക്ക് ന്യൂട്ടനെ പോലെയുള്ള പണ്ഡിതശിരോമണികൾക്കു ലോകത്തിലെ ശാസ്ത്രവും തത്വജ്ഞാനവും പ്രചരിപ്പിക്കുവാൻ ത്യാഗത്തെ സാക്ഷാൽക്കരിക്കേണ്ടതായി വന്നിട്ടുണ്ട്. അദ്ദേഹം ശരീരത്തിനും മനസ്സിനും സർവ്വത്തിനും ഉപരിവസിക്കുന്നു. അദ്ദേഹം വീട്ടിലിരിക്കുകയാണെങ്കിലും വീട് വീടോ, സ്നേഹിതന്മാർ സ്നേഹിതന്മാരോ അല്ല. എന്തു് നിർഗുണമായ നില! അദ്ദേഹം ഒന്നും ചെയ്യുന്നില്ലെന്നു് ജനങ്ങൾ പറയുന്നു. അദ്ദേഹം ഒന്നും ചെയ്യുന്നില്ലെന്നു നിങ്ങൾപറയുമ്പോഴാണ് അദ്ദേഹം പല കാര്യങ്ങൾ ചെയ്യുന്നതു്. വെളിയിൽ നോക്കിയാൽ അദ്ദേഹം നിശ്ചേഷ്ടനാണ്, സർവ്വത്തെയും ഉപേക്ഷിച്ചിരിക്കയാണ്. എന്നാൽ അപ്പോഴാണ് അദ്ദേഹത്തിന്റെ ഉത്തമാവസരം. ഈ വീരന്മാർ, പണ്ഡിതന്മാർ, അമാനുഷർ അറിയാതെ ത്യാഗത്തിലേക്കു് ഉരുണ്ടു വീഴുന്നു. അവർ അറിയാതെ പ്രയോഗിക്കുന്നതും തന്മൂലം ഉയർച്ചയെ പ്രാപിക്കുന്നതുമായ തത്വത്തെ ശാസ്ത്രീയമായി പ്രതിപാദിക്കുകയാണ് ഹിന്ദുക്കൾ ചെയ്യുന്നതു്. ഈ ശക്തിയിലേക്കു നിങ്ങളെ വഴികാണിക്കുന്നതിനും, ഈ തത്വത്തെ ഒരു സമ്മതമായ ശാസ്ത്രമാക്കുന്നതിനും, അതിന്റെ നിയമങ്ങളെ പ്രതിപാദിക്കുന്നതിനുമാണു ഹിന്ദുക്കളുടെ തത്വജ്ഞാനത്തിന്റെ ഉദ്ദേശം.

ഹിന്ദുക്കൾ ത്യാഗത്തെ ജ്ഞാനമെന്നു പറയുന്നു. അതായതു്, ജ്ഞാനവും ത്യാഗവും ഒന്നാകുന്നു. ഭൗതികകാര്യങ്ങളെക്കുറിച്ചുള്ള ജ്ഞാനമല്ല ത്യാഗം. ആ ജ്ഞാനവും നിങ്ങളെ സഹായിക്കുന്നുവെങ്കിൽ അതു യഥാർത്ഥജ്ഞാനമല്ല. ഭൗതികജ്ഞാനംകൊണ്ടു മാത്രം

നിങ്ങൾക്കു ശാന്തിലഭിക്കുകയില്ല. യഥാൎത്ഥാത്മാവിന്റെയും സത്യ
ത്തിന്റെയും ജ്ഞാനമാണു ത്യാഗം. നിങ്ങളുടെ സ്ഥിതിയെക്കുറിച്ചുള്ള
ജ്ഞാനം ബുദ്ധിവഴി നൽകാവുന്നതാണു്. അതു മതിയോ? അതു
പൂൎണ്ണജ്ഞാനമല്ല. നിങ്ങൾക്കു ജ്ഞാനിയാകണമെങ്കിൽ, ഈ ജീ
വിതത്തിൽതന്നെ മോക്ഷമുണ്ടാകണമെങ്കിൽ, ഈ വിസ്തൃതലോകം
നിങ്ങൾക്കു് സ്വൎഗ്ഗമാകണമെങ്കിൽ നിങ്ങൾ ഈശ്വരനാണെന്നും,
ദിവ്യതത്വമാണെന്നും, സൎവ്വസ്ഥലത്തും വ്യാപിച്ചിരിക്കുന്ന ഓജസ്സും
തേജസ്സുമാണെന്നും, സൎവ്വനിയന്താവാണെന്നുമുള്ള ദിവ്യജ്ഞാനത്തെ
സാക്ഷാൽക്കരിക്കണം. ഈ ജ്ഞാനം ബുദ്ധികൊണ്ടു പഠിച്ചാൽപോ
രാ. വികാരത്തിന്റെ ഭാഷയിൽ അതു പഠിക്കണം. അതിനെ നി
ങ്ങളുടെ സൎവ്വകൎമ്മങ്ങളിലും പ്രകടിപ്പിക്കുകയും ധമനികളിലും സിരക
ളിലും കൂടി ഓടിക്കുകയും നാഡികളിൽ തുടിപ്പിക്കുകയും ചെയ്താൽ നി
ങ്ങൾ ജീവന്മുക്തന്മാരായി. ഈ ജ്ഞാനമാണു ത്യാഗം. ഈ ജ്ഞാ
നം ലഭിച്ചാൽ നിങ്ങൾ ത്യാഗികളായി.

കാട്ടിൽപോകുന്നതു നാം സൎവ്വകലാശാലയിൽ പോകുന്നതുപോ
ലെ ഉദ്ദേശസാദ്ധ്യത്തിനുള്ള ഒരു വഴിയാണു്. സൎവ്വകലാശാലയിൽ
നാം ജ്ഞാനം സമ്പാദിക്കുന്നുവെങ്കിലും ജീവിതകാലം മുഴുവൻ അവി
ടെ താമസിക്കണമെന്നൎത്ഥമില്ല. അതുപോലെ ഈ ജ്ഞാനം സ
മ്പാദിക്കുവാൻ ഏകാന്തസ്ഥലത്തെ തേടുന്നതു നല്ലതാണെങ്കിലും അ
രണ്യവാസം ത്യാഗമാണെന്നു വേദാന്തം പറയുന്നില്ല. നിങ്ങളുടെ സ്ഥി
തിയോ ദേശമോ കൎമ്മമോ ത്യാഗത്തെ ബാധിക്കുന്നില്ല. ത്യാഗം നി
ങ്ങൾക്കു് ഉത്തമാവസരമുണ്ടാക്കുന്നു. ത്യാഗം നിങ്ങളുടെ ശക്തികളെ
വൎദ്ധിപ്പിക്കുകയും, ഓജസ്സിനെ കൂട്ടുകയും, തേജസ്സിനെ തെളിക്കുകയും
നിങ്ങളെ ഈശ്വരനാക്കുകയും ചെയ്യുന്നു. നിങ്ങളുടെ സൎവ്വഭീതിയും
വ്യസനവും ത്യാഗം അപഹരിക്കുന്നു. നിങ്ങൾ ദേഹഭിന്നനും ആന
ന്ദവാനമാകുന്നു.

വിവാഹംചെയ്ത ഒരു മനുഷ്യനു് ഈ ത്യാഗം എങ്ങിനെ സാ
ക്ഷാൽക്കരിക്കാം? ഭാൎയ്യാഭൎത്താക്കന്മാർ പരസ്പരംസുഖങ്ങളെ ബഹുമാനി
ച്ചാൽ ഇക്കാൎയ്യം വേഗം സാധിക്കാം. ഭാൎയ്യാഭൎത്താക്കന്മാർ പരസ്പരം
രക്ഷാകൎത്താക്കളായിരുന്നില്ലെങ്കിൽ നിങ്ങളുടെ ബൈബിളിലെ ഉപദേ
ശങ്ങൾ ഫലവത്തല്ല. ജനങ്ങൾ മതപ്രസംഗങ്ങൾ കേൾക്കുവാൻ വ
രുമ്പോൾ, അവർ സ്വന്തശരീരവും വസ്തുക്കളും ദൈവത്തിന്റേതാ
ണെന്നും സ്വന്തശരീരം, ദൈവത്തിന്റേതാണെന്നു ഗണിക്കണമെന്നും
ഉപദേശിക്കപ്പെടുന്നു. അവൎക്കു് അല്പം ജ്ഞാനം കിട്ടുന്നു. എന്നാൽ
വീട്ടിൽപോകുമ്പോൾ എന്തു സംഭവിക്കുന്നു? ഭാൎയ്യവന്നു്, തനിക്കു ഒരു
വലിയ ഉടുപ്പു വേണമെന്നു പറയുന്നു. ഭൎത്താവിന്റെ കയ്യിൽ കാശു
മില്ല. കുട്ടി വന്നു് അപ്പനെ ആലിംഗനംചെയ്യുന്നു. പള്ളിയിൽവെച്ചു

ദൈവത്തിൽ അർപ്പിച്ച മക്കളും, സഹോദരിയും, വസ്തുവും വീടും എല്ലാം വീട്ടിൽ ചെല്ലുമ്പോൾ സ്വന്തമായി. പള്ളിയിൽ വെച്ചു ദൈവത്തിനു കൊടുത്തതെല്ലാം അവർ വീട്ടിൽ ചെല്ലുമ്പോൾ തിരിച്ചെടുക്കും. പള്ളിയിൽ വെച്ചു "ദൈവമേ, ഞാൻ അങ്ങയുടെ സ്വന്തമാണ്. എന്റെ സർവ്വസ്വവും അവിടുത്തെ വകയാണ്, സർവ്വവും ഞാൻ അങ്ങയുടെ പാദാരവിന്ദങ്ങളിൽ ത്യജിക്കുന്നു" എന്നുണ്ടായ വികാരം കളത്രപുത്രാദികളുടെ മുഖകമലങ്ങൾ കാണുമ്പോൾ തിരോഭവിക്കുന്നു.

ഇന്നത്തെ നിലയ്ക്കുള്ള ആത്മീയാഭിവൃദ്ധിയും പരസ്പരവിരുദ്ധം തന്നെയാണ്. പള്ളിയിൽവെച്ചു സൃഷ്ടിക്കപ്പെട്ടതു വീട്ടിൽവെച്ചു നശിപ്പിക്കപ്പെടുന്നു. ഇതു് പെനലൊപ്പീസ് എന്ന യവനപുരാണവനിതയെപ്പോലെയാകുന്നു. അവർ പകൽ മുഴുവൻ തുന്നുകയും രാത്രിയിൽ, തുന്നിയതു മുഴുവൻ അഴിക്കുകയും ചെയ്തിരുന്നു. അതുപോലെ നിങ്ങളെല്ലാവരും ആത്മീയാഭിവൃദ്ധിയെ പള്ളിയിൽവെച്ചു നിങ്ങളുടെ പ്രസംഗങ്ങളിലും പ്രാർത്ഥനകളിലും തുന്നുകയും വീട്ടിൽവരുമ്പോൾ തുന്നലഴിക്കുകയും ചെയ്യുന്നു. ഇങ്ങിനെ സംഗതിനടന്നാൽ ഒരാശയ്ക്കും വകയില്ല. നിങ്ങൾ ഈശ്വരനുമായി നേരമ്പോക്കു കാണിക്കുകയില്ലെങ്കിൽ, നിങ്ങൾക്കു നിങ്ങളുടെ പ്രാർത്ഥനകളെ പ്രധാനമാക്കേണ്ടതാണെങ്കിൽ നിങ്ങൾ വേണ്ടതു നേരേ ചെയ്യണം. നിങ്ങളുടെ ആത്മീയാഭിവൃദ്ധിക്കുള്ള തടസ്സങ്ങളെ നീക്കുകയും വീട്ടിൽ ഒരു പുതിയ കാര്യപരിപാടി അനുഷ്ഠിക്കുകയും വേണം. ഓരോ ഭാര്യയും ഭർത്താവിനെ ക്രിസ്തുവായി ആരാധിക്കുകയും ഓരോ ഭർത്താവും ഭാര്യയുടെ രക്ഷിതാവായിരിക്കുകയും ചെയ്യണം. "ഞാൻ നിന്നെ കാമിക്കുന്നു, സ്നേഹിക്കുന്നു" എന്നു് ആളുകൾ പറയാറുണ്ടു്. എന്തു വഞ്ചന! നിങ്ങൾ ഭാര്യയെയോ ഭർത്താവിനെയോ യഥാർത്ഥത്തിൽ സ്നേഹിക്കുന്നെങ്കിൽ അവനോ അവൾക്കോ വേണ്ടി എന്തെങ്കിലും ത്യജിക്കുന്നതിനു സന്നദ്ധരായിരിക്കണം. നിങ്ങൾ അങ്ങിനെ ചെയ്യുന്നുണ്ടോ? ഒരിക്കലുമില്ല. ഭാര്യയ്ക്കു ഭർത്താവിനെ സ്വാധീനപ്പെടുത്തണം, ഭർത്താവിനു ഭാര്യയെ നിർജ്ജീവമായ ജംഗമസാധനംപോലെ വെച്ചുകൊണ്ടിരിക്കണം. ഒരാൾക്കു മറ്റൊരാൾ അവലംബമാകണമെന്നാണു താല്പര്യം. നിങ്ങൾ യഥാർത്ഥത്തിൽ സ്നേഹിക്കുന്നുവെങ്കിൽ പരസ്പരനന്മയെ പുലർത്തുവാൻ ശ്രമിക്കുക. നിങ്ങൾ അപ്രകാരം ചെയ്യുന്നുണ്ടോ? ഉണ്ടെന്നു് ഒരു പക്ഷേ മറുപടി പറഞ്ഞേക്കാം. എങ്കിലും നിങ്ങളുടെ പദ്ധതി അബദ്ധമാണു്. സഹോദരാ! ഭാര്യയുടേയോ ഭർത്താവിന്റേയോ കാമവികാരങ്ങളെ തൃപ്തിപ്പെടുത്തുന്നതു് അവനോ അവൾക്കോ യഥാർത്ഥമായ ആനന്ദമുണ്ടാക്കുന്നില്ല. തന്മൂലം ആനന്ദമുണ്ടാകുമെങ്കിൽ ഏതു കുടുംബമാണ് ആനന്ദമയമാകാതിരിക്കുന്നതു്. അങ്ങിനെയിരിക്കുന്ന

വോ? ആയിരത്തിലൊന്നിനു് ആനന്ദമില്ല. പരസ്പരാഭിവൃദ്ധിയും ആനന്ദവുമുണ്ടാക്കുന്നതിനുള്ളവഴി അവർക്കറിഞ്ഞുകൂടാ. അവർ ജന്തുവികാരത്തെ തൃപ്തിപ്പെടുത്തുന്നതു ആനന്ദമാണെന്നു വിചാരിക്കുന്നു. അന്യോന്യം ദാമ്പത്യത്തെ പുലത്തുന്നതും പുകഴ്ത്തുന്നതും ഗുണകരമല്ല. “സ്നേഹിക്കുന്നതു ദുഃഖവുമായി ഉടമ്പെടുകയാണു്” എന്നൊരാൾ പറഞ്ഞിട്ടുണ്ടു്. നോവലെഴുത്തുകാരുടേയും ചരിത്രകാരന്മാരുടേയും ഇഹലോകവാസികളുടേയും അനുഭവമിതാണു്. ഇങ്ങിനെ ദുഃഖമുണ്ടാക്കത്തക്കവണ്ണം പ്രേമത്തിൽ വല്ലപിശകുമുണ്ടോ? ഒരിക്കലുമില്ല. നിങ്ങൾ പ്രേമത്തെ പ്രയോഗിക്കുന്ന മാതിരിയിലുള്ള പിശകുകൊണ്ടു് അതിന്റെ പിറകെ ദുഃഖംവരും.

ഇന്ത്യയിലെ ഒരു പുരാണത്തിൽ ശ്രീകൃഷ്ണനെ, ഇന്ത്യയിലെ ക്രിസ്തുവിനെ, ഒരു ഭയങ്കരസർപ്പം വിഴുങ്ങുവാൻ ഭാവിച്ചതായി പ്രസ്താവിച്ചിരിക്കുന്നു. അദ്ദേഹം കയ്യിലൊരു കഠാരിയെടുത്തു. ആ സർപ്പം അദ്ദേഹത്തെ വിഴുങ്ങി. അദ്ദേഹം സർപ്പത്തിന്റെ വയറ്റിൽ ചെന്നപ്പോൾ അദ്ദേഹം അതിന്റെ ഹൃദയം കുത്തിപ്പൊളിച്ചു വെളിക്കിറങ്ങി. പ്രേമത്തിന്റെ കഥയും അതുതന്നെ. പ്രേമം കൃഷ്ണനാണു്, അതായതു ഈശ്വരനാണു്. അതു കാമിയായ മനുഷ്യന്റെ ഉള്ളിൽ കയറുന്നു. അതുള്ളിൽചെന്നു ഹൃദയത്തിൽ സ്ഥലംപിടിച്ചുകഴിഞ്ഞാൽ അതിനെ കുത്തിപ്പൊളിക്കുന്നു. ഫലമെന്താണു്? ഹൃദയം തകരുന്നു, കരച്ചിലും പിഴിച്ചിലും ഉണ്ടാകുന്നു. വ്യസനവും കോപവും ഉത്ഭവിക്കുന്നു. അതാണു സാധാരണ നടപ്പു്. അതാണു നിയമം. നിങ്ങൾക്കു് ഏതെങ്കിലും വസ്തുവിനോടു അത്യാസക്തിയുണ്ടായാൽ, ഏതെങ്കിലും ഭൗതികസംഗതിയെ അതിയായി സ്നേഹിച്ചാൽ, കൃഷ്ണൻ ഉള്ളിൽ കടന്നു കഠാരികൊണ്ടു കുത്തും. നിങ്ങളുടെ ഹൃദയം പൊട്ടുന്നു; ‘ഈ പ്രേമം എന്നെ നശിപ്പിച്ചു; ഇതു ക്രൂരമാണു്’ എന്നു നിങ്ങൾ ആക്രോശിക്കുന്നു.

ഈ ലോകത്തിൽ ഒരാളോടോ ഒരു വസ്തുവിനോടോ സക്തി പ്രദർശിപ്പിച്ചാൽ കഷ്ടതയനുഭവിക്കേണ്ടിവരുമെന്നുള്ളതു നിശ്ചയമാണു്. ഒന്നുകിൽ ആ സ്നേഹിതനോ വസ്തുവോ അയാളിൽനിന്നെടുക്കപ്പെടും. അല്ലെങ്കിൽ ഒരാൾ മരിക്കുകയോ ഛിദ്രമുണ്ടാകുകയോ ചെയ്യും. ഇതു തടുക്കാൻ പാടില്ലാത്ത ഒരു നിയമമാണു്. നിങ്ങൾ സശ്രദ്ധമായി കേൾക്കരുതു്. ഞാൻ പറയുന്നതു നിങ്ങളുടെ മനസ്സിൽ കഴിഞ്ഞു പതിയണം. എപ്പോഴെങ്കിലും ഒരു മനുഷ്യൻ ഒരു സാംസാരികവിഷയത്തിൽ സക്തനാകുകയോ, എപ്പോഴെങ്കിലുമൊരാൾ ഒരു സംഗതിയെ അതിനുവേണ്ടി സ്നേഹിക്കുകയോ ചെയ്താൽ അയാൾ വഞ്ചിതനാകും, അയാൾ ഇന്ദ്രിയങ്ങളുടെ ചതിവിൽപ്പെടും. സാംസാരികവിഷയങ്ങളിലുള്ളസക്തി നിങ്ങൾക്കു് ഒരിക്കലും ആനന്ദമുണ്ടാക്കുകയില്ല. അതാ

ണു ചട്ടം. സാംസാരികസക്തി നിങ്ങളുടെ ഹൃദയത്തെ തകർക്കും. പാവനെ ദൈവമാക്കരുതു്. ദൈവത്തെ പാവനാക്കരുതു്. നിങ്ങൾ നിങ്ങളുടെ ദൈവമായ ആത്മാവിൽത്തന്നെ വിശ്വസിക്കണം. സകലവിധമായ സംസാരികസക്തിയും വിഗ്രഹാരാധനയാണ്, അതു കഷ്ടപ്പാടുണ്ടാക്കും. നാം മനോഹരങ്ങളായ പ്രതിമകളും സാലഭഞ്ജികകളും ഉണ്ടാക്കുന്നു. ഈ ശരീരങ്ങളെല്ലാംതന്നെ പ്രതിമളും പടങ്ങളും ഛായകളുമാകുന്നു. നിങ്ങൾ ഒരു പടത്തെ അതിനുവേണ്ടി സ്നേഹിക്കുകയും അതിന്റെ പ്രതിരൂപമായ ആളിനെ വിസ്മരിക്കുകയും ചെയ്താൽ നിങ്ങൾ ഒരു വിഗ്രഹത്തെ ആരാധിക്കുകയല്ലേ? നിങ്ങളുടെ കയ്യിൽ ഒരു സ്നേഹിതന്റെ പടമുണ്ടെന്നു വിചാരിക്കുക. അതിനെ നിങ്ങൾ സൂക്ഷിക്കുകയും പ്രേമിക്കുകയും തടവുകയും ചെയ്യുന്ന അവസരത്തിൽ അതിന്റെ പ്രതിരൂപം മുമ്പിൽ വന്നാൽ നിങ്ങൾ അറിയുകയില്ല. അതു ശരിയാണോ? ആ സ്നേഹിതൻ നിങ്ങളുടെ കയ്യിൽ പടം വെച്ചുകൊണ്ടിരിക്കുവാൻ അനുവദിക്കുമോ? അയാളെ ഓർക്കാനാണ് അല്ലാതെ മറക്കാനല്ല അയാൾ നിങ്ങൾക്കു പടം തന്നതു്. ആ പടത്തെ ആരാധിക്കേണ്ടതായിരുന്നു. പടത്തിനെ പടത്തിനുവേണ്ടി പൂജിക്കുന്നതു് വിഗ്രഹാരാധനയാണ്. ആ പടത്തിന്റെ യജമാനനെയും പ്രതിരൂപത്തെയും ആണു നിങ്ങൾ ആരാധിക്കേണ്ടതു്. അതു ദൈവമാണ്, ഈ ലോകത്തിലുള്ള സകലസാധനങ്ങളും ദൈവത്തിന്റെ ചിഹ്നങ്ങളാണ്. ഭാഗ്യഭർത്താക്കന്മാർ പടങ്ങൾക്കും വിഗ്രഹാരാധനയ്ക്കും ഇരയാകുന്നു. അവർ പ്രതിമകളുടെ അടിമകളാകുന്നു. നിങ്ങളുടെ ബൈബിൾ ഉപദേശിക്കുന്നതു് നിങ്ങൾ ദൈവത്തിനു പകരം കല്ലോ പ്രതിമകൾ വെയ്ക്കരുതെന്നും വിഗ്രഹാരാധന ശീലിക്കരുതെന്നുമാണ്. വിഗ്രഹാരാധനയെന്നു പറയുന്നതു്, നിർജ്ജീവവസ്തുക്കളെ ആരാധിക്കുന്നതാണ്. സജീവവസ്തുക്കളെ ആരാധിക്കുന്നതും അപ്രകാരം തന്നെ.

ഇന്ത്യയിലെ ഒരു ശവകുടീരത്തിൽ താഴെപ്പറയുന്ന എഴുത്തു രാമൻ കണ്ടിട്ടുണ്ടു്.

"എന്റെ ഹൃദയവിഗ്രഹമായിരുന്ന ശിശു കാലധർമ്മത്തെ പ്രാപിച്ചു് ഇവിടെ കിടക്കുന്നു. അങ്ങിനെയാണു ഞങ്ങൾ തമ്മിൽ പിരിയണമെന്ന നീതിമാനായ ദൈവം നിശ്ചയിച്ചതുകൊണ്ടാണു്"

ഇതു് ഒരു സ്ത്രീ എഴുതിയിട്ടുള്ളതാണ്. അവൾ ആ ശിശുവിനെ വിഗ്രഹീകരിച്ചു. യാഥാർത്ഥ്യത്തിന്റെ പ്രതിഛായയായ ശരീരത്തെ അവൾ പൂജിച്ചു. അതുകൊണ്ടു കുട്ടി നഷ്ടമാകണമെന്നാണു ചട്ടം. നിങ്ങൾ പടങ്ങളെ ശരിയായി ഉപയോഗിച്ചാൽ അവ നിങ്ങളുടെ കയ്യിലിരിക്കും. തെറ്റായി ഉപയോഗിച്ചാൽ ഭിന്നതയും ഖേദവും ഉൽക്കണ്ഠയും ഭയവും ഉണ്ടാകും. നാം പടത്തിന്റെ അസലിനെ

സ്നേഹിച്ചാലെ അതു നമ്മുടെ കയ്യിലിരിക്കുകയുള്ളു. അതാണു നിയമം, അതാണു ത്യാഗം. ഇങ്ങിനെയാണ് ഓരോരോ വീട്ടിലും ത്യാഗത്തെ പ്രയോഗിക്കേണ്ടതു്.

കുറേക്കൂടി സംഗതികളെ വിശദമാക്കാം. നിങ്ങൾ ആണോ പെണ്ണോ, കേമനോ കേമിയോ ദേവനോ ദേവിയോ ആയിരിക്കട്ടെ. നിങ്ങൾക്ക് ഒരു പ്രേമഭാജനമുണ്ട്. നിങ്ങളെ രസിപ്പിക്കുകയും ആകർഷിക്കുകയും ചെയ്യുന്നതെന്താണ്? അയാളുടെ ശരീരമൊ, ചർമ്മമൊ, കണ്ണോ, മൂക്കോ ചെവിയോ എന്താണ്? ഇവയൊന്നുമല്ല. കവികളെക്കാൾ കുറേക്കൂടിയുക്തി പ്രയോഗിക്കുക. ഇവയൊന്നും നിങ്ങളെ ആകർഷിക്കുന്നില്ല. ഇവയാണു നിങ്ങളുടെ പ്രേമത്തിന്റെ ലക്ഷ്യമെങ്കിൽ ഇവയിലാണു നിങ്ങൾക്കു രസമെങ്കിൽ മൃതശരീരവും ആകർഷണീയമായിരിക്കും. ഈ രസവും ആകർഷണീയതയും എങ്ങിനെ ഉണ്ടായി? ആരുണ്ടാക്കി. ഉള്ളിലെ ആത്മാവ്, ഓജസ്സ്, ജീവചൈതന്യം—അതാണ് ഈ രസികത്വമുണ്ടാക്കുന്നതു്. ഓരോരുത്തരുടേയും കണ്ണിൽക്കൂടി നിങ്ങളോടു സംസാരിക്കുന്നതു് ഉള്ളിലുള്ള ദൈവമാണ്. ഉള്ളിലെ ദൈവത്തിന്റെ പടമൊ, വസ്ത്രമൊ ആണു ശരീരം. ആളിനേക്കാൾ കൂടുതൽ വസ്ത്രത്തെ ഇഷ്ടപ്പെടരുതു്. വസ്ത്രം ധരിച്ചിരിക്കുന്ന യഥാർത്ഥത്തെ മറക്കരുതു് ആലോചിക്കുക; നിങ്ങൾക്കു ഞാൻ പറഞ്ഞ തത്വം ബോധപ്പെടും.

ചിലർ മററുള്ളവരെക്കാൾ രമണീയകവും ആകർഷണീയതയുമുള്ളവരാണ്. സാധാരണ രാമൻ സംസാരിക്കാത്ത ഒരു വിഷയത്തിലേക്കു പ്രവേശിക്കുന്നതിനെ ക്ഷമിക്കുക. നമ്മുടെ ഹൃദയാന്തർഭാഗം, വളരെ രസിപ്പിക്കുന്ന വിഷയത്തെക്കുറിച്ചു പ്രസംഗം കേൾക്കുന്നതിനൊ പ്രസംഗിക്കുന്നതിനോ സാധാരണ ഇഷ്ടമല്ല. ഈ വിഷയം വളരെ പ്രധാനമായതുകൊണ്ടും ഇതിനെക്കുറിച്ചു് മററുള്ളവർ പ്രസംഗിക്കാത്തതുകൊണ്ടും രാമൻ അല്പം പറഞ്ഞുകൊള്ളട്ടെ.

അഴക് എങ്ങിനെ എവിടെനിന്നുണ്ടാകുന്നു? അഴകെന്നു പറയുന്നതു്, മെയ്യുടെ ചലനരീതിയും ഓജസ്സുമാണ്. അതു്. കണ്ണിലൊ ചെവിയിലൊ മൂക്കിലൊ നിന്നുണ്ടാകുന്നുവോ? ആഫ്രിക്കയിലെ നിഗ്രോരമണിയായ ക്ലിയോപ്പാട്രയെക്കുറിച്ചു് നിങ്ങൾ കേട്ടിരിക്കുമല്ലോ. ആ വനിത, മാർക്ക് ആന്റണിയെന്ന ചക്രവർത്തിയെ രസിപ്പിക്കുകയും അടിമപ്പെടുത്തുകയുംചെയ്തു. ഇതു് അവളുടെ 'ചന്തം, അല്ലെങ്കിൽ അഴകുകൊണ്ടായിരുന്നു. അഴകുണ്ടാകുന്നതു് ഉള്ളിലെ ഈശ്വരത്വത്തിൽനിന്നുമാണ്. അതു് ഉത്സാഹമാണ്. ഉത്സാഹവും ചലനവും ഓജസ്സും എവിടെനിന്നുണ്ടാകുന്നു? നിങ്ങൾക്കു പർവതശിഖരങ്ങളിൽ കയറുകയും തുഷാരമലകളിൽ കീഴ്പ്പോട്ടിറങ്ങുകയുംചെയ്യാം. നിങ്ങൾക്ക് എവിടെവേണമെങ്കിലും സഞ്ചരിക്കാം. നിങ്ങൾ മരിച്ചാൽ

എന്തു സംഭവിക്കുന്നു? നിങ്ങളുടെ ദേഹം മരിക്കുമ്പോൾ ആ ഉത്സാഹം, നിങ്ങളെ പർവ്വതശൃംഗങ്ങളിലേക്കു പൊക്കിവിട്ടുന്ന ആ ദൈവം, അതിനു പിന്നീട് ശക്തിനൽകുന്നുണ്ടോ? നമ്മുടെ മാംസപേശികളെ ചലിപ്പിക്കുകയും തലമുടിയെ വളർത്തുകയും ചോരയെ ഓടിക്കുകയും ചെയ്യുവാൻ ഉള്ളിൽ ഏതു ശക്തിയുണ്ട്, അവയവങ്ങളുടെ ചലനങ്ങൾക്കു ശക്തിയും ഉത്സാഹവും നൽകുന്നതെന്താണ്? അതു സർവ്വനിയന്താവാണ്, സർവ്വശക്തനാണ്, ആ ശക്തി നിങ്ങളാണ്. ഈ സർവ്വശക്തിയും സർവ്വനിയന്താവും ആത്മാവാണ്. ഒരാൾ മരിച്ചാൽ അയാളുടെ ശരീരത്തെ മററു നാലുപേരും ശ്മശാനസ്ഥലത്തേക്കു കൊണ്ടുപോകണം. വലിയ ഭാരമുള്ള അവൻറ ശരീരത്തെ പർവ്വതശൃംഗങ്ങളിലേക്കുയർത്തിയ ശക്തിയെന്താണ്? അതു കാണാനും വർണ്ണിക്കുവാനും വയ്യാത്ത ശക്തിയാണ്. അതാണു നിങ്ങളുടെ ഉള്ളിലെ ദൈവം, അതാണു നിങ്ങളുടെ ശരീരത്തിലെ ഈശ്വരൻ. ഈ ദൈവമാണ് നിങ്ങൾക്ക് ഉത്സാഹവും ഓജസ്സും തരുന്നതു്. അവയവങ്ങളുടെ ചലനത്തിന് അഴകുണ്ടാക്കുന്നതു് ആ ശക്തിയാണ്. ഒരു മനുഷ്യൻ ഉറങ്ങുമ്പോൾ അയാളുടെ കണ്ണുകാണുന്നില്ല, ചെവി കേൾക്കുന്നില്ല. ഒരു മൃതശരീരത്തിനു കണ്ണുണ്ടെങ്കിലും കാണുന്നില്ല; ചെവിയുണ്ടെങ്കിലും കേൾക്കുന്നില്ല. എന്തുകൊണ്ടെന്നാൽ, മുമ്പിലത്തെപ്പോലെ ഉള്ളിലെ ആത്മാവ് അതിനെ സഹായിക്കുന്നില്ല. കണ്ണിൽക്കൂടി കാണുന്നതു് ദൈവമാണ്; ചെവിയിൽക്കൂടി കേൾക്കുന്നതു ദൈവമാണ്; മൂക്കിൽക്കൂടി മണക്കുന്നതു ദൈവമാണ്; മാംസപേശികളെ ചലിപ്പിക്കുന്നതു് ദൈവമാണ്. അഴകിൻെറല്ലാം നത്തു് ദൈവംതന്നെ. എല്ലാം നിങ്ങളുടെ ഉള്ളിലെ ദൈവംതന്നെ. നിങ്ങൾ മററുള്ളവരെ നോക്കുമ്പോൾ നിങ്ങളെ നോക്കുന്നതാരാണ്? ഉള്ളിലെ ദൈവംതന്നെ. വെളിയിൽ കാണുന്ന കണ്ണും തൊലിയും ചെവിയും മററും വസ്ത്രമാണ്. അവ ബാഹ്യചിഹ്നങ്ങളാകുന്നു.

ഈ ലോകത്തുള്ളവർ പ്രേമിക്കുന്നതും ആഗ്രഹിക്കുന്നതും വസ്ത്രത്തെ അല്ലെങ്കിൽ ബാഹ്യചിഹ്നത്തെയാണ്. അതിൽക്കൂടി പ്രകാശിക്കുന്ന വാസ്തവത്തെ അവർ അറിയുന്നില്ല. ഉള്ളിലുള്ള വാസ്തവത്തേയും സത്യത്തേയുംകാൾ അതിൻറ ഉടുപ്പിനേയും പടത്തേയുമാണ് അവർ പൂജിക്കുന്നതു്. ഈ പാപത്തിൻറ ഫലം അവർ അനുഭവിക്കുന്നു. ഇതിനെ പരിചിന്തിക്കുക. ഭാര്യയും ഭർത്താവും പരസ്പരം ദൈവത്തെ കാണട്ടെ. ഉള്ളിലുള്ള ദൈവത്തെ കാണുക, പൂജിക്കുക.

സർവ്വവും നിങ്ങൾക്കു ദൈവമായിരിക്കണം. ഭാര്യ, ഒരു നരകവാതിലാകുന്നതിനു പകരം ഭർത്താവിനു ഈശ്വരനെ ദർശിക്കുന്ന കണ്ണാടിയാകണം. ഭാര്യയുടെ കണ്ണാടി ഭർത്താവുമായിരിക്കണം.

ഒരു ഭർത്താവോ ഭാര്യയോ തന്റെ സഹചാരിയെ എങ്ങിനെ ഈ സാക്ഷാൽക്കാരത്തിലേക്ക് ഈ ദിവ്യതപത്തിലേക്ക്, സകലരാജസ്സുകളുടേയും വേദാന്തിക സമ്മർദ്ദത്തിലേക്ക എങ്ങിനെ എത്തിക്കും? ഒരു ഭാര്യ ഭർത്താവിന്റെ രക്ഷകിയാകുന്നെങ്കിൽ ആദ്യമായി അവർ ചുററുമുള്ള ദൃഷ്യങ്ങളിൽനിന്നും അയാളെ രക്ഷിക്കണം. വിവാഹംചെയ്യാത്തവർ അനവധിപ്രലോഭനങ്ങൾക്ക് കീഴടങ്ങിയേക്കാം. അയാൾ അമരക്കാരനില്ലാത്ത വള്ളംപോലെ തിരയ്ക്കും അലയ്ക്കും കാററിനും അടിപ്പെട്ടുനട്ടം തിരിയും. അവിവാഹിതനായ മനുഷ്യന് ദിവ്യജ്ഞാനമില്ലെങ്കിൽ അയാളെ പല പ്രലോഭനങ്ങളും ദൃഷിപ്പിച്ചിരിക്കും. ആ ദൃഷ്യങ്ങളിൽനിന്നും അയാളെ വിരമിപ്പിക്കുകയാണ് ഭാര്യയുടെ പ്രധാനചുമതല. എന്നാൽ ഭാര്യ സാധാരണ അയാളുടെ ചുമലിൽ കൂടുതൽ ഭാരം വലിച്ചുവെയ്ക്കുന്നു. ഒരാൾ രൂപായെല്ലാംമാറി ഒരു വലിയനോട്ടുവാങ്ങുന്നതുപോലെയാണിത്. ഈ ഭാരംമുമ്പിലത്തെതാഴ്ചയെ ഭയങ്കരമാക്കുന്നു. മുമ്പിലത്തെപ്രലോഭനങ്ങളേക്കാൾ അപകടകരമാണ് ഈഭാരം.

മനുഷ്യന്റെടുത്ത് കുതിര രക്ഷയ്ക്ക് ചെന്നതുപോലെയാണിത്. മനുഷ്യർ ഒരിക്കൽ കാട്ടിൽ വസിച്ചകാലമുണ്ടായിരുന്നു. കുതിരയും കാട്ടിൽ താമസിച്ചു. മാനും കലയും ഇന്നത്തേപ്പോലെ അരണ്യവാസിയായിരുന്നു. ഒരിക്കൽ ഒരുകുതിര കലയുമായുള്ളപോരാട്ടത്തിൽതോററു. അതിന്റെ കൊമ്പുകൊണ്ട് കല കുതിരയെക്കുത്തി. കുതിര മനുഷ്യന്റടുത്ത് സഹായത്തിനപേക്ഷിച്ചു. "ആട്ടെ ഞാൻ നിന്നെസഹായിക്കാം. എന്റെ കയ്യിൽ അമ്പുകളുണ്ട്. നീ എന്നെവഹിച്ചുകൊണ്ടുപോയാൽ നിന്റെ ശത്രുക്കളെ ഞാൻ കൊല്ലാം" എന്നുമനുഷ്യൻ പറഞ്ഞു. മനുഷ്യൻ കുതിരപ്പുറത്തുകയറി കാട്ടിൽചെന്നുകലയെക്കൊന്നു. അവർ വിജയശ്രീയോടുകൂടി തിരിച്ചുവന്നു. കുതിരയ്ക്കു വലിയസന്തോഷമായി. തദനന്തരം കുതിര മനുഷ്യന് വന്ദനംപറഞ്ഞുപോകാൻതുടങ്ങി. "നിനക്ക് എവിടെപ്പോകണം? നിന്റെ ഉപയോഗം അറിഞ്ഞതുകൊണ്ടു നിന്നെ ഞാൻ വിടുകയില്ല. നീ എന്റെ അടിമയാണ്" എന്നുമനുഷ്യൻപറഞ്ഞു. കുതിരയ്ക്ക് കാട്ടിലുള്ള കലമുതലായജന്തുക്കളിൽനിന്നും രക്ഷ കിട്ടിയെങ്കിലും അതിന്റെ സ്വാതന്ത്ര്യംപോയി. അയാളുടെ ബാഹ്യാവിജയത്തിന്റെഫലമായ ദാസ്യം, സ്വാതന്ത്ര്യനഷ്ടത്തെപരിഹരിക്കുകയില്ല. മനുഷ്യന്റെസ്ഥിതിയും ഇതുതന്നെ. വിവാഹത്തിനുശേഷം പലപ്രലോഭനങ്ങളിൽനിന്നും അയാൾ രക്ഷിതനാണെങ്കിലും അയാളുടെ ഭാര്യയെ സംബന്ധിച്ചിടത്തോളം ഉണ്ടായദാസ്യവും ആശ്രയവുമാകുന്ന പ്രലോഭനം കുതിരയ്ക്കുമനുഷ്യനിൽനിന്നും കിട്ടിയഅനുഭവത്തിനുതുല്യമാണ്.

ഭാര്യ ഭർത്താവിന്റെ രക്ഷകിയാകുന്നതെങ്ങിനെ? അവൾ അവനെ പ്രലോഭനങ്ങളിൽ നിന്നും രക്ഷിക്കുന്നു. അത്രയും നല്ലതുതന്നെ

അവരം ഭർത്താവിനെ അടിമപ്പെടുത്തിക്കൂടാ. ഫിലിഫീനോസിനെ ജയിച്ചവരെന്ന് അമേരിക്കക്കാർ അഭിമാനിക്കുന്നു. എന്നാൽ അവർ സൂക്ഷിച്ചില്ലെങ്കിൽ അടിമകളായിത്തീരും. ഭാര്യ ഭർത്താവിനെ അടിമപ്പെടുത്തുകയോ ഭർത്താവ് ഭാര്യയെ ഭൃത്യയാക്കുകയോ ചെയ്യരുത്. ഇങ്ങിനെ പരസ്പരം വർത്തിച്ചാൽ ആശയുണ്ട്. ഈ സംഗതി നിങ്ങളുടെ ശ്രദ്ധയിൽ ശരിയായി പെട്ടിട്ടില്ല. ക്രിസ്തുവിനെ മനുഷ്യരുടെ രക്ഷകനായി വിചാരിക്കുകയും അദ്ദേഹം സർവ്വലോകത്തേയും രക്ഷിക്കുമെന്നും സർവ്വപാപങ്ങളേയും ദൂരീകരിച്ച് ഭൂമിയിൽ സ്വർഗ്ഗരാജ്യം സ്ഥാപിക്കുമെന്നും വിശ്വസിക്കുകയും സാധാരണമാണ്. എന്നാൽ നിങ്ങളുടെ ബൈബിളും കൊറാനും വേദങ്ങളും ഉണ്ടായിട്ടും ലോകം മുമ്പുള്ളതുപോലെതന്നെ മതമില്ലാതെ ജീവിക്കുന്നു. എന്താണു കാരണം? എന്തെന്നാൽ നീ യഥാർത്ഥമായ ദോഷകാരണം ഇതുവരെ നീക്കപ്പെട്ടിട്ടില്ല. പരമാർത്ഥമായ പ്രയാസം നേരിടുന്നതു നിങ്ങളുടെ വീട്ടിലാണ്. ഭാര്യ ഭർത്താവിന്റെ നന്മയെ പുലർത്തുവാനും ഭർത്താവ് ഭാര്യയുടെ ക്ഷേമത്തെ വർദ്ധിപ്പിക്കുവാനും ശ്രമിച്ചില്ലെങ്കിൽ മതത്തിന് ആശയും ഐശ്വര്യവുമില്ല.

ഇത് ആവിയുടേയും വൈദ്യുതശക്തിയുടേയും കാലമാണ്. മതം ഭാണ്ഡം കെട്ടിയാത്ര പുറപ്പെട്ടുകൊള്ളണം. ക്രിസ്ത്യാനികളേ! ഹിന്ദുക്കളേ! മഹമ്മദീയരേ! നിങ്ങൾക്ക് ഈ ലോകത്തിലെ ദുരിതങ്ങളെ നീക്കണമെങ്കിൽ, നിങ്ങൾക്കു മനുഷ്യരുടെ കഷ്ടതകളെ ദൂരീകരിക്കണമെങ്കിൽ നിങ്ങൾ ദാമ്പത്യജീവിതത്തെ ശരിപ്പെടുത്തുകയും ഓരോ സ്ത്രീയോടും പുരുഷനോടും പരസ്പരം ക്രിസ്തുവാണെന്ന് വിചാരിക്കുവാൻ ഉപദേശിക്കുകയും ചെയ്യണം. ക്രിസ്തുവായി ജീവിക്കേണ്ടതു നമ്മുടെ കടമയാണ്. ഭാര്യ ഭർത്താവിനെ അടിമയാക്കാതെയും ഭർത്താവ് ഭാര്യയെ ഭൃത്യയാക്കാതെയും ഇരുന്നാൽ ഇതു സാധിക്കും. മറ്റുള്ളവരെ നിങ്ങൾ സ്വതന്ത്രരാക്കുമ്പോൾ നിങ്ങളും സ്വതന്ത്രരാണ്. കർമ്മവും പ്രതികർമ്മവും തുല്യവും എതിരുമാകുന്നു. അവളെ നിങ്ങളുടെ ആശ്രിതയോ അടിമയോ ആക്കിയാൽ നിങ്ങളും അടിമയാണ്. ഇതു ഭയങ്കരമായ സത്യമാണ്. സത്യം എപ്പോഴും അരോചകവും ഭയങ്കരവും തന്നെ. ഈ ഭയങ്കരസത്യം പഠിപ്പിച്ച യേശുവിനെ കുരിശിലിട്ടു. ഇതിനായിത്തന്നെ സോക്രട്ടീസിന് വിഷം കൊടുത്തു. സന്തോഷത്തോടുകൂടി ജനങ്ങൾ സത്യത്തെ ആശ്ലേഷിക്കുകയില്ല. ഇത് ഒരു ഭയങ്കരമായ അഭിപ്രായം തന്നെയാണ്.

ഒരു മനുഷ്യൻ കാളയുടെ കഴുത്തിലും കൊമ്പിലും കയറിട്ടു പിടിക്കുന്നു. അവന്റെ വിചാരം കാള അവന്റെ അടിമയോ ഭൃത്യനോ ആണെന്നാകുന്നു. എന്നാൽ അവനും കാളയുടെ ഭൃത്യനാകുന്നു. കാള അവന്റേതാണെന്നു പറയുവാൻ കാരണമെന്ത്? കാളയ്ക്ക് അവനെ വിട്ടു

പോകുവാൻ പാടില്ലാത്തതുകൊണ്ടുതന്നെ. കാരണമതേയുള്ളുവെങ്കിൽ അവനു കാളയേയും വിട്ടുപോകുവാൻ വയ്യാ. അവനു കാളയെ വിട്ടുവാൻ വയ്യാത്തതുകൊണ്ടു കാളയ്ക്കു അവനെ വിട്ടുവാൻ പാടില്ല. അവൻ സ്വതന്ത്രനായിരുന്നുവെങ്കിൽ, അവനു കാളയെ വിട്ടുവാൻ കഴിയുമായിരുന്നുവെങ്കിൽ, കാള അവന്റെ അടിമയായിരിക്കുകയില്ല. ഇതാണു നിയമം.

എല്ലാ കുടുംബങ്ങളും കഷ്ടതയനുഭവിക്കുന്നതു നിങ്ങൾ കാണുന്നില്ലേ? യൂറോപ്പിലും അമേരിക്കയിലും ഇന്ത്യയിലും ജപ്പാനിലുമെന്നുവേണ്ടാ, എവിടെയുമുള്ള എല്ലാ കുടുംബത്തിനും കഷ്ടതയുണ്ടു 'ആനന്ദമയമായ വീടു്! ആനന്ദമയമായ വീടു്! എന്നു അവർ ഉച്ചരിക്കുന്നു. ഇതെന്തു വഞ്ചന! എന്തു സ്വപ്നം! ജനങ്ങൾക്കു കഷ്ടതയുണ്ടാകുകയും വീടുകൾ ആനന്ദരഹിതമായിരിക്കുകയും ചെയ്യുന്നതെന്തുകൊണ്ടാണു്? നിങ്ങൾ ആനന്ദവന്മാരായിരിക്കണമെന്നു മനഃപൂർവ്വം ആഗ്രഹിക്കുന്നില്ലേ? ഉണ്ടെങ്കിൽ നേരുമ്പോൾക്കുകാണിക്കാതെ ശിക്ഷണം മനസ്സിലാക്കുക, കാരണത്തെ തേടുക, കുടുംബദാരിദ്ര്യത്തിനുള്ള കാരണം അവർ പ്രകൃതിയുടെ നിയമങ്ങളറിയാതെ വർത്തിക്കുന്നതുതന്നെയാണു്. അവരിൽ അജ്ഞതയാകുന്ന ബാധ ആവേശിച്ചിരിക്കുന്നു. പ്രകൃതിയുടെ പ്രവൃത്തിപദ്ധതിയെന്താണെന്നോ പരിണാമത്തിന്റെ ഗതിയെന്താണെന്നോ അവർ അറിയുന്നില്ല. സകല പരിണാമത്തിന്റെ ഗതിയും കാലക്രമേണ നമ്മുടെ ഉള്ളിലുള്ള ഈശ്വരതത്വത്തെ സാക്ഷാൽക്കരിക്കുന്നതിനാണു്. ലോകത്തിലുള്ള സകല സംഭവങ്ങളും കാഴ്ചകളും ഈ വാസ്തവത്തെ ദ്യോതിപ്പിക്കുന്നു. എല്ലാവരും ഉള്ളിലുള്ള ഈശ്വരതത്വത്തെ സാക്ഷാൽക്കരിച്ചു പൂർണ്ണാത്മാക്കളാകണം. ജീവിതമത്സരമെല്ലാം ഈ സാക്ഷാൽക്കാരമുണ്ടാകുന്നതിട്ടാണു്.

പ്രകൃതിക്കനുസരണമായി പ്രവർത്തിക്കാതെക്കണ്ണം നിങ്ങളുടെ ദാമ്പത്യജീവിതത്തെ നിയന്ത്രിക്കണം. പ്രകൃതിയുടെ ലക്ഷ്യം സ്വാതന്ത്ര്യമാണു്. ഭാര്യയെ നിങ്ങളിൽനിന്നു സ്വതന്ത്രയാക്കിയാൽ നിങ്ങൾ സ്വതന്ത്രനാകും. ഇതിന്റെ അർത്ഥമെന്തു്? എല്ലാ ബന്ധങ്ങളും ഉടനെ ഖണ്ഡിക്കണമെന്നാണോ? സകല സ്ത്രീകളും സ്വതന്ത്രരായിരിക്കണമെന്നും മനുഷ്യൻ അഴിച്ചുവിട്ട കാളകളെപ്പോലെ നടക്കണമെന്നുമാണോ ഇതിന്റെ അർത്ഥം? ഒരിക്കലുമില്ല. അതു അടിമത്തമാണു്. സ്വാതന്ത്ര്യമല്ല. സഹചാരിയെ സ്വതന്ത്രയാക്കണമെന്നു പറയുന്നതിന്റെ അർത്ഥം, നിങ്ങൾ ഉള്ളിലുള്ള ദൈവത്തിലല്ലാതെ ശരീരത്തിൽ വിശ്വസിക്കരുതെന്നാകുന്നു. നിങ്ങൾ അവളെയോ അവർ നിങ്ങളെയോ സ്നേഹിക്കുമ്പോൾ നിങ്ങൾ അവളിലുള്ള ദൈവത്തേയും അവർ നിങ്ങളിലുള്ള ദൈവത്തേയും ആരാധിക്കണം. നിങ്ങളെല്ലാവരും യേശുക്രിസ്തുവിൽ വിശ്വസിക്കുന്നുവെന്നു പറയുന്നു. രാമൻ പറയുന്നു

തു നിങ്ങളെല്ലാം നിങ്ങളുടെ ഭാൎയ്യമാരിലും ഭൎത്താക്കന്മാരിലും വിശ്വസിക്കണമെന്നാകുന്നു. എന്നാൽ നിങ്ങളുടെ സഹചാരിയുടെ മാംസക്കഷണത്തിലല്ല, ഉള്ളിലുള്ള ദൈവത്തിലാണു വിശ്വസിക്കേണ്ടതു്. വെളിയിൽകാണുന്ന തൊലിയും മാംസവും സ്ഫടികതുല്യമായ ഒരു മറയാണെന്നും അതിൽക്കൂടി ആന്തരാത്മാവിനെ ദൎശിക്കുന്നുവെന്നും വിചാരിക്കുക.

ആടുന്നകൊമ്പിൽ പെട്ടെന്നു വന്നിരിക്കുന്ന കിളിയെപ്പോലെയിരിക്കുക. കൊമ്പു കിടന്നാടുന്നുവെങ്കിലും ചിറകുള്ളതുകൊണ്ടു് അതു ഭയംകൂടാതെ പാടുന്നു. കൊമ്പു കാററിൽകിടന്നുലഞ്ഞാലും അതിനു പേടിയില്ല. അതു കൊമ്പിലാണിരിക്കുന്നതെങ്കിലും ചിറകിൽ ഇരിക്കുന്നതുപോലെ വിചാരിക്കാം. പക്ഷി സ്വന്തചിറകുകളെയല്ലാതെ കൊമ്പിനെ അവലംബമായി വിചാരിക്കുന്നില്ല. ഇതാണു് നേരായ മാൎഗ്ഗം.

അതുപോലെ നിങ്ങൾ എവിടെ ആയിരുന്നാലും നിങ്ങൾക്കു ഭാൎയ്യാപുത്രാദികളിൽ എത്രമാത്രം ആസക്തിയുണ്ടായാലും നിങ്ങളുടെ ഹൃദയത്തെ അവിടെ പതിപ്പിക്കരുതു്. നിങ്ങളുടെ ഹൃദയം ദൈവത്തിന്റെകൂടെയായിരിക്കണം. അതു് ഉള്ളിലുള്ള ഈശ്വരതത്വത്തിൽ പതിഞ്ഞിരിക്കണം. നിങ്ങൾ ഇപ്രകാരം വിശ്വസിക്കുകയും ഭാൎയ്യാപുത്രാദികളെ ഇപ്രകാരം വിശ്വസിപ്പിക്കുകയും ചെയ്യണം. നിങ്ങൾ അവരിൽനിന്നും, അവർ നിങ്ങളിൽനിന്നും സ്വതന്ത്രരായിരിക്കും. ഇങ്ങിനെ എല്ലു് അമേരിക്കനും സ്വതന്ത്രനാകാം.

ഒരിടത്തു മനോഹരമായ ഒരു പടമുണ്ടായിരുന്നു. ആ പടത്തിൽ വിലപിടിച്ച ഒരു കട്ടിലുണ്ടായിരുന്നു. കട്ടിലിനകത്തു വിശേഷസാധനങ്ങൾകൊണ്ടുണ്ടാക്കിയ മെത്തകളും ചാവട്ടകളുമുണ്ടു്. കമനീയയായ ഒരു രാജകുമാരി അതിൽ ശയിക്കുന്നു. രാജാവു സിംഹാസനത്തിലിരിക്കുന്നു. പടം അത്യന്തം രമണീയമാണു്. രാജ്ഞി രോഗാക്രാന്തയായി ചാകാറായിരിക്കുന്നു. അവരുടെ ഭൎത്താവായ രാജാവു കണ്ണുനീർപൊഴിക്കുകയും മകനും മകളും കരയുകയും ചെയ്യുന്നു. ആ പടം നിങ്ങൾ കണ്ടിരുന്നാൽ ഉടൻ വാങ്ങിക്കും. ആ പടത്തിന്റെ രസികത്വംകൊണ്ടു അതു നിങ്ങൾ വാങ്ങിക്കുമെങ്കിലും നിങ്ങൾ ആ മരിക്കുവാൻപോകുന്ന രാജ്ഞിയാകുവാൻ ഇഷ്ടപ്പെടുമോ? അവർ വലിയ ധനികയാണെങ്കിലും മരിക്കുവാൻപോകുന്നു. ആ കരയുന്ന ഭൎത്താവും നിലവിളിക്കുന്ന കുട്ടികളുമാകുവാൻ നിങ്ങൾ ഇഷ്ടപ്പെടുന്നുവോ? ഒരിക്കലുമില്ല.

വേദാന്തമുപദേശിക്കുന്നതു്, നിങ്ങൾ നിങ്ങളുടെ കുടുംബങ്ങളിൽ, സ്വന്തഗൃഹങ്ങളിൽ ഒന്നിനോടും ബന്ധിക്കാതെയും സംഗമില്ലാതെയും ഈശ്വരന്റെ നിലയിൽ അരൂപിയായ ബ്രഹ്മത്തിന്റെ നിലയിൽ സൎവ്വസാക്ഷിയെപ്പോലെ ജീവിക്കണമെന്നാണു്. നിങ്ങളുടെ

മനസ്സിനെ എപ്പോഴും ഒന്നിനോടും ബന്ധമില്ലാതെ സ്വതന്ത്രമാക്കുക
യും ഹൃദയത്തെ എപ്പോഴും അന്തരാത്മാവിൽ ഉറപ്പിക്കുകയും നിങ്ങ
ൾ ഒരു പടത്തിൽ നോക്കിയതുപോലെ വീട്ടുകാൎയ്യങ്ങളെ ദൎശിക്കുകയും
ചെയ്യണമെന്നാണു വേദാന്തം പറയുന്നത്. നിങ്ങൾ വീട്ടുകാൎയ്യങ്ങ
ളെ ഒരു സാക്ഷിയുടെ നിലയിൽ നോക്കിയാൽ അതു രസാവഹമാ
ണ്. നാം അതിൽ കടുങ്ങിമറിഞ്ഞാൽ നമ്മുടെ സ്ഥിതി, ദുഃഖകരമാ
ണ്. വ്യക്തിഭേദമില്ലാത്ത നിലയിൽ സാക്ഷിയായി അതിനെ നോ
ക്കിയാൽ അതു സുഖകരവും രസകരവുംതന്നെ. അതുപോലെ ആ
ത്മരാത്മാവിനെ സാക്ഷാൽക്കരിക്കുക. രാമന്റെ പ്രസംഗങ്ങളെ
ല്ലാം കേട്ടാൽ കുറേക്കഴിയുമ്പോൾ നിങ്ങൾക്ക് അനുഭവമുണ്ടാകും. രാ
മന്റെ സകല പ്രസംഗങ്ങളും ശ്രവിക്കുന്നവർ സംശയംകൂടാതെ ആ
ന്തരാത്മാവിനെ ദൎശിക്കും; തന്റെ ഈശ്വരത്വത്തെ സമ്മതി
ക്കും. ആദ്യംതന്നെ നിങ്ങളുടെ ഈശ്വരത്വത്തിൽ വിശ്വാസവും
ബോധവുമുണ്ടാക്കുക. പിന്നീട് ആ ഈശ്വരത്വത്തിൽ മനസ്സിനെ
ഉറപ്പിക്കുക, അതാകുന്നു. നിങ്ങൾ സൎവ്വവ്യാപകവും നിത്യവുമായ ഈ
ശ്വരശക്തിയാണെന്നു സാക്ഷാൽക്കരിക്കുക. സകല വീട്ടുകാൎയ്യങ്ങ
ളും നിങ്ങൾ കണ്ട പടമാണെന്നും അതിൽ നിങ്ങൾക്കു ബന്ധമില്ലെ
ന്നും വിശ്വസിക്കുക. ഇതു പരസ്പരവിരുദ്ധവും അത്ഭുതവുമായി
തോന്നാം. ഈ വകകാൎയ്യങ്ങളിൽ മുഴുകയില്ലെങ്കിൽ ഐശ്വൎയ്യമു
ണ്ടാകയില്ലെന്നാണു സാമാന്യന്മാരുടെ വിശ്വാസം. ഈ വിശ്വാസം
മിഥ്യയാണ്. ഇവയിൽ നിങ്ങൾ നിമഗ്നരായില്ലെങ്കിൽ അഭി
വൃദ്ധിയില്ല. നിങ്ങൾ എഴുതുമ്പോൾ, വ്യക്തിഭേദമില്ലാതെ എഴുത്തു
നടക്കുന്നു. ആ സമയം നിങ്ങളുടെ അഹംബുദ്ധി, നിസ്സാരമായ ത
ന്റേടം, അഭാവത്തെ പ്രാപിക്കുന്നു. അറിയാതെ, തനിച്ചു ജോലി
നടക്കുന്നു. കൈ അറിയാതെ എഴുത്തു നടത്തുന്നു. എന്തുകൊണ്ടെ
ന്നാൽ, നിങ്ങൾ 'ഞാനെ'ന്ന ഭാവത്തെ, അതിൽ കുത്തിച്ചെലുത്തുന്നി
ല്ല. 'ഞാൻ കേമമായി എഴുതി. എന്റെ പ്രവൃത്തി അത്ഭുതകര
മാണ്.' എന്നു വിചാരിക്കുന്ന നിമിഷത്തിൽ എന്തെങ്കിലും അബ
ദ്ധം പററും.

ഇപ്രകാരം ജോലി നേരെ നടക്കുന്നതു നമ്മുടെ നിസ്സാരമായ
അഹംബുദ്ധിയെ നാം കളയുമ്പോഴാണ്. നിങ്ങൾ ഞാനെന്ന പുര
സ്കരിച്ചുള്ള പ്രവൃത്തി വിഷമമാകും. ത്യാഗമെന്നു പറയുന്നതു ആത്മാ
വിനെക്കുറിച്ചുള്ള തെററായ ബോധത്തെയും നിസ്സാരവും ക്ഷണികവു
മായ ഞാനെന്ന ഭാവത്തെയും ത്യജിക്കുകയാണ്. വ്യക്തിഭേദമി
ല്ലാതെ ചെയ്യപ്പെടുന്ന കൎമ്മമാണു ഉത്തമം. സൂൎയ്യൻ പ്രകാശിക്കു
ന്നു. സൂൎയ്യൻ വ്യക്തിഭേദമില്ലാത്തതിനാൽ അതു [illegible]യവും
മനോഹരവുമാണ്. നദിയൊഴുകുന്നു. ഒഴുക്കിൽ ഞാനെന്നഭാവ

മില്ലാത്തതിനാൽ ജോലി നേരെനടക്കുന്നു. വിളക്കുകത്തുന്നു. അതിന് അഹംബുദ്ധിയില്ല. "ഞാൻ വലിയവനാണ്, ഞാൻപ്രകാശിക്കുന്നു, ഇരുട്ടിനെ ഓടിക്കുന്നു" എന്നുവിളക്കുഭാവിക്കുന്നില്ല. കുസുമങ്ങൾ വികസിച്ച് സുഗന്ധത്തെ ചുററും പരത്തുന്നു. അവയ്ക്കു സുഗന്ധമോ നന്മയോ ഉണ്ടെന്നുള്ളഭാവമില്ല.

അപ്രകാരം നിങ്ങളുടെ വേല വ്യക്തിഭേദരഹിതമാകട്ടെ, നിങ്ങളുടെകൎമ്മം സ്വാൎത്ഥമോ അഹംബുദ്ധിയോകൊണ്ടുതീണ്ടപ്പെടാതിരിക്കട്ടെ. നിങ്ങളുടെകൎമ്മം സൂൎയ്യന്റേയോ നക്ഷത്രങ്ങളുടെയോ ചന്ദ്രന്റെയോ പ്രവൃത്തിപോലിരിക്കട്ടെ. എല്ലാവീരന്മാൎക്കും മഹാന്മാൎക്കും ഈരഹസ്യശക്തിയുണ്ടായിരുന്നു. അവർ വ്യക്തിഭേദരഹിതതയിൽ മുഴുകിയപ്പോൾ അവരുടെ കൎമ്മം ഐശ്വൎയ്യകരമായി. ഇതാണുചട്ടം. നിങ്ങൾ ലൌകികവ്യവഹാരവലകളിൽകുടുങ്ങുകയും കുരുങ്ങുകയും ചെയ്യുന്നകാലത്തുവിമുക്തനായിട്ടുള്ള വെന്നുപറയുന്നതു ശരിയല്ല. അപ്രകാരം വിശ്വസിക്കുന്നതബദ്ധമാണ്.

ശരീരം, സൎവ്വത്രപ്രവൎത്തിച്ചുകൊണ്ടിരിക്കുകയും, മനസ്സ് സ്വസ്ഥതയിലുംശാന്തതയിലും സദാ ലയിക്കുകയും ചെയ്യണമെന്നാണ് നിയമം. സ്വതന്ത്രരായിരിക്കുക. കൺമുമ്പാകെ കാഴ്ചകൾ സാവധാനത്തിലും മൃദുവായും പതിയുന്നതുപോലെ സംഗതികൾ നടക്കട്ടെ. കാഴ്ചകൾ സത്യമായും മുഴുവനായും സാവധാനത്തിലും നയനങ്ങളിൽ പതിയുന്നു. എത്രകാഴ്ചകളുണ്ടായാലും കണ്ണു സ്വതന്ത്രമാണ്. നിങ്ങളുടെ വീട്ടിലേയും സാംസാരികജീവിതത്തിലെയും നിലയുംപോലെതന്നെയായിരിക്കണം. നിങ്ങൾ കാഴ്ചകളെല്ലാം കണ്ടുകൊള്ളുക. അതിൽകുടുങ്ങരുത്. ഈസ്വാതന്ത്ര്യം ലഭിക്കണമെങ്കിൽ നിങ്ങൾ യഥാൎത്ഥാത്മാവിനെ അറിയുകയും വേദാന്തത്തെ സാക്ഷാൽക്കരിക്കുകയും ചെയ്യണം. ഈശ്വരതത്വത്തെ സാക്ഷാൽക്കരിച്ചാൽ നക്ഷത്രങ്ങളും നവഗ്രഹങ്ങളും നിങ്ങളുടെ ആജ്ഞയെ അനുസരിക്കും.

> വിപുലമാകുംപ്രഭാപൂരത്തിൻകണങ്ങളേ!
> പോകുവിൻതാരങ്ങളേ! ആദിത്യജാലങ്ങളേ!
> സൂൎയ്യസൂൎയ്യനിലൊന്നിൽചലിച്ചുലസിക്കുന്ന
> ഞാനിലുള്ളതിരൂരജലധിപൊങ്ങിത്താണ്
> ഗോളങ്ങളും, ഗ്രഹങ്ങളും, മലയും, പുഴകളും
> അലച്ചുവാപിക്കാം, പുനഃസൃഷ്ടിക്കുമീ പുഴയിലും
> ലോകപാലരെ, ഭൂതങ്ങളും, ഭവ്യപ്രപഞ്ചങ്ങളേ!
> നിങ്ങൾതങ്ങളെ ഹരിയാതെ മുഴുവനായ്ക്കണ്ടീടുവിൻ!!
> ശാശ്വതഗാത്രവും നിരന്തരതേജസ്സുമാൎന്നവൻ്റെ
> ദിവ്യപ്രകാശത്തിൽ മാഞ്ഞുപോകുമാറു നിങ്ങൾ!
> ഭയഹേതുനക്ഷത്രങ്ങൾ മന്ദമായുദിച്ചുമറ

എന്നുടെസ്വപ്നമരായാക്കൂട്ടത്തെക്കുറെക്കുന്നോ?
ഞാനല്ലോയിളകുന്നു,വരുന്നു,പോയിടുന്നു.
ഞാനല്ലോഇളക്കവും,ഇളകും വസ്തുതാനും
ഞാനല്ലോസർവ്വത്തെയുമിളക്കും സർവ്വശക്തൻ
ഒരിക്കൽപോലുമില്ലമിനക്കേടെന്നുമെല്ലാം
എനിക്കുംനിനക്കുമൊട്ടുനാക്കമില്ലായതല്ലോ.
ചെറുതാംതാരങ്ങളെസ്ഫുരിച്ചുജ്വലിക്കുവിൻ
കൈകാട്ടിയെന്നെനോക്കിച്ചിരിച്ചുവന്നിടുവാൻ
എന്തിനുവിളിക്കുന്നു?ജ്ഞാനമില്ലാത്തക്കൂട്ടം.
ഞാനല്ലോനിന്നക്ഷിയിൽശോഭിക്കുംതേജോജാലം
ഞാനല്ലോനിന്നിൽവാഴുംഓജസ്സുംപ്രഭാപൂരം.

ഇതാണു നിങ്ങൾ. ഇതാണു നിങ്ങളുടെയാത്മാവ്. ഇതിനെസാക്ഷാൽക്കരിച്ചു സ്വാതന്ത്ര്യം പ്രാപിക്കുക. ഇതിനെ സാക്ഷാൽകരിച്ചാൽ നിങ്ങൾ ബ്രഹ്മാണ്ഡത്തിന്റെ യജമാനനാണ്. ഇതിനെ സാക്ഷാൽക്കരിച്ചാൽ നിങ്ങളുടെ തൊഴിലുകളും പണികളും ആശാസ്യമായ രീതിയാൽ കലാശിക്കും. വിജയം നിങ്ങളെ തേടുകയല്ലാതെ നിങ്ങൾ വിജയത്തെ തേടേണ്ടയാവശ്യമില്ല. ഉള്ളിലുള്ള ദൈവത്തിലുള്ള ഈ വിശ്വാസം, അന്തരാത്മാവിന്റെ സാക്ഷാൽക്കാരം, ഈ ലോകത്തെ മുഴുവൻ നിങ്ങളുടെ അടിമയാക്കും. വിജയവും ഐശ്വര്യവും നിങ്ങളെതേടും നിങ്ങൾ അവയെ അന്വേഷിച്ചുപോകേണ്ട. പർവ്വതം മഹമ്മദിന്റെ അടുത്തു ചെന്നില്ലെങ്കിൽ, മഹമ്മദ് പർവ്വതത്തിന്റടുത്തുചെല്ലും. നിങ്ങൾ സാംസാരികസംഗതികളിൽ ആനന്ദത്തെ തേടുന്നസ്വഭാവം നിറുത്തി സ്വതന്ത്രനാകുകയും ഈശ്വരത്വത്തെ സാക്ഷാൽക്കരിക്കുകയും ചെയ്താൽ നിങ്ങൾ മഹമ്മദിന്റടുത്തു ചെല്ലേണ്ട, മഹമ്മദു നിങ്ങളുടെയടുത്തുവരും. ഇതാണു ലോകത്തെഭരിക്കുന്ന ഗുഹ്യമായരഹസ്യം. നിങ്ങളാണ് ആ തത്വം. അതിനെ സാക്ഷാൽക്കരിക്കുക. നിങ്ങളുടെ ഭാര്യപുത്രാദികളെക്കൊണ്ടു സാക്ഷാൽക്കരിപ്പിക്കുക. ഇങ്ങിനെചെയ്താൽ നരകംസ്വർഗ്ഗമാകും,പാതാളംബ്രഹ്മലോകമാകും.നിങ്ങളുടെകുടുംബങ്ങൾ ആനന്ദമയമാകും ഇതല്ലാതെഅന്യമാർഗ്ഗമില്ല. ഈ ലോകത്തിലെധനങ്ങളെയെല്ലാം തുറന്ന് തരുന്നതിനുള്ള താക്കോലിതാണ്. നിങ്ങൾഈശ്വരത്വത്തെ സാക്ഷാൽക്കരിച്ചാൽ സ്വതന്ത്രരാണ്. അന്യന്മാരെക്കൊണ്ടു സാക്ഷാൽക്കരിപ്പിക്കുക.

## ദാമ്പത്യവും സാക്ഷാൽക്കാരവും.

വിവാഹം ചെയ്തമനുഷ്യന് ആത്മസാക്ഷാൽക്കാരമുണ്ടാകുമോ? മുമ്പൊരിക്കൽ രാമനോടു ചോദിച്ച ഈചോദ്യത്തിനുത്തരം പറഞ്ഞു

കഴിഞ്ഞു. രാമൻ അതിനോടു സംബന്ധമുള്ള ഒരു വിഷയത്തെക്കുറിച്ച് ഇന്നുപന്യസിക്കാം. ഇവിടെ ചിന്തനീയമായിട്ടുള്ളതു് ഒരു ഗൃഹസ്ഥനു, ഭാര്യയും കുട്ടികളും ബന്ധുക്കളുമായി താമസിക്കുന്നവനു്, ഒരു ലൌകികവ്യവഹാരിക്കു് ആത്മസാക്ഷാൽക്കാരമുണ്ടാകുമോ എന്നാണു്.

വേദാന്തം ചോദിക്കുന്നതു് 'ഒരു വാളിനു് നിങ്ങളുടെ ശത്രുക്കളെ കൊല്ലുവാൻ കഴിയുമോ?' എന്നാണു്. ഈ ചോദ്യത്തിനു് അനുകൂലമായ മറുപടി പറയാമെങ്കിൽ മറ്റേ ചോദ്യത്തിനും അപ്രകാരം പറയാം. നാം വാളിനേയോ കുടുംബബന്ധത്തേയോ ഉപയോഗിക്കുന്നതുപോലെ ഫലമുണ്ടാകുന്നു. ആ വാൾകൊണ്ടു് അന്യാക്രമണത്തിൽ നിന്നും രക്ഷപ്രാപിക്കുന്നതിനും നമ്മെത്തന്നെ കൊല്ലുന്നതിനും കഴിയും. അതുപോലെ കുടുംബബന്ധത്തെ ദുരുപയോഗപ്പെടുത്തിയാൽ ഒരുത്തനു, തന്നെത്താൻ കൊല്ലുകയോ ആത്മീയാഭിവൃദ്ധിയെ തടയുകയോ ചെയ്യാം. അതിനെ ശരിയായി ഉപയോഗിച്ചാൽ തന്നെത്താൻ ഉയൎച്ച്പ്രാപിക്കുന്നതിനും ഈശ്വരനെ സാക്ഷാൽക്കരിക്കുന്നതിനും കഴിയും. നമ്മുടെ സഞ്ചാരങ്ങളും ദിനചര്യകളും സുഖാവഹവും വിനോദകരവും ആയിരിക്കാം. എന്നാൽ അവയെ ദുരുപയോഗപ്പെടുത്തിയാൽ ക്ഷീണവും മുഷിവും ദീനവുമുണ്ടാകും. അതുപോലെ നമ്മുടെ കുടുംബബന്ധം നമ്മെ ഉയൎത്തുകയോ താഴ്ത്തുകയോ ചെയ്യും.

ഒരു നല്ലമനുഷ്യനു, അധികപ്രസംഗിയായ ഒരു വേലക്കാരനുണ്ടായിരുന്നു. അവൻ യജമാനന്റെ ഉത്തരവുകളെയെല്ലാം തെററിച്ചു ചെയ്യുവന്നു. എത്ര ഗൌരവപ്പെട്ട മനുഷ്യനുപോലും കോപമുണ്ടാകുന്ന രീതിയിലായിരുന്നു അവന്റെ പെരുമാററം. ഈ യജമാനൻ, കോപിക്കാതെ അവനെ വെച്ചുകൊണ്ടിരുന്നു. ഒരിക്കൽ ഭൃത്യന്റെ ദുശ്ശീലങ്ങൾകണ്ടു കുപിതനായ അതിഥി അവനെ ഓടിക്കണമെന്നാവശ്യപ്പെട്ടു. അതിനു് അദ്ദേഹംപറഞ്ഞ ഉത്തരം ഇപ്രകാരമായിരുന്നു. "നിങ്ങളുടെ ഉപദേശം നല്ലതാണു്. അതു നല്ലഉദ്ദേശത്തോടുകൂടിത്തന്നതുമാകുന്നു. എനിക്കു ഗുണംവരണമെന്നാണു നിങ്ങളുടെ താല്പൎയ്യം. എന്റെ കാൎയ്യങ്ങൾക്കഭിവൃദ്ധിയുണ്ടാകണമെന്നാണു നിങ്ങളുടെ താല്പൎയ്യം എന്റെ ജോലി വഷളാകുന്നുവെന്നും എനിക്കു നഷ്ടം വരുന്നുവെന്നും ഞാനറിയാതിരിക്കുകയില്ല. അവന്റെ ദുഷ്പ്രവൃത്തിയും ദുശ്ശീലവുംകൊണ്ടാണു ഞാൻ വെച്ചുകൊണ്ടിരിക്കുന്നതു് അവൻ പാപിയും ദുഷ്ടനുമാകയാൽ അവനെ ഞാൻ കൂടുതൽ ഇഷ്ടപ്പെടുന്നു. എന്റെ കൂടെ വന്നിട്ടുള്ള ഭൃത്യരിൽ ഇവനെപ്പോലെ അനുസരണക്കേടു് ആൎക്കും കണ്ടിട്ടില്ല. അവൻ മാത്രമേ എനിക്കു ദ്വേഷം ചെയ്യുന്നുള്ളു. ഞാനുമായിടപെടുന്ന മററാളുകൾ എല്ലാം യോഗ്യന്മാരാണു്. അവർ എന്നെകോപിപ്പിക്കുന്നില്ല. എ

എന്റെ ആത്മീയപരിശീലനത്തിനു ഡംബെൽസ് പോലെ ഇവൻ ഉപകരിക്കുന്നു. ഈ ഭൃത്യനിൽനിന്നും എനിക്കു ബലം കിട്ടുന്നു. ഇവനുമായി മനസ്സാ ഗുസ്തി ചെയ്യേണ്ടതാകയാൽ എനിക്കു ശക്തി ലഭിക്കുന്നു.” ഈ മറുപടി വല്ലാത്തതായിരുന്നു.

ഈ കഥ രാമൻ പറയുന്നതു്, നിങ്ങളുടെ കുടുംബജീവിതം ഒരു തടസ്സമായിനിന്നാലും നിങ്ങൾക്കു നിരാശ വേണ്ടായെന്നു കാണിക്കുന്നതിനാണു്. ഈ യജമാനന്റെ ദൃഷ്ടാന്തത്തെ അനുകരിക്കുക. പ്രയാസങ്ങളേയും വ്യത്യാസങ്ങളേയും കൂടുതൽ ശക്തിയും പ്രതാപവും ഉണ്ടാകുന്നതിനു് ഉപകരിപ്പിക്കുക.

സോക്രട്ടീസിനു് ഏറ്റവും അനാശാസ്യയായ ഒരു ഭാര്യയുണ്ടായിരുന്നു. ഒരുദിവസം അദ്ദേഹം എന്തോ ആലോചിച്ചു കൊണ്ടിരിക്കുമ്പോൾ ഭാര്യ പെട്ടെന്നു ദേഷ്യപ്പെട്ടു് അടുത്തു ചെന്നു. അവൾ അദ്ദേഹത്തിനെ അസഭ്യം ശകാരിച്ചു. അവൾ പറയുന്നതു കേൾക്കുവാൻ സോക്രട്ടീസിനെ നിർബ്ബന്ധിച്ചു. സോക്രട്ടീസ് ആലോചനയിൽനിന്നും വിരമിച്ചിട്ടില്ല. ഒരു കാര്യം ചിന്തിച്ചാൽ അതു മുഴുവനാക്കാതെ അദ്ദേഹം എഴുന്നേൽക്കുകയില്ല. ഭാര്യ, അട്ടഹാസിക്കുകയും ഗർജ്ജിക്കുകയും ചെയ്തിട്ടും അദ്ദേഹം അനങ്ങിയില്ല. ഒടുവിൽ അവൾ കുപിതയായി ചാണകം കലക്കിയ വെള്ളം അദ്ദേഹത്തിന്റെ തലയിൽ ധാരധാരയായി ഒഴിച്ചു. ഈ സംഭവം അദ്ദേഹത്തെ ക്രുദ്ധനാക്കിയില്ല. അദ്ദേഹം ചിരിച്ചുകൊണ്ടു് അപ്പോൾ പറഞ്ഞതു് ‘ഇടി കേൾക്കുമ്പോൾ മഴയുണ്ടു്’ എന്നുള്ള ആപ്തവചനം ശരിയാണെന്നു് ഇപ്പോൾ തെളിഞ്ഞിരിക്കുന്നു എന്നാകുന്നു.

അവൾ എന്നും അട്ടഹാസിക്കുകയും ഇടിനാദമുണ്ടാക്കുകയും ചെയ്തപ്പോൾ മഴ പെയ്തിട്ടില്ല. അന്നു മഴയും ഉണ്ടായി. ഈ പ്രസ്താവത്തിനുശേഷം അദ്ദേഹം വീണ്ടും ധ്യാനത്തിൽ മുഴുകി. ഈ കഥ സൂചിപ്പിക്കുന്നതു് നമ്മുടെ സ്വഭാവത്തെ നന്നാക്കുന്നതിനെക്കുറിച്ചു നിരാശയുണ്ടാകരുതെന്നാണു്. സോക്രട്ടീസിനു തന്റെ കോപത്തെ നിശ്ശേഷം അടക്കുവാൻ കഴിയുമെങ്കിൽ അതു് എല്ലാവർക്കും സാദ്ധ്യമാണു്. തങ്ങളുടെ ശീലത്തേയും സ്വഭാവത്തേയും കോപത്തേയും നിയന്ത്രിക്കാവുന്നവർ ഇന്നും ഇല്ലേ? നിങ്ങൾക്കും ശ്രമിച്ചാൽ അപ്രകാരം സാധിക്കാം.

നിങ്ങൾക്കിഷ്ടമുണ്ടെങ്കിൽ സത്യത്തെ, നിങ്ങളും ഈശ്വരനുമായുള്ള ഐക്യത്തെ, സർവ്വലോകവും നിങ്ങളുമായുള്ള സായുജ്യത്തെ സാക്ഷാൽക്കരിക്കുവാനുള്ള വഴിയെ കുടുംബബന്ധംമൂലം സുഗമമാക്കാം.

ഈ ലോകത്തിലുള്ള എല്ലാററിന്റെയും ലക്ഷ്യം, പരിണാമത്തിന്റെ പരമോദ്ദേശ്യം ഈശ്വരസാക്ഷാൽക്കാരമാണു്. ഈ ചെറിയ ആത്മാവു്, പരിചയം സമ്പാദിച്ചു സമ്പാദിച്ചു്, ലക്ഷ്യത്തിലേക്കു പ്രയാണം ചെയ്യുന്നു. വാളിന്റെ മുനയിലൂടെയെങ്കിലും അതിനെ സാക്ഷാൽ

കരിക്കണം. അതാണു ലക്ഷ്യം. സാമാന്യമനുഷ്യന്, കുടുംബബന്ധം പ്രതിബന്ധമാണെങ്കിൽ രാമൻ പറയുന്നതു്, ഭാര്യയും കുട്ടികളും അതിനു സഹായിക്കുമെന്നാണു്. സൂര്യനെ ചുററും ഭൂമി കറങ്ങുന്നു, ഭൂമി കറങ്ങണം. ചന്ദ്രനു് ഭൂമിയോടുകൂടി ററിനിൽക്കണം. ഭൂമി എന്തു ചെയ്യണം? ഭൂമി ചന്ദ്രനേയും താരങ്ങളേയുംകൊണ്ടു സൂര്യനെ ചുററും കറങ്ങും. നിങ്ങൾ സൂര്യന്മാരുടെ സൂര്യന്റെ നേരെ കൃഷ്ടരാണെങ്കിൽ നിങ്ങൾ ഭൂമി ചെയ്യുന്നതുപോലെ ഭാര്യാപുത്രാദികളോടുകൂടി സൂര്യന്മാരുടെ സൂര്യന്റെ, പ്രകാശങ്ങളുടെ പ്രകാശത്തിന്റെ ചുററും കറങ്ങുക. ഈ ഒരു ശരീരം സൂര്യന്റെ പ്രഭയും വെളിച്ചവും മഹത്വവും അനുഭവിക്കുന്നതുകൂടാതെ നിങ്ങളുടെ സഹചാരികൾക്കും അനുഭവിക്കാം. ഒരാത്മാവിനു പകരം പല ആത്മാക്കളെ നിങ്ങൾക്കാകർഷിക്കാം. ഒരു ശരീരത്തിൽകൂടി പ്രവർത്തിക്കുന്നതിനു പകരം നിങ്ങൾക്കു പലശരീരങ്ങളിൽകൂടി പ്രവർത്തിക്കാം. ആ ശരീരങ്ങളെല്ലാം നിങ്ങളുടേതാണ്. ആ ശരീരങ്ങൾക്കെല്ലാം ദൈവത്തിന്റേതാകാം. ദൈവത്തിന്റെ മഹത്വത്തെ അറിയാം. ഒരാൾ ഒരു സ്ഥലത്തു പോകുമ്പോൾ ഒരു ശരീരമേ കൊണ്ടുപോകുന്നുള്ളുവെങ്കിലും അയാൾ തലയോ കയ്യോ മുഖമോ ചെവിയോ പിറകിലിട്ടേച്ചു പോകുന്നില്ല. എല്ലാം ഒന്നിച്ചു പോകുന്നു. അതുപോലെ വേദാന്തം പറയുന്നതു്, നിങ്ങൾ ഈ ശരീരത്തെ ദൈവസന്നിധിയിലെത്തിക്കുമ്പോൾ എല്ലാററിനേയും അവിടെ എത്തിക്കാം. നിങ്ങൾക്കു ഭാര്യാപുത്രാദികളേയും തലയേയും ചെവിയേയും അവിടെ എത്തിക്കാം.

ഇങ്ങിനെ നിങ്ങൾ ഈശ്വരനുമായുള്ള ഐക്യത്തെ സാക്ഷാൽക്കരിക്കുന്നതിനു മുമ്പിൽ ഭാര്യാപുത്രാദികളുമായുള്ള ഐക്യത്തെ സാക്ഷാൽക്കരിക്കുക. തന്റെ ഭാര്യാപുത്രാദികളുമായി ഐക്യം സമ്പാദിക്കാത്തവൻ എങ്ങിനെ എല്ലാററിനോടും ഐക്യം സ്ഥാപിക്കും.

വേദാന്തം ഉപദേശിക്കുന്നതു്, നിങ്ങളുമായി ബന്ധമുള്ളവരോടു്, നിങ്ങൾക്കു് ഏററവും പ്രിയപ്പെട്ടവരോടു് ആദ്യമെ ഐക്യം സമ്പാദിക്കണം. നിങ്ങളുടെ ഗുണം അവരുടെ ഗുണമായിരിക്കണം. എല്ലാശരീരങ്ങളും യോജിക്കണം. അവർ ഒരു നദിയെപ്പോലെ ഒഴുകി പരിചയങ്ങൾ സമ്പാദിക്കണം. അതിനുശേഷം അന്യകുടുംബങ്ങളെ എടുക്കാം. ക്രമേണ സകല കുടുംബങ്ങളും നിങ്ങളുടെ ശരീരമാകും. അപ്രകാരം സംഭവിച്ചാൽ നിങ്ങൾ ഈശ്വരനെ സാക്ഷാൽക്കരിക്കും. അപ്പോൾ എല്ലാവരെയും നിങ്ങളുടെകൂടെ കൊണ്ടുപോകാം.

ബൈബിളിൽ, ക്രിസ്തുവിന്റെ സ്നേഹപാത്രമായ സെൻറ് പാളിന്റെ കഥ നാം വായിക്കുന്നു. ക്രിസ്തു സമസ്തലോകത്തേയും സ്നേഹിച്ചു. 'ക്രിസ്തു സ്നേഹിച്ച ശിഷ്യൻ' എന്നതു മാററി 'ക്രിസ്തുവിനെ സ്നേഹിച്ച ശിഷ്യൻ' എന്നാക്കേണ്ടതാണ്. ക്രിസ്തുവിൽകൂടി മോക്ഷം

ലഭിക്കുമെന്നുള്ള ക്രിസ്തീയതത്വത്തിന്റെ രഹസ്യം അപ്പോഴാം മനസ്സിലാകാം.

കർമ്മവും പ്രതികർമ്മവും തുല്യവും എതിരുമാണു്. ക്രിസ്തു മനുഷ്യനെ സ്നേഹിച്ചെങ്കിൽ ശിഷ്യൻ ക്രിസ്തുവിനെ സ്നേഹിക്കാതിരിക്കുകയില്ല. കർമ്മവും പ്രതികർമ്മവും തുല്യവും എതിരുമാണെന്നുള്ള പ്രകൃതിനിയമമനുസരിച്ചു് ഇങ്ങിനെ സംഭവിക്കുന്നതിരു. ക്രിസ്തു സാക്ഷാൽക്കാരമുള്ള മനുഷ്യനായിരുന്നു. അദ്ദേഹം പിതാവും ദൈവവുമായി സദാ ഐക്യമായിരുന്നു. അദ്ദേഹം തന്റെ മനസ്സിനേയും ബുദ്ധിയേയും വ്യക്തിയേയും ഈശ്വരചൈതന്യത്തിൽ നിമഗ്നമാക്കിയിരുന്നു.

ജാൺ, പീറ്റർ, പാൾ മുതലായ ശിഷ്യന്മാർ അദ്ദേഹത്തെ സ്നേഹിക്കുകയും അദ്ദേഹവുമായി ബന്ധപ്പെടുകയും അദ്ദേഹവുമായി ഐക്യം പ്രാപിക്കുകയും ചെയ്തു. ക്രിസ്തുവിന്റെ ഈശ്വരത്വത്തിൽ ഭാഗഭാക്കുകളായി.

ഒരു ശരീരത്തിൽ വൈദ്യുതശക്തി കടത്തിവിട്ടിരിക്കട്ടെ. ആ ശരീരത്തോടു വേറൊരു ശരീരത്തെ ചേർത്താൽ അതിനും ആ ശക്തി കിട്ടുകതന്നെയുണ്ടു്. അതുപോലെ ശിഷ്യന്മാർ ക്രിസ്തു സ്നേഹം കൊണ്ടു് അദ്ദേഹത്തിന്റെ സ്വഭാവത്തിൽ പങ്കെടുത്തു. ക്രിസ്തു തന്നെത്താൻ രക്ഷിച്ചാൽ മററുള്ളവർക്കു് അദ്ദേഹത്തിനോടുള്ള സ്നേഹം മൂലം രക്ഷ കിട്ടും.

വേദാന്തപ്രകാരം സ്വന്തശരീരത്തെ സർവ്വേന്ദ്രിയപ്രേമമായിരുപാന്തരപ്പെടുത്തുകയും ബ്രഹ്മാണ്ഡംമുഴുവൻ തന്റെ ശരീരമാണെന്നു വിചാരിക്കുകയും ചെയ്യാത്തവർക്കു് ഈശ്വരനെ സാക്ഷാൽക്കരിക്കുവാൻ നിവൃത്തിയില്ല. ലോകംമുഴുവൻ താനാണെന്നുള്ള ബോധം വരികയാണു് സാക്ഷാൽക്കാരത്തിന്റെ പ്രഥമസോപാനം. അടുത്തപടി അതിനെ പരിപോഷിപ്പിക്കുകയാകുന്നു.

രണ്ടുതരം മായകളെക്കുറിച്ചു് മുമ്പൊരു പ്രസംഗത്തിൽ ഞാൻ പ്രതിപാദിച്ചു. ഒരുതരംമായകൊണ്ടു് എല്ലാററിലും ഈശ്വരനെ കാണാനിടയാകുകയും വ്യക്തിവ്യത്യാസമുണ്ടാകുകയും ചെയ്യും. ഈ മായയാണു് ലോകത്തിലുള്ള സർവ്വത്തോടും ഐക്യം സാക്ഷാൽക്കരിക്കുന്നതിന്നു് തടസ്സമായിനിൽക്കുന്ന മാനസികരോഗം. ഭിന്നരൂപങ്ങളും നാമങ്ങളുമുണ്ടാക്കുന്നതു് മററതുമായ.

സംസാരിയുടെ മനസ്സിൽനിന്നും ഈ രണ്ടുമായകളേയും അകററണം. എല്ലാശരീരങ്ങളുടേയും ഐക്യമാണു് ആദ്യം സാക്ഷാൽക്കരിക്കേണ്ടതു്. രണ്ടുതരം മായകളേയും ജയിച്ചവൻ ഭൗതികശരീരത്തിന്റെയും ബ്രഹ്മാണ്ഡത്തിന്റേയും ഐക്യത്തെ സാക്ഷാൽ വിശ്വസിക്കുന്നു. മനുഷ്യജാതിയുടെയും സസ്യങ്ങളുടെയും ചെടികളുടെയും പക്ഷികളുടെയും ജന്തുക്കളുടേയും പുഴുക്കളുടെയും ആത്മാവാണു ഞാൻ. ഇതാണു സംക്ഷേപം

ൽക്കാരത്തിന്റെ ഘട്ടം. അതിനുമുമ്പ് ഭാൎയ്യാപുത്രാദികളുമായുള്ള ഐക്യം സ്ഥാപിക്കണം. വേറൊരുഘട്ടത്തിൽ രൂപങ്ങളും നാമങ്ങളും എല്ലാം വിസ്മരിക്കണം. ശരീരമായിരുന്ന ലോകത്തെ മുഴുവൻ ത്യജിച്ച് അതിനെ ആത്മാവിൽ നിമഗ്നമാക്കണം.

ആദ്യം ലോകത്തെ നമ്മുടെശരീരമായി സങ്കല്പിക്കുകയും പിന്നീട് ശരീരത്തെ വിസ്മരിക്കുകയും അതിനെ നമ്മുടെ ആത്മാവിൽ നിമഗ്നമാക്കുകയും ചെയ്യുന്നു.

ആത്മസാക്ഷാൽക്കാരമുള്ളവൻ സൎവ്വലോകവും ആയിത്തീരുന്നു, ആ ലോകങ്ങളുടെ രക്ഷിതാവാകുന്നു. ഇങ്ങിനെ നിങ്ങൾതന്നെ നിങ്ങളുടെ രക്ഷിതാവാകുന്നു, ഇതാണു വേദാന്തത്തിന്റെ അൎത്ഥം.

"ക്രിസ്തുവിൽകൂടി നാം ഈശ്വരനെ സാക്ഷാൽക്കരിക്കുന്നു" എന്നുള്ള വചനത്തിന്റെ അൎത്ഥം ക്രിസ്തുവാകുന്ന സമസ്തലോകഘട്ടത്തിൽ കൂടി ആത്മസാക്ഷാൽക്കാരത്തിലേക്കു പ്രവേശിക്കുന്നുവെന്നാണ്. നാം സത്യത്തെ, അനശ്വരവും അനിൎവ്വാച്യവും അവൎണ്ണനീയവും അരൂപവുമായ ആത്മാവിനെ സാക്ഷാൽക്കരിക്കുന്നതിനു മുമ്പ് ആ ആത്മാവ് സകല നാമരൂപങ്ങളിലും വ്യാപിക്കേണ്ടിയിരിക്കുന്നു. ഈ അവസ്ഥയെ ക്രിസ്തുവിന്റെ അവസ്ഥയെന്നു പറയാം. ഈ ക്രിസ്തുവിന്റെ അവസ്ഥയിൽ കൂടി ക്രമേണ എല്ലാററിനോടും ഐക്യം പ്രാപിച്ചു നിങ്ങൾ ആത്മസാക്ഷാൽക്കാരം സമ്പാദിക്കുന്നു. നിങ്ങൾ ആദ്യം മാതാപിതാക്കന്മാരോടും ഭാൎയ്യാപുത്രാദികളോടും പിന്നീട് അയൽപക്കക്കാരോടും സ്വദേശത്തോടും ഭൂലോകത്തോടൊട്ടുക്കും പിന്നീട് ബ്രഹ്മാണ്ഡത്തോടും ഐക്യം പ്രാപിക്കണം. ഇതു പ്രയാസമായി തോന്നുമെങ്കിലും അത്ര പ്രയാസമുള്ളതല്ല. പ്രാരംഭത്തിൽ അല്പം പ്രയാസം കാണും. പിന്നീട് അഭിവൃദ്ധി എളുപ്പമായിരിക്കും. ഒരുത്തൻ മറെറാരുത്തനോട് ഐക്യം പ്രാപിച്ച് അവരിൽ നിമഗ്നനാകുവാൻ കഴിയുമെങ്കിൽ അയാൾക്ക് എല്ലാവരോടും ഐക്യം സമ്പാദിക്കാം. നമ്മുടെ പ്രേമമെല്ലാം പ്രകൃതിനിയമപ്രകാരം നമ്മെ ബഹിൎഭാഗത്തുനിന്നും അന്തൎഭാഗത്തുള്ളവാസ്തവത്തിലേക്കു പ്രയാണം ചെയ്യിക്കുന്നതായി കാണാം. ഈ പ്രസ്താവനയുടെ വാസ്തവത്തെക്കുറിച്ച് എല്ലാവൎക്കും അനുഭവബോധ്യമുണ്ടായിരിക്കും. നമുക്ക് വയസ്സു കൂടുന്തോറും നമ്മുടെ പ്രേമത്തിന്റെ ലക്ഷ്യം സംസ്കരിക്കപ്പെടുന്നു; പ്രേമത്തിന്റെ ലക്ഷ്യം സൂക്ഷ്മതരവുമാകുന്നു. ഈ പരമാൎത്ഥം എല്ലാവരും നിരീക്ഷിച്ചിട്ടുള്ളതായിരിക്കും. ആദ്യം നാം നമ്മുടെ പ്രേമപാത്രത്തിന്റെ ആകൃതിയെയോ മുഖമോ ജംഗയോ നാസികയോ ആണു ഓരോ അവയവും. നാം ഉള്ളിലുള്ള ആത്മാവിനെയും പരിശുദ്ധിയെയും ഹൃദയത്തെയും പ്രേമിക്കുന്നു. എല്ലാവൎക്കും ഇതനുഭവബോദ്ധ്യമാണല്ലൊ? നമ്മുടെ പ്രേമഭാജനങ്ങളുടെ ആംഗികചേഷ്ടകളെ

നാം നോക്കാതെയും കാക്കാതെയും ഇരിക്കുന്നില്ലേ? നാം സൌന്ദര്യം മാത്രം കാണുന്നു. വൈരൂപ്യം കാണുവാൻ കണ്ണില്ലാതെ വരുന്നു. ആ പ്രേമഭാജനത്തിനു യഥാർത്ഥമായ പ്രേമമുണ്ടെങ്കിൽ നമ്മുടെ ഹൃദയം അലിഞ്ഞു് അതിൽ ചേരുന്നു. അപ്പോഴാണു നമ്മുടെ പ്രേമകേന്ദ്രം സൂക്ഷ്മവും, നിറവും രൂപവും ചിഹ്നവുമില്ലാത്തതും ആകുന്നതു്. ഇതു മുന്നോട്ടു കയറുന്നതിനുള്ള വേറൊരു സോപാനമാണ്. അവിടെ ബാഹ്യവസ്തുക്കളിൽ നിന്നും നിങ്ങൾ സംസ്കരിക്കപ്പെട്ട വികാരങ്ങളിലേക്ക് ഉയർത്തപ്പെടുന്നു. അടുത്ത പടിയിൽ പ്രേമകേന്ദ്രം വികാരമോ പ്രതീതിയോ, മനഃശ്ശുദ്ധതയോ അല്ല. നമ്മുടെ ഉള്ളിലുള്ള ഈശ്വരനെ നാം പ്രേമിക്കുമ്പോൾ നാം സാക്ഷാൽ ആത്മാവിനെത്തന്നെ കാണുന്നു. ഈ അവസ്ഥയെ പ്രാപിക്കുമ്പോൾ, ലോകത്തിലുള്ള വസ്തുക്കൾ വെറും പടങ്ങളായും എഴുത്തുകളായും തോന്നുമ്പോൾ, അവയ്ക്കു പകരം അവയുടെ പിറകിൽ നിൽക്കുന്ന അനന്തശക്തിയെ ദർശിക്കുമ്പോൾ, നമ്മുടെ നോട്ടം ഈ വസ്തുവിലോ ആ വസ്തുവിലോ പതിഞ്ഞിരിക്കുമ്പോൾ ഹൃദയം സർവ്വേശ്വരനിൽ നിമഗ്നമാകുമ്പോൾ, ഒരു മനുഷ്യനു ലോകത്തോടൊട്ടുള്ള ഐക്യത്തെ സ്ഥാപിക്കുവാൻ യാതൊരു പ്രയാസവുമില്ല. ഇതാണു ക്രിസ്തുവിന്റെ അവസ്ഥ. ഈ അവസ്ഥയുടെ അടുത്തപടി ഈ ശാശ്വതത്തിൽ തന്നെ ലയിക്കുകയാണ്. ഈ അവസ്ഥയെ നിർവ്വാണമെന്നോ സമാധിയെന്നോ നാം പറയുന്നു. ഈ അവസ്ഥയിൽ മനസ്സിൽ ചലനമോ വികാരമോ ഇല്ല. അപ്പോൾ മനസ്സും ദൈവവും ഒന്നായിരിക്കുകയാണ്.

നമ്മുടെ സാംസാരികബന്ധങ്ങൾ എങ്ങിനെ ഈ അവസ്ഥയെ സാക്ഷാൽക്കരിക്കുവാൻ സഹായിക്കുന്നു.?

ഇന്ത്യയിൽ റോമൻകത്തോലിക്കരെപ്പോലെ ഈശ്വരനെ പൂജിക്കുന്നവരുണ്ടു്. അവർ വിഗ്രഹങ്ങളും പ്രതിമകളും ഉപയോഗിക്കുന്നു. ഇന്ത്യയിലെ ക്രിസ്തുക്കളായ രാമന്റെയും കൃഷ്ണന്റെയും വിഗ്രഹങ്ങളെയാണു് അധികം ആരാധിക്കുന്നതു്.

ഒരു വൃദ്ധസ്ത്രീ ഒരു സന്യാസിയുടെ അടുത്തുചെന്നു് അവർ വീട്ടും കുടുംബവും വിട്ടു് കൃഷ്ണന്റെ ജന്മസ്ഥലമായ വൃന്ദാവനത്തിൽ പോകുന്നതു നന്നാണോ എന്നു ചോദിച്ചു. അവരുടെ കുടുംബബന്ധങ്ങളേയും സ്നേഹവാത്സല്യങ്ങളേയും ത്യജിച്ചു് ഇന്ത്യയിലെ ജറുസലമായ വൃന്ദാവനത്തിൽ പോകുന്നതു കൊള്ളാമോ എന്നാണു ചോദ്യം. ഈ സ്ത്രീയുടെ കൂടി അവരുടെ പൌത്രനും ഉണ്ടായിരുന്നു. സന്യാസി ഇപ്രകാരം പറഞ്ഞു "നോക്കു, നിന്റെ പൌത്രന്റെ കണ്ണിൽ നിന്നും എന്താണു നിന്റെ കണ്ണുകളിലേക്കു നോക്കുന്നതു? ഈ കുട്ടിയുടെ ഓരോ രോമകൂപത്തിൽനിന്നും എന്തു ശക്തി, എന്തു ഈശ്വരത്വം എന്തു് ഓജസ്സാണു നിന്നെ നോക്കുന്നതു?" 'അതു ദൈവമായിരിക്കുന്നു'

ഈ പ്രിയപ്പെട്ടകുട്ടിക്കു ദുഷ്ടതയുടെ കണികപോലുമില്ല. ഇവൻപരിശുദ്ധ
നാണ്. ഇവന്റെ കരച്ചിലിൽ ദൈവത്തിന്റെ ശബ്ദമേ കേൾക്ക
ന്നുള്ളൂ." എന്നു വൃദ്ധ പറഞ്ഞു. "നീ വൃന്ദാവനത്തിൽ പോയാൽ കൃഷ്ണ
ന്റെ ഒരു വിഗ്രഹത്തെ പൂജിക്കണം. ആ വിഗ്രഹത്തിലാണു നീ ഈ
ശ്വരത്വം കാണുന്നതു്. ഈ കുട്ടിയുടെ വിഗ്രഹം കൃഷ്ണവിഗ്രഹംപോ
ലെതന്നെ പ്രയോജനകരമല്ലേ? എന്നു സന്യാസി ചോദിച്ചു. സ്ത്രീ അ
ത്ഭുതപരതന്ത്രയായി. അവൾ വളരെ ആലോചിച്ചശേഷം കുട്ടി ശ്രീ
കൃഷ്ണന്റെ അവതാരമാണെന്നു നിനച്ചു അവനെ ആരാധിച്ചു. കുട്ടി
യുടെ കണ്ണുകളിൽകൂടി നോക്കുന്നതു ദൈവമാണ്. അതിനു ശക്തി ന
ൽകുന്നതു് ഈശ്വരനാകുന്നു. കുട്ടിയുടെ ചെവിയിൽകൂടി പ്രവർത്തിക്കുന്ന
തു്, ജഗന്നിയന്താവുതന്നെ. കുട്ടിയുടെ തലമുടി വളർത്തുന്നതും അതി
ന്റെ ചോരയോടിക്കുന്നതും എല്ലാം സർവ്വശക്തൻ തന്നെ.

സന്യാസിയുടെ ഉപദേശപ്രകാരം മുത്തശ്ശി ആ കുട്ടിയെ പൌത്ര
നായി വിചാരിക്കുകയോ അവളോടു ബന്ധപ്പെട്ടതായി കരുതുകയോ
ചെയ്യാതെ അവനെ ദൈവമായി വിചാരിച്ചു. സാംസാരികബന്ധങ്ങ
ളെ ഒക്കെ വെടിയണം. ദൈവികമായ ബന്ധമല്ലാതെ വേറെ ഒന്നും ഉ
ണ്ടായിരിക്കരുതു്. ഇതാണു ത്യാഗത്തിനുള്ള വഴി.

ത്യാഗമെന്നു പറഞ്ഞാൽ സന്യാസമെന്നർത്ഥമില്ല. എല്ലാററിനേ
യും പരിശുദ്ധമാക്കുകയാണു ത്യാഗം. കുട്ടിയെ ത്യജിക്കുകയെന്നു പറ
ഞ്ഞാൽ കുട്ടിയുമായുള്ള സകല ബന്ധവും ഉപേക്ഷിക്കുകയെന്നർത്ഥമാ
കുന്നില്ല. പൌത്രനായ കുട്ടിയെ ദൈവമായി കരുതണമെന്നു മാത്ര
മേ അർത്ഥമുള്ളൂ. എല്ലാററിലും ഈശ്വരത്വത്തെ സാക്ഷാൽക്കരിക്കു
ന്നതാണു് വേദാന്തപ്രകാരമുള്ള ത്യാഗം. നിങ്ങൾ ഭാര്യയേയും ഭർത്താ
വിനേയും ബന്ധുക്കളേയും ഉപേക്ഷിക്കണമെന്നു വേദാന്തം ഉപദേശി
ക്കുന്നു. ഭാര്യയെ നിങ്ങളോടു ബന്ധപ്പെട്ടവളെന്നും നിങ്ങളുടെ ഭാര്യയെ
ന്നുമുള്ള നിലയിൽ ഉപേക്ഷിച്ചു അവളിലുള്ള ഈശ്വരത്വത്തെ സാ
ക്ഷാൽക്കരിക്കുക. ശത്രുവിനെ ശത്രുവെന്നുള്ള നിലയിൽ വിസ്മരിച്ചു
അയാളിൽ ഈശ്വരത്വം മാത്രം ദർശിക്കുക. സ്നേഹിതനെ ആ നില
യിൽ ഉപേക്ഷിച്ചിട്ടു അയാളിൽ ദൈവത്വത്തെ കാണുക.

സ്വാർത്ഥപരവും വ്യക്തിപരവുമായ ബന്ധങ്ങളെ ത്യജിക്കുക;
എല്ലാററിലും ഈശ്വരനെ കാണുക, ഇങ്ങിനെയാണു വേദാന്തികൾ ജീ
വിക്കേണ്ടതെന്നു വേദവേദങ്ങൾ ഘോഷിക്കുന്നു, വേദാന്ത
പ്രകാരം രാമൻ ജീവിക്കുവാൻ നോക്കി. ഭാഗ്യ രാവിലെ ഉണരണം.
രാമൻ ഈശ്വരനെ സാക്ഷാൽക്കരിക്കുവാൻ ശ്രമിക്കുമ്പോൾ, രാമൻ
ധ്യാനത്തിൽ നിമഗ്നനായിരിക്കുമ്പോൾ, രാമൻ മനസ്സിനും ശരീരത്തി
നും അപ്പുറമായിരിക്കുമ്പോൾ, നിത്യതയുടെ അമൃതു് ആസ്വദിക്കുമ്പോ
ൾ, ഭാഗ്യ എന്നു റോമൻകത്തോലിക്കർ ചെയ്യുന്നതുപോലെ രാമനെ

നോക്കിയിരുന്നു ശരീരത്തെ മറക്കും. രാമൻ ശരീരത്തെ വിസ്മരിച്ച്, ലോകവ്യവഹാരത്തിനപ്പുറം ഈശ്വരനോടു ഒന്നുചേർന്നു ഇരിക്കുന്നതിനാൽ ഭാര്യ ഈശ്വരനെയല്ലാതെ വേറൊന്നും ദർശിക്കുകയില്ല. രാമനിൽനിന്നും കുറെ ദൂരെമാറിയിരുന്ന് അവർ രാമന്റെ നെറ്റിത്തടത്തിൽ നോക്കുകയും, ധ്യാനത്തിൽ വലിയ പരിചയമില്ലായ്കയാൽ ശരീരത്തെമാത്രം ധ്യാനിക്കുകയും സ്വന്തശരീരത്തെ മറക്കുകയും ഓം മന്ത്രം ജപിക്കുകയും ചെയ്യും. അവരുടെ ആത്മാവു രാമന്റെ ആത്മാവാണെന്നു ഭാര്യയ്ക്കു ദൃഢവിശ്വാസമുണ്ടായിരുന്നു. രാമനല്ല ധ്യാനിക്കുന്നതെന്നും, അവരുടെ ആത്മാവാണു ധ്യാനിക്കുന്നതെന്നും ഭാര്യ വിശ്വസിച്ചു. രാമന്റെ ധ്യാനം അവരുടേതായി, അവർ ലോകത്തോട് ഐക്യംപ്രാപിച്ചു. അവർ പരമാത്മാവാണെന്നു വിശ്വസിക്കുകയും സാക്ഷാൽക്കരിക്കുകയും ചെയ്തു. ഇപ്രകാരം അവർ രാമന് ഒരു സഹായവും രാമൻ അവർക്ക് ഒരു സഹായവുമായിരുന്നു. അവർ ഒരു സഹായമായിരുന്നതെങ്ങിനെ? ഒരു ഭാര്യ ഭർത്താവിനെ ദൈവമായി ആരാധിക്കുമ്പോൾ, അവരുടെ മാനസികശക്തികൊണ്ടു ഭർത്താവു ദൈവമാകയില്ലേ? ഈ ഭർത്താവിന്റെ സാക്ഷാൽക്കാരവഴിയെ ലഘൂകരിക്കുകയില്ലേ? തീർച്ചയായും ചെയ്യും.

നാം ആഗ്രഹിക്കുന്നതുപോലെ അന്യന് വികാരമുണ്ടാകാറുണ്ടെന്നു ക്രിസ്ത്യൻ സയൻസുകാർക്കും മനശ്ശാസ്ത്രപടുക്കൾക്കും അനുഭവമുള്ളതാണ്. ഇതാ ഒരു ഭാര്യ ദിവ്യമായ ആശയങ്ങളെ പുറത്തേക്കു വിടുന്നു. തന്റെ ഭർത്താവു ദൈവമാണെന്ന് അവർ വിചാരിക്കുന്നു. ആ വിചാരം ഈശ്വരസാക്ഷാൽക്കാരത്തിനു ഭർത്താവിനെ സഹായിക്കുന്നു. അതുപോലെ ഭർത്താവിനു സാക്ഷാൽക്കാരം വരുമ്പോൾ ആത്മീയമായ ഐക്യമുണ്ടാകുന്നു. ഇങ്ങിനെയുള്ള ആത്മീയ ഐക്യത്തിൽ സ്ഥാപിതമായ വിവാഹം ലോകത്തിൽവെച്ച് ഏറ്റവും ആനന്ദമയമാണ്. സൌന്ദര്യമോ നിറമോ ധനമോ രൂപമോ അടിസ്ഥാനപ്പെടുത്തിയുള്ള വിവാഹങ്ങൾ ദുഃഖത്തിൽ പര്യവസാനിക്കും. അത്തരം വിവാഹങ്ങളാണ് ഹൃദയവ്യഥയ്ക്കും ഉപദ്രവങ്ങൾക്കും ഉൽക്കണ്ഠയ്ക്കും കാരണമാകുന്നത്. ഉള്ളിലുള്ള ആത്മാവിനെമാത്രം നോക്കി, ആത്മീയ ഐക്യത്തെമാത്രം അടിസ്ഥാനപ്പെടുത്തിയിട്ടുള്ള വിവാഹം സന്തോഷപൂർണ്ണമായിരിക്കും.

ഒരു സന്യാസിയുടെ അടുക്കൽ ഒരു സ്ത്രീ ചെന്നു "എന്റെ ഭർത്താവ് കുറേമാസങ്ങൾക്കു മുമ്പ് മരിച്ചുപോയി. അദ്ദേഹത്തെ രക്ഷിക്കാനുള്ള വഴി എന്താണ്? എന്നു ചോദിച്ചു. വേറൊരാൾ അയാളുടെ ഏകപുത്രൻ മരിച്ചതുകൊണ്ടു ദുഃഖാക്രാന്തനായി ആത്മഹത്യ ചെയ്യുവാൻ നിശ്ചയിച്ചിരിക്കുന്നതായി പറഞ്ഞു. വേറൊരാൾ അയാളുടെ ഭാര്യയുടെ മരണംമൂലം ജീവിതം സഹ്യമല്ലെന്നു പറ

ഞ്ഞു. സന്യാസി ഇവൾക്കു എന്തു സമാധാനം പറയും? സ്ത്രീ
നിരാശാഗർത്തത്തിൽ ആണ്ടുകിടക്കുകയാണു്. അവൾക്കു ഭർത്താവി
നെ രക്ഷിക്കണം. അവളോടു് സന്യാസി ഈ പ്രകാരം പറഞ്ഞു. "നി
നക്കു ഭർത്താവിനെ രക്ഷിക്കാം. നീ നിരാശയാകേണ്ട. നീ എന്റെ
ഉപദേശം കേൾക്കണം. എപ്പോഴെങ്കിലും നിനക്കു നിരാശയുണ്ടാ
കുകയോ, നിന്റെ ഭർത്താവു സമീപത്തു വന്നുവെന്നു തോന്നുകയോ
ചെയ്താൽ ഒരിടത്തു സ്വസ്ഥമായിരുന്നു് കണ്ണടച്ചു ഭർത്താവി
ന്റെ രൂപത്തെ ധ്യാനിക്കണം. ഭർത്താവിന്റെ രൂപം മനോദൃ
ഷ്ടിയുടെ മുമ്പിൽ വരുമ്പോൾ വ്യസനിക്കുകയോ ഏങ്ങലടിക്കു
കയോ ചെയ്യരുതു്. കരയുകയും വ്യസനിക്കുകയും മററും ചെയ്യു
ന്നതുകൊണ്ടു്, ഭർത്താവിനു് ഈ ലോകത്തോടുള്ള പ്രതിപത്തികൂടുന്നു.
നീ അദ്ദേഹത്തിനെ കീഴ്പോട്ടു വലിക്കുന്നതിനോ പുരോഗമനത്തി
ൽ പ്രതിബന്ധങ്ങളുണ്ടാക്കുന്നതിനോ ശ്രമിക്കരുതു്. നിങ്ങൾ ഭർത്താ
വു സഞ്ചരിക്കുന്ന ഭിന്നലോകങ്ങളെ സങ്കല്പിക്കുകയും അദ്ദേഹം ജീവ
ത്തായി ചരിക്കുന്നുവെന്നു ധ്യാനിക്കുകയും ചെയ്യണം. തദനന്ത
രം അദ്ദേഹം ഈശ്വരനാണെന്നു വിശ്വസിക്കുകയും സാക്ഷാ
ൽക്കരിക്കുകയും ചെയ്യണം. 'നിങ്ങൾ ദൈവമാണു്; നിങ്ങൾ
പ്രഭുവാണു്; നിങ്ങളുടെ രൂപത്തിലും നാമത്തിലും, പടത്തിലും
പ്രത്യക്ഷപ്പെടുന്നതു ഈശ്വരതത്വമാണു്' എന്നുള്ള തത്വം അദ്ദേഹ
ത്തിൽ ദൃഢമാക്കണം. നാം ടെലിഫോൺ യന്ത്രമെടുത്തു ചെ
വിയിൽ വെച്ചാൽ ഒരു ശബ്ദം കേൾക്കുന്നു. ഈ ശബ്ദം ദൂരത്തിൽക്കു
ന്ന സ്നേഹിതനിൽനിന്നുണ്ടാകുന്നതാണെന്നും യന്ത്രത്തിൽനിന്നല്ലെ
ന്നും നമുക്കറിയാം. യന്ത്രത്തിനു പിറകിൽമാറി സ്നേഹിതൻ സ്ഥിതി
ചെയ്യുന്നു. അതുപോലെ ഭർത്തൃരൂപം മനസ്സിൽകാണുമ്പോൾ അ
തിന്റെ പിറകിൽ ഭർത്താവുണ്ടെന്നു വിശ്വസിക്കുകയും അതിനോടു്
'അങ്ങു് ഈശ്വരനാണു്' എന്നു മന്ത്രിക്കുകയും ചെയ്യുക. ഇങ്ങിനെ
മരിച്ചുപോയ ഭർത്താവിനെ നിങ്ങൾക്കു രക്ഷിക്കാം.

പരലോകം പ്രാപിച്ചവരെ നമുക്കു ഉദ്ധരിക്കയും രക്ഷിക്കുകയും
ചെയ്യാമെങ്കിൽ നമുക്കു തീർച്ചയായും ജീവിച്ചിരിക്കുന്ന സ്നേഹിതന്മാരേ
യും അപ്രകാരം ചെയ്യാം. ഭാര്യാഭർത്താക്കന്മാർ ഇപ്രകാരം ജീവിച്ചാ
ൽ അവരുടെ ബന്ധം ആത്മീയാഭിവൃദ്ധിക്കുതകുന്നതും പരസ്പരം ആ
നന്ദപ്രദവുമാകുന്നു. എല്ലായിടത്തും ഭർത്താവു ഭാര്യയ്ക്കു് ആനന്ദമന
ൽകുന്നതിനു വേണ്ടതെല്ലാം പ്രവർത്തിക്കുന്നുവെന്നു നിങ്ങൾ പറയുന്നു.
അജ്ഞതമൂലം ശരിയായമാർഗ്ഗം സ്വീകരിച്ചിട്ടുണ്ടെന്നു ജനങ്ങൾ വിശ്വ
സിക്കുന്നു. ശരിയായമാർഗ്ഗം ഭാര്യയുടെ ഇംഗിതങ്ങളേയും രസങ്ങളേയും
അനുസരിക്കുകയാണെന്നാകുന്നു അവരുടെ വിശ്വാസം. അത്തരം
പ്രവൃത്തികൾകൊണ്ടു നിങ്ങൾ തന്നെത്താനെയും മററുള്ളവരേയും നി

ഷ്ടമാക്കുന്നു. എനിക്കു സന്തോഷമുണ്ടാക്കുന്നതു നിനക്കു സന്തോഷം ജനിപ്പിക്കുന്നു. എനിക്കു നന്മയായതു നിനക്കു നന്മയാണ്. എന്റെ അഭിവൃദ്ധി നിന്റെ അഭിവൃദ്ധിയാണ്. ലോകത്തിനു മുഴുവൻ അസുഖമുണ്ടാകുന്നതായിരിക്കും എന്റെ സുഖക്കേട്. എനിക്കു ആരോഗ്യമുണ്ടായാൽ ഞാൻ ലോകത്തെ മുഴുവൻ ആരോഗ്യപൂർണ്ണമാക്കുന്നു. ഇതാണു പ്രകൃതിനിയമം. ഞാൻ നിങ്ങളെ യഥാർത്ഥത്തിൽ ആനന്ദവാനാക്കുന്നുവെങ്കിൽ എനിക്കും ആനന്ദംവേണം. മററുള്ളവരുടെ രസമനുസരിച്ചു പ്രവർത്തിക്കുന്നതു് ആനന്ദകരമല്ല. അതു വെറുപ്പും ഹൃദയഭേദനവും ഉണ്ടാക്കും. അത്തരം പ്രവൃത്തികൾകൊണ്ടു് ഉഭയകക്ഷികളും കഷ്ടപ്പെടുന്നു. രണ്ടുപേർക്കും ഹൃദയവ്യഥയും കഷ്ടതയുമുണ്ടാകുന്നു. അവർക്കു ഭീതിയും ഉൽക്കണ്ഠയും ജനിക്കുന്നു.

പരസ്പരം ആനന്ദമുണ്ടാക്കുന്നതിനുള്ള മാർഗ്ഗമറിയാത്തതുകൊണ്ടാണു ഭയവും മുഷിച്ചിലുമുണ്ടാകുന്നതു്. ശരിയായ ആനന്ദം വരണമെങ്കിൽ ഈ ചെറിയ സ്വാർത്ഥപരമായ ആത്മാവു്, സ്നേഹിതന്റെ യഥാർത്ഥമായ ആത്മാവിനെ സാക്ഷാൽക്കരിക്കണം. നിങ്ങൾ അവർക്കു ശരിയായ ശക്തിനൽകണം. നിങ്ങൾ ഭാര്യയ്ക്കു വേണ്ട അറിവു നൽകണം. ആത്മീയസ്വാതന്ത്ര്യവും ജ്ഞാനവുമാണു് ആനന്ദമുണ്ടാക്കുന്ന രണ്ടു സംഗതികൾ. അവയെ നിങ്ങളുടെ ഭാര്യയ്ക്കു പ്രദാനംചെയ്യുക. ഭാര്യയ്ക്കു ശരിയായ വിദ്യാഭ്യാസം നൽകേണ്ടതു ഭർത്താവിന്റെ കടമയാകുന്നു. തന്റെ ഭാര്യയ്ക്കു്, പ്രൊഫസ്സറല്ലാത്ത ഭർത്താവിനോ ഭാര്യയിൽനിന്നു ജ്ഞാനവും സ്വാതന്ത്ര്യവും ലഭിച്ചു് ഉയർത്തപ്പെടാത്തവനായ ഭർത്താവിനോ മോക്ഷമില്ല. ഭർത്താവിനെ രക്ഷിക്കാത്ത ഭാര്യ പാപിയാണ്. തന്റെ കുടുംബത്തെ, ഭാര്യയുള്ള ഒരു സർവ്വകലാശാലയാക്കാത്ത ഭർത്താവു പാപിയാകുന്നു.

ക്രിസ്തുവിന്റെ പിതാവില്ലാത്ത ജന്മത്തെക്കുറിച്ചു രാമനുള്ള അഭിപ്രായം പറയാം. ക്രിസ്തുവിന്റെ മാതാവായ മേരി പരിശുദ്ധയും പുണ്യചരിതയും ഈശ്വരഭക്തയുമായിരുന്നു. അവർക്കു് ഒരുമാതിരി ഈശ്വരസാക്ഷാൽക്കാരമുണ്ടായിരുന്നു. അവർ ഈശ്വരത്വത്തോടു് ഏകീഭവിച്ചിരുന്നു. സക്കറിയസ്സ്, അദ്ദേഹത്തെ സ്വീകരിക്കുവാൻ മനസ്സില്ലെങ്കിൽ ജോസഫ്, ഈശ്വരസാക്ഷാൽക്കാരമുള്ള ഒരു പുണ്യനും പരിശുദ്ധനും ആയിരുന്നു. രണ്ടുപേരും ചെറുപ്പവും നല്ല പൊരുത്തവുമുള്ളവരായിരുന്നു. മേരിയും ഭർത്താവും ഈശ്വരധ്യാനത്തിൽ മുഴുകിയിരുന്നപ്പോൾ ഗർഭമുണ്ടായി. അങ്ങിനെ ഒരു സംഭവം നടന്ന കഥതന്നെ മേരി മറന്നുപോയി.

രാത്രിയിൽ ഒരു കുട്ടിയെ ഉണർത്തി പാലോ പലഹാരമോ കൊടുത്തുവെന്നിരിക്കട്ടെ. രാവിലെ കുട്ടിയോടു പാൽകുടിച്ചകഥ ചോദിച്ചാൽ അമ്മ എനിക്കൊന്നും തന്നില്ല. എല്ലാം അനിയത്തിക്കുകൊടുന്നു.

ണ്ടു. "എന്നെ ഉണർത്തപോലെയില്ല" എന്നു കുട്ടി മറുപടി പറയും. അ
വൻ രാത്രിയിൽ അപ്പവും പാലും കഴിച്ചുവെങ്കിലും നേരംവെളുക്കുമ്പോ
ൾ എല്ലാം മറക്കും. കുട്ടി പാൽകഴിച്ചപ്പോൾ അവന്റെ മനസ്സ് വേ
റെ കാര്യങ്ങളിൽ പതിഞ്ഞിരുന്നു. ചിലയാളുകൾ ഉറക്കത്തിൽ ഉ
ണർന്നു നടക്കുകയും പല വേലകൾ ചെയ്യുകയും ചെയ്യുന്നു. നേരംവെ
ളുത്തു പിറ്റേന്നു അവരോടുചോദിച്ചാൽ ഒന്നും അറിഞ്ഞുകൂടാ. അതു
പോലെ മേരിയും സക്കറിയസ്സും ജോസഫും ഇവരിൽ ഓരോരുത്തരും ഈ
ശ്വരത്വത്തിൽ നിമഗ്നനായി സമാധിയിൽ ലയിച്ച് അല്ലെങ്കിൽ മന
സ്സാന്നിദ്ധ്യശൂന്യരായിരിക്കുമ്പോൾ ക്രിസ്തുവിന്റെ ഗർഭധാരണമുണ്ടാ
യിരിക്കണമെന്നാണു രാമന്റെ അഭിപ്രായം. ആ സമയത്തു ഗർഭമു
ണ്ടായ സംഗതി പിന്നീടു അവരോടുചോദിച്ചപ്പോൾ അറിഞ്ഞുകൂടായി
രുന്നു. ക്രിസ്ത്യാനികൾ പറയുന്നതു പരിശുദ്ധാത്മാവിൽനിന്നും അ
വർ ഗർഭധരിച്ചുവെന്നാണ്. അതായതു, മേരി സ്വബോധം വിട്ടു ഈ
ശ്വരത്വത്തിൽ ലയിച്ചിരുന്നപ്പോൾ ഗർഭമുണ്ടായി എന്നാണർത്ഥം. പ്ര
കൃതിനിയമങ്ങൾ അന്നും ഇന്നും ഒന്നാകയാൽ പരിശുദ്ധാത്മാവിൽനി
ന്നും ജനിച്ചുവെന്നതിനു വേറെ എന്തർത്ഥം കല്പിക്കും? പലരും ക്രി
സ്തുക്കളാകുവാൻ ഈവിധം ഈശ്വരത്വത്തിൽ ലോകർ മുഴുകണമെ
ന്നാണു രാമന്റെ അഭിപ്രായം. നിങ്ങളുടെ സന്താനങ്ങൾ മിൽട്ട
ണോ, ഷേക്സ്പിയരോ രാമനോ കൃഷ്ണനോ ആകണമെങ്കിലോ,
കുടുംബത്തിനും സമുദായത്തിനും ഗുണകാരികളാകണമെങ്കിലോ, നിങ്ങ
ളുടെ ഹൃദയത്തെ ശുദ്ധീകരിക്കുക. നിങ്ങൾ ഭാര്യാസന്താനങ്ങളുമൊ
രുമിച്ച് സ്വാർത്ഥവിചാരങ്ങൾക്കുപരി പരബ്രഹ്മത്തിൽ മനസ്സുറപ്പി
ച്ചു താമസിക്കണമെന്നാണു രാമന്റെ ഉപദേശം. ഭർത്താവിനും ഭാ
ര്യയ്ക്കും ഉൽകൃഷ്ടാശയങ്ങളും പാവനവികാരങ്ങളും ഉന്നതതേജസ്സുമുണ്ടാ
യിരുന്നാൽ അത്തരം ദമ്പതികളുടെ സന്താനങ്ങൾ ക്രിസ്തുക്കളാ
യിരിക്കും. നിങ്ങൾക്കു വേണമെങ്കിൽ ഇന്നും ക്രിസ്തുക്കളെ ഉ
ണ്ടാക്കാം.

വീട്, പ്രേമത്തിന്റെ കേന്ദ്രമല്ലാതെ അതൃപ്തിയായിരിക്കരുത്.
പ്രേമവും സ്നേഹവും വീട്ടിനു വെളിക്കുപോകരുതെന്നു കരുതി ജനങ്ങ
ൾ വീട്ടിന് അതൃപ്തി കല്പിക്കുന്നു. വീടും ഭാര്യയും പ്രേമത്തിന്റെ
കേന്ദ്രമായിരിക്കണം. അവിടെനിന്നും പ്രേമകിരണങ്ങൾ നാനാഭാഗ
ങ്ങളിലേക്കും പ്രവഹിക്കണം. പ്രേമത്തെ നിങ്ങൾ വീട്ടിൽത്തന്നെ
കെട്ടിയിടരുത്. ഭാര്യ, പ്രേമത്തിന്റെ അന്തവും അതൃപ്തിയുമാകരു
ത്! നിങ്ങളുടെ സ്വാർത്ഥവിചാരങ്ങളാൽ നിങ്ങൾ നിങ്ങളെത്തന്നെയും
ഭാര്യയേയും അധഃപതിപ്പിക്കുന്നു. ഭാര്യ, നിങ്ങളെ പ്രേമിക്കുവാൻ പ
ഠിപ്പിക്കുന്നു. ആ പ്രേമത്തെ നിങ്ങൾ പരിപാവനമാക്കി ലോകത്തോ
ടൊട്ടുക്കുള്ള പ്രേമമായി പരിവർത്തനംചെയ്യിക്കുകയും വേണം,

ശരീരം മുതലായവയോടുള്ള പ്രേമം ഈശ്വരപ്രേമമായി രൂപീകരിക്കുകയും ചെയ്യുന്നു. തന്നെയുമല്ല നിങ്ങൾ ആരെ സമീപിക്കുന്നുവെങ്കിലും നിങ്ങൾ ആ പ്രേമത്തോടുകൂടി തൃണങ്ങളേയും കുസുമങ്ങളേയും നദികളേയും മലകളേയും വീക്ഷിക്കുകയും ചെയ്താൽ നിങ്ങൾ സകലലോകത്തോടും ഏകീഭവിച്ചുവെന്നു പറയാം. [illegible] നിങ്ങളെ നിങ്ങൾ സമസ്തലോകത്തോടു ചേരുമാറുള്ളരീതി പഠിപ്പിക്കുന്നു. അപ്പോൾ നിങ്ങളെ ലോകത്തിനു ദുഃഖകമില്ലാത്തവനാക്കരുതു്. ഇനിയും രാമൻ ചില ആത്മിയനിയമങ്ങളെപ്പറ്റി പറയാം. ഈ ആത്മിയനിയമങ്ങൾ ലോകത്തിലെ പ്രേമത്തെ മുഴുവൻ ഭരിക്കുന്നു. രാമൻ ഈ വകയെപ്പറ്റി പറഞ്ഞില്ലെങ്കിലും ഇവ നിങ്ങൾക്കു അനുഭവബോദ്ധ്യമാകുന്നു. കാര്യം പറഞ്ഞാൽ നിങ്ങൾ സൂക്ഷിച്ചു ചെരുമാറിക്കൊള്ളും. നിങ്ങൾ വണ്ടിയോടിച്ചുകൊണ്ടുപോകുമ്പോൾ അതിന്റെ ചക്രങ്ങൾ കല്ലിന്മേൽ തട്ടി വണ്ടി കുലുങ്ങുന്നു. കല്ലിന്റെ കാര്യം നാം അറിഞ്ഞാൽ നാം സൂക്ഷിച്ചു വണ്ടിവിടുന്നതിനാൽ മുട്ടലും ഇളക്കവും ഇല്ലാതെ കഴിക്കുന്നതിനു സാധിക്കും. അതുപോലെ ലൗകികകാര്യങ്ങളിൽ മുട്ടലും അപകടങ്ങളും തോലികളും ഹൃദയവ്യഥകളും ഉണ്ടാകുന്നു. ഈ വേദനകളും തോല്വികളും അപകടങ്ങളും നിരാശകളും എപ്പോഴാണു നാം പ്രതീക്ഷിക്കേണ്ടതു്? രാമൻ അതു പറഞ്ഞു നിങ്ങളറിഞ്ഞാൽ നിങ്ങൾക്കു തട്ടലുണ്ടാകയില്ല. മാർഗ്ഗം ലഘുവും ഋജുവുമാകുന്നു: ഇതു വളരെ സൂക്ഷ്മവും കണിശവുമായ നിയമമാണു്. ഒരു സ്ത്രീയെയോ പുരുഷനെയോ ഒരു രൂപത്തെയോ ശരീരത്തെയോ ഭൗതികവസ്തുവിനെയോ ഇഷ്ടപ്പെടുന്നുവെങ്കിൽ അയാൾക്കു അതിനെ അല്പകാലം അനുഭവിക്കാം. ആ വസ്തു അയാളുടെ ഹൃദയത്തിലുറയ്ക്കുകയും ശരീരാന്തർഭാഗത്തിൽ സർവ്വത്ര വ്യാപിക്കുകയും ചെയ്യുമ്പോൾ അതു നിഷ്കാസിതമാകും. ഇതാണു നിയമം. ഇതു് അലംഘ്യമാണു്. ഇത്തരമൊരു സംഭവത്തെ മാറ്റുകയോ മറിക്കുകയോ ചെയ്യാവുന്ന ഒരു ശക്തിയില്ല. പുരാതനകാലംമുതൽ ഇന്നുവരെ ഈ നിയമത്തിനു ഒഴിവുണ്ടായിട്ടില്ല.

ഏതു ബാഹ്യവസ്തുവിലും സക്തി കാണിക്കുക, ഏതു ചേതനയോടും രൂപത്തോടും ഒട്ടിപ്പിടിക്കുക, ഏതു വലിയ മനുഷ്യനെയും ആശ്രയിക്കുക, ആരേയും വിശ്വസിക്കുക, ആശ്രയിക്കുക, ആ ആശ്രയം നിഷ്കാസിതമാകും. നിങ്ങൾ മേശമേൽ ചാരുമ്പോൾ മേശ നീക്കിയാൽ നിങ്ങൾ വീഴുകയും നിങ്ങൾക്കു തട്ടലുണ്ടാകുകയും ചെയ്യും. ഈ സംഭവം എന്തു പഠിപ്പിക്കുന്നു? നാം നമ്മുടെ പ്രേമത്തെ, ഭൗതികകാര്യങ്ങളിൽ ഉറപ്പിക്കരുതെന്നു പഠിക്കുന്നു. ഈ ഭൗതികവസ്തുക്കൾ നമ്മുടെ പ്രേമപാത്രങ്ങളാകരുതു്. എന്നാൽ അവ മൂലമാണു നമ്മുടെ ഹൃദയത്തിൽ പ്രേമം ഉദിക്കുന്നതു്. നമുക്കു പ്രേമം കിട്ടായ

പ്പോഴും അതിനെ വസ്തുക്കളിൽ ചഞ്ചലയായിട്ടുറപ്പിക്കരുതെന്ന് പ്രകൃതി നമ്മെ പഠിപ്പിക്കുന്നു. അതു നമ്മുടെ ഈശ്വരതത്വത്തിൽ നിമഗ്നമായിരിക്കണം. സ്വന്തം ഭാര്യയിൽനിന്നും പഠിച്ച പ്രേമത്തെ ഈശ്വരനിൽ അർപ്പിക്കാത്തവൻ അധന്യനാകുന്നു. അങ്ങിനെ നിങ്ങൾ ചെയ്യില്ലെങ്കിൽ നിങ്ങൾ കഷ്ടപ്പെടും. ഭാര്യയും ഭർത്താവും ഒന്നിച്ചു വളരണം. അവർ നമ്മെ സ്നേഹിക്കുവാൻ പഠിപ്പിക്കുമ്പോൾ നാം ആ പ്രേമത്തെ ഈ ശരീരത്തിൽ മാത്രം വെയ്ക്കാതെ സർവ്വലോകത്തിലും പ്രചരിപ്പിക്കണം.

ലൌകികഭോഗഭൂമിയിൽ വിതയ്ക്കപ്പെടുന്ന വിത്തിൽ ആത്മീയവികാസമുണ്ടാകുന്നില്ല. നിങ്ങളുടെ സ്നേഹവിത്തിനെ ഭാര്യയുടെയോ ഭർത്താവിന്റെയോ ശരീരത്തിൽ വിതച്ചാൽ അതു ഭൂമിയിൽ വിതച്ചു മൂടപ്പെടുന്ന വിത്തിനെപ്പോലെ തന്നെ. ആ വിത്ത് നശിച്ച് വെളിപുറത്തു വന്നു കായ്ക്കുന്നു. നിങ്ങൾ, ഭാര്യയുടെയോ ഭർത്താവിന്റെയോ ശരീരത്തിൽ സ്നേഹവിത്തു വിതച്ചാൽ അതു [illegible] അങ്കുരം ബാഹ്യലോകത്തു വന്നു പുഷ്പിച്ചു ഫലിക്കണം. ലൌകികവസ്തുക്കളെ സംബന്ധിച്ചിട്ടൊക്കെയുള്ള പ്രേമത്തെ സംബന്ധിച്ചു പറയുകയാണെങ്കിൽ പല അപജയങ്ങളും ഉണ്ടാകും. വിത്തു ചാകുമ്പോൾ ആ വിത്തു തന്നെ നിങ്ങളെ ഈശ്വരസാക്ഷാൽക്കാരത്തിനു പ്രേരിപ്പിക്കുമെന്നാണ് പ്രകൃതിനിയമം. ഒരിക്കലും സ്നേഹിക്കാത്ത മനുഷ്യനു സാക്ഷാൽക്കാരം അസാദ്ധ്യമാകുന്നു.

മതവും സാംസാരികപ്രേമവും തമ്മിൽ യാതൊരു ബന്ധവുമില്ലെന്നു ചിലർ പറയുന്നു. രാമന്റെ അഭിപ്രായം ബന്ധമുണ്ടെന്നാണ്. നിങ്ങൾ പ്രേമത്തെ നേരെ ഉപയോഗിച്ചാൽ ഈശ്വരസാക്ഷാൽക്കാരമുണ്ടാകും. "മറ്റുള്ള സുഖങ്ങൾക്കെല്ലാം അതിന്റെ അസുഖത്തിന്റെ വിലയില്ല" നിങ്ങളെ ഈശ്വരസാക്ഷാൽക്കാരത്തിനു പ്രേരിപ്പിക്കുന്നതു പ്രേമമാണ്. പ്രേമം ദൈവമാകുന്നു. ഭർത്താവിന്റെ ഉദ്ദേശം ദാമ്പത്യജീവിതത്തെ ഉൽകൃഷ്ടമാക്കുന്നതിനല്ലാതെ പണമുണ്ടാക്കുന്നതിനോ കുടുംബബന്ധത്തെ ദുരുപയോഗപ്പെടുത്തുന്നതിനോ ആയിരിക്കരുത്. ആ തത്വത്തിന് സഹായകരായ മാർഗ്ഗങ്ങളെ തന്നെയാണ് ഇന്നു നാം അസുഖങ്ങളുണ്ടാകുവാൻ പ്രയോഗിക്കുന്നത്. മാർഗ്ഗങ്ങളെ നിങ്ങൾ ഒരിക്കലും ലക്ഷ്യമാക്കിക്കരുത്. പണം ധനവും എല്ലാം നിങ്ങളെ തണുപ്പിൽനിന്നു രക്ഷിക്കുന്നതിനും നിങ്ങളുടെ ക്ഷുൽപിപാസാദികളെ ശമിപ്പിക്കുന്നതിനും നിങ്ങൾക്ക് അന്യബാധകൂടാതെ ജീവിക്കുവാൻ ഇടമുണ്ടാക്കുന്നതിനും ഉപകരിക്കുന്ന ഒരു മാർഗ്ഗം മാത്രമാണ്. നമ്മുടെ വിശപ്പിനെയും ദാഹത്തെയും അടക്കുന്നതിനും വസ്ത്രം ധരിക്കുന്നതിനും എത്ര കുറച്ചു മാത്രം പണം മതിയെന്ന് ആലോചിച്ചു നോക്കുക.

'നമ്മെ തണുപ്പു പിടിച്ചു' എന്നു ജനങ്ങൾ പറയാറുണ്ടു്. യഥാർത്ഥത്തിൽ തണുപ്പു നിങ്ങളെ പിടിക്കുകയല്ല, നിങ്ങൾ തണുപ്പിനെ പിടിക്കുകയാണു ചെയ്യുന്നതു്. രോഗങ്ങൾ നിങ്ങളെ പിടിക്കുന്നില്ല. നിങ്ങൾ രോഗങ്ങളുടെ പിറകെ ചെന്നു് അവയെ പിടികൂടുന്നു. നിങ്ങൾക്കു തണുപ്പു പിടിക്കാതിരിക്കുവാൻ അത്യാവശ്യമായ വസ്ത്രം ധരിച്ചാൽ അതു നിങ്ങളെ രക്ഷിച്ചുകൊള്ളും. ആ വസ്ത്രം പരുപരുത്തതോ വിലകുറഞ്ഞതോ ആയിരിക്കുന്നതുകൊണ്ടു യാതൊരു ദൂഷ്യവുമില്ല. നിങ്ങൾ വിലപിടിച്ച വസ്ത്രങ്ങൾ ധരിക്കേണ്ടയാവശ്യമില്ല. ഇന്നത്തെ സൌധങ്ങളെപ്പോലെയുള്ള കെട്ടിടങ്ങളിലല്ലാതെ വൃത്തിയുള്ള കടിലുകളിൽ നമുക്കു താമസിക്കാവുന്നതാണു്. ജന്തുക്കളിൽ നിന്നോ അന്യരിൽനിന്നോ ഉപദ്രവം വരാത്ത വിധത്തിൽ ചെറിയ ഉറപ്പുള്ള കെട്ടിടങ്ങളിൽ നമുക്കു താമസിക്കാം. ഈ രമണീയമായ മന്ദിരങ്ങൾ അത്യാവശ്യകമല്ല.

നാം കെട്ടിടങ്ങളുടെ മനോഹാരിതയിലും വസ്ത്രങ്ങളുടെ നേർമ്മയിലും വിലയിലും ഭക്ഷണസാധനങ്ങളുടെ വിവിധതയിലും രുചിയിലും ഭ്രമിച്ചു് അതിനെ ജീവിതോദ്ദേശമായികരുതുന്നു. ലോകചരിത്രം വായിച്ചാൽ ചെറുകുടിലിൽ താമസിച്ചിട്ടുള്ളവരും അർദ്ധനഗ്നന്മാരും അരപ്പട്ടിണിക്കാരുമായ പലരും ലോകത്തിലെ വീരന്മാരായിരുന്നതായി കാണാം. നിങ്ങൾ പ്ലേറ്റോയെപ്പറ്റി കേട്ടിട്ടുണ്ടല്ലോ. പ്ലേറ്റോ എന്ന പദത്തിനു് പേർഷ്യൻഭാഷയിലെ അർത്ഥം വീപ്പയിലോ തൊട്ടിയിലോ നിവസിക്കുന്നവൻ എന്നാകുന്നു. പ്ലേറ്റോയുടെ വീടതായിരുന്നു. ലോകമത്സരങ്ങളിൽനിന്നും വിരമിച്ചു് അദ്ദേഹം സ്വസ്ഥമായിരിക്കുന്നതു് അവിടെയാണു്. അതിദരിദ്രന്മാരായ പലരും മഹാലോകോപകാരികളായിത്തീർന്നിട്ടുണ്ടു്. സ്റ്റ്രാഫോഡ് ആൺ ആവണിലുള്ള ഷേക്സ്പീയരുടെവീടു് വിപുലമോ മനോഹരമോ അല്ല. അദ്ദേഹത്തിന്റെ ജീവിതത്തിന്റെ അർദ്ധകാലം മുഴുവൻ ഷേക്സ്പീയർ നിർദ്ധനനായിരുന്നു. ഒടുവിലത്തെ അർദ്ധാംശത്തിലാണു് അദ്ദേഹം സമ്പന്നനായിത്തീർന്നതു്. ആദ്യകാലത്തു് അദ്ദേഹം നാടകശാലയിൽ വന്നുകാണികളെ സേവിക്കുകയും അവരുടെ കുതിരയെ സൂക്ഷിക്കുകയും ചെയ്തിരുന്നു. ന്യൂട്ടൻ ഒരു ദരിദ്രനായിരുന്നു. സാധുക്കൾക്കു കൊടുക്കുവാനോ പുസ്തകംവാങ്ങുന്നതിനോ പണമില്ലാതിരുന്ന അവസരങ്ങളിൽ അദ്ദേഹം വ്യസനിച്ചിരുന്നു. വേറൊരിക്കലും അദ്ദേഹത്തിനു നിർദ്ധനത്വത്തെക്കുറിച്ചു ഖേദമുണ്ടായിരുന്നില്ല. വസ്ത്രം നേരേധരിക്കാത്തവരും ആഹാരം നേരേകഴിക്കാത്തവരുമായ ആളുകളാണു ലോകത്തിനു വളരെ നന്മചെയ്തിട്ടുള്ളതു്. ഇന്ത്യയിലെഹിന്ദുക്കൾ പണ്ടു്, വനങ്ങളിലെകായ്കനികളെ ആശ്രയിച്ചു ജീവിച്ചിരുന്നു. ഇവരാണു ലോ

കത്തിനു് ഉൽകൃഷ്ടമായ തത്വജ്ഞാനവും, സ്വാതന്ത്ര്യത്തിന്റേയും പ്രേമത്തിന്റേയും സാരമായ വേദാന്തവും നൽകിയിട്ടുള്ളതു്.

നിങ്ങൾ വലിയവരും നല്ലവരും ആകുവാൻ ശ്രമിക്കുക. മനോഹരമായ സൌധങ്ങൾ പണിയുന്നതിനു നിങ്ങൾ സമയമൊ ഓജസ്സോ ചിലവാക്കരുതു്. നിങ്ങളുടെ പലവീടുകളും കമനീയവും വലിയവയുമാണെങ്കിലും അതിനകത്തുള്ള ആളുകൾ എളിയവരാകുന്നു. ഇന്ത്യയിൽ വലിയ ശവകുടീരങ്ങളുണ്ടു്. എന്നാൽ അവയിൽ എന്തു കാണുന്നു? ചീഞ്ഞുനാറിയശവങ്ങളും ഇഴഞ്ഞുനടക്കുന്നപുഴുക്കളും പാമ്പുകളുമാണു് അവയിൽ പാർക്കുന്നതു്.

നിങ്ങളുടെ അയൽവാസിയെയൊ സ്നേഹിതന്മാരേയോ നിങ്ങളെത്തന്നെയൊ വീടും സാമാനങ്ങളുംകൊണ്ടു മോടിപിടിപ്പിക്കുവാൻ ശ്രമിക്കരുതു്. നിങ്ങളുടെ ജീവിതത്തിന്റെ ഏകോദ്ദേശം ഓജസ്സിനെ പ്രകാശിപ്പിച്ചു ധനമുണ്ടാക്കുന്നതിനല്ലെന്നും നിങ്ങളുടെ ആന്തരശക്തികളെ വികസിപ്പിക്കുന്നതിനും, നിങ്ങളെ സ്വതന്ത്രരാക്കുന്നതിനും നിങ്ങൾ ഈശ്വരനായിത്തീരുന്നതിനും ആകുന്നു എന്നു് നിങ്ങൾ മനസ്സിലാക്കുകയും സാക്ഷാൽക്കരിക്കുകയും ചെയ്യുന്നുവെങ്കിൽ നിങ്ങൾ അതിനായി സ്ഥിരപ്രയത്നം ചെയ്യുന്നതും നിങ്ങളുടെ കുടുംബബന്ധം അതിനു വിഘാതമൊന്നും ഉണ്ടാക്കാത്തതും ആകുന്നു.

ഹേ! ഇതു് സാധിക്കുകയില്ല. നാം ലളിതമായ ജീവിതം സ്വീകരിച്ചാലും നമ്മുടെ അതിഥികളെ പൂജിക്കാതെകഴിയുമോ? രണ്ടോ മൂന്നോ പാത്രങ്ങൾമാത്രം വെച്ചിരുന്നാൽ അവർ എന്തുപറയും?" എന്നു ചിലർ പറയാറുണ്ടു്.

പ്രിയസഹോദരാ! നിങ്ങൾ, നിങ്ങൾക്കുവേണ്ടിയൊ മററുള്ളവർക്കുവേണ്ടിയൊ ജീവിക്കുന്നതു്? നിങ്ങളുടെജീവിതത്തിൽ ഇടപെടേണ്ടതു മററുള്ളവരുടെ കടമയല്ല. നിങ്ങൾ ഭക്ഷണം കഴിക്കുമ്പോൾ അവരാണൊ നിങ്ങളാണോ ഭക്ഷിക്കുന്നതു്? നിങ്ങളാണോ ഭക്ഷണത്തെ ദഹിപ്പിക്കുന്നതു്. അതോ അവരാണൊ? നിങ്ങൾ കാണുമ്പോൾ നിങ്ങളുടെകണ്ണുകളാണോ അതോ മററുള്ളവരുടെ കണ്ണുകളാണോ പ്രവർത്തിക്കുന്നതു്? നിങ്ങളുടെ ആകർഷണകേന്ദ്രം നിങ്ങൾതന്നെയായിരിക്കണം. നിങ്ങൾ തന്നെത്താനെ ആശ്രയിക്കണം. നിങ്ങൾക്കു സ്വല്പമെങ്കിലും നട്ടെല്ലുണ്ടെങ്കിൽ നിങ്ങൾ നിങ്ങളുടെ അതിഥികളുടെ അഭിപ്രായത്തെ വകവെയ്ക്കുകയില്ല. ആതിഥ്യത്തിന്റെരഹസ്യം ഭക്ഷണത്തിലോ കട്ടിലിലോഅല്ല ലയിക്കുന്നതു്. അതിഥികൾക്കു തൃപ്തികരമായഭക്ഷണവും കട്ടിലുംകൊടുത്തില്ലെങ്കിൽ അവർ, നേരെ സൽക്കാരം നടത്തിയില്ലെന്നാണു ജനങ്ങളുടെഭാവം. ഈ സ്വഭാവം നിങ്ങളെ വീട്ടിന്റെ ഒരു ചേപ്പാക്കുന്നു. നിങ്ങൾ വസ്തുക്കളെ നിങ്ങളുടെചേപ്പാക്ക

ണം. നിങ്ങൾ വസ്തുക്കളുടെ ചെപ്പാകരുത്. നിങ്ങളുടെ ശക്തിയെ സാക്ഷാൽക്കരിക്കുക.

ഒരതിഥി നിങ്ങളുടെ വീട്ടിൽ വന്നാൽ അയാൾ ഉൾബുദ്ധനും ഉൽകൃഷ്ടനുമായി നിങ്ങളുടെ വീട്ടിൽനിന്നു പോകട്ടെ. അയാൾ അവിടെ വന്നതിൽനിന്നും ബുദ്ധിമാനായിപ്പോകട്ടെ. ഇതാണു നിങ്ങൾ സഹജീവികളോടു ചെയ്യുന്ന കടമ. ഇങ്ങിനെയാണു നിങ്ങൾ ഗൃഹത്തെ ആനന്ദമന്ദിരമാക്കേണ്ടത്. ഇപ്രകാരമാണ് ഒരാൾ തന്റെ ഗൃഹത്തെ ഒരു പ്രതിബന്ധത്തിനുപകരം സോപാനമാക്കേണ്ടത്. ഒരതിഥി വന്നതിനേക്കാൾ ബുദ്ധിമാനായി തിരിച്ചുപോയാൽ അയാൾ ശയ്യയേയോ ഭക്ഷണത്തേയോ കുറിച്ച് ചിന്തിക്കുന്നില്ല. അവയേക്കാൾ നല്ലതായ ജ്ഞാനവും ബുദ്ധിയും അയാൾ ഭുജിക്കും. അയാൾ നിങ്ങളുടെ പ്രേമത്തിൽ ഭാഗഭാക്കാകട്ടെ. ഞാൻ നിങ്ങൾക്കു ഒരു ചെറിയപാലും തന്നില്ലെങ്കിലും ഞാൻ നിങ്ങൾക്കു കായികമായ യാതൊരു സഹായവും ചെയ്യുന്നില്ലെങ്കിലും, ഞാൻ നിങ്ങൾക്കു പ്രേമസൂചകവും നിഷ്കളങ്കവുമായ ഒരു മന്ദഹാസം തരുന്നതായാൽ അതു, നിങ്ങളെ ഉയർത്തുകയും ആനന്ദിപ്പിക്കുകയും ചെയ്യുന്ന ഞാൻ നിങ്ങൾക്കു വലിയ സഹായം ചെയ്തവനായി. ഒരു ഭർത്താവ്, ഭാര്യയ്ക്കു പണംകൊടുത്തശേഷം അവളെ ഉപേക്ഷിക്കുന്നതുപോലെയാണ് നാം അതിഥികൾക്കു ധനംനൽകുന്നത്. ഭിക്ഷുക്കൾക്കു പണമല്ല പ്രേമമാണു വേണ്ടത്. ഒരാൾക്കു പണംകൊടുത്തയാൾ അയാളെ പറഞ്ഞോടിക്കുന്നതിനാണു നമ്മുടെ ഉദ്ദേശം. അയാൾക്കു പ്രേമവും ജ്ഞാനവും നൽകുക; അയാളെ ഉയർത്തുകയും ഉൽബുദ്ധനാക്കുകയും ചെയ്യുക; ഇതാണു വലിയ ആതിഥ്യം. നിങ്ങളുടെ കളത്രപുത്രാദികളോടു ഇമ്മാതിരി സ്നേഹമാണു വേണ്ടത്.

## ശിഷ്യരുമായുള്ള ഭാഷണം.

ചോ—സ്വാമി, 'നാം സ്വതന്ത്രരാകും' എന്ന് അങ്ങു പറയുന്നതിന്റെ അർത്ഥമെന്താണ്?

ഉ—'നാം സ്വതന്ത്രരാകും', എന്നു പറയുന്നതു ശരിയായി പരിശോധിച്ചാൽ അബദ്ധമാണ്. നാം ഈ നിമിഷത്തിൽതന്നെ സ്വതന്ത്രരാണ്. നാം ആദ്യംമുതൽ സ്വതന്ത്രരാണ്. നാം ഒരുകാലത്തും ദാസ്യത്തിലും ബന്ധത്തിലും ഇരുന്നിട്ടില്ല. അതുകൊണ്ടു നാം സ്വതന്ത്രരാകേണ്ടതില്ല. അതുകൊണ്ടു നാം സ്വതന്ത്രരാകുമെന്നു പറയുന്നതു ഒരുവിധത്തിൽ അബദ്ധമാണ്. സാധാരണ ജ്ഞാനത്തെയോ ജ്ഞാനസമ്പാദനത്തേയോ ഉദ്ദേശിച്ചു നാം ഇപ്രകാരം പറയുന്നു. ഈ ലോകത്തിലെ ജനങ്ങളെ ഏതടിമത്തനത്തിൽ നിന്നുയ

ത്തിയോ അയഥാർത്ഥമായ അടിമത്തമോ ബന്ധനമോ അല്ല. അതു് അബോധത്തിന്റെയും അജ്ഞതയുടെയും ഫലമാകുന്നു. യഥാർത്ഥമായ ദാസ്യമോ ബന്ധമോ ഇല്ല. യഥാർത്ഥജ്ഞാനം സമ്പാദിക്കുകയോ പരമാത്മാവിനെ സാക്ഷാൽക്കരിക്കുകയോ ചെയ്യുന്ന നിമിഷത്തിൽ നിങ്ങൾ എന്നന്നേയ്ക്കും സ്വതന്ത്രരാണ്. സ്വാതന്ത്ര്യം ഒരിക്കലും നഷ്ടമായിട്ടില്ല. നിങ്ങൾ ഭാവിയിലെ സ്വാതന്ത്ര്യത്തെപ്പററി ചിന്തിക്കേണ്ടയാവശ്യമില്ല. നിങ്ങളുടെ സഹജമായ സ്വാതന്ത്ര്യത്തെ, നിങ്ങളുടെ ജന്മാവകാശത്തെ, നിങ്ങളുടെ സ്വന്തപ്രകൃതിയെക്കുറിച്ചുമാത്രം ചിന്തിക്കുക.

ഒരു മനുഷ്യന്റെ കഴുത്തിൽ അനർഘവും ദീർഘവുമായ ഒരു മാലയുണ്ടായിരുന്നു. ഒരിക്കൽ, അയാൾ അതിനെപ്പററി നിശ്ശേഷം മറന്നു. കഴുത്തിൽ മാല കാണാഞ്ഞു് അയാൾ ഖേദിക്കുകയും അതു തിരഞ്ഞു നടക്കുകയും ചെയ്തു. എന്നിട്ടും അയാൾക്കതു കിട്ടിയില്ല. മാല, അയാളുടെ കഴുത്തിൽ തന്നെയുണ്ടെന്നു് അന്യൻ പറഞ്ഞപ്പോൾ അയാൾക്കു് ആനന്ദമായി. ഈ മാല കഴുത്തിൽതന്നെയുണ്ടായിരുന്നു. അതിനെക്കുറിച്ചു് അയാൾ മറന്നതല്ലാതെ അതു് അയാൾ എങ്ങും കളഞ്ഞില്ല. അതുപോലെ നിങ്ങളുടെ ആത്മാവു് അന്നും ഇന്നും എന്നും സ്ഥിതിചെയ്യുന്നു. എന്നാൽ നിങ്ങളുടെ മനസ്സും ബുദ്ധിയും അജ്ഞതയെ ജയിക്കുന്നില്ല. അനർഘമായ മാല കിട്ടിയെന്നു വിചാരിക്കുമ്പോൾ സന്തോഷംവരുന്നു. നിങ്ങൾ സ്വാതന്ത്ര്യത്തെ വീണ്ടെടുക്കുമ്പോൾ ആഹ്ലാദിക്കുന്നു. ഒരിക്കലും കളഞ്ഞുപോകാതിരുന്ന മനോഹരമായ ആഭരണം നിങ്ങൾ കണ്ടെടുത്തു.

ചോ— നാം ആത്മാവിന്റെ വ്യക്തിത്വത്തെ തുടരുന്നുണ്ടോ?

ഉ— ഈ ചോദ്യത്തിനുത്തരം പറയുന്നതു് ആത്മാവു് എന്ന പദത്തിന്റെ അർത്ഥത്തെ അടിസ്ഥാനപ്പെടുത്തിവേണം. ആത്മാവു് ഒരിക്കലും ജനിക്കുകയും മരിക്കുകയും ചെയ്യുന്നില്ല. ജനനവും മരണവുമില്ലാത്ത വസ്തുവിനു് എന്തു തുടർച്ചയാണുള്ളതു്? ആത്മാവെന്നു പറയുന്നതു്, പുനർജ്ജന്മം കൈക്കൊള്ളുന്ന സൂക്ഷ്മശരീരമാണെന്നു നിങ്ങൾ സങ്കല്പിക്കുന്നുവെങ്കിൽ അതിനു തുടർച്ചയുണ്ടു്.

യാജ്ഞവൽക്യനു്, മൈത്രേയിയെന്നും കാത്യായനിയെന്നും രണ്ടു ഭാര്യമാരുണ്ടായിരുന്നു. അദ്ദേഹം ഒരു ധനികനായിരുന്നു. അദ്ദേഹം അത്യന്തം ധനവാനായ ഒരു രാജാവിന്റെ ഗുരുവായിരുന്നു. ഒരിക്കൽ അദ്ദേഹം വസ്തുക്കളെ ഭാര്യമാർക്കു വീതിച്ചു കൊടുത്തശേഷം വനവാസം ചെയ്യാൻ നിശ്ചയിച്ചു. മൈത്രേയി, ഈ ഭാഗം സ്വീകരിച്ചില്ല. സ്വത്തുകൊണ്ടു് അമരത്വം ലഭിക്കുമെങ്കിൽ ഭർത്താവു് അതിനെ ത്യജിക്കുകയില്ലായിരുന്നുവെന്നു് അവർ വാദിച്ചു. ഒരു വലിയ ധനികനായ തന്റെ ഭർത്താവു്, സർവ്വസ്വവും ത്യജിച്ചു് വേറൊരു ജീവിതം സ്വീകരി

ക്കുന്നതിന്റെ അർത്ഥം മൈത്രേയിക്കറിയേണ്ടിയിരുന്നു. പഴയ ജീവി
തത്തെക്കാൾ ആനന്ദവും സൗഖ്യവുമുള്ള ഒരു ജീവിതമല്ലാതെ മനു
ഷ്യർ സാധാരണ പുതുതായി അംഗീകരിക്കാറില്ല. തന്റെ ഭർത്താവി
ന്റെ ഇപ്പോഴത്തെ ജീവിതരീതിയെക്കാൾ സുഖകരമായ ഒരു ജീവിത
രീതിയാണ് അദ്ദേഹം അഭിലഷിക്കുന്നതെന്ന്; മൈത്രേയി തീരുമാനി
ച്ചു. അവർ വളരെ ആലോചിച്ചശേഷം, ഭർത്താവിനോട് ഇപ്രകാ
രം ചോദിച്ചു—'ഭർത്താവെ! തപോധനത്തിന് സാംസാരികധനത്തെക്കാ
ൾ ആനന്ദം തരുവാൻ ശക്തിയുണ്ടോ? യാജ്ഞവൽക്യൻ ഇപ്രകാരം
മറുപടി പറഞ്ഞു —"നമുക്കിപ്പോഴുള്ളതാണ് ധനവാന്മാരുടെ ജീവി
തം? ഇത്തരം ജീവിതത്തിൽ യഥാർത്ഥമായ ആനന്ദവും സ്വാതന്ത്ര്യ
വുമുണ്ടായിരിക്കുകയില്ല" ഈ മറുപടി കേട്ടപ്പോൾ 'നമ്മെ സാംസാ
രിക പ്രണയങ്ങളിലും ദുരാഗ്രഹങ്ങളിലും നിന്നു സ്വതന്ത്രമാക്കുന്നതെ
ന്താണ്; ആ ജീവിതാമൃതത്തിനെ വർണ്ണിച്ചാലും. എനിക്ക് അതു വേ
ണം' എന്ന് മൈത്രേയി നിർബ്ബന്ധിച്ചു. യാജ്ഞവൽക്യൻ തന്റെ
ധനമെല്ലാം കാത്യായനിക്കു കൊടുത്തു. മൈത്രേയിക്ക് അദ്ദേഹ
ത്തിന്റെ ആത്മീയധനം ലഭിച്ചു. ആ ആത്മീയധനമെന്താണ്

നവ അരെപത്യുഃ കാമായ പതിഃ പ്രിയോഭ
വത്യാത്മനസ്തു കാമായ പതിഃ പ്രിയോഭവതി
ന വാ അരേ ജായായൈ കാമായ ജായാ പ്രിയാ
ഭവത്യാത്മനസ്തു കാമായ ജായാ പ്രിയാ ഭവതി ബൃഹദാരണ്യകോപനിഷത്

ഈ ശ്ലോകത്തിന് പല അർത്ഥങ്ങളുണ്ട്. മാക്സ്മുള്ളർ ഒരു ത
രത്തിലും ഹിന്ദുക്കൾ മറ്റൊരുതരത്തിലും ഇതിനെ വ്യാഖ്യാനിക്കുന്നു.
രണ്ടു വ്യാഖ്യാനങ്ങളും ശരിയാണ്.

ഒരു വ്യാഖ്യാനം – ഭർത്താവു പ്രിയനായിരിക്കുന്നതു് അയാൾക്കു
സൽഗുണങ്ങളുള്ളതുകൊണ്ടോ അയാളിൽ കമനീയതയുള്ളതുകൊ
ണ്ടോ അല്ല. അയാൾ സ്ത്രീയുടെ ഒരു കണ്ണാടിയായിരിക്കുന്നതുകൊണ്ടു
പ്രിയനായിരിക്കുന്നു. നാം കണ്ണാടിയിൽ നമ്മുടെ പ്രതിബിംബം കാണു
ന്നതുപോലെ, ഭാര്യ അവളുടെ ആത്മാവിനെ ഭർത്താവായ കണ്ണാടിയി
ൽ കാണുന്നു. അതാണ് അവൾ ഭർത്താവിനെ കാമിക്കുന്നതു്. അതാ
ണു ഭർത്താവു പ്രിയനായിരിക്കുന്നതു്."

വേറൊരു വ്യാഖ്യാനം ഭർത്താവിനുവേണ്ടി ഭാര്യ അയാളെ സ്നേഹിക്കു
ന്നില്ല. അവൾ ഭർത്താവിൽ യഥാർത്ഥ ആത്മാവിനെ അല്ലെങ്കിൽ ഈ
ശ്വരനെ ദർശിക്കുന്നു.

പ്രേമത്തിനു പകരമില്ലെങ്കിൽ ആരും പ്രേമിക്കുകയില്ലെന്നു നി
ങ്ങൾക്കറിയാമല്ലോ. മറ്റുള്ളവരിൽ പ്രതിഫലിക്കുന്നതായ നമ്മെത്തന്നെയാ
ണു നാം സ്നേഹിക്കുന്നതെന്നു് ഇതുകൊണ്ടു തെളിയുന്നു. നമുക്കു നമ്മു

ടെ ആന്തരാത്മാവിനെ അല്ലെങ്കിൽ ദൈവത്തെ കാണണം. നാം ഒന്നിനേയും അതിനുവേണ്ടി പ്രേമിക്കുന്നില്ല.

ഈ ആശയത്തെ വിശകലനംചെയ്തു് പരിശോധിച്ചാൽ എല്ലാവസ്തുക്കളേയും പ്രിയതരമാക്കുന്നതു് യഥാൎത്ഥാത്മാവാകുന്നു. എല്ലാമധുരിമയും നിങ്ങളുടെ ആന്തരാത്മാവിൽ ലയിക്കുന്നു. ആ വികാരങ്ങളെ നിങ്ങൾ ദുരുപയോഗപ്പെടുത്തരുതു്. നിങ്ങളെ ഉയൎത്തുന്നതിനുണ്ടാക്കപ്പെട്ടതോ വേണ്ടി, നിങ്ങളെ കഷ്ടതയിലും അജ്ഞതയിലും അധഃപതിക്കുന്നതിനനുവദിക്കരുതു്. ഈ ആശയത്തെ കുറിച്ചു ചിന്തിച്ചാൽ യഥാൎത്ഥമായ ആനന്ദവും മധുരിമയും സുഖവും എവിടെ ലയിക്കുന്നു വെന്നു നിങ്ങൾക്കറിയാം. അതു നിങ്ങളുടെ പരമാൎത്ഥാത്മാവിൽ, ഈശ്വരനിൽ, ആണെന്നു നിങ്ങൾ കാണും. അതുകൊണ്ടു് സ്വതന്ത്രനാകുക. അതറിഞ്ഞു പ്രാപഞ്ചികാഗ്രഹങ്ങൾക്കുപരി ജീവിക്കുക. നിസ്സാരവും അധമവുമായ വികാരവിചാരങ്ങളിൽനിന്നു്, നിങ്ങളെ ഉയൎത്തി ഈശ്വരതത്വത്തോടു ചേൎന്നു ജീവിക്കുക.

> നവാഅരേപുത്രാണാം കമായ പുത്രാഃ
> പ്രിയാഭവന്ത്യാത്മനസ്തു കാമായപുത്രഃപ്രിയ
>
> ഭവന്തി ബൃ—ഉപനിഷദ്

പുത്രന്മാർ പ്രിയന്മാരാകുന്നതു അവൎക്കുവേണ്ടിയല്ല; ആത്മാവിനുവേണ്ടിയാണു്.

വാസ്തവത്തിൽ പുത്രന്മാർ പ്രിയന്മാരാകുന്നതു പരമാൎത്ഥാത്മാവിനുവേണ്ടിയാണു്. നിങ്ങളുടെ പുത്രന്മാർപിണങ്ങിയാൽ നിങ്ങൾ ക്ഷോഭിച്ചു് അവരെ പുറന്തള്ളുന്നു. ഇതുകൊണ്ടുതന്നെ പുത്രന്മാർ പ്രിയന്മാരാകുന്നതു്. അവൎക്കുവേണ്ടിയല്ലെന്നു വ്യക്തംതന്നെ.

ഉദാഹരണമായി നിങ്ങളുടെ പുത്രനു കുറേതുണി നിങ്ങൾ ആവശ്യപ്പെടുന്നുഎന്നിരിക്കട്ടെ. നിങ്ങൾക്കു വസ്ത്രങ്ങളോടു വലിയപ്രിയമാണു. എന്നാൽ അവയോടുള്ളപ്രിയംകൊണ്ടല്ല, പുത്രനോടുള്ളപ്രിയംകൊണ്ടു നിങ്ങൾ അതിനെഇഷ്ടപ്പെടുന്നു. പുത്രന്മാർ വസ്ത്രങ്ങളെക്കാൾ പ്രിയതരമാണു്. പുത്രനോ അയാളുടെ ആത്മാവിനുവേണ്ടി നാം ഇഷ്ടപ്പെടുന്നു യഥാൎത്ഥമായ ആത്മാവിൽ പുത്രനിലുള്ളതിനേക്കാൾ കൂടുതൽ ആനന്ദമുണ്ടു്.

> നവാഅരേവിത്തസ്യ കാമായ വിത്തംപ്രിയം
> ഭവത്യാത്മനസ്തുകാമായ വിത്തം പ്രിയംഭവതി.

വസ്തു വസ്തുവിനുവേണ്ടി പ്രിയതരമല്ല. ആത്മാവിനുവേണ്ടിയാണു്; വസ്തു,പ്രിയതരമാകുന്നു.

നിങ്ങൾ ആ ദൈവത്തിനോടും ഈ ദൈവത്തിനോടും 'ദൈവമേ! അങ്ങ് ഉത്കൃഷ്ടനാണ്, മനോഹരനാണ്, കാരുണ്യവാനാണ്, അങ്ങ് സർവ്വവും ചെയ്യുന്നു, എന്നു പ്രാർത്ഥിക്കുന്നു. ദൈവം നിങ്ങളുടെ ആവശ്യങ്ങളെ നിറവേറ്റുകയും, നിങ്ങളുടെ ആത്മാവിനെ ശുശ്രൂഷിക്കുകയും ചെയ്യുന്നതുകൊണ്ടു നിങ്ങൾ ഇപ്രകാരം ചെയ്യുന്നു. ദൈവം പ്രിയനാകുന്നതു് അദ്ദേഹത്തിനുവേണ്ടിയല്ല, നിങ്ങളുടെ ആത്മാവിനുവേണ്ടിയാകുന്നു. പരമാർത്ഥാത്മാവാണ് ആനന്ദത്തിന്റെ ഉല്പത്തി. അതിനെ അറിയുക, സാക്ഷാൽക്കരിക്കുക.

ഇൻഡ്യൻ പാവക്കളിയിൽ പിറകിലിരുന്നു് ഒരാൾ പാവയിൽ ബന്ധിതമായ ചരടുകളെ പിടിച്ചു നിയന്ത്രിക്കുന്നു. കളി കാണുവാൻ വരുന്നവർ സൂക്ഷ്മമായ ഈ ചരടുകളെയോ അവരുടെ പിറകിൽ ഇരിക്കുന്ന ആളുകളേയോ കാണുന്നില്ല. അതുപോലെ, ഈ ലോകത്തിലെ ശരീരങ്ങളെല്ലാം പാവകളാണ്. സാമാന്യന്മാർ ഈ പാവകൾ തനിയെ പ്രവർത്തിക്കുന്നുവെന്നും സ്വതന്ത്രമായി വിഹരിക്കുന്നുവെന്നും വിചാരിക്കുകയും അവരവരുടെ ബോധമനുസരിച്ചു വ്യാഖ്യാനങ്ങൾ നല്കുകയും ചെയ്യുന്നു. അവർ ശരീരത്തെ സ്വതന്ത്രവ്യക്തിയായി വിചാരിക്കുന്നു. അവരുടെ സ്നേഹിതന്മാരോ ബന്ധുക്കളോ ഈ ശരീരത്തെ സഹായിച്ചാൽ അവർക്കു സന്തോഷമായി. നേരെമറിച്ചു് അവർ വല്ലതും പ്രവർത്തിച്ചാൽ അസുഖവും ശണ്ഠയും വഴക്കും വെറുപ്പുമുണ്ടാകുന്നു. നിങ്ങൾ സ്നേഹിതന്മാരെ പ്രേമിക്കുന്നതിനു പകരം വെറുക്കുന്നു. ഇവർ ഒരുതരം ആളുകളാണ്. ഇവരേക്കാൾ ഉൽകൃഷ്ടന്മാർ സൂക്ഷ്മമായ ചരടുകൾക്കു സർവ്വപ്രാധാന്യം നല്കുന്നു. ഇവർ മറ്റവരെക്കാൾ ചിന്താശീലരും ബുദ്ധിമാന്മാരും ആത്മീയബോധമുള്ളവരുമാണ്. അവർ അന്യലോകത്തുള്ള ഭൂതങ്ങളേയും ദേവകളേയും ആശ്രയിക്കുന്നു. ആത്മാവിനോടൈക്യപ്പെട്ട ശക്തിയാണതെന്നു് അവർ മനസ്സിലാക്കുന്നില്ല.

അവർ പോകുന്നത്രയും വലിയ അബദ്ധമില്ല. അവർ ഒരു കാരണത്തെയും ഫലത്തെയും ദർശിക്കുന്നു. അവർ സൂക്ഷ്മതന്തുക്കളേയും അതു പാവയിൽ ചെയ്യുന്ന വേലയേയും കാണുന്നു. എന്നാൽ മറയ്ക്കു പിറകിലിരുന്നു ചരടിനെ വലിക്കുന്ന ശക്തിയാണു യഥാർത്ഥമായിട്ടുള്ളതെന്നും എല്ലാത്തരം ശക്തിയേയും ആത്മാവു നിയന്ത്രിക്കുന്നുവെന്നും ആത്മാവിനു സ്ഥലകാലകാരണഭേദങ്ങളില്ലെന്നും നാം അറിയുന്നു. അതാണ് അമരത്വം. അതാണ് ആനന്ദം. അതാണു സർവ്വവും. അതാകുന്നു ആത്മാവ്.

ലോകത്തിലുള്ള പാവക്കളികളും ബന്ധങ്ങളുമെല്ലാം മനുഷ്യനുള്ള ഒരു പരിശീലനശാലയാണ്. നിങ്ങളുടെ സാംസാരികബന്ധം നിങ്ങളെ ആകർഷിച്ചുകൊണ്ടുപോകുന്നതു്, കെട്ടു പിറകിലിരിക്കുന്ന ച

രട്ടപിടുത്തക്കാരന്റെ അടുക്കലേക്കാണ്. ഈ കഴപ്പങ്ങളും സൂചിപ്പിക്കുന്നതു്, നിങ്ങൾ ആത്മാവിനെ സാക്ഷാൽക്കരിക്കണമെന്നും, ആത്മാവിന്റെ നിജസ്ഥിതിയിൽ വിശ്വസിക്കണമെന്നും ഈ ആത്മാവു് എല്ലാററിന്റെയും പിറകിലിരുന്നു മനസ്സിനേയും ശരീരത്തേയും നിയന്ത്രിക്കുന്നുവെന്നുമാകുന്നു. ഈ പരമാത്ഥപ്രേമം, ഉൽകൃഷ്ടസത്യം, ഈ ജഗന്നിയന്താവു മനുഷ്യരുടെ മനസ്സിനേയും ശരീരത്തേയും നിശ്ശേഷം ഭരിക്കുന്നു.

ഇതിൽനിന്നും നിങ്ങൾ പഠിക്കേണ്ടതു് നിങ്ങൾ ഒരു സ്നേഹിതനെ കാണുമ്പോൾ നിങ്ങൾ അയാളുടെ പിറകിൽ യഥാത്ഥാത്മാവിനെ കാണുന്നുവെന്നാണ്. അയാൾ സംസാരിക്കുന്നതായി കേൾക്കുമ്പോൾ ആ കേൾവിയെ പിറകിലുള്ള ആത്മാവു് നിയന്ത്രിക്കുന്നു. നിങ്ങൾ സ്നേഹിതന്റെ ശക്തിയെ നിരീക്ഷിക്കുമ്പോൾ നിങ്ങൾ പിറകിലുള്ള ഈശ്വരനെ കാണുന്നു. ഈ ശക്തി നിങ്ങൾ മനസ്സിലാക്കിയാൽ നിങ്ങൾ വഞ്ചിതനല്ല, പ്രക്ഷുബ്ധനല്ല, ചകിതനല്ല. നാം പാവകളിൽ നോക്കിപിറകിൽ ശക്തിയുണ്ടെന്നനുമാനിക്കുന്നതുപോലെ പ്രവർത്തിക്കുക. ജനങ്ങളുടെ കർമ്മങ്ങളുടെ പിറകിലുള്ള ശക്തിയെ നോക്കുക. അതിനെ സാക്ഷാൽക്കരിച്ചു് അതു നിങ്ങളാണെന്നറിയുക. നിങ്ങൾ രൂപത്തേയും വർണ്ണത്തേയും അറിയുന്ന ശക്തിയോടുകൂടി അതിനേയും അറിയുക.

ബ്രഹ്മം തം പരാദാദ്, യോന്യത്രാത്മനോ ബ്രഹ്മവേദ
ക്ഷത്രം തം പരാദാദ് യോന്യത്രാത്മനഃ ക്ഷത്രം വേദ
ലോകാസ്തം പരാദുര്യോന്യത്രാത്മനോ ലോകാൻ വേദ
ദേവാസ്തം പരാദുര്യോന്യത്രാത്മനോ ദേവാൻ വേദ
ഭൂതാനി തം പരാദുര്യോന്യത്രാത്മനോ ഭൂതാനി വേദ
സർവ്വം തം പരാദാദ് യോന്യത്രാത്മനഃ സർവ്വം വേദ
ഇദം ബ്രഹ്മ, ഇദം ക്ഷത്രം, ഇമേ ലോകാ ഇമേ ദേവാ
ഇമാനി ഭൂതാനി, ഇദം സർവ്വം യദയമാത്മാ

"ആത്മാവിലല്ലാതെ അന്യസ്ഥലത്തു ബ്രാഹ്മണരെ നോക്കുന്നവരെ ബ്രാഹ്മണർ ഉപേക്ഷിച്ചു. ആത്മാവിലല്ലാതെ ക്ഷത്രിയരെ നോക്കുന്നവരെ ക്ഷത്രിയരുപേക്ഷിച്ചു. ആത്മാവിലല്ലാതെ ലോകങ്ങളെ നോക്കുന്നവരെ ലോകങ്ങളുപേക്ഷിച്ചു. ആത്മാവിലല്ലാതെ ദേവന്മാരെ നോക്കുന്നവരെ ദേവന്മാർ ഉപേക്ഷിച്ചു. ആത്മാവിലല്ലാതെ സൃഷ്ടികളെ നോക്കുന്നവരെ സൃഷ്ടികൾ ഉപേക്ഷിച്ചു. ആത്മാവിലല്ലാതെ ഏതെങ്കിലും വസ്തുക്കളെ അന്യത്ര നോക്കുന്നവരെ എല്ലാം ഉപേക്ഷിച്ചു. ബ്രാഹ്മണരും ക്ഷത്രിയരും ഈ ലോകങ്ങളും ദേവകളും സൃഷ്ടികളും സർവ്വവും ആത്മാവാണു."

ഈശ്വരതത്വത്തെ ഇതാ വ്യക്തമായ ഭാഷയിൽ നിർവ്വചിച്ചിരിക്കുന്നു. ഈ ആശയം നിങ്ങളുടെ ഹൃദയത്തിൽ കുഴിഞ്ഞു കയറട്ടെ. അപ്പോൾ നിങ്ങൾ സ്വതന്ത്രരാണെന്നു ബോധപ്പെടുകയും നിങ്ങളുടെ ജന്മാവകാശം വീണ്ടെടുക്കുകയും ചെയ്യും. "ബ്രാഹ്മണരും വേദങ്ങളുമെല്ലാം ആത്മാവാണ്"—ഇതാണു ദിവ്യനിയമം. നിങ്ങൾ ഒരു ഭൗതികവസ്തുവിനെ അതിനുവേണ്ടി ആശ്രയിച്ചാൽ നിങ്ങൾക്ക് അപജയമുണ്ടാകുമെന്നാണ് വേദവും ധർമ്മവും വിധിക്കുന്നതു്. നിങ്ങൾ സകല ആഗ്രഹലക്ഷ്യങ്ങൾക്കും ഉപരിയായിരിക്കണം. അതാണു നിയമം. നിങ്ങൾ ഒരു വലിയ ജഡ്ജിന്റെയോ ശക്തിമാനായ ഭരണാധികാരിയുടേയോ അടുക്കൽ ചെല്ലുമ്പോൾ നിങ്ങൾ അയാളുടെ ശരീരത്തെയോ വ്യക്തിയെയോ ആശ്രയിക്കുന്നതായാൽ നിങ്ങൾ ദുർബ്ബലമായ തൂണത്തൽ ചാരിനിൽക്കുകയാണെന്നും നിങ്ങൾക്കു പതനമുണ്ടാകുമെന്നും വേദങ്ങൾ ഘോഷിക്കുന്നു. നിങ്ങൾ അദ്ദേഹത്തിന്റെ യാഥാർത്ഥ്യത്തെയും ഈശ്വരത്വത്തെയും കാണാതെ ശരീരത്തെ പൂജിക്കുന്നതുകൊണ്ടു നിങ്ങൾ പാപം ചെയ്യുന്നു. യഥാർത്ഥരൂപങ്ങൾക്കു പകരം, നിങ്ങൾ വ്യാജരൂപങ്ങൾ സൃഷ്ടിക്കുന്നു. നിങ്ങൾ ഉള്ളിലുള്ള ഈശ്വരനെ നിഷേധിക്കുന്നു. നിങ്ങൾ വിഗ്രഹാരാധന ചെയ്യുന്നു: നിങ്ങൾ ശരീരത്തിന്റെ രൂപത്തെ പൂജിക്കുന്നു. നിങ്ങളുടെ ആരാധന പ്രതിമയുടെ ആരാധനയാണ്. നിങ്ങൾ ഈശ്വരത്വത്തെ ആരാധിക്കുന്നില്ല. ഇതിന്റെ ഫലം കഷ്ടതയും ദുഃഖവുമാണ്. ഇതാണു നിയമം. നിങ്ങൾ ലോകവ്യവഹാരങ്ങളിലേർപ്പെടുമ്പോൾ ഉള്ളിലുള്ള ആത്മാവിനെ അന്വേഷിക്കണമെന്നു വേദം ഉപദേശിക്കുന്നു. ജനങ്ങളുമായുള്ള ലോകവ്യവഹാരങ്ങളെ നിങ്ങൾ അത്ര പ്രധാനമായി ഗണിക്കരുതു. അന്തർല്ലീനമായ ആത്മാവിനെപ്പോലെ ലോകവ്യവഹാരത്തിനു പ്രാധാന്യമില്ല. അതു വെറും സ്വപ്നമാണ്. യാഥാർത്ഥ്യം വ്യക്തിത്വത്തേക്കാൾ പ്രാധാന്യപ്പെട്ടതാണ്. ഒരു സ്നേഹിതന്റെ പടത്തെ നാം വിലവെയ്ക്കുന്നതും ഇഷ്ടപ്പെടുന്നതും പടത്തെ വിചാരിച്ചല്ല, സ്നേഹിതനെ കരുതിയാണ്. പടത്തേക്കാൾ സ്നേഹിതൻ പ്രിയതരമാണ്. ഭൗതികവസ്തുക്കളിൽ അന്തർല്ലീനമായ യാഥാർത്ഥ്യത്തെയാണു പടത്തേക്കാൾ വിലവെയ്ക്കേണ്ടതു്. എന്നാൽ ലൗകികബന്ധങ്ങളും വ്യവഹാരങ്ങളും കുഴപ്പം കൂടാതെ ശാന്തമായി നടന്നുകൊള്ളും. അല്ലെങ്കിൽ മത്സരവും മുഷിവും ഉപദ്രവവും ഉണ്ടാകുന്നതാണ്. ഇതാണു നിയമം.

നാം ഇവിടെ ഒരു കഥ പറയാം. ഒരു ചെറിയ ഗ്രാമത്തിൽ ഒരു ഭ്രാന്തി താമസിച്ചിരുന്നു. അവൾക്ക് ഒരു പൂവൻകോഴിയുണ്ടായിരുന്നു. ഗ്രാമത്തിലുള്ളവർ അവളെ ശകാരിക്കുകയും അവൾക്കു ഉപദ്രവമുണ്ടാക്കുകയും ചെയ്തു. "നിങ്ങൾ എന്നെ ഉപദ്രവിക്കുകയും ചിരിച്ചു

റയുകയും ചെയ്യുന്നതിനു ഞാൻ പകരംവീട്ടും’ എന്ന് അവർ അവരോടു പറഞ്ഞു. ആദ്യം ജനങ്ങൾ അവളുടെ ജല്പനയെ വകവെച്ചില്ല. ‘സൂക്ഷിച്ചുകൊള്ളുവിൻ! നിങ്ങളെ ഞാൻ നല്ലപാഠം പഠിപ്പിക്കും’ എന്ന് അവൾ പറഞ്ഞുകൊണ്ടിരുന്നു. അവൾ എന്തുചെയ്യുമെന്ന് അവർ ചോദിച്ചപ്പോൾ ‘ഈ ഗ്രാമത്തിൽ സൂര്യനുദിക്കുവാൻ ഞാൻ അനുവദിക്കുകയില്ല’ എന്ന് അവൾ പറഞ്ഞു. അതെങ്ങിനെ സാധിക്കുമെന്ന് അവർ ചോദിച്ചപ്പോൾ “എന്റെ കോഴി കൂകുമ്പോൾ സൂര്യനുദിക്കുന്നു. നിങ്ങൾ എന്നെ ഉപദ്രവിച്ചുകൊണ്ടിരുന്നാൽ ഞാൻ എന്റെ കോഴിയെയും കൊണ്ട് അടുത്ത ഗ്രാമത്തിൽ പോകും. അപ്പോൾ ഈ ഗ്രാമത്തിൽ സൂര്യനുദിക്കുകയില്ല’ എന്നായിരുന്നു അവളുടെ മറുപടി.

കോഴി കൂകുമ്പോൾ സൂര്യനുദിക്കുന്നതു ശരിതന്നെയാണ്. എന്നാൽ സൂര്യോദയത്തിന്റെ കാരണം കുക്കുടശബ്ദമല്ല. അവൾ ആ ഗ്രാമത്തിൽനിന്നും വേറൊരു ഗ്രാമത്തിൽ പോയി. അവർക്ക് അതു ഉപദ്രവമുണ്ടായിരുന്നു. അവൾ പോയ ഗ്രാമത്തിൽ കോഴി കൂവുകയും സൂര്യനുദിക്കുകയും ചെയ്തു. അവളുപേക്ഷിച്ച ഗ്രാമത്തിലും സൂര്യനുദിച്ചിരുന്നു. കോഴിയുടെ കൂവൽ നിങ്ങളുടെ ആഗ്രഹങ്ങളും ആർത്തിയും യാചകസ്വഭാവവുമാണ്. നിങ്ങളുടെ ആഗ്രഹങ്ങൾ കോഴിയുടെ കൂവൽപോലെയാണ്. ആഗ്രഹലക്ഷ്യം മുമ്പിൽ വരുന്നതു സൂര്യോദയംപോലെയാകുന്നു. ആഗ്രഹലക്ഷ്യങ്ങൾക്കു വേണ്ടിയുള്ള ആശയും ആർത്തിയും വിചാരവും നിങ്ങളുടെ ആത്മാവായ ഏകസൂര്യനാൽ നിയന്ത്രിക്കപ്പെടുകയും ഭരിക്കപ്പെടുകയും ചെയ്യുന്നു. പകലും രാത്രിയും പ്രഭാതവും സന്ധ്യയുമുണ്ടാക്കുന്നതു് നിങ്ങളുടെ പരമാർത്ഥാത്മാവായ സൂര്യനാകുന്നു. സകല ലൌകികവ്യാപാരങ്ങളേയും ഭരിക്കുന്നതും നിയന്ത്രിക്കുന്നതും പരമാർത്ഥാത്മാവാണ്. അതു ഇന്ദ്രിയങ്ങളിൽ തുളച്ചുകയറുന്നു. ചരടുപിടിത്തക്കാരനെ നിയന്ത്രിക്കുന്നതു സൂര്യന്മാരുടെ സൂര്യനും പ്രകാശങ്ങളുടെ പ്രകാശവും ആകുന്നു. ഇവയെല്ലാം യാചിച്ചു വിശന്നലയുന്ന നിസ്സാരമായ വ്യാജാത്മാവിന്റെ പണിയാണെന്നു ജനങ്ങൾ ധരിക്കുന്നു. ഒരേസൂര്യനാണ് പ്രഭാതത്തെ അലങ്കരിക്കുന്നതും കോഴിയുടെ കണ്ണിൽക്കൂടി തുളച്ചുകയറി അതിന്റെ തൊണ്ടയെ തുറന്നു ഒച്ചയുണ്ടാക്കിക്കുന്നതും. കോഴിയുടെ കൂവലിനേയും പ്രഭാതത്തിന്റെ സ്ഥിതിയേയും നിയന്ത്രിക്കുന്നതും ആനയിക്കുന്നതും സൂര്യന്റെ ശക്തിയും ചെറുതായ ചൂട്ടുമാകുന്നു. ഈ ജന്തുക്കളും നിങ്ങളുടെ വിചാരങ്ങളുമെല്ലാം സൂര്യന്മാരുടെ സൂര്യനാൽ പ്രകാശങ്ങളുടെ പ്രകാശത്താൽ യഥാർത്ഥാത്മാവിനാൽ നിയന്ത്രിക്കപ്പെടുന്നു. അതറിഞ്ഞു സ്വതന്ത്രരാകുക, നിങ്ങൾ വ്യാജഗുണങ്ങൾ ആരോപിക്കരുതു്. വ്യാജവ്യാഖ്യാനങ്ങൾക്കൊരുങ്ങരുതു്. ‘യാതൊരുവസ്തുക്കളേയും സ്വതേയഥാർത്ഥമെന്നു കരുതരുതു്. വസ്തുക്കളെ വേദനയുടേയും വ്യസനത്തി

ൻെറയും യഥാർത്ഥകാരണങ്ങളായി നാം ഗണിക്കുന്നത് അന്ധവിശ്വാസമാകുന്നു. അതറിയുക, സാക്ഷാൽക്കരിക്കുക. സകലത്തിനേയും ഒരു മഹാനേരമ്പോക്കും പ്രഹസനവും നാടകവുമായി കരുതുക. ഒരാൾ ക്ലിയോപ്പാട്രയുടെയോ മാക്ബത്തിൻെറയോ വേഷംകെട്ടുമെങ്കിലും അയാൾ ആത്മഹത്യാവോ കൊലപാതകിയോ അല്ല. അയാൾ ഒരു രാജാവോ രാജ്ഞിയോ അല്ല. അയാൾ ഒരു നടൻ മാത്രമാണ്. അതുപോലെ, നിങ്ങൾ പ്രവൃത്തിചെയ്തുകൊള്ളുവിൻ. നിങ്ങളുടെ ആത്മാവു സർവ്വേശ്വരനാണെന്നുള്ള സംഗതി മറക്കരുത്. 'ഞാനാകുന്നു' എന്നുള്ള അവസ്ഥ അഭേദ്യമാണ്. അതു് ആനന്ദവും ആകുന്നു അതു് മറക്കരുത്. അതിൽവിശ്വസിച്ചു സ്വതന്ത്രനാകുക.

സയഥാദുന്ദുഭേർഹന്യമാനസ്യനവാഹ്യാഞ്ശബ്ദാ
ഞ്ഛക്നുയാദ്ഗ്രഹണായ
ദുന്ദുഭേസ്തുഗ്രഹണേനദുന്ദുഭ്യാഘാതസ്യവാശബ്ദോഗൃഹീതഃ

ഒരു ചെണ്ടയടിക്കുമ്പോൾ അതിൻെറ ശബ്ദത്തെ പിടിക്കുവാൻ വയ്യാ. എന്നാൽ ചെണ്ടക്കാരനേയോ ചെണ്ടയേയോ പിടിച്ചാൽ നാം ശബ്ദത്തേയും പിടിക്കുന്നു.

സകല ആഗ്രഹങ്ങളുടേയും ഭൗതികലക്ഷ്യങ്ങളെ അവയുടെ ഉത്പത്തിക്കും സ്ഥിതിക്കും കാരണമായ വസ്തുവെ ഗ്രഹിക്കുമ്പോൾ നാം പ്രാപിക്കുന്നു.

സയഥാശംഖസ്യധ്മായമാനസ്യനവാഹ്യാഞ്ശക്നു
യാദ്ഗ്രഹണായ,ശംഖസ്യതുഗ്രഹണേനശംഖ
ധ്മസ്യവാശബ്ദോഗൃഹീതഃ

ശംഖനാദത്തെ പിടിക്കുവാൻ വയ്യാ. എന്നാൽ ഊതുമ്പോൾ ശംഖിനേയോ ഊത്തുകാരനേയോ പിടിച്ചാൽ ശബ്ദത്തേയും പിടിക്കാം.

ബ്രഹ്മത്തോട് ഐക്യം പ്രാപിച്ചവനു സകല ആഗ്രഹങ്ങളും സാധിക്കും. ആരും അയാളെ വഞ്ചിക്കുകയില്ല. അയാൾക്കു വേദനയോ ഉപദ്രവമോ ഒരിക്കലും ഉണ്ടാകയില്ല.

സയഥാ സർവ്വാസാമപാം സമുദ്ര ഏകായനമേവം സർവ്വേഷാം സ്പർശാനാം ത്വഗേകായനം, ഏവം സർവ്വേഷാം രസാനാം ജിഹ്വൈകായനം ഏവം സർവ്വേഷാം രൂപാണാം ചക്ഷുരേകായനം, ഏവം സർവ്വേഷാംശബ്ദാനാം ശ്രോത്രമേകായനം, ഏവം സർവ്വേഷാം സംകല്പാനാം മനഏകായനം, ഏവം സർവ്വാസാം വിദ്യാനാം ഹൃദയമേകായനം ഏവം സർവ്വേഷാം കർമ്മണാം ഹസ്താവേകായനം ഏവം സർവ്വേഷാമാനന്ദാനാമുപസ്ഥ ഏകായനം, ഏവം സർവ്വേഷാം വിസർഗ്ഗാണാം പായുരേകായനം, ഏവം സർവ്വേഷാമദ്ധ്വാനാം വാഗേകായനം.

"സകല ജലങ്ങളും സമുദ്രത്തിലും സകല സ്പൎശങ്ങളും ചൎമ്മത്തിലും, സകല ഗന്ധങ്ങളും മൂക്കിലും, സകലനിറങ്ങളും കണ്ണിലും, സകലശബ്ദങ്ങളും ചെവിയിലും, സകലഉപദേശങ്ങളും മനസ്സിലും, സകലജ്ഞാനവും ഹൃദയത്തിലും എല്ലാകൎമ്മങ്ങളും കരങ്ങളിലും, എല്ലാചലനങ്ങളും പാദങ്ങളിലും, സൎവ്വവേദങ്ങളും ഭാഷണത്തിലും കേന്ദ്രീകരിക്കപ്പെടുന്നു."

അതുകൊണ്ടു സകലലോകങ്ങളും ലോകങ്ങളിലുള്ള വസ്തുക്കളും ആത്മാവിൽ കേന്ദ്രീകരിക്കപ്പെടുന്നു. സകലശബ്ദങ്ങളും നിറങ്ങളും രസങ്ങളും ഇന്ദ്രിയങ്ങളിൽ കൂടിപ്രവൎത്തിച്ച് ആത്മാവിൽ കേന്ദ്രീകരിക്കുന്നു. ആത്മാവിൽ നിന്നാണു എല്ലാററിന്റേയും ഉത്ഭവം.

സയഥാ സൈന്ധവഖില്യ ഉദകെപ്രാസ്ത ഉദകമേവാനുവിലീയേത, നഹാസ്യോദ്ഗ്രഹണായേവസ്യാത്. യതോ യതസ്ത്വാദദീത ലവണമേവ. ഏവം വാ അര ഇദം മഹദ്ഭൂതമനന്തമപാരം വിജ്ഞാനഘന ഏവ, ഏതേഭ്യോ ഭൂതേഭ്യഃ സമുത്ഥായ താന്യേവാനു വിനശ്യതി ന പ്രേത്യസംജ്ഞാസ്തീത്യരേബ്രവീമി, ഇതിഹോവാച യാജ്ഞവല്ക്യഃ

"ഒരു കഷണം ഉപ്പു വെള്ളത്തിലെറിഞ്ഞാൽ അതു അതിനോടലിഞ്ഞുചേരുന്നു. അതിനെ തിരിച്ചെടുക്കുവാൻ വയ്യാ. എന്നാൽ വെള്ളം വായിലൊഴിച്ചാൽ ഉപ്പിന്റെ സ്വാദുണ്ട്. അതുപോലെ അനന്തവും ജ്ഞാനസ്വരൂപവുമായ ആത്മാവ് ഈ ഭൂതങ്ങളിൽ നിന്നുത്ഭവിക്കുകയും അതിൽ തന്നെ ലയിക്കുകയും ചെയ്യുന്നു. ആത്മാവ് പിരിഞ്ഞുപോയാൽ പിന്നീടു ജ്ഞാനമില്ല. ഇങ്ങിനെ യാജ്ഞവല്ക്യൻ മൈത്രേയിയോടു പറഞ്ഞു."

ഈ സത്യങ്ങളെ മനുഷ്യൻ സാക്ഷാല്ക്കരിച്ചാൽ അവൻ അവയോടു് ഒന്നാകുകയും നാമരൂപാദികളിലുള്ള ആശ്രയം വിടുകയും ചെയ്യുന്നു.

സഹോവാച മൈത്രേയ, അത്രൈവമാ
ഭഗവാൻമുമൂഹത്ന്നപ്രേത്യസംജ്ഞാസതി
ഇതി

"മൈത്രേയി പറഞ്ഞു—ഭഗവാൻ അങ്ങ് എന്നെ കുഴക്കിയിരിക്കുന്നു. പിരിഞ്ഞുപോയാൽ ജ്ഞാനമില്ലെന്നു പറയുന്നതിന്റെ അൎത്ഥമെന്താണ്?,

ഈ ആത്മാവു സകല ദുഃഖങ്ങളും വരുത്തുന്നുവെങ്കിൽ, കഷ്ടതകൾക്കും, അസ്വസ്ഥതകൾക്കും കാരണം ആത്മാവാണെങ്കിൽ നമ്മുടെ മനസ്സും വ്യക്തിത്വവും നിസ്സാരമാണെങ്കിൽ നാം നിശ്ശേഷം സംഹരിക്കപ്പെടണം. "എനിക്കു സംഹാരം ആവശ്യമില്ല. മരണവും നാശവുമായ ആത്മാവിന്റെ ആവശ്യമെന്തു്? എനിക്കതു് ആ

വശ്യമില്ല. സർവ്വവും പോയാലും എനിക്കതു വേണ്ടാ, എന്നു മൈത്രേയി പറഞ്ഞു.

സഹോവാചനവാ അരേഹം മോഹം ബ്രവീമ്യലംവാ. അരഇദം വിജ്ഞാനായ യത്രഹിദ്വൈതമിവഭവതി തദിതരഇതരം ജിഘ്രതി, നദിതരഇതരം പശ്യതി, തദിതര ഇതരം ശൃണോതി, തദിതര ഇതരമഭിവദതി തദിതരഇതരം മനുതേതദിതര ഇതരം വിജാനാതി, യത്രവാ അസ്യസർവ്വ മാത്മൈവാഭൂത തത്കേനകം ജിഘ്രേത് തത്കേനകം പശ്യേത് തത്കേനകം ശൃണുയാത് തത്കേനക മഭിവദേത്, തത്കേനകം മന്വീത തത്കേനകം വിജാനീയാത്? യേനേദം സർവ്വംവിജാനാതിതം കേനവിജാനീയാത്? വിജ്ഞാതാരമരേ കേനവിജാനീയാത് യാജ്ഞവൽക്യൻ പറഞ്ഞു —"മൈത്രേയി! നിന്നെ കുഴയ്ക്കുവാനായി ഒന്നും ഞാൻ പറയുന്നില്ല. പ്രിയെ! ജ്ഞാനത്തിന് ഇത്രമാത്രംമതി.

ദ്വൈതഭാവമുള്ളപ്പോൾ ഒരാൾ മറ്റൊരാളെ കാണുകയും, മണക്കുകയും, കേൾക്കുകയും വന്ദിക്കുകയും നോക്കുകയും അറിയുകയും ചെയ്യുന്നു. എല്ലാം ആത്മാവായിരിക്കുമ്പോൾ അയാൾ എങ്ങിനെ വേറൊന്നിനെ മണക്കുന്നു, കാണുന്നു, കേൾക്കുന്നു, വന്ദിക്കുന്നു, നോക്കുന്നു, അറിയുന്നു? അയാൾ ഇവ കാഴ്ചയ്ക്കു ഹേതുവായ ആത്മാവിനെ എങ്ങിനെ അറിയുന്നു? അയാളെത്തന്നെ അയാൾ എങ്ങിനെ അറിയുന്നു".

കേൾക്കാത്തത്, രണ്ടുകാരണത്താലായിരിക്കാം. ഒരാൾ ബധിരമൂകനാണെങ്കിലൊ പുറത്തു ശബ്ദമില്ലെങ്കിലൊ കേൾക്കുകയില്ല. കാണാത്തതും രണ്ടുകാരണത്താലാകാം. കുരുടനായതുകൊണ്ടോ വെളിയിലൊന്നും കാണാനില്ലാത്തതുകൊണ്ടോ കാണാതിരിക്കാം. ഗന്ധമില്ലാത്തതു മൂക്കിനു ഗന്ധമറിയുവാൻ നിവൃത്തിയില്ലാഞ്ഞിട്ടോ വെളിയിൽ ഒന്നും മണക്കുവാനില്ലാഞ്ഞിട്ടോ ആകാം. യഥാർത്ഥമായ ആത്മാവുകൊണ്ടു നാം കേൾക്കുകയും കാണുകയും മണക്കുകയുംമററും ചെയ്യുകയാണെങ്കിൽ നാം മൂകന്മാരും ബധിരന്മാരും കുരുടന്മാരും മററുമായിരിക്കേണ്ടേ? നിങ്ങളുടെ ആത്മാവിനു കാഴ്ചയില്ലാഞ്ഞിട്ടല്ല അനന്താത്മാവിൻറെ സമീപം അന്യപദാർത്ഥമില്ലാത്തതുകൊണ്ടാണു കാണാതിരിക്കുന്നത്. ആത്മാവിൻറ കേടുകൊണ്ടല്ല വെളിയിൽ അന്യമായി ഒന്നും കേൾക്കാനില്ലാത്തതുകൊണ്ടു കേൾക്കനില്ല. ആത്മാവിനു ദ്വൈതഭാവമൊ സീമയൊ ഇല്ല. ആത്മാവിനു കാരണമായ അന്യവസ്തുവില്ല. ആത്മാവല്ലാതെ ബ്രഹ്മാണ്ഡത്തിൽ വേറെയാതൊരുപദാർത്ഥവുമില്ല. അതുകൊണ്ടാണു ചെവികേൾക്കുന്നതും മൂക്കുമണക്കുന്നതും. ആത്മാവിൻറമഹിമാവും പ്രകാശനവുംകൊണ്ടു കണ്ണു കാണുന്നു. സകല ഇന്ദ്രിയങ്ങളും ആത്മാവിനെആശ്രയിച്ചു സ്ഥിതിചെയ്യുന്നു. മനസ്സ് ഈ അനന്തവും അവർണ്ണനീയവുമായ അവസ്ഥയിലെത്തുമ്പോൾ അ

തിന് സാക്ഷാൽക്കരിക്കുവാൻ വയ്യാ. ആ അവസ്ഥയിൽ വിചാര
ത്തിന് പ്രവേശമില്ല. വിചാരത്തിനെ നിയന്ത്രിക്കുന്ന ശക്തിയിൽ
അതു് എങ്ങിനെ പ്രവേശിക്കും?

നമുക്ക് ഒരുജോടി കുടിൽ ഉണ്ടെന്നുവിചാരിക്കുക. ഈ കുടിലി
നെനിയന്ത്രിക്കുന്നതു് നിങ്ങളുടെവിരലുകളാകുന്നു. നിങ്ങളുടെവിരലു
കൾ കുടിലിനെ മുറുകെപ്പിടിച്ചാൽ അതുകൊണ്ടു് ഏതുസാധനത്തെ
യുംഎടുക്കാം. കുടിലിനെനിയന്ത്രിക്കുന്നകൈയിനെ പിടികൂടുവാൻ അ
തിന് ശക്തിയില്ല.

അതുപോലെ നിങ്ങളുടെ ബോധവും മനസ്സും ബുദ്ധിയും തല
ച്ചോറുമെല്ലാം കുടിലാണ്. സാധാരണകുടിലിന് രണ്ടുകാലുണ്ടു്. ഈ
കുടിലിന് കാലുമൂന്നുണ്ടു്. ഇവ സ്ഥലകാലകാരണങ്ങളാകുന്നു.

ഒരുവസ്തുവിനെ പൂർണ്ണമായി മനസ്സിലാക്കുകയെന്നുപറഞ്ഞാലർ
ത്ഥമെന്താണ്? ഈ കുടിലിൽകൂടി ഒരുപദാർത്ഥത്തെ മുറുകെപ്പിടിക്കു
കയാണ്. അതിനെയാണ് പൂർണ്ണമായിമനസ്സിലാക്കുകയെന്നുപറയുന്ന
തു് ഒരു സംഗതിയെക്കുറിച്ചു് എന്തുകൊണ്ടു്, എവിടെ, എപ്പോൾ
എന്നുള്ളവിവരങ്ങളറിഞ്ഞാൽ അതിനെപ്പററി മുഴുവൻ അറിഞ്ഞുകഴി
ഞ്ഞു. അതു് നിങ്ങളുടെബുദ്ധിയുടെ പിടിയിൽപെടുന്നു. നിങ്ങളുടെ
ബുദ്ധി അതിൽപ്രവേശിക്കുന്നു. ബുദ്ധി മൂന്നുകാലുള്ളകുടിലാണ്. അ
തിന് ഏതുവസ്തുവിനേയും പിടിക്കാം. എന്നാൽ അതു് ആത്മാ
വിൻെറ നിയന്ത്രണത്തിലാകുന്നു.

നിങ്ങളുടെ ബുദ്ധിയും മനസ്സും സ്വതന്ത്രമാണോ? അങ്ങനെയാ
ണെങ്കിൽ അതു് എന്തുകൊണ്ടു് എപ്പോഴും സുഷുപ്തിയിൽലയിക്കു
ന്നില്ലാ അതു് സ്വതന്ത്രമാണെങ്കിൽ എപ്പോഴും ആ നിലയിലിരിക്കും.
അതു് സ്വതന്ത്രമല്ല. അതു് ഉൽകൃഷ്ടമായ ഒരു ശക്തിയുടെ നിയ
ന്ത്രണത്തിലാകുന്നു. ബുദ്ധിക്ക് അനന്തമായ ആത്മാവിനെ പിടി
കൂടുവാൻ സാദ്ധ്യമല്ല. ആത്മാവിനെപ്പററി എപ്പോൾ, എവിടെ
എങ്ങിനെ എന്ന് ചോദിക്കുവാൻ നിവൃത്തിയില്ല. ബുദ്ധിക്ക് ആ
ത്മാവിനോട്ട് ഒന്നും ചോദിക്കുവാൻ വയ്യാ. ആത്മാവു് ബുദ്ധിക്കും
മനസ്സിനും അതീതമാണ്.

ബുദ്ധിക്ക് ആത്മാവിനെ ഗ്രഹിക്കുവാൻ വയ്യായെങ്കിലും സമു
ദ്രത്തിലെ കുമിളുകൾ പോലെ ആത്മാവിൽ ലയിക്കാം. കുമിളകൾ
ക്ക് സമുദ്രത്തെ വിട്ടുപിരിഞ്ഞുപോകുവാൻ നിവൃത്തിയില്ല. എന്നാ
ൽ അവയ്ക്കു പൊട്ടിച്ചിതറിസമുദ്രത്തിൽ ചേരാം. ബുദ്ധിക്ക് ആത്
മാവിനെ ഗ്രഹിക്കുവാൻ വയ്യായെന്നും അതിൽ ലയിക്കാമെന്നുള്ളതാ
ണ് മായാവാദം. 'നിങ്ങൾ എങ്ങിനെ എപ്പോൾ എവിടെ ലോക
ത്തെ സൃഷ്ടിച്ചുവെന്ന് ധൈര്യമായി ബുദ്ധിക്ക് ആത്മാവിനോടുചോ
ദിക്കുവാൻ വയ്യാ'

ഈ ആത്മാവ് ഈ യാഥാർത്ഥ്യസമുദ്രം ഭരിക്കുന്നതും നിയന്ത്രിക്കുന്നതുമായ ശക്തി അറിയപ്പെടണമെങ്കിൽ അതിനെ സാക്ഷാൽക്കരിക്കണം, സ്പർശിക്കണം, കാണണം, അതിനോട് ഒന്നിക്കണം 'ഞാനാകുന്നു' (സോഹം) എന്നു പറയുന്നതാണ് യഥാർത്ഥാത്മാവ്. ഈ ആത്മാവ് സ്ഥലകാലകാരണങ്ങൾക്കപ്പുറത്താണ്, ഈ ആശയത്തിന്റെയാണ് 'ഓം' എന്നു പറയുന്നത്. 'ഓം' ജപിക്കുമ്പോൾ നിങ്ങളൊഴിച്ചു ലോകത്തിൽ യാതൊന്നുമില്ലെന്നു വിചാരിക്കണം; നിങ്ങൾ യഥാർത്ഥാത്മാവിനോട് ഐക്യം പ്രാപിച്ചതായി വിശ്വസിക്കണം. ഈ ദൃഢമായ വിശ്വാസവും പ്രതീതിയുംകൊണ്ടു നിങ്ങൾ ആത്മാവിൽ നിമഗ്നരാകുന്നു. ഈ ദൃഢവിശ്വാസവും, മനസ്സിനെക്കുറിച്ചുള്ള ജ്ഞാനവുംകൊണ്ടു യാഥാർത്ഥ്യമായ മഹാസമുദ്രത്തിലുയർന്നു പൊട്ടുന്ന കുമിളയെ മനസ്സായിത്തീരുന്നു. ഇതാണു സാക്ഷാൽക്കാരത്തിനുള്ള വഴി. ഇപ്രകാരം മനസ്സു യാഥാർത്ഥ്യത്തെ അറിഞ്ഞു മായയെ കളഞ്ഞാൽ നിങ്ങൾ സത്യമറിയും; സ്വതന്ത്രരാകും.

യഥാർത്ഥമായ 'സോഹ'ത്തെ നിങ്ങൾ ഈ ശരീരത്തിലും അതു ശരീരത്തിലും കാണുന്നു. ഈ ഭരിക്കുന്നതും നയിക്കുന്നതും സർവ്വശക്തവും അനന്തവുമായ, ആത്മാവ് ഏറ്റവും ചെറിയ അണുവിലും മഹാസമുദ്രത്തിലും ഒന്നുപോലെ കാണുന്നു. അതു സകല സ്ഥലകാലകാരണങ്ങളിലുമുണ്ട്. നിങ്ങൾ ആ 'സോഹ'മാണെന്നും, അനന്തവും അനശ്വരവുമായ ആത്മാവാണെന്നും വിശ്വസിക്കുകയും വിചാരിക്കുകയും സാക്ഷാൽക്കരിക്കുകയും ചെയ്താൽ നിങ്ങളുടെ സ്ഥിതിയിൽ എന്തു വല്ലാത്ത മാറ്റമാണുണ്ടാകുന്നത്! നിങ്ങൾ സകലസ്ഥലത്തും വ്യാപിക്കുന്നുവെന്നും, സകലസമയത്തുമുണ്ടെന്നും, ബ്രഹ്മാണ്ഡം മുഴുവനും നിങ്ങൾ താങ്ങുന്നുവെന്നും, അനന്തമായ സ്ഥലവും കാലവും കാരണവും ശക്തിയും ഓജസ്സും നിങ്ങളാണെന്നും വിചാരിക്കുന്നത് എന്തു ശക്തിയാണ്! ഇതു് ആരും അറിയാത്ത സംഗതിയല്ല. നിങ്ങൾ വിചാരിക്കുന്നതനുസരിച്ചു ഫലമുണ്ടാകുന്നു. ഈ ആശയം നിങ്ങൾക്കുണ്ടായാൽ സകല സ്വാർത്ഥപരങ്ങളായ ഉദ്ദേശങ്ങളിൽനിന്നും നിങ്ങൾക്കു വിരക്തിവരും. അതിൽ വിശ്വസിച്ചാൽ സകല ദുഃഖവും കന്മിതവും അസൂയയും അസുഖവും മുഷിച്ചിലും ഇല്ലാതാകും. ഞാൻ ബ്രഹ്മമാണ്, എന്നു വിശ്വസിക്കുക. നിങ്ങൾ അതായിത്തീരുന്നു.

നിങ്ങളുടെ ബുദ്ധിക്കു കാരണത്തിന്റെ ഫലം ചോദിക്കുവാനോ കാരണവുമായി ഒന്നുപെടുവാനോ അവകാശമില്ല. ഈ തുണിക്കഷണമെടുക്കുക. ഇതു പട്ടിനോടും ഇതു തുന്നിപ്പിടിപ്പിച്ചിരിക്കുന്ന വസ്തുവിനോടും ഏകീഭവിക്കുന്നു. അതിനു നീളം, വീതി, വണ്ണം മുതലായവയോട് ഏകീഭവിക്കുവാനർഹതയില്ല.

അതുപോലെ ബുദ്ധി ഏതിനോടെങ്കിലും ഏകീഭവിക്കമ്പോൾ അതിന്റെ യഥാർത്ഥ സ്വഭാവത്തോടു ചേരണം. അതു് ഒരു കമിളയായി ആത്മാവാകുന്ന സമുദ്രത്തിൽ പൊട്ടി അതിനോടു് ഏകീഭവിക്കണം. അതു ശരീരത്തോടു് ഏകീഭവിക്കുവാൻ പാടില്ല. ശരീരം ഒരു ഫലമാണു. ഫലത്തോടു് ഏകീഭവിക്കുവാൻ ബുദ്ധിക്കു് അവകാശമില്ല.

യഥാർത്ഥമായ ആത്മാവിനെ, ഈശ്വരനെ സാംസാരികബന്ധങ്ങളിലും കാര്യങ്ങളിലും ഏകീഭവിപ്പിക്കരുതു്. നിങ്ങൾ ഈശ്വരനാണു്. അതറിയുക, വിചാരിക്കുക, തോന്നുക. സകല ദുഃഖങ്ങൾക്കും ഉപദ്രവങ്ങൾക്കും മീതേ ജീവിക്കുക.

ഓം! ഓം! ഓം!

---

# സോഹം

---

നിങ്ങൾ ഓരോരുത്തരും അറിയേണ്ടതും വളരെ പ്രയോജനകരവുമായ ഒരു മന്ത്രമുണ്ടു്. അതു് 'സോഹം' എന്നാകുന്നു. 'സോ' എന്നുള്ളതിനു ഇംഗ്ലീഷിലുള്ള അർത്ഥം 'അപ്രകാരം' എന്നാകുന്നു. സംസ്കൃതത്തിൽ അതിനുള്ള അർത്ഥം 'അതു്' എന്നാകുന്നു. 'അതു' എന്നു സംസ്കൃതത്തിൽ പറയുന്നതു് ഈശ്വരനെ ഉദ്ദേശിച്ചാണു്. അതുകൊണ്ടു് 'സോ' എന്നു പറഞ്ഞാൽ 'ഈശ്വരൻ' എന്നർത്ഥമാക്കിക്കൊള്ളണം. ഇന്ത്യയിൽ ഭാര്യ ഭർത്താവിനെ പേർ വിളിക്കുകയില്ല. ഭാര്യയുടെ ലോകത്തിലൊരാൾ മാത്രമേയുള്ളു. അതു ഭർത്താവാണു്. ലോകത്തിൽ വേറാരും ഇല്ലാത്തമട്ടിൽ അദ്ദേഹം (സോ) എന്നു് ഭാര്യ ഭർത്താവിനെ വിളിക്കുന്നു. അതുകൊണ്ടു അവർക്കു ഭർത്താവു് ദൈവമാണു്. അവളുടെ വിചാരങ്ങളിൽ ദൈവം അന്തർഭവിച്ചിരിക്കുന്നു. ഒരു വേദാന്തിക്കു്, 'സോ' എന്നപദം ദൈവത്തെ സൂചിപ്പിക്കുന്നതായി അറിയാം. ലോകത്തിൽ ഒരു വസ്തുവേയുള്ളു. അതു് എന്റെ ആത്മാവാകുന്നു. ആ വിചാരം സദാ മനസ്സിലുണ്ടായിരിക്കണം.

പാരസികഭാഷയിൽ 'ഹം' എന്ന പദത്തിനു ഞാൻ എന്നർത്ഥമുണ്ടു്. 'ഹമ്' എന്നുള്ളതിൽ ഹകാരം കളഞ്ഞു് 'മൈ' (ഞാൻ) ചേർത്താൽ "അതു് ഞാനാകുന്നു; ഞാൻ ദൈവമാകുന്നു; ദൈവം എപ്പോഴും എന്നിൽകൂടി സംസാരിക്കുന്നു" എന്നർത്ഥംവരും. ഓം മന്ത്രവും ഇതിലുൾപ്പെട്ടും. സോഹം എന്നുള്ളതിൽ സകാരവും ഹകാരവും കളഞ്ഞാൽ ഓം കിട്ടും. സോഹം എന്നുള്ളതു ശ്വാസത്തിൽകൂടി സ്വാ

ഭാവികമായുണ്ടാകുന്ന ശബ്ദമാണ്. ശ്വസിക്കുമ്പോൾ ഈ മന്ത്രത്തിന്റെ അർത്ഥം സദാ മനസ്സിലുണ്ടായിരിക്കണം. ശ്വാസോച്ഛ്വാസത്തെ സൂക്ഷിച്ചുനോക്കി. 'സോഹം' മന്ത്രജപംകൊണ്ട് ശ്വാസത്തെ ക്രമീകരിക്കുക. ഇതു മാനസികവും ആത്മീയവും കായികവുമായ ഒരു വ്യായാമമാകുന്നു. ശ്വസിക്കുമ്പോൾ ശ്വാസം ഉള്ളിലേക്കുപോകുകയും പുറത്തു വരികയും ചെയ്യുന്നു. ശ്വസിക്കുമ്പോൾ 'സോ' എന്നും ഉച്ഛ്വസിക്കുമ്പോൾ 'ഹം' എന്നും പറയണം. ആത്മീയപരിശീലനം തുടങ്ങുന്നവർക്ക് ഓം ജപിക്കുന്നതിനേക്കാൾ എളുപ്പം സോഹം ജപിക്കുകയാണ്. സോഹം രണ്ടാശയങ്ങളേയും ആശ്ലേഷിക്കുന്നു. അതു് ഉറച്ചുചൊല്ലാത്തപ്പോൾ അതിനെപ്പറ്റി സാവധാനത്തിൽ ചിന്തിക്കുകയും സ്വാഭാവികമായി ശ്വസിക്കുകയും ചെയ്യുക. ഒരാളെ ഇന്ദ്രിയങ്ങളുടെ ഭരണത്തിൽനിന്നും ഈശ്വരത്വത്തിലേക്കു നയിക്കുന്ന യഥാർത്ഥ ആത്മസൂചനയാണിതു്. ഇതു ഞാനാണ്. ലോകത്തു് ഇതു ജപിക്കുമ്പോൾ താളത്തിനൊത്ത ചലനമുണ്ട്. ഈ പദത്തിനു സൂര്യൻ എന്നും സംസ്കൃതത്തിൽ അർത്ഥം കാണുന്നു. സൂര്യൻ ഞാനാണ്. ഞാൻ പ്രകാശത്തെ പ്രദാനം ചെയ്യുന്നു. ഞാൻ ഒന്നും സ്വീകരിക്കുന്നില്ല, എല്ലാം കൊടുക്കുന്നു. നമുക്കു് അന്യന്മാരിൽ നിന്നും നിർദ്ദയമായ കുത്തുകളും അസൂയാ കലുഷരിൽ നിന്നും പരുഷമായ ആക്ഷേപങ്ങളും ലഭിക്കുന്നുവെന്നിരിക്കട്ടെ. നമുക്കു ക്ഷോഭമോ വ്യസനമോ മുഷിച്ചിലോ ഉണ്ടാകാമോ? ഒരിക്കലും പാടില്ല. നിങ്ങളുടെ ഈശ്വരത്വത്തിൽ അക്ഷോഭ്യരായിരിക്കുക. നിങ്ങളെ വല്ലവരും ഉപദ്രവിക്കുവാൻ ഉദ്ദേശിക്കുന്നവരെപ്പറ്റി ദയവായും സ്നേഹപൂർവ്വമായും ചിന്തിക്കുക. അവർ നിങ്ങളുടെ ആത്മാവാണ്. നിങ്ങളുടെ ആത്മാവിനു സദ്വിചാരങ്ങളെ നൽകാവൂ. ഞാൻ സൂര്യന്മാരുടെ സൂര്യനാണ്. പ്രകാശവും പ്രതാപവും ശക്തിയും ഞാനാകുന്നു. എന്നെ എന്താണുപദ്രവിക്കുന്നതു്? എന്റെ ആത്മാവിന്, എന്റെ ആത്മാവിനെ ഉപദ്രവിക്കുവാൻ നിവൃത്തിയില്ല. മററുള്ളവരുടെ വ്യാജാഭിപ്രായങ്ങൾക്കു മീതെ ഉയരുക. ഈശ്വരൻ സദാ നിങ്ങളിൽക്കൂടി വിചാരിക്കുകയും സംസാരിക്കുകയും പ്രവർത്തിക്കുകയും ചെയ്യട്ടെ. നിങ്ങളുടെ ഈശ്വരത്വത്തിൽ ശാന്തമായി വിശ്രമിക്കുക. ഞാൻ സൂര്യനാണ്, ലോകത്തിൽ പ്രകാശത്തെ ദാനം ചെയ്യുന്നതു ഞാനാണ്.

പൂർണ്ണബലമുണ്ടെന്നു വിചാരിക്കുകയും വിശ്വസിക്കുകയും ചെയ്യുക. നമ്മുടെ നിസ്സാരമായ വ്യാജാത്മാവിനു് (അഹംബുദ്ധിക്കു്) പരിധിയുണ്ടെന്നും സർവ്വവും അതുകൊണ്ടു സാധിക്കുമെന്നുമുള്ള വിചാരംകൊണ്ടാണു് സകല പ്രയാസങ്ങളും നേരിടുന്നതു്. ഈ വിചാരമാണു നമ്മെ ദുർബ്ബലപ്പെടുത്തുന്നതും നശിപ്പിക്കുന്നതും.

ഈ ദീനം ഭേദമാകുവാൻ ഒരു മുറിയിൽ സ്വാഭാവികമായിരുന്ന് കരഞ്ഞുംകൊണ്ട് ഒച്ചഘോഷിക്കുകയും 'പോ' ഭൂതമേ! പുറത്ത് എന്നു പറയുകയും ചെയ്യുക. ഈ ശരീരം ഒരിക്കലും ജനിച്ചതല്ലെന്നുള്ള നിലയിലിരുന്നു നിങ്ങൾ ഈ ശരീരമല്ലെന്നും ഈശ്വരനാണെന്നും വിചാരിക്കുക. നിങ്ങൾ സ്ഥലകാലങ്ങളെ ആദരിച്ചാൽ മററുള്ളവരുടെ ആശയങ്ങളും സൂത്രങ്ങളും നിങ്ങളെ ഉപദ്രവിക്കും. നിങ്ങൾ അഭിസംബോധനചെയ്യുന്ന ഈ ശരീരം വെറും മായയാണ്. ഞാൻ ഈശ്വരനാണ്. നിങ്ങൾ അതു സൂക്ഷിക്കുന്നോ? വ്യാജാഭിപ്രായങ്ങളെക്കാൾ വാസ്തവത്തെ വിലമതിക്കുകയും വിശ്വസിക്കുകയും ചെയ്യുക. നിങ്ങൾ ദൈവമാണ്. നിങ്ങളുടെ പരിശുദ്ധസന്നിധിയിൽ പ്രലോഭനങ്ങൾക്കും ദുഷ്ടവിചാരങ്ങൾക്കും കടക്കുവാൻ അവകാശമില്ല. നിങ്ങൾ പരിശുദ്ധരാകുന്നുവെന്നു വിശ്വസിക്കുക. ദീനം എവിടെയാണ്. ഒന്നുംതന്നെ പ്രതീക്ഷിക്കുകയും ഭയപ്പെടുകയും ഉത്കണ്ഠപ്പെടുകയും ചെയ്യരുത്. കടമയെ വിചാരിച്ചു കൃത്യത്തിനൊരുങ്ങരുത്. ഒരു ഉത്കൃഷ്ടനായ രാജകുമാരനെപ്പോലെ നിങ്ങളുടെ കർമ്മം ചെയ്യുക. കൃത്യമെല്ലാം നിങ്ങളുടെ സൃഷ്ടിയാണ്. സകലവും നിങ്ങൾക്ക് ഒരു കളിപ്പാട്ടം പോലെയായിരിക്കണം. നിങ്ങളുടെ മുമ്പിലുള്ള ജോലിയെ സ്വതന്ത്രമായും ഉത്സാഹമായും ചെയ്യുക.

രോഗങ്ങൾ രണ്ടുമാതിരിയുണ്ട്. അവ, ആദ്ധ്യാത്മികവും (ആന്തരവും) ആധിഭൗതികവും (ബാഹ്യവും) ആകുന്നു. അക്ഷരംപ്രതി വ്യാഖ്യാനിച്ചാൽ ഇവയുടെ അർത്ഥം ഭൂതരോഗമെന്നും ദേവരോഗമെന്നും രാക്ഷസരോഗമെന്നും സ്ത്രീരോഗമെന്നും പറയാം. ദേവരോഗം, അല്ലെങ്കിൽ സ്ത്രീരോഗം, നമ്മിൽനിന്നുതന്നെയുണ്ടാകുന്നതാണ്. നമ്മുടെ ഉള്ളിലുള്ള ആഗ്രഹങ്ങൾ, മോഹങ്ങൾ, സക്തികൾ, ഉൽക്കണ്ഠകൾ ഇവ ദേവരോഗങ്ങളാകുന്നു. രാക്ഷസരോഗങ്ങൾ മററുള്ളവരുടെ പ്രവൃത്തികളോ സ്വാധീനങ്ങളോ കൊണ്ടുണ്ടാകുന്നു. ഒരു മനുഷ്യനെ എങ്ങിനെ ചികിത്സിക്കണം? ബാഹ്യശക്തികൊണ്ടുണ്ടായ ആധിഭൗതികരോഗങ്ങളെ ചികിത്സിക്കേണ്ട ആവശ്യമില്ല. നിങ്ങളെ ദുർബ്ബലപ്പെടുത്തുന്ന ആഗ്രഹങ്ങളെ ത്യജിക്കുന്ന നിമിഷത്തിൽ ബാഹ്യരോഗങ്ങൾ നിങ്ങളെ വിട്ടുപോകും. എന്നാൽ ജനങ്ങൾ അവരുടെ വേലയിൽ ശ്രദ്ധിക്കാതെ അബദ്ധം കാണിക്കുന്നു. അവരുടെ ആഗ്രഹങ്ങൾ കൊണ്ടു നിർമ്മിതമായ പ്രയാസങ്ങളിൽ അവർ ശ്രദ്ധ ചെലുത്തുന്നില്ല. അവർ പരിതസ്ഥിതികളോടും ബാഹ്യഭയങ്ങളോടും യുദ്ധം ചെയ്യുന്നതല്ലാതെ വേണ്ടിടത്തു വേണ്ടതുപോലെ ചെയ്യുന്നില്ല. മററുള്ളവരുടെ സ്വാധീനംകൊണ്ടുവരുന്ന രോഗങ്ങളെ ദൂരീകരിക്കണമെന്നാണ് അവരുടെ മോഹം. വേദാന്തം പറയുന്നത്, നിങ്ങളുടെ ആഗ്രഹങ്ങളാണ് നിങ്ങളുടെ ദൌർബ്ബല്യമെന്നും മററുള്ളതൊന്നും സാരമില്ലെന്നുമാകുന്നു.

ആൺരോഗത്തിനെതിരായി നിങ്ങളിൽ സ്ത്രീരോഗമുണ്ട്. അതു ബാഹ്യശക്തികളെ ആകർഷിക്കുന്നു. നിങ്ങളുടെ ദൌർബ്ബല്യമാകുന്ന സ്ത്രീരോഗത്തെമാററിയാൽ പുരുഷരോഗം തനിയെ നിങ്ങളെ പരിത്യജിക്കും. ഈ സ്ത്രീരോഗത്തിന്റെ സ്ഥിതിയെക്കുറിച്ചു കുറെക്കൂടി വർണ്ണിക്കാം. ഇതാ ഒരാൾ. അയാൾ പരിപൂർണ്ണപരിശുദ്ധിയുള്ളവനും സകല പ്രലോഭനങ്ങളേയും ജയിച്ചവനും ഈശ്വരതത്വത്തെ സാക്ഷാൽക്കരിച്ചവനും 'ചെകിത്താൻ മറയത്തുപോ! നീയുമായി എനിക്കൊരിടപാടുമില്ല' എന്നു പറയുവാൻ തയാറുള്ളവനുമാണെങ്കിൽ അയാളോട് എനിക്ക് ഒരു സംഗതിപറയുവാനുണ്ട് ആരുടെയും ആഗ്രഹങ്ങളും വിചാരങ്ങളും പ്രലോഭനങ്ങളും അവനുപദ്രവം ചെയ്യുകയില്ല. ഒരു ശക്തിക്കും അവനെ ഉപദ്രവിക്കുവാനും താഴ്ത്തുവാനും നിവൃത്തിയില്ല. എന്തുകൊണ്ടെന്നാൽ, അവൻ സ്ത്രീസ്വഭാവരോഗത്തെ പരിത്യജിച്ചുകഴിഞ്ഞു. നാം നമ്മെത്തന്നെ ദുർബ്ബലരാക്കുകയും ഭോഗങ്ങൾ അഭിലഷിക്കുകയും ചെയ്യുമ്പോൾ എന്തു സംഭവിക്കുന്നു? ശത്രുക്കളുടെ ദുഷ്ടവിചാരങ്ങൾ ഈ പ്രലോഭനത്തിന്റേയോ അതിന്റേയോ രൂപമെടുത്തു നമ്മെ വിഴുങ്ങുന്നു. നിങ്ങൾക്കു പൂർണ്ണമായ ശാന്തതയും ആനന്ദവും അനുഭവിക്കണമെങ്കിൽ, നിങ്ങൾക്കു ദിവ്യതത്വത്തെ സാക്ഷാൽക്കരിക്കണമെങ്കിൽ, നീചസ്വഭാവം നശിക്കണം. ഈ നാശത്തിലാണു ജീവനുള്ളത്. ഇവിടെ നിങ്ങൾ ദൈവമാണെന്നു സ്മരിക്കുക. നിങ്ങൾ ഇന്ത്യയെ പ്രാപിക്കുന്നതുവരെ ഈശ്വരതത്വത്തെ മാററിവെയ്ക്കരുത്. സ്വതന്ത്രനാകുക. ഏതെങ്കിലും ജോലിചെയ്യുമ്പോൾ ശാന്തമായും അവധാനപൂർവ്വവും ജോലിനടത്തുക. ഞാനൊന്നും ആഗ്രഹിക്കുന്നില്ല. എനിക്ക് ഒരാവശ്യവും ഭയവും പ്രതീക്ഷയും ഉത്തരവാദിത്വവുമില്ല.

---

# വേദാന്തവും സമഷ്ടിവാദവും.

ആദ്യമായി രാമൻ സമഷ്ടിവാദത്തെ വ്യക്തിവാദമെന്നു വിളിച്ചുകൊള്ളട്ടെ. സമഷ്ടിവാദമെന്നുപറഞ്ഞാൽ സമുദായത്തിന്റെ ഭരണത്തിനു പ്രാമാണ്യം നൽകുന്നു. എന്നാൽ സത്യത്തിന്റെ ശരിയായ ആത്മാവു വ്യക്തിയെ സർവ്വലോകത്തിനും എതിരായി സ്ഥാപിക്കുകയാകുന്നു. എന്നാൽ അസുഖവും ഉൽക്കണ്ഠയും ഉണ്ടാകയില്ല. ജനങ്ങൾ സമഷ്ടിവാദമെന്നു പറയുന്ന ഇതിനെ രാമൻ വ്യക്തിവാദമെന്നു പറയുന്നു. വ്യക്തിയുടെ നിലയിലുള്ള വേദാന്തോപദേശമിതാണു. വേദാന്തം സകല സമ്പാദ്യങ്ങളേയും ഉടമസ്ഥതകളേയും വസ്തുക്കളേയും ത്യജിക്കണമെന്നു പറയുന്നതുപോലെ സമഷ്ടിവാദത്തിന്റെ ഉദ്ദേശം മുതലാളിപ്രാമാണ്യത്തെ കുറയ്ക്കുവാനാണ്. ഉദ്ദേശങ്ങൾതമ്മിൽ യോ

ജിക്കുന്നു. വേദാന്തം സമത്വം പ്രസംഗിക്കുന്നു. സമഷ്ടിവാദത്തിന്റെ ഉദ്ദേശം ബാഹ്യസമ്പാദ്യത്തോടു യാതൊരു ബഹുമാനവും കാണിക്കരുതെന്നാണ്. ഇതു കുറെ ഭയങ്കരവും കഠിനവുമായി തോന്നുന്നു. എന്നാൽ ആസക്തിയും സമ്പാദ്യവും വസ്തുബോധവും കളയാതെ ഈ ഭൂലോകത്ത് ആനന്ദമുണ്ടാകയില്ല. ഇവയെല്ലാം കളയണമെന്നേ സമഷ്ടിവാദം ഉപദേശിക്കുന്നുള്ളൂ. ഇപ്രകാരം ചെയ്യുന്നതിനുള്ള കാരണത്തെ വേദാന്തമുപദേശിക്കുന്നു. സാമാന്യസമഷ്ടിവാദം ഉപരിതലത്തിൽമാത്രം സഞ്ചരിച്ചു മനുഷ്യർ സമത്വവും സഹോദരത്വവും പ്രേമവും ദീക്ഷിച്ച് ജീവിക്കണമെന്നു വിധിക്കുന്നു. വേദാന്തം ആത്മീയമായി അതിനെ നിരീക്ഷിക്കുന്നു. പ്രത്യേകവസ്തുവകകൾ ഉണ്ടാകുന്നത് ആത്മാവിനു വിരുദ്ധമായ പ്രവൃത്തിയാണെന്നു വേദാന്തം പറയുന്നു. വേദാന്തപ്രകാരം കൊടുക്കാനല്ലാതെ ചോദിക്കുവാൻ നമുക്കവകാശമില്ല. നിങ്ങൾക്കൊന്നും കൊടുക്കാനില്ലെങ്കിൽ നിങ്ങളുടെ ശരീരം കീടങ്ങൾക്കു കൊടുക്കുക. നിങ്ങൾ സൂക്ഷിച്ചു വെക്കുന്നതു സാരമില്ല. അതുകൊണ്ടു നിങ്ങളെ ആരും ധനികനെന്നു വിളിക്കുന്നില്ല. നിങ്ങൾ കൊടുക്കുന്നതുകൊണ്ടു ധനികരാകുന്നു. എല്ലാവരും പ്രയത്നിക്കേണ്ടതു്, സമ്പാദിക്കുവാനല്ല, കൊടുക്കുവാനാകുന്നു. ജനങ്ങളുടെ ഒരു വലിയ അബദ്ധം സ്വീകരിക്കുന്നതു് അവർ സന്തോഷമായി കരുതുന്നതാണ്. കൊടുക്കുന്നതിലാണു സന്തോഷമെന്നും ചോദിക്കുന്നതിലോ യാചിക്കുന്നതിലോ സന്തോഷമില്ലെന്നും സാക്ഷാൽക്കരിക്കണമെന്നു വേദാന്തം ഉപദേശിക്കുന്നു. നിങ്ങളിൽ ചോദിക്കുന്നതോ യാചിക്കുന്നതോ ആയ സ്വഭാവമുണ്ടാകുന്ന നിമിഷത്തിൽ നിങ്ങൾ നിങ്ങളെത്തന്നെ ചുരുക്കുകയും നിങ്ങളിലുള്ള ആനന്ദത്തെ ഞെരിച്ചു വെളിയിൽ കളയുകയും ചെയ്യുന്നു. നിങ്ങൾ എവിടെ ആയിരുന്നാലും ദാതാവിന്റെ നിലയിലല്ലാതെ യാചകന്റെ വേഷത്തിൽ പ്രയത്നിക്കരുതു്. നിങ്ങളുടെ കർമ്മം സാർവത്രികമല്ലാതെ വ്യക്തിപരമായിരിക്കരുതു്.

സമഷ്ടിവാദപരമായ ഈ ജീവിതത്തെ നയിച്ചുകൊണ്ടു സന്ന്യാസികൾ പുരാണാതീതമായ കാലംമുതൽ ഇന്നുവരെ ഹിമാലയത്തിൽ ജീവിക്കുന്നു. അവർ സുഖാനുഭോഗം തേടാതെ കഠിനമായി പ്രയത്നിക്കുന്നു. അവരുടെ കഠിനപ്രയത്നംകൊണ്ടാണ് ഇന്ത്യയിലെ ഉത്തമ സാഹിത്യം ഉണ്ടായിട്ടുള്ളതു്. വലിയ കവികളും നാടകകർത്താക്കളും, ശാസ്ത്രജ്ഞന്മാരും, തത്വജ്ഞാനികളും, വൈയാകരണന്മാരും, ഗണിതജ്ഞന്മാരും, ജ്യോതിഷികളും, രസവാദികളും, ഭിഷഗ്വരന്മാരും ആയിരുന്നതു് ഇവരാണ്. ഇവർ പണം തൊട്ടിട്ടുള്ളവരല്ല. ഇവർ അതികഠിനമായ ജീവിതം നയിച്ചിരുന്നു. മനുഷ്യരെ മടിയന്മാരും അന്യാശ്രയികളുമാക്കുന്നതാണു സമഷ്ടിവാദമെന്നുള്ളതിനെ ഈ വാസ്തവം

നിഷേധിക്കുന്നു. സ്വാതന്ത്ര്യമുള്ളവൻ മാത്രമേ നേരെ പ്രയത്നിക്കുകയുള്ളൂ.

വേദാന്തവും സമഷ്ടിവാദവുമനുസരിച്ചു നിങ്ങൾക്ക് കുട്ടികളുടേയോ വസ്തുക്കളുടേയോ ഭാര്യയുടേയോ വീട്ടിന്റേയോ ഉടമസ്ഥാവകാശം ഭാവിക്കുവാൻ അർഹതയില്ല. പരിഷ്കൃതലോകത്തു സ്ത്രീയെ, ഒരു മരമോ വീടോ പണമോ പോലെ ഒരാൾക്കടിമയാക്കുവാൻ അനുവദിക്കുന്നതു ഭീമാബദ്ധമാണ്. ഒരു പരിഷ്കൃതസമുദായത്തിൽ മനുഷ്യൻ സ്വതന്ത്രനായിരിക്കുകയും സ്ത്രീയെ കാലും കൈയും കെട്ടിയിടുകയും സചേതനമല്ലാത്ത വസ്തുവായി വിചാരിക്കുകയും ചെയ്യുന്നു. അവൾ ഒരു മനുഷ്യന്റെ വസ്തുവായിത്തീരുന്നു. പുരുഷനുള്ളതുപോലെ സ്ത്രീയ്ക്കും സ്വാതന്ത്ര്യം വേണ്ടതാണ്. പുരുഷനു ഉടമസ്ഥാവകാശമൊന്നുമില്ലെങ്കിൽ സ്ത്രീയ്ക്കുമരുത്. ആനന്ദം വേണമെങ്കിൽ അവൾ ഭർത്താവിന്റെ മേൽ ഉടമസ്ഥത ഭാവിക്കരുത്. സമഷ്ടിവാദത്തെക്കുറിച്ചു ഒരാക്ഷേപമുണ്ടാകാം. പുരുഷനും സ്ത്രീയ്ക്കും ഒരുപോലെ സ്വാതന്ത്ര്യമനുവദിച്ചാൽ ഈ ലോകം മൃഗീയമാവുകയും വ്യഭിചാരികളുടെ നാടാകുകയും ചെയ്യുകയില്ലേ? എന്നൊരു ചോദ്യമുണ്ടാകാം. ദോഷദൃഷ്ട്യാ നോക്കുന്നപക്ഷം പുരുഷനും സ്ത്രീയ്ക്കും ഇതു നന്നാണ്. പശു, എരുമ മുതലായവയുടെ മൈഥുനം ശരിയായ സമയത്തും യുക്തിയായിട്ടുമാണ്. മനുഷ്യനും ഇതുപോലെ പെരുമാറിയിരുന്നുവെങ്കിൽ പരിഷ്കൃതസമുദായത്തിന്റെ കാമാർത്തി അസ്തമിച്ചുപോയേനെ. ഒരു വ്യഭിചാരിയെ മൃഗമെന്നു മനുഷ്യർ വിളിക്കുന്നതു പരമാബദ്ധമാണ്. മൃഗങ്ങൾക്കു മനുഷ്യരെക്കാൾ വ്യഭിചാരം കുറയും. സന്താനോല്പാദനത്തിനു മാത്രമേ അവയ്ക്കു മൈഥുനമുള്ളൂ. മനുഷ്യരങ്ങിനെയല്ല ചെയ്യുന്നതു്. ശാന്തനും ബുദ്ധിമാനുമായ മനുഷ്യൻ മൃഗങ്ങളുടെ സ്വാഭാവികജീവിതം നയിക്കുന്നു. വ്യഭിചാരിയായ മനുഷ്യൻ മൃഗമല്ല പരിഷ്കൃതമനുഷ്യനാകുന്നു. വ്യഭിചാരം പ്രകൃതിക്കുചേർന്നതല്ല; അതു പരിഷ്കാരത്തിനു യോജിച്ചതാകുന്നു. ജന്തുക്കൾ കാലവും ഋതുവും നോക്കി എല്ലാം സ്വാഭാവികമായി പ്രവർത്തിക്കുന്നു. പ്രകൃത്യനുസരണവും ശാന്തവുമായ അവസ്ഥയുണ്ടായാൽ ചെരിയുന്ന കാമം കുറയുകയും അച്ഛനെന്നോ കുട്ടിയെന്നോ ഭാര്യയെന്നോ ഭർത്താവെന്നോ ഉള്ള വിചാരം ഇല്ലാതാകുകയും ചെയ്യും

ഭാര്യയേയും കുട്ടികളേയും സഹോദരികളേയും പാലിക്കണമെന്നുള്ള ഭാരംകൊണ്ടാണ് ഈശ്വരതത്വത്തെ സാക്ഷാൽക്കരിക്കുന്നതിനോ പഠനം നടത്തുന്നതിനോ മനുഷ്യന് അവസരംകിട്ടാത്തതു്. ഈ ഭാരമൊഴിച്ചു നിങ്ങളെ സ്വതന്ത്രരാക്കുവാൻ സമഷ്ടിവാദവും വേദാന്തവും യത്നിക്കുന്നു. ബന്ധമോ ക്ലേശമോ ചങ്ങലയോ ഇല്ലാതെ പത്തുവർഷങ്ങൾക്കകം പരിശോധനകൾക്കു തുനിഞ്ഞാൽ വിജയമുണ്ടാകും.

ളുലോകംമുഴുവൻ കുടുംബമാണെന്നു വിചാരിച്ചു പ്രയത്നിച്ചാൽ നിങ്ങൾ സ്വതന്ത്രരാണ്.

മനുഷ്യരുടെ സകല സുഖക്കേടുകൾക്കുമുള്ള സിദ്ധൌഷധം ഈ ഉടമസ്ഥാവകാശത്തെ ദൂരീകരിക്കുകയാണ്. ഈ ബോധം ഭൂരിപക്ഷത്തിനുണ്ടായാൽ സമഷ്ടിവാദം കാട്ടുതീപോലെ പ്രചരിക്കും. വേദാന്തസമഷ്ടിവാദം മാത്രമേ അസുഖങ്ങൾക്കു ഭേഷജമായിട്ടുള്ളൂ. ഇതു പ്രചരിച്ചാൽ കൃതയുഗം വന്നുകഴിഞ്ഞു. സമഷ്ടിവാദത്തിൽ രാജാവിനോ പുരോഹിതനോ പ്രസിഡൻ്റിനോ ഇടമില്ല; സൈന്യങ്ങൾ ആവശ്യമില്ല. ഓരോ മനുഷ്യനും സർവ്വകലാശാലയാകയാൽ പ്രത്യേകം സർവ്വകലാശാല വേണ്ട. ആർക്കും വന്നു വായിക്കാവുന്ന പുസ്തകശാല നമുക്കു വേണം. കൊച്ചുകുട്ടികൾക്കല്ലാതെ പ്രൊഫസറന്മാർ വേണ്ട. വേദാന്തപ്രകാരമുള്ള പ്രകൃതിജീവിതം നയിക്കുന്നവർക്കു രോഗം വരാത്തതിനാൽ ഡാക്ടരന്മാർ വേണ്ട. ജനങ്ങൾക്ക് ഇഷ്ടമുള്ളതു ചെയ്യാം, ഇഷ്ടംപോലെ സഞ്ചരിക്കാം, അന്യന്മാരെ പേടിച്ചിട്ടാവശ്യമില്ല. അവർക്ക് പ്രയോജനകരമായ തൊഴിലുകൾ നടത്തുകയും തത്വജ്ഞാനങ്ങൾ അറിയുകയും ഈശ്വരതത്വത്തെ സാക്ഷാൽക്കരിക്കുകയും ചെയ്യും.

ഓം! ഓം!! ഓം!!!

---

## ചോദ്യങ്ങൾക്കുത്തരം.

അനിത്യരൂപികളായ സ്ത്രീപുരുഷന്മാരിൽ കാണുന്ന നിത്യസ്വരൂപമേ!

ചോ—കുഞ്ഞുങ്ങൾ മരിക്കുന്നതെന്താണ്?

നമുക്ക് ഇതിനെക്കുറിച്ച് സവിസ്തരം പ്രതിപാദിക്കുവാനവസരമില്ലെങ്കിലും സമഗ്രമായി ഉത്തരം സൂചിപ്പിക്കാം. ഇതാ ഒരു പുസ്തകം. ഇതിൽ ഇംഗ്ലീഷുവാചകങ്ങളും സംസ്കൃതശ്ലോകങ്ങളുമുണ്ട്. സംസ്കൃതമെഴുതുവാൻ ഇംഗ്ലീഷ് എഴുതുന്നതിനുപയോഗിക്കുന്ന പേന പോരാ. ഒരാൾ ഇംഗ്ലീഷ് എഴുതുമ്പോൾ ഒരു തരത്തിലുള്ള പേനയും സംസ്കൃതമെഴുതുമ്പോൾ വേറൊരു തരത്തിലുള്ള പേനയും ഉപയോഗിക്കുന്നു. അതുപോലെ നിങ്ങൾ ഈ സാംസാരികശരീരത്തിൽ ജീവിച്ചിരിക്കുന്നിടത്തോളം കാലം നിങ്ങൾ പേനയുപയോഗിക്കുന്ന പ്രകാരം നിങ്ങളുടെ ശരീരത്തെ ഉപയോഗിക്കുന്നു. നിങ്ങളുടെ ഉദ്ദേശം സാധിക്കുന്നതുവരെ നിങ്ങൾ ശരീരത്തെ സൂക്ഷിക്കുകയും നിയന്ത്രിക്കുകയും ചെയ്യുന്നു. ശരീരം രോഗബാധിതവും ദുർബ്ബലവുമായി നിങ്ങളുടെ ഉദ്ദേശസാദ്ധ്യത്തിന് അനുചിതമാകുമ്പോൾ നിങ്ങൾ അതി

ന്നെ ദൂരെക്കളഞ്ഞു്, വേറൊരു ശരീരത്തെ സ്വീകരിക്കുന്നു. നിങ്ങളുടെ വസ്ത്രം ജീർണ്ണിക്കുമ്പോൾ, അതുമാറി വേറെ വസ്ത്രം സ്വീകരിക്കുന്നതുപോലെയാണു ശരീരം മാറുന്നതു്. ഇതു സ്വാഭാവികമാണു്, ഭയങ്കരമല്ല. കുട്ടികൾ മരിക്കുന്നതെന്താണു്? ഇതാ ഭിന്നമായ ആഗ്രഹങ്ങളുള്ള ഒരു മനുഷ്യൻ. ഒരു കാലത്തു് അയാളുടെ ചില ആഗ്രഹങ്ങൾ മാറി അവയ്ക്കു് പകരം വേറെ ആഗ്രഹങ്ങളുണ്ടാകുന്നു. ഉദാഹരണത്തിനു് ഒരാൾ അമേരിക്കയിലെ ഒരു പട്ടണത്തിൽ താമസിക്കുകയും, ഗ്രന്ഥങ്ങൾ വായിക്കുകയും തന്മൂലം അയാളുടെ ആഗ്രഹങ്ങൾ മാറുകയും ചെയ്യുന്നു. അയാളുടെ ഹൃദയാന്തർഭാഗത്തിൽ അയാൾ ഒരു ഹിന്ദുവാകുന്നുവെന്നിരിക്കട്ടെ. അയാൾ തന്റെ കർമ്മങ്ങൾ മുറയ്ക്കു ചെയ്യുന്നുവെങ്കിലും, അയാളുടെ വികാരങ്ങളും ആഗ്രഹങ്ങളും ബാഹ്യമോഹങ്ങൾക്കു വിരുദ്ധമാകുന്നു. അയാൾ അപ്പോൾ അമേരിക്കാക്കാരനാകുന്നില്ല. അയാൾ ഇന്ത്യാക്കാരനാണു്; ഇന്ത്യയിൽ ജനിക്കുകയും വേണം. അതേ സമയം സ്നേഹിതനായ ഒരു ധനികനുമൊന്നിച്ചു താമസിക്കുവാൻ അയാൾക്കു് ഇച്ഛയുമുണ്ടാകുന്നു. എന്നാൽ, ഇന്ത്യയിൽ ജനിക്കണമെന്നുള്ള വിചാരംപോലെ സ്നേഹിതനുമായി പാർക്കണമെന്നുള്ള വിചാരം തീക്ഷ്ണമല്ല. ഈ രണ്ടു് ആഗ്രഹങ്ങളുംസാധിക്കപ്പെടണം. അതെങ്ങിനെ തീരുമാനിക്കപ്പെടും? അയാളുടെ ഇഷ്ടനുമായി താമസിക്കുവാൻ അവസരം ലഭിക്കാതെ അയാൾ ചാകുന്നു. അയാൾ ആ സ്നേഹിതന്റെ പുത്രനായി ജനിക്കുന്നു. തന്റെ ആദ്യത്തെ ആഗ്രഹം സാധിച്ചു കഴിഞ്ഞാൽ അയാൾ ഇന്ത്യയിൽ ജനിക്കണം. അതാണു കുട്ടികൾ മരിക്കുന്നതു്. ഒരാൾ അച്ഛനായോ അമ്മയായൊ തീരണമെന്നുള്ള മോഹം ഇംഗ്ലീഷ് പുസ്തകത്തിലെ ഒരു സംസ്കൃതശ്ലോകശകലംപോലെയാണു്. ചെറുപ്പത്തിൽ മരിക്കുന്ന കുട്ടികൾ ഇംഗ്ലീഷുഗ്രന്ഥത്തിലെ സംസ്കൃതോദ്ധാരണം പോലെയാകുന്നു.

ചോ—ധർമ്മവും അധർമ്മവും തമ്മിലുള്ള വ്യത്യാസരേഖയെ വിശദമാക്കാമോ

ഉ—ഇതാ ഒരു കോവേണി. അതിന്റെ മുകളിലേക്കു കേറുന്നതു്, ധർമ്മവും കീഴ്പോട്ടു പോകുന്നതു് അധർമ്മവും ആകുന്നു. ക്ഷേത്രഗണിതത്തിന്റെ തത്വങ്ങൾ പോലെ ഗുണവും ദോഷവും പരസ്പരാപേക്ഷിതമാകുന്നു. വേദാന്തത്തിൽ ധർമ്മാധർമ്മങ്ങൾ പരസ്പരബന്ധിതങ്ങളാണു്. അധർമ്മം നില്ക്കുന്നതും ധർമ്മം ആരംഭിക്കുന്നതുമായ ഒരു പരിധിയില്ല. നാം ഒരടയാളം കൊടുത്തു വലത്തോട്ടു് ഒരു വരവരച്ചു അതു ഗുണമെന്നും ഇടത്തോട്ടു് ഒരു വരവരച്ചു അതു ദോഷമെന്നും പറയുക. ഇടത്തെവരയുടെ ദൃഷ്ടിയിൽ ഈ അടയാളം ഗുണവും വലത്തെവരയുടെ ദൃഷ്ടിയിൽ ദോഷവുമാകും. നിങ്ങൾ

മുന്നോട്ടും പുറകോട്ടും അതായതു സത്യത്തിലേക്കു പ്രവൃത്തിരൂപേണ ഗമിച്ചാൽ അതു ധൎമ്മമാണു്. നേരേമറിച്ചു്; സത്യത്തിൽനിന്നു പ്രവൃത്തിരൂപേണ വ്യതിചലിച്ചാൽ അതു അധൎമ്മമാണു്. വിവാഹബന്ധംകൊണ്ടു നിങ്ങൾ സാൎവ്വത്രികസ്നേഹത്തേയും സൎവ്വലോകത്തേയും ബാധിക്കുന്ന ബ്രഹ്മാണ്ഡതേജസ്സിനേയും സാക്ഷാൽക്കരിച്ചാൽ ആ ബന്ധം നിങ്ങൾക്കു ഗുണകരമാണു്. നേരേമറിച്ചു്, നിങ്ങൾ സ്നേഹത്തേയും തേജസ്സിനേയും ആൎജ്ജിക്കുവാൻ ശ്രമിക്കുന്നില്ലെങ്കിൽ ആ ബന്ധം വിഷമാണു്, പാപമാണു് ശാപമാണു്. വേദാന്തപ്രകാരം സകലരും ഈ മൃഗീയാഗ്രഹങ്ങളിൽ കൂടി കടന്നുപോകണം. അതാണു് കൎമ്മസിദ്ധാന്തം. നാം പരിണാമസിദ്ധാന്തമനുസരിച്ചു മുന്നോട്ടും മേല്പോട്ടും പോകുന്നു. ചിലർ ഈയിടെ മൃഗശരീരംവിട്ടു്, മനുഷ്യശരീരത്തെ കൈക്കൊണ്ടിട്ടുണ്ടു്. അവൎക്കു മൃഗീയാഗ്രഹങ്ങൾ പ്രധാനമായിരിക്കും. അവർ ഏന്ന, കടുവാ, പട്ടി, പന്നി മുതലായവയുടെ ശരീരംവിട്ടിട്ടു് നാളധികമായിട്ടില്ല. അതുകൊണ്ടു്, അവയുടെ ആഗ്രഹങ്ങൾ അവരിൽ മുഴച്ചുകാണും. അവരുടെ ഗതിവേഗം സാവധാനത്തിലെ മാറുകയുള്ളു. ഈ കൎമ്മശക്തിയില്ലായിരുന്നുവെങ്കിൽ ലോകം കുഴപ്പത്തിലായേനെ, ജന്തുക്കളിൽനിന്നു വന്നവരുടെ ജന്തുസ്വഭാവം തീരെ മാറാതിരുന്നേനെ. നാം ഇവരെ വെറുക്കുന്നതു് ഒഴുകുന്ന നദിയെ വെറുക്കുന്നതുപോലെയാണു്. അവരെ പാപികളെന്നു വിചാരിച്ചു നാം നിന്ദിക്കരുതു്. അസൂയക്കാരും അധൎമ്മികളുമായ ജനങ്ങളെ നിന്ദിക്കുവാൻ നമുക്കവകാശമില്ല. ആ പാപികളെ സ്നേഹിക്കുകയാണു നമ്മുടെ ചുമതല. 'പാപിയെ സ്നേഹിക്കുക' എന്നു യേശു പറയുന്നു. അവരെ വെറുക്കുന്നതിനു യാതൊരു കാരണവുമില്ലെന്നു വേദാന്തം ഉപദേശിക്കുന്നു. അവർ പാപികളായിരിക്കുന്നതു സ്വാഭാവികമാണു്. അവർ എന്തിനെ ലക്ഷ്യമാക്കി പ്രവൎത്തിക്കണം? അവർ മുന്നോട്ടു പോകണം. അവർ കൎമ്മത്തെ ജയിക്കണം. ഗതിവേഗത്തിലുള്ള ശക്തികൊണ്ടു ഓജസ്സും ജീവനുമുണ്ടാകും. അവരുടെ ആത്മീയശക്തികൊണ്ടു ഗതിയെ മാററാവുന്നതാണു്. നൈസൎഗ്ഗികമായ സ്വഭാവങ്ങളെ പരിഷ്കരിക്കാവുന്നതാണു്. 'നൈസൎഗ്ഗിക'മെന്നുള്ള പദത്തിന്റെ അൎത്ഥം വിശദമാക്കേണ്ടതാകുന്നു. നൈസൎഗ്ഗികമെന്നു പറഞ്ഞു പലരും അധൎമ്മങ്ങൾ പ്രവൎത്തിക്കുകയും കഷ്ടതകളനുഭവിക്കുകയും ചെയ്യുന്നു.

മനസ്സിലുദിക്കുന്ന മൃഗീയവികാരങ്ങളും ആഗ്രഹങ്ങളും സ്വാഭാവികമാണെന്നു ചിലർ വിചാരിക്കുന്നു. നമ്മുടെ വികാരങ്ങളായ കുതിരകളെ അഴിച്ചുവിടാം. സ്വഭാവത്തെ നിയന്ത്രിച്ചു വെച്ചിരിക്കുന്ന കടിഞ്ഞാണുകളെ അയച്ചുവിടാം എന്നു അവർ പറയുന്നു. ഈ സ്വാ

തന്ത്ര്യം വെറും സാംസാരികവും മൃഗീയവുമായ ജീവിതമാകുന്നു. ഇതാ ഒരു കളിപ്പാട്ടമായ കാർ വേഗത്തിൽ ഓടുന്നു. ബ്രേക്കിട്ടു നിറുത്തിയാലും കാർ കുറെ മുമ്പോട്ടോടും. കാറിന്റെ വേഗം അല്ലെങ്കിൽ ഗതി എപ്പോഴും മുന്നോട്ടാണ്. അതു സ്വാഭാവികമാണ്. അതിന്റെ ഗതിയാണ് അതിനെ മുന്നോട്ടു വിട്ടതു്. ഒരു കല്ലു മേല്പോട്ടെറിഞ്ഞാൽ ഗതിയുടെ ശക്തികൊണ്ടു് അതു മുന്നോട്ടുപോകുന്നു. ഒരു പമ്പരം കറക്കിയാൽ അതു കറങ്ങിക്കൊണ്ടിരിക്കുന്നു. ഇതു സ്വാഭാവികമാണ്. ഇതുപോലെ നിങ്ങൾ ജന്തുക്കളുടെ ശരീരങ്ങളിലായിരുന്നപ്പോൾ ഒരു ഭാഗത്തേയ്ക്കു് ഓടിക്കൊണ്ടിരിക്കുകയായിരുന്നു. മൃഗശരീരത്തിലായിരുന്നപ്പോൾ മൃഗീയവികാരങ്ങളെ തൃപ്തിപ്പെടുത്തുവാനായിരുന്നു മനുഷ്യരുടെ ശ്രമം. അതു് നൈസർഗ്ഗികവുമാണ്. നിങ്ങൾ മനുഷ്യജന്മമെടുക്കുമ്പോൾ മുമ്പലത്തെ ഗതിവിശേഷംകൊണ്ടു മൃഗീയവികാരം നിലനില്ക്കും. ഇങ്ങനെ സ്വാഭാവികമെന്നു പറയുന്നതു് ഗതിവിശേഷം മാത്രമാണ്. അതു നിങ്ങളുടെ യഥാർത്ഥ സ്വഭാവത്തെ പ്രത്യക്ഷപ്പെടുത്തുന്നില്ല. ഈ ഗതിവിശേഷം നിങ്ങളിലുള്ള മൃതശക്തികളെ പ്രകാശിപ്പിക്കുന്നു. അതു ദിവ്യത്വത്തെ പ്രകാശിപ്പിക്കുന്നില്ല.

മനുഷ്യർ ഗതിവിശേഷത്തെ ജയിച്ചു് അതിനുമീതെ ഉയരുമ്പോഴാണു യഥാർത്ഥമനുഷ്യനാകുന്നതു്. മൃഗീയവികാരങ്ങളും വിചാരങ്ങളും ജന്തുക്കൾക്കും ഈയിടെ ജന്തുക്കളുടെ ശരീരങ്ങളിൽനിന്നും മനുഷ്യജന്മമെടുത്തവർക്കും, സ്വാഭാവികമാണ്. അവർ ഈ ആഗ്രഹങ്ങളെ കുറെനാൾ തേടുമെങ്കിലും കുറെ കഴിഞ്ഞാൽ അവർ അവയെ ഉപേക്ഷിച്ചു് അവയ്ക്കുമീതെ ഉയരുവാൻ ശ്രമിക്കും.

സന്ദർഭോചിതമായ ഒരു കഥ കേട്ടുകൊള്ളുക. ഇന്ത്യയിൽ രാമന്റെ പൂർവ്വികനായി തുളസീദാസ് എന്നൊരു ഭക്തനുണ്ടായിരുന്നു. അദ്ദേഹത്തിനു ഭാര്യയിൽ വലിയപ്രിയമായിരുന്നു. അദ്ദേഹത്തിനെപ്പോലെ ആർക്കും ഭാര്യയോടു പ്രേമം ഉണ്ടായിരുന്നില്ല. ഒരിക്കൽ ഭാര്യ ഏഴെട്ടു നാഴിക ദൂരമുള്ള അവരുടെ അച്ഛന്റെ വീട്ടിൽപോയി. ഭക്തനു വിരഹം സഹിക്കവയ്യാതെ അവരുടെ പുറകേ തിരിച്ചു. ഒരു രാത്രി ൧൧ മണിക്കാണ് ഭാര്യയുടെ വിരഹം അദ്ദേഹം മനസ്സിലാക്കിയതു്. അദ്ദേഹം ഭ്രാന്തനെപ്പോലെ നിരാശനായി ഓടി. അടുത്തഗ്രാമത്തിൽ പോകുന്നതിനു്, നല്ലൊഴുക്കുള്ള ഒരു നദി കടക്കേണ്ടതായിട്ടുണ്ടായിരുന്നു. ആ രാത്രിയിൽ വള്ളക്കാരൻ അവിടെ ഉണ്ടായിരുന്നില്ല. നദിയുടെ കരയ്ക്കു് ഒരു നാറിയ ശവം കിടക്കുന്നതുകണ്ടു് അതിനെ എടുത്തു വെള്ളത്തിലിട്ടു കെട്ടിപ്പിടിച്ചുകൊണ്ടു് അക്കരെ നീന്തിക്കയറി. അദ്ദേഹം ഭാര്യയുടെ വസതിയിൽ ചെന്നപ്പോൾ എല്ലാവരും കതകടച്ചു് ഉറക്കമായിരുന്നു. എന്താണു ചെയ്യേണ്ടതെന്നു വിചാരമായി.

ഒരു നദിവഴിക്കുണ്ടെങ്കിൽ പ്രേമം അതിനെകടക്കുന്നു. ഒരു പർവ്വതം മാർഗ്ഗമദ്ധ്യത്തിലുണ്ടായാൽ പ്രേമം അതിനെ ആരോഹണം ചെയ്യുന്നു. അകപ്പാടെ വിഷമിച്ചു നിൽക്കുമ്പോൾ മുകളിൽ നിന്നും ഒരു കയറു തൂങ്ങിക്കിടക്കുന്നതായിക്കണ്ടു. തന്റെ ഭാര്യയുടെ സ്നേഹാധിക്യത്താൽ തനിക്കുകയറുവാൻ ആ കയർ അവർ കെട്ടിയിരുന്നതാണെന്നു് അദ്ദേഹം വിചാരിച്ചു. ഇതു് ഒരു വലിയ പാമ്പല്ലാതെ കയറല്ലായിരുന്നു. അദ്ദേഹം പാമ്പിനെ മുറുകെപ്പിടിച്ചു മുകളിലത്തെ നിലയിലെത്തി ഭാര്യയുടെ മുറിയിൽചെന്നു. ആ പാമ്പു് അദ്ദേഹത്തെ കടിച്ചില്ല. അത്ഭുതപരവശയായ ഭാര്യ, നിങ്ങൾ ഇവിടെ എങ്ങിനെഎത്തി? എന്നു ചോദിച്ചു. അദ്ദേഹം സന്തോഷബാഷ്പവർഷം പൊഴിച്ചുകൊണ്ടു 'പ്രിയതമേ!' നീ തന്നെയാണു് ഇവിടെ വരുവാൻ എനിക്കു വഴിയുണ്ടാക്കിയതു്. നീ നദിയിൽ എനിക്കു് ഒരു ചങ്ങാടവും മുകളിലത്തെ മുറിയിലെത്തുവാൻ ഒരു കയറും വെച്ചിരുന്നില്ലേ? അദ്ദേഹം പ്രേമം കൊണ്ടു കിറുക്കനായിരുന്നു. ഭാര്യ സന്തോഷവും അനുകമ്പയും കൊണ്ടു് കണ്ണുനീർവാർത്തു. വിദ്യാജ്ഞാനവും പാണ്ഡിത്യവുമുള്ള ആ മഹതി 'പ്രിയഭർത്താവെ!' അങ്ങയ്ക്കു് എന്റെ ശരീരത്തിൽ കാണപ്പെടുന്ന ദിവ്യശക്തിയോടു് ഇത്ര കണ്ടു പ്രേമം തോന്നിയാൽ അങ്ങു് ദൈവവും മഹർഷിയും സർവ്വവന്ദ്യനായ ലോകനിയന്താവുമാകുമായിരുന്നു.

ഭാര്യ, ഈശ്വരനെക്കുറിച്ചുപന്യസിക്കുകയും അവർ ഈശ്വരശക്തിയോടേകമാണെന്നുപദേശിക്കുകയും ചെയ്തപ്പോൾ ഇപ്രകാരംപറഞ്ഞു. 'പ്രിയഭർത്താവെ!' അങ്ങു് എന്റെ ഈ ശരീരത്തെ സ്നേഹിക്കുന്നുവോ? ഇതു ക്ഷണഭംഗുരമാണു്. അതു് അങ്ങയുടെ വീടുവിട്ടു് ഇവിടെവന്നു. അതുപോലെ ഈ ശരീരം ഇന്നോ നാളെയോ ഈ ഭൂമിയെ വെടിഞ്ഞേക്കാം. ഈ ശരീരത്തിന്നു് ഇന്നു രോഗംവന്നു് ഒരു നിമിഷത്തിൽ അതിന്റെ സൌന്ദര്യം നശിച്ചേക്കാം. എന്റെ കവിൾത്തടത്തിന്നു സുഷമയും കണ്ണിന്നു പ്രകാശവും എന്റെ ദേഹത്തിന്നു കാന്തിയും തലമുടിക്കു സുവർണ്ണവർണ്ണവും എന്റെ ഇന്ദ്രിയങ്ങൾക്കും ശരീരത്തിന്നും പ്രകാശവും വെളിച്ചവും നൽകുന്നതെന്താണു്? നിങ്ങളെ രസിപ്പിക്കുന്നതു് ഈ തൊലിയോ ശരീരമൊ അല്ല. പിന്നെന്താണെന്നു നോക്കുക. എന്റെ ആത്മാവാണു് നിങ്ങളെ രസിപ്പിച്ചതും ആകർഷിച്ചതും, എന്നിലുള്ള ദിവ്യത്വമാണു് ഈശ്വരനാണു് നിങ്ങളെ രസിപ്പിച്ചതു്. ആ ദിവ്യത്വത്തിന്റെ പ്രതീതിയുണ്ടാക്കുക, അതിനെ സർവ്വത്ര കാണുക. ആ ദിവ്യത്വം അല്ലെങ്കിൽ ദൈവമല്ലെ നക്ഷത്രങ്ങളിൽകാണുന്നതു്. അതല്ലേ ചന്ദ്രനിലുള്ളതു്. അതു നിങ്ങളുടെ മുഖത്തു നോക്കുന്നില്ലേ?”

ഭക്തനു വൈരാഗ്യമുണ്ടായി, അദ്ദേഹത്തിനു സാംസാരികബന്ധങ്ങളിലും ഭോഗങ്ങളിലും വെറുപ്പുതോന്നി. ഭാര്യയിലുണ്ടായിരുന്ന അ

തിരുപ്രേമത്തെ അദ്ദേഹം ലോകം നിറഞ്ഞിരിക്കുന്ന ദിവ്യത്വത്തിൽ സമർപ്പിച്ചു. അദ്ദേഹം ഈശ്വരത്വത്തിൽ മുഴുകി അദ്ദേഹം ഒരിക്കൽ കാട്ടിൽക്കൂടി പോയപ്പോൾ ഒരാൾ ഒരു വൃക്ഷം വെട്ടുന്നതു കണ്ടു. ഈ കാഴ്ചകണ്ടു വ്യസനാക്രാന്തനായ ഭക്തൻ ഓടി അയാളുടെ അടുത്തു ചെന്നു്, നിന്റെ വെട്ടുകൾ എന്നെ വേദനിപ്പിക്കുന്നു. അവ എന്റെ ഹൃദയത്തിൽ കൊള്ളുന്നു. നീ വെട്ടുനിറുത്തു എന്നുപറഞ്ഞു. അതു് എങ്ങിനെ സംഭവിക്കുന്നുവെന്നു് അയാൾ ചോദിച്ചു. "എടോ! ഈ മനോഹരമായവൃക്ഷം എന്റെ പ്രേമഭാജനമാണു്. അതിൽ എന്റെ ഈശ്വരനെ ഞാൻ കാണുന്നു." എന്നു് അദ്ദേഹം മറുവടിപറഞ്ഞു.

ദൈവം, അദ്ദേഹത്തിന്റെ ബന്ധുവും ഭർത്താവും കുട്ടിയും തള്ളയും സഹോദരിയും സർവ്വവുമായിത്തീർന്നു. അദ്ദേഹത്തിന്റെ സകല ശക്തികളും ദൈവസന്നിധിയിൽ സമർപ്പിക്കപ്പെട്ടു. അതുകൊണ്ടാണു് അതു് എന്റെ പ്രിയതമയാണു്. എന്റെ പ്രിയപ്പെട്ട വസ്തുവിലുള്ള വെട്ടു, എനിക്കു സഹ്യമല്ല എന്നു് അദ്ദേഹം പറഞ്ഞതു്. ഒരിക്കൽ ഒരാൾ ഒരുകലയെ കൊല്ലുവാൻ ഭാവിക്കുന്നതുകണ്ടു അദ്ദേഹം ഓടി അയാളുടെ കാൽക്കൽചെന്നുവീണു. 'ഇതെന്താണു്' എന്നു് അയാൾ ചോദിച്ചു. അതിനെ രക്ഷിക്കുക. എന്റെ പ്രേമഭാജനം അതിന്റെ കണ്ണുകളിൽക്കൂടിനോക്കുന്നു. എന്റെ ഈ ശരീരത്തെ കൊന്നുകൊള്ളുക, ഈശ്വരനുവേണ്ടി ഈശരീരത്തെബലികൊടുക്കുക, ഞാൻ ചാവുകയില്ല; ആ പ്രിയപ്പെട്ട ജന്തുവിനെ രക്ഷിക്കുക, എന്നു് അദ്ദേഹം അഭ്യർത്ഥിച്ചു. നിങ്ങൾ ലോകത്തിൽകാണുന്ന ആകർഷണീയത മുഴുവൻ നിങ്ങളുടെ പ്രിയതമയിൽകാണുന്ന യഥാർത്ഥദിവ്യത്വംതന്നെ. അതു് വേറൊരുവേഷത്തിൽ വൃക്ഷങ്ങളിലും പർവ്വതങ്ങളിലും ദർശനീയമാകുന്നു. ഈ ആശയത്തെ സാക്ഷാൽക്കരിച്ചാൽ നിങ്ങൾക്കു ലൌകികമായ സകലവികാരങ്ങളുടെയും ആഗ്രഹങ്ങളുടേയും മീതേജീവിക്കുവാൻ കഴിയും. ഇങ്ങനെയാണു ലൌകികമോഹങ്ങളെ ആത്മീയമായി ഉപയോഗിക്കേണ്ടതു്. നിങ്ങൾ പാപികളും ആത്മീയചൈതന്യത്തെ നശിപ്പിക്കുന്നവരുമായിത്തീരുന്നു. എന്നാൽ സാംസാരികമോഹങ്ങളെ വേണ്ടവിധം ഉപയോഗിച്ചാൽ നിങ്ങൾക്കു് ഈ പ്രവൃത്തികളെ ധർമ്മപരമാക്കാം.

ചോ — നാം അപൂർണ്ണതയിൽനിന്നും പൂർണ്ണതയിലേക്കു ഗമിക്കുന്നുവെന്നു പരിണാമവാദികൾ പറയുന്നതനുസരിച്ചു പുനർജ്ജന്മമുണ്ടെന്നുതെളിയുമോ?

ഉ — ഇത്തരം പുനർജ്ജന്മം ആദ്യംമുതലുണ്ടാകുന്നു. സാധാരണ നമ്മുടെ ഗതി, പുറകോട്ടല്ല മുമ്പോട്ടാണു്. ഒരു മനുഷ്യൻ പുറകോട്ടു പോകുന്നതിനു് അതായതു്, ഒരു ജന്തുവിന്റെ ജീവിതം നയിക്കുന്നതിനു ശ്രമിച്ചേക്കാം. അയാൾ ഉൽകൃഷ്ടവും ഉന്നതവുമായ സകലവി

കാരങ്ങളേയും ത്യജിച്ചു് അയാൾ ഒരു കരങ്ങാകണമെന്നുവിചാരിച്ചിരിക്കാം. അയാളുടെ ആഗ്രഹങ്ങൾ കരങ്ങിന്റേതായാൽ അടുത്ത ജന്മത്തു് അയാൾ കരങ്ങാകും. എന്നാൽ അന്യശക്തികളുടെ പ്രവൎത്തനംകൊണ്ടു് മനുഷ്യനു് അതു ചെയ്യുവാൻ സാദ്ധ്യമല്ല. ആ ശക്തികളെന്തെല്ലാമാണു്? വ്യസനം, ഉപദ്രവം, കഷ്ടപ്പാടു് ഇവ മനുഷ്യനെ പുറകോട്ടു പോകാതെ പിടിക്കുന്നു. അതുകൊണ്ടു സൎവ്വത്ര പുരോഗതിയുണ്ടാകുന്നു. പരിണാമജീവിതം പുരോഗതിയാണു്. പുരോഗതിയുടെ അത്യാവശ്യം കൊണ്ടു കലഹവും ബുദ്ധിമുട്ടുകളും ഉണ്ടാകുന്നു.

അതുപോലെ നിങ്ങളുടെ ശരീരത്തിലുണ്ടാകുന്ന കലഹവും സൎവ്വോപദ്രവങ്ങളും വ്യസനവും വേദനയും കഷ്ടപ്പാടും ഉൽക്കണ്ഠയും മുഷിച്ചിലും നിങ്ങളുടെ ഹൃദയങ്ങളെ ബാധിക്കുകയും മനസ്സിനെ ഭയവിഹ്വലമാക്കുകയുംചെയ്യുന്നുവെങ്കിലും പുരോഗമനത്തിനു് അവ സഹായിക്കുന്നു. ഈ ശക്തികളുടെ പ്രവൎത്തനത്താൽ നിങ്ങൾ മുന്നോട്ടുപോകുന്നു. യുദ്ധമുണ്ടാകുന്നതു് ആഗ്രഹങ്ങൾതമ്മിൽ കൂട്ടിമുട്ടുന്നതുകൊണ്ടാകുന്നു. ചില അവസ്ഥകൾ ഒരാൾക്കു സന്തോഷവും മറ്റൊരാൾക്കു വ്യസനവും ഉണ്ടാക്കും. ആയിരം രൂപാശമ്പളം കിട്ടുന്നവൎക്കു പ്രതിമാസം ൫൦൦ രൂപാ ശമ്പളമായാൽ അതു്, ഹൃദയവ്യഥയും ഉപദ്രവവും ഉണ്ടാക്കും. നേരേമറിച്ചു് ൨൦൦ രൂപ ശമ്പളമുള്ള ഒരാളിനു് ൫൦൦ രൂപ കിട്ടിയാൽ അതു് അയാൾക്കു സ്വൎഗ്ഗവും ആനന്ദവും ശാന്തിയുമാകുന്നു. അതുകൊണ്ടു് ഒരവസ്ഥയും സ്വതേ നല്ലതെന്നോ ചീത്തയെന്നോ പറയുവാൻ പാടില്ല. സകല അവസ്ഥകളും സ്വതേ അവ്യവസ്ഥിതമാണു്. സകലപ്രവൃത്തികളും സ്വതേ പാപകരമോ പുണ്യകരമോ അല്ല. എല്ലാം പരിതഃസ്ഥിതികളോടുള്ള നിങ്ങളുടെ ബന്ധത്തെ ആശ്രയിച്ചിരിക്കുന്നു. ഈ അവസ്ഥ പുരോഗമനമാണെങ്കിൽ നിങ്ങൾ സന്തുഷ്ടരാണു്. നേരേ മറിച്ചാണെങ്കിൽ നിങ്ങൾക്കു് വേദനയും ദുഃഖവുമുണ്ടാകുന്നു. ഭിന്നതരമായ ഈ ആഗ്രഹങ്ങൾ നിങ്ങൾക്കു പുരോഗതിയുണ്ടാക്കുന്നു. അവ മുജ്ജന്മകൃതമല്ല; നിങ്ങളുടെ കൎമ്മശക്തിയെ ജയിക്കുന്നതിനു് ഇവ സഹായിക്കുന്നു. മുജ്ജന്മവാസന ബലപ്പെടുകയും ആത്മീയശക്തികുറയുകയും ചെയ്താൽ നിങ്ങൾക്കു കഷ്ടപ്പാടുവരും. ഈ കഷ്ടപ്പാടും വേദനയും ആത്മീയമായ ഒരു മുന്നറിവാണു്. അതുനിങ്ങളുടെ ഉന്നതസ്വഭാവത്തെ അനുസ്മരിപ്പിക്കുകയും നിങ്ങളുടെ ആത്മീയവ്യാധികളെ സുഖപ്പെടുത്തുകയും ചെയ്യുന്നു. വേദനയും കഷ്ടപ്പാടും ഈ ലോകത്തിലെ അനുഗ്രഹങ്ങളാണു്. ഇവ രണ്ടുമില്ലാതിരുന്നുവെങ്കിൽ ലോകത്തിൽ പുരോഗതിയുണ്ടാകയില്ല. വേദനകൊണ്ടു നിങ്ങൾക്കു നാശം സംഭവിക്കുകയില്ലെന്നാണു വേദാന്തവിധി. നിങ്ങൾ എപ്പോഴെങ്കിലും പിറകോട്ടു പോകുമെന്നോ പിന്നോട്ടു വീഴുമെന്നോ ഒരിക്കലും വിചാരിക്കരുതു്.

നിങ്ങളെക്കാൾ ഉയൎന്നനിലയിലു ആരെയെങ്കിലും കണ്ടാൽ നിങ്ങൾ അസൂയപ്പെടരുതു്. ആ നിലയിൽ നിങ്ങളും എത്തിയേക്കാം. നിങ്ങളെക്കാൾ താണനിലയിൽ ആരെയെങ്കിലും കണ്ടാൽ അയാളെ നിന്ദിക്കരുതു്. അയാൾ നിങ്ങളുടെ നിലയിൽ ഒരിക്കൽ എത്തിയേക്കാം. പത്തു ജന്മങ്ങൾക്കു മുമ്പു് നിങ്ങൾക്കുണ്ടായിരുന്ന അവസ്ഥയിലാണു ചിലർ ജീവിക്കുന്നതു്. മററുചിലർ പത്തു ജന്മത്തിനുശേഷം നിങ്ങൾ പ്രാപിക്കാവുന്ന അവസ്ഥയിലിരിക്കുന്നു. ഇപ്രകാരം നിങ്ങൾ ആരേയും നിന്ദിക്കാതെ എല്ലാവരേയും സ്നേഹിക്കണം. നിങ്ങളെക്കാൾ ഉയൎന്നവരോടസൂയ അരുതു്. എന്തുകൊണ്ടെന്നാൽ, ആ പദവി നിങ്ങൾക്കും കിട്ടിയേക്കാം. ഇങ്ങിനെ വേദാന്തം, കാൎയ്യസാരം മനസ്സിലാക്കി സംഗതികൾ ശരിപ്പെടുത്തുന്നു.

ചോദ്യം—വേദനകൊണ്ടു നാം മുന്നോട്ടു ഗമിക്കുന്നുവെങ്കിൽ പാരമ്പൎയ്യത്തിൽ വല്ലസത്യവുമുണ്ടോ? മാതാപിതാക്കന്മാരുടെ സുഖക്കേടുകൾ കുട്ടികൾക്കുണ്ടാകുന്നില്ലേ?

ഉ—നമ്മുടെ മാതാപിതാക്കന്മാരെയുണ്ടാക്കുന്നതു നാമാണെന്നു മുമ്പു പറഞ്ഞുവല്ലോ. ഒരു പ്രത്യേകതരം സുഖക്കേടുള്ളയാളെ എടുക്കുക. അയാൾക്കു കാമവികാരാധിക്യം കൊണ്ടാണു സുഖക്കേടു വന്നതു്. ഈ വികാരങ്ങൾക്കു തൃപ്തി വരുന്ന ഒരു പരിതഃസ്ഥിതിയെ അയാൾ കാംക്ഷിക്കും. മറെറാരു പ്രകാരത്തിൽ പറയുന്നതായാൽ ഈ വികാരങ്ങൾ ഫലപ്പെടുന്നതിനു മുമ്പുതന്നെ അവതരിക്കും. ആത്മീയാകൎഷണനിയമപ്രകാരം അയാളുടെ ആഗ്രഹസാദ്ധ്യത്തിനുതകുന്ന ഒരു ശരീരത്തിൽ അയാൾ അവതരിക്കുന്നതാണു് പാരമ്പൎയ്യമെന്നു പറയുന്നതു ശരിയാണു്. അയാൾ മാതാപിതാക്കന്മാരെ തിരഞ്ഞെടുക്കുന്നതു് ആഗ്രഹമനുസരിച്ചാകുന്നു. ഉദാഹരണമായി 'എനിക്കു് ഒരച്ചടിശാലസ്ഥാപിക്കണമെന്നു മോഹമുണ്ടു്' എന്നു് അയാൾ പറയുന്നു. അയാൾക്കു് ഒരു പുസ്തകമച്ചടിക്കണമെങ്കിൽ അച്ചടിശാലയിൽ പോകണം. അയാളുടെ ആഗ്രഹത്തിനനുസരണമായ സാമഗ്രികളും വേലകളും അച്ചടിശാലക്കാർ ചെയ്യുന്നു. ഇതുപോലെയാണു പാരമ്പൎയ്യം. ഒരാൾക്കു മറെറാരാളെ കൊല്ലണമെന്നു താല്പൎയ്യമുണ്ടു്. കൊല്ലൻ അയാൾക്കു് ഒരു കഠാരിയുണ്ടാക്കിക്കൊടുക്കുന്നു. അയാൾ ശത്രുവിനെ കൊല്ലുന്നു. ഇതിനു കുററം കൊന്നവനല്ലാതെ കൊല്ലനില്ല.

നാം ആവശ്യപ്പെട്ടിട്ടാണു മാതാപിതാക്കന്മാർ നമുക്കു് ഈ ശരീരം തന്നതു്. അതു്, രോഗബാധിതമായാലും നാം ആവശ്യപ്പെട്ട ശരീരം കിട്ടി. നമ്മുടെ ആഗ്രഹപൂൎത്തിക്കായി ശരീരം ലഭിക്കുന്നുവെങ്കിൽ ദീനം പിടിച്ചശരീരം എന്തിനു കിട്ടുന്നു? ഈ ആഗ്രഹങ്ങൾക്കു പൂൎത്തിയുണ്ടാകുകയും നാം അവയെ ത്യജിക്കുകയും ചെയ്യുന്നതിനാണു

നിയമം. മനുഷ്യൻ, അവന്റെ ഭാഗ്യത്തിന്റെ യജമാനനാകുന്നു. നാം നമ്മുടെ നീചാഗ്രഹങ്ങളെ ത്യജിച്ച് ഉൽകൃഷ്ടാശകളെ സ്വീകരിക്കണമൊ വേണ്ടയൊ എന്നു നിശ്ചയിക്കേണ്ടതു നാമാണ്. വേദനയും കഷ്ടപ്പാടും നിങ്ങളുടെ സ്വാതന്ത്ര്യത്തെ അപഹരിക്കുന്നില്ല. അവ സ്വാതന്ത്ര്യത്തെ വൎദ്ധിപ്പിക്കുക മാത്രമേ ചെയ്യുകയുള്ളൂ. വേദനയും കഷ്ടപ്പാടുംകൊണ്ട്, അറിഞ്ഞൊ അറിയാതെയോ, നാം അവധാനതയുള്ളവരാകുകയും നീചസ്വഭാവങ്ങളെ ത്യജിച്ച് ഉൽകൃഷ്ടാശങ്ങളെ സ്വീകരിക്കുകയുംചെയ്യുന്നു. ഇങ്ങിനെ വേദനയും കഷ്ടപ്പാടും നമ്മെ അടിമകളാക്കുന്നില്ല. അവ, നമുക്കു സ്വാതന്ത്ര്യം തരുന്നു.

നീചാഗ്രഹങ്ങൾ അധികമുള്ള ഒരു മനുഷ്യനെ എടുക്കുക. ഈ ആഗ്രഹങ്ങൾക്കു പൂൎത്തിവരികയും അവയെ ഉപേക്ഷിക്കുകയും ചെയ്യണം. ഈ ആഗ്രഹങ്ങൾ സാധിക്കുമ്പോൾ വേദനയും വ്യസനവും കഷ്ടപ്പാടും വരുന്നു. അവ നിങ്ങളുടെ ദൌൎബ്ബല്യത്തെ നീക്കുന്നു. അവൻ സഹിക്കേണ്ട പരിതഃസ്ഥിതിയെ അതാണവൻ വെറുക്കുന്നത്.

ചോദ്യം— ചില ദിനങ്ങൾ പാരമ്പൎയ്യം കൊണ്ടും നീചാഗ്രഹം കൊണ്ടും വരുന്നു. എന്നാൽ ക്ഷയം വരുന്നതു്, അതിഭക്ഷണം കൊണ്ടാണല്ലോ.

ഉ—സാധാരണ ഉൽകൃഷ്ടവും അപകൃഷ്ടവും പാപവും പുണ്യവും എന്നും മററും പറഞ്ഞാൽ സംഗതി മുഴുവൻ വെളിപ്പെടുകയില്ല. സാമാന്യജനങ്ങൾ നല്ലതെന്നോ ചീത്തയെന്നോ പറയുന്നതു്, വേദാന്തപ്രകാരം അങ്ങനെ ആയിരിക്കുകയില്ല. വേദാന്തപ്രകാരം അതിഭക്ഷണവും അവിഹിതഭക്ഷണവും ആണു സകല പാപങ്ങളുടേയും കാരണം. ദേഹനഷ്ടംകൊണ്ടു നിങ്ങൾ കോപികളാകുകയും അനവധി പാപങ്ങൾ ചെയ്യുകയും ചെയ്യുന്നു. വേദാന്തപ്രകാരം നിങ്ങളുടെ പരമാനന്ദത്തിനു ഭംഗം വരുത്തുന്നതെല്ലാം പാപമാണ്. നിങ്ങളുടെ മിക്കപാപങ്ങളുടേയും കാരണം നിങ്ങളുടെ ഭക്ഷണമാണ്. മററു മതക്കാർ രാമൻ പറയുന്നതുപോലെ ഇതിന്റെ പ്രാധാന്യത്തെ ചൂണ്ടിക്കാണിക്കുന്നില്ല. രാമന്റെ സ്വന്തഅനുഭവത്തിൽ നിന്നും, സ്നേഹിതന്മാരുടെ അനുഭവത്തിൽ നിന്നും രാമനു പറയാനുള്ളതു് ഉദരം ശുദ്ധമായിരിക്കുകയും നാം അനുരാഗികളായിരിക്കുകയും ചെയ്താൽ നമുക്കു കോപത്തെ അടക്കുവാനും, വികാരങ്ങളെ ജയിക്കുവാനും ആഗ്രഹങ്ങളെ നിയന്ത്രിക്കുവാനും കഴിയും.

ഇന്നു് അനേകം പ്രലോഭനങ്ങളെ ജയിക്കുകയും വികാരങ്ങളെ അടക്കുകയും ചെയ്യുന്ന ഒരാളെ എടുക്കുക. അയാളുടെ യോഗ്യതകണ്ട് അയാൾ ക്രിസ്തുവാണെന്നു ജനങ്ങൾ പറയും. നാളെ അയാളെ

നോക്കിയാൽ നികൃഷ്ടമായ വികാരങ്ങൾക്കു വശംവദനായിരിക്കും. മനുഷ്യർക്ക് അതിവേഗത്തിൽ തീരുമാനങ്ങൾ ചെയ്യുന്നു. ഒരാളുടെ തലയിൽ മഹാത്മാവെന്നു, മറ്റൊരാളുടെ തലയിൽ കശ്മലനെന്നും അവർക്കു പേരെഴുതി ഒട്ടിക്കണം. എന്നാൽ, വാസ്തവത്തിൽ ഇന്നലെ മഹാനായിരുന്നവൻ നാളെ കശ്മലനായും മറിച്ചും വരാം. 'രണ്ടു പട്ടണത്തിലെ കഥ' എന്ന ചാറത്സ് ഡിക്കൻസിന്റെ പുസ്തകത്തിൽ സിഡ്നികാറൻ ടൺ എന്ന പാത്രത്തെ അതിനീചനായി ചിത്രീകരിച്ചിരിക്കുന്നു. എന്നാൽ, അയാളുടെ മരണം ധീരവും ഉൽകൃഷ്ടവുമായിരുന്നതിനാൽ അതു് അയാളുടെ ദുഷ്ടസ്വഭാവത്തെ മായിച്ചുകളയുന്നു. കൌണ്ട് ടോൾസ്റ്റായി, ഒരു സ്ത്രീയുടെ സ്വഭാവത്തെ നോവലിൽ ചിത്രീകരിച്ചിട്ടുണ്ടു്. അവൾ കുറ്റകരമായ വിധത്തിൽ അതികാമമുള്ളവളായി വർണ്ണിക്കപ്പെട്ടിരിക്കുന്നുവെങ്കിലും അവളുടെ അവസാനം ഹൃദയാവർജ്ജകമായിരുന്നതിനാൽ നാം അവളെ ആക്ഷേപിക്കുന്നില്ല. ബൈറൺപ്രഭുവിനെ ഇംഗ്ലണ്ടിലെ ജനങ്ങൾ നിന്ദിക്കുകയും ക്രുക്ക വിളിക്കുകയും ചെയ്തു. അയാളുടെ സാന്നിദ്ധ്യത്തെപ്പോലും ജനങ്ങൾ വെറുത്തു. എന്നാൽ അദ്ദേഹത്തിന്റെ ജീവിതത്തിലെ അവസാനഘട്ടം ധീരവും ഉത്തമവുമായിരുന്നതിനാൽ ഇംഗ്ലീഷ് ജനങ്ങൾ അദ്ദേഹത്തെ സ്നേഹിക്കുവാൻ തുടങ്ങി. എന്നാൽ എപ്പോഴും ഉത്തമമായ മരണമുണ്ടാകുന്നതസാദ്ധ്യമാണു്. ബേക്കൺപ്രഭു, പ്രഭുസഭയിൽ ചെയ്ത ഒന്നാമത്തെ പ്രസംഗംകേട്ടു്, ജനങ്ങൾ അത്ഭുതപരതന്ത്രരായി. "അദ്ദേഹം ഒരു രാവിലെ ഉണർന്നപ്പോൾ സുപ്രസിദ്ധനായിക്കണ്ടു" എന്നു പത്രക്കാർ എഴുതിയിരുന്നു. ഈ ബേക്കൺ തന്നെ, ഇംഗ്ലീഷ് ജനതയുടെ ബദ്ധശത്രുവായിത്തീർന്നു. സർവാൾട്ടർസ്കോട്ടിന്റെ ആദ്യദശയിൽ അദ്ദേഹത്തെ ബൈറണെപ്പോലെ ഒരു നല്ല കവിയായി ആരുംഗണിച്ചില്ല. എന്നാൽ അദ്ദേഹത്തിന്റെ അവസാനഘട്ടത്തിൽ അദ്ദേഹം ആഖ്യായികാകാരന്മാരിൽ അഗ്രഗണ്യനായി.

അതുകൊണ്ടു രാമൻ പറയുന്നതു് "എപ്പോഴും ആത്മീയശക്തികളിൽ വിശ്വസിക്കുക, നിങ്ങളുമായി ഇടപെടുന്നവരുടെ സാമർത്ഥ്യത്തെ വിലമതിക്കുക. അന്യന്മാരെക്കുറിച്ചു് അഭിപ്രായം പറയുകയും ആക്ഷേപിക്കുകയും ചെയ്യുന്ന പതിവു നിറുത്തുക" എന്നാകുന്നു.

നിങ്ങളുടെ മുമ്പിൽ ഒരു കുറ്റക്കാരൻ വരുന്നുവെന്നിരിക്കട്ടെ. നിങ്ങളുടെ ഹൃദയത്തിൽ വെറുപ്പോടും ശത്രുതയോടും ദുഷ്ടവിചാരത്തോടുംകൂടി അയാളെ വീക്ഷിക്കരുതു്. അയാൾ സർവ്വശക്തനായ ആത്മാവാണെന്നു വിചാരിക്കുക: ഇന്നത്തെ കുറ്റവാളി നാളത്തെ ഭക്തനും വീരനുമാകാം. സ്വഭാവം സ്ഥിരമല്ല. ആത്മാവിന്റെ അനന്തശക്തിയിൽ മാത്രം വിശ്വസിക്കുക. നിങ്ങളുടെ അടുത്തു് ആരു

വന്നാലും അയാളെ ദൈവമായി സ്വീകരിക്കുക. അതേസമയം നി
ങ്ങളെ, തന്നെത്താൻ താഴ്ത്തരുതു്. നിങ്ങൾ ഇന്നു ജയിലിലാണെ
ങ്കിൽ നാളെ നിങ്ങൾക്കു പ്രതാപം ലഭിക്കും. പഴയനിയമത്തിൽ
പറയുന്ന സാംസൺ അയാളുടെ രാജ്യത്തിന് അവമാനം വരുത്തിയ
തുപോലെ ഇല്ലാതാക്കുവാനും കഴിയും. വേദാന്തം പറയുന്നതു, നിങ്ങ
ളുടെ ഉള്ളിലുള്ള വാസ്തവത്തെ അറിയുക, ദൈവത്തെവിശ്വസിക്കണ
മെന്നാണ്. അതിനെ വിശ്വസിക്കുകയല്ലാതെ ബാഹ്യലോകത്തി
ന്റെ വിധികളെ സ്വീകരിക്കരുതു്. ബാഹ്യാഭിപ്രായം സാരമില്ല.
നാം അതിനു മീതെ ജീവിക്കണം. അദ്ധ്യാത്മതത്വമുള്ളിടത്തെല്ലാ
മുണ്ടു്. അതെവിടെയുമുണ്ടു്.

ലോകത്തിന്റെ സന്മാർഗ്ഗത്തെ മതങ്ങൾ തെറ്റിദ്ധരിക്കുന്നു.
അവ, അധർമ്മങ്ങളുടെ വേരിൽ കത്തിവെയ്ക്കുന്നില്ല. ഇന്നു സകല
പ്രലോഭനങ്ങളേയും എതിർക്കുന്നവൻ നാളെ ഒരു കൊലപാതകിയോ
ഭ്രഷ്ടനോ ആകുന്നു. ഇതു്, കർമ്മസിദ്ധാന്തവും ശരീരപ്രകൃതിയുമനുസ
രിച്ചു വിവരിക്കാം. നമ്മുടെ സ്വഭാവത്തിന്റെ വ്യത്യാസം ദൈവതി
കദൃഷ്ട്യാ നോക്കുന്നതായാൽ നാം ആരോഗ്യവാന്മാരായിരിക്കുമ്പോൾ,
നമ്മുടെ ആമാശയം ശരിയായി പ്രവർത്തിക്കുമ്പോൾ നമ്മുടെ സ്വഭാ
വം നന്നാണ്. നമുക്ക് അപ്പോൾ സകല പ്രലോഭനങ്ങളേയും ജ
യിക്കുവാൻ കഴിയും. നാളെ നിങ്ങൾക്കു വല്ല രോഗവുമുണ്ടായി
നിങ്ങളുടെ ആമാശയം തകരാറായാൽ ഏതു നിസ്സാരസംഭവവും നിങ്ങ
ളെ കുഴയ്ക്കുകയും അസ്വസ്ഥനാക്കുകയും ചെയ്യും. ഇതു് ഒരു പരമാ
ർത്ഥമാണ്. ഈ വിഷയത്തെക്കുറിച്ചുപന്യസിക്കുന്നതു്, തങ്ങളുടെ
അന്തസ്സിനു ദോഷമാണെന്നു മതപ്രവർത്തകന്മാർ വിചാരിക്കുന്നു.
നിങ്ങളുടെ ഭക്ഷണത്തെക്കുറിച്ചു ശ്രദ്ധിച്ചാൽ നിങ്ങൾക്കു സുഖക്കേടു
വരികയില്ല. വയറിനെ വേണ്ടതിലധികം നിറയ്ക്കുകയും അപഥ്യാ
ഹാരം കഴിക്കുകയുമാണ് സകല പാപത്തിന്റെയും അടിസ്ഥാനം.
വേദാന്തിയുടെ ദൃഷ്ടിയിൽ ഈ കുററം ചെയ്യുന്നവൻ മറെറല്ലാ പാപ
ങ്ങൾ ചെയ്യുന്നവനെപ്പോലെതന്നെ അപരാധിയാകുന്നു. മുമ്പു പ
റഞ്ഞതുപോലെ ഉദരപ്രീതി തന്നെ ശരണമായ ശരീരങ്ങളേയും മാതാ
പിതാക്കന്മാരേയും ഉണ്ടാക്കുകയും കഷ്ടപ്പാടുകൊണ്ടു നാം ദിവ്യത്വ
മറിയുകയും ചെയ്യുന്നു.

ചോ — ഒരു കുടുംബത്തിൽ ഭക്തനും പാപിയും ആരോഗ്യവാനും
രോഗിയുമായ കുട്ടികൾ എങ്ങിനെയുണ്ടാകുന്നു?

അവർക്കു വ്യത്യാസം വരാൻ കാരണമെന്തു്?

ഉ:— ഓരോ ജനനത്തിനും വ്യത്യാസം വരുന്നതിങ്ങിനെയാണ്.
ഒരാൾ അച്ചടിശാലയിൽ ജോലി ചെയ്യുന്നു. വേറൊരാൾ മിനുക്കു
വേലയിൽ ഏർപ്പെട്ടിരിക്കുന്നു. മറെറാരാളുടെ ജോലി എല്ലാമില്ലിലാ

ണു്.' വേറൊരാൾ ആ യന്ത്രശാലയിൽ പ്രവൎത്തിക്കുന്നു. ഇവരെല്ലാം പല തൊഴിലുകളിൽ ഏൎപ്പെട്ടിരിക്കുന്നുവെങ്കിലും അവർ പൊതുവെ ഒരു കടയിൽനിന്നും തുണി വാങ്ങുന്നു. ഒരേ സംഗതിയിൽ നാം തമ്മിൽ വ്യത്യാസമുണ്ടെങ്കിലും മററു സംഗതികളിൽ ചേൎച്ചയുണ്ടാകാവുന്നതാണു്. ഈ കുട്ടികളിലെല്ലാം പൊതുവെയുള്ള ആഗ്രഹം മാതാപിതാക്കന്മാരോടുള്ള ഭക്തിയാണു്. അവൎക്കു് ഒരേ വീടിനോടും പരിതഃസ്ഥിതികളോടും ഭക്തിയുണ്ടെങ്കിലും അവരുടെ മററാഗ്രഹങ്ങൾക്കു ഭിന്നതവരാം. അതുപോലെ, ഒരാൾ ഒരു റോഡുവഴിയും മറെറാരാൾ വേറൊരു റോഡ്മാൎഗ്ഗവും ഈ ലോകത്തിൽ വരുന്നുവെങ്കിലും എല്ലാവരും കവലയിൽ കൂട്ടിമുട്ടുന്നു.

ചോ—നാം നമ്മുടെ ശരീരത്തെ ത്യജിക്കുമ്പോൾ ആത്മീയലോകത്തിൽ പൂൎണ്ണതയെ പ്രാപിക്കുന്നുണ്ടോ?

ഉ—വേദാന്തപ്രകാരം പുനൎജ്ജന്മങ്ങളിൽ നാം പൂൎണ്ണതയെ പ്രാപിക്കുന്നു. പല ജന്മങ്ങളായിട്ടാണു നമുക്കു പൂൎണ്ണതവരുന്നതു്. ആത്മീയലോകമെന്നു പറയുന്നതു് ഓരോ ദിവസവുമുണ്ടാകുന്ന സ്വപ്നങ്ങൾപോലെയാകുന്നു.

ചോ—മരിച്ചവൎക്കു് ആത്മീയമായ സഹായം ചെയ്യുവാൻ നമുക്കു കഴിയുമോ?

ഉ—തീൎച്ചയായും കഴിയും. അവരുടെ ചിത്രമോ സ്വരൂപമോ മനസ്സിൽ വെച്ചുകൊണ്ടു അവൎക്കു് ഈശ്വരപാദമുണ്ടെന്നു ധ്യാനിക്കുകയും സാക്ഷാൽക്കരിക്കുകയും വിചാരിക്കുകയും ചെയ്യുക. അവരെപ്പററി നല്ലതായി വിചാരിക്കുക, അവരോടു സ്നേഹബഹുമാനങ്ങൾ പ്രകടിപ്പിക്കുക. ഈ നിലയിൽ നിങ്ങൾക്കു് അവരെയും നിങ്ങളെത്തന്നെയും സഹായിക്കാം.

ചോ—അവർ നമ്മുടെ ഭൗതിക കാൎയ്യങ്ങളിൽ സഹായിക്കുമോ?

ഉ—ഭൗതികകാൎയ്യങ്ങളിൽ മാത്രമെ ജീവിച്ചിരിക്കുന്നവൎക്കും അല്ലാത്തവൎക്കും സഹായിക്കുവാൻ കഴികയുള്ളൂ. എന്നാൽ വേദാന്തപ്രകാരം ഭൗതികകാൎയ്യങ്ങളിൽപോലും നിങ്ങളെ സഹായിക്കേണ്ടതു നിങ്ങൾ തന്നെയാണു്. അന്യശരീരങ്ങളിലോ മൃതശരീരങ്ങളിലോ നിങ്ങളെ സഹായിക്കുന്ന ശക്തി നിങ്ങൾതന്നെയാണു്! വേദാന്തം ആവശ്യപ്പെടുന്നതു് നിങ്ങൾ വെളിയിൽനിന്നും ഒരു സഹായവും ആഗ്രഹിക്കരുതെന്നും നിങ്ങളുടെ കേന്ദ്രം നിങ്ങളുടെ ഉള്ളിൽ തന്നെ വെച്ചുകൊണ്ടിരിക്കണമെന്നും സൎവ്വവും നിങ്ങൾ നിങ്ങളുടെ ഉള്ളിൽ തന്നെ പ്രതീക്ഷിക്കുകയും നേടുകയും ചെയ്യണമെന്നും ആകുന്നു. നിങ്ങൾ അഹം ആണെങ്കിൽ ആഗ്രഹിക്കേണ്ട ആവശ്യമില്ല. ആഗ്രഹിക്കപ്പെട്ട വസ്തുക്കൾ തനിയേ നിങ്ങളുടെ അടുത്തുവരും. നിങ്ങൾ

യോഗ്യത സമ്പാദിച്ചാൽ സഹായം തനിയേ നിങ്ങളുടെയടുത്തു വരണം.

ഒരു മനുഷ്യൻ ഇന്ത്യയെ സ്നേഹിക്കുന്ന പരിതഃസ്ഥിതിയിൽ വസിച്ചാൽ അയാളുടെ വിചാരങ്ങൾ ഇന്ത്യൻകാര്യങ്ങളിൽ നിമഗ്നമായിരുന്നാൽ ഈമനുഷ്യൻ ഇംഗ്ലീഷുകാരനോ അമേരിക്കനോ ആയിരുന്നാലും മരിക്കുമ്പോൾ അയാളുടെവിചാരശക്തിയുടെ ഫലമായി ഇന്ത്യയിൽ ജന്മമെടുക്കുന്നു. അയാൾ ഇന്ത്യയിൽ ജനിക്കുന്നതു അയാളുടെ ആഗ്രഹങ്ങൾകൊണ്ടാണ്.

ചോ—മനുഷ്യർ പട്ടികളും പൂച്ചകളുമായി ജനിക്കുമോ?

ഉ.—മനുഷ്യർ ജന്തുക്കളായിത്തീരുന്നതു പരിതഃസ്ഥിതികളനുസരിച്ചാണ്. ഒരിക്കൽ ഒരു മഹർഷിയുടെ അടുത്തു് പൂച്ചയുടേയും പട്ടിയുടേയും സ്വഭാവമുള്ള രണ്ടാളുകൾ ചെന്നു. പട്ടിമനുഷ്യൻ അദ്ദേഹത്തോടിപ്രകാരം പറഞ്ഞു. "ഇതാ പൂച്ചയെപ്പോലൊരു മനുഷ്യൻ. അവൻ ദുഷ്ടനും ക്രൂരനും വഷളനുമാകുന്നു. അവൻ അടുത്ത ജന്മത്തിൽ എന്താകുമെന്നു പറയാമോ?" പൂച്ചമനുഷ്യനും "ഇതാ പട്ടിയെപ്പോലൊരു മനുഷ്യൻ. അവൻ മുറുമുറുക്കുകയും കുരയ്ക്കുകയുംചെയ്യുന്നു. അവൻ അടുത്ത ജന്മത്തിൽ എന്താകും?. എന്നു് അദ്ദേഹത്തോടു ചോദിച്ചു. മഹർഷി ആദ്യം മിണ്ടിയില്ലെങ്കിലും ചോദ്യം പലതവണ ചോദിച്ചപ്പോൾ സഹോദരങ്ങളേ! ഈ ചോദ്യം നിങ്ങൾ ചോദിക്കാതിരിക്കുകയാണു നല്ലതു്" എന്നു പറഞ്ഞു ഒരു മറുപടി പറയണമെന്നു അവർ നിർബ്ബന്ധിച്ചു. "ഇതാ ഈ പൂച്ച. ഇതു നിന്നോടു സഹവസിക്കുന്നു. അതു നിന്റെ സ്വഭാവവും ശീലവും ആർജ്ജിക്കുന്നു. ഈ പൂച്ച അടുത്ത ജന്മത്തിൽ ഒരു പട്ടിയാകും. പട്ടി പൂച്ചയുടെകൂടെ നടന്നു് അതിന്റെ ശീലവും സ്വഭാവവും സമ്പാദിക്കുന്നതിനാൽ അതും അടുത്ത ജന്മത്തിൽ ഒരു പട്ടിയാകും" എന്നു് അദ്ദേഹം പറഞ്ഞു. നമ്മുടെ സഹവാസമനുസരിച്ചാണു ജന്മമുണ്ടാകുന്നതു്.

ചോ – മരണത്തിനുശേഷം പുനർജ്ജന്മമുണ്ടാകുവാൻ എന്തുസമയംവേണം.

ഉ ഒരാൾ ഇന്നു പലജോലികൾ ചെയ്യുന്നു അയാൾ ഉറങ്ങിയതിനുശേഷം നാളെ ഉണരുന്നു. അയാൾ ഉറങ്ങാൻ പോകുന്നതു മരണത്തിനുതുല്യമാണ്. ഉണരുന്നതു് പുനർജ്ജന്മസദൃശമാകുന്നു. ഈ ഉറക്കക്കാലമാണ്, സ്വർഗ്ഗത്തിലും നരകത്തിലു മററും അവൻ കഴിക്കുന്നതു്. ഈ ലോകത്തിൽ മൂന്നുനാലു മണിക്കൂർമാത്രം ഉറങ്ങുന്നവരുണ്ടു്. ചിലർ എട്ടും പത്തും മണിക്കൂർ ഉറങ്ങുന്നു. കുട്ടികൾ ദീർഘനിദ്രയുള്ളവരാണ്. വൃദ്ധന്മാർ അധികം ഉറങ്ങുന്നില്ല. അതുകൊണ്ടു മനുഷ്യരുടെസ്വഭാവവും ആത്മീയസംസ്കാരവുമനുസരിച്ചു്

പുനൎജ്ജന്മത്തിന്നു വേഗവും താമസവും വരാം. നിങ്ങളുടെ ആയുസ്സി
ന്നുതന്നെ ക്ലിപ്തമായകാലമില്ല. ചിലർ ചെറുപ്പത്തിലും ചിലർമദ്ധ്യ
വയസ്സിലും ചിലർ വാൎദ്ധക്യത്തിലുംമരിക്കുന്നു. അതുപോലെ പുന
ൎജ്ജന്മത്തിലും കാലവ്യത്യാസംവരും.

ചോ—ഇരുപതാംനൂററാണ്ടിൽ ജീവിക്കുന്നവൎക്ക് വേദാന്തത്തെ
സാക്ഷാൽക്കരിക്കുവാൻ കഴിയുമൊ? അവർ ഹിമാലയാരണ്യത്തിൽ
പോകണമോ?

ഉ—രാമൻപറയുന്നതു്, നിങ്ങൾ ഹിമാലയത്തിൽ പോകേണ്ടാ
യെന്നാണു്. 'ഞങ്ങൾക്കു് ഇതിനൊന്നും സമയമില്ല' എന്നു് ആളുകൾ
പറയുന്നു. ഞങ്ങൾക്കു ജോലി ഒരുപാടുണ്ടു്. ഞങ്ങൾക്കു ബന്ധു
ക്കളേയും സ്നേഹിതന്മാരേയും ശുശ്രൂഷിക്കുവാനുണ്ടു്, എന്നാണു് അ
വരുടെ സമാധാനം. "അല്ലയോ ദൈവമേ! ഞങ്ങളെ ശത്രുക്കളിൽ
നിന്നുരക്ഷിക്കുക" എന്നൊരു പ്രാൎത്ഥനയുണ്ടു്. എന്നാൽ ഇന്നത്തെ
ജനങ്ങളുടെപ്രാൎത്ഥന 'ദൈവമെ! എന്നെ സ്നേഹിതന്മാരിൽനിന്നും ര
ക്ഷിക്കുക' എന്നായിരിക്കണം. സ്നേഹിതന്മാർ നമ്മുടെ സമയംമുഴുവ
ൻ അപഹരിക്കുന്നതിനാൽ നാം ഉൽക്കണ്ഠിതരാകുന്നു.

അവസാനമായി ഒരു വാക്കുപറഞ്ഞുകൊള്ളട്ടെ. വായിക്കുന്ന
തും പഠിക്കുന്നതും പലമാതിരിയിലാണു്. ചിലർ തത്തകളെപ്പോ
ലെ നാക്കുകൊണ്ടു പഠിക്കുന്നു. ചിലർ ചിത്രകാരനെപ്പോലെ കൈ
കൊണ്ടു പഠിക്കുന്നു. എല്ലാ ചിത്രകാരന്മാരും ശാസ്ത്രജ്ഞന്മാരാണെ
ന്നു രാമൻ പറയുന്നില്ല. എന്നാൽ ചിലർ ശാസ്ത്രജ്ഞന്മാരാണു്. ജ
ലവിജ്ഞാനീയത്തെക്കുറിച്ചു ഗന്ധമില്ലാത്തവർ സമുദ്രം നീന്തിക്കട
ക്കുന്നു. വായുവിന്റെ ജ്ഞാനമില്ലാത്തവൎക്കു് ആകാശത്തിൽ വിമാന
ത്തിൽ സഞ്ചരിക്കാം. മരുന്നുണ്ടാക്കുന്നപലൎക്കും രസവാദത്തെക്കുറി
ച്ചു് ഒരു രൂപവുമില്ല. ചിലർ ഹൃദയംകൊണ്ടും മററുചിലർ കൈ
കൊണ്ടും പഠിക്കുന്നു. അവരാണു ലോകത്തിലെ അനുഗ്രഹീതമനു
ഷ്യർ. ഒരു നോട്ടത്തിൽ വിചാരിക്കുകയും സാക്ഷാൽക്കരിക്കുകയും
ചെയ്യുവുന്നവർ അനുഗ്രഹീതരാണു്. ഹൃദയംകൊണ്ടു ഗ്രഹിക്കുന്ന
വൎക്കു് ആത്മാശയും സംസ്കാരണവും ഉണ്ടായിരിക്കണം. അവരുടെജ്ഞാ
നം അവർ മററുള്ളവൎക്കുനൽകണം. അവർ ഹൃദയത്തെമാത്രം ആ
ശ്രയിച്ചാൽ പൂൎണ്ണമാകയില്ല. തലയും ഹൃദയവും നാക്കും കൈയുംശ
രിയായി പരിശീലിപ്പിക്കുന്നവൎക്കുമാത്രമേ ലോകത്തിന്നു വലിയ ഉപ
കാരംചെയ്യുവാൻ നിവൃത്തിയുള്ളൂ. ഇവരാണു യഥാൎത്ഥമായജ്ഞാന
വും സംസ്കാരണവും ഉള്ളവർ.

രാമൻഉപദേശിക്കുന്നതു്,നിങ്ങൾഹൃദയം, തലച്ചോറു് കൈയ്,
നാക്കു്, ആത്മാവു മുതലായ സൎവ്വഉപാധികൾമൂലവും വേദാന്തത്തെ
സാക്ഷാൽക്കരിക്കണമെന്നാണു്. വേദാന്തം നിങ്ങളുടെ രക്തത്തിൽ

ക്കൂടി ഓടട്ടെ, നിങ്ങളുടെ ധമനികളിലും സിരകളിലും പായട്ടെ, നിങ്ങളുടെ ഹൃദയത്തിൽ വ്യാപിക്കട്ടെ, നിങ്ങളുടെ തലച്ചോറു് അതിൽ നിമഗ്നമാകട്ടെ, നിങ്ങളുടെ സർവ്വസ്വവും അതിൽ ലയിക്കട്ടെ; അപ്പോൾ നിങ്ങൾ സർവ്വപ്രകാരേണയും ഉൽകൃഷ്ടനും സ്വതന്ത്രനുമാകും. അപ്പോൾ നിങ്ങളുടെ നിസർഗ്ഗസ്വഭാവമായ ഈശ്വരത്വത്തെ നിങ്ങൾ സാക്ഷാൽക്കരിക്കും.

ഈ ശരീരത്തിലെ ആ ശരീരത്തിലെ വ്യത്യാസം കാണുകയോ, ഒരാൾ പ്രസംഗിക്കുന്നതനുസരിച്ചു വിശ്വസിക്കാതിരിക്കുകയോ ചെയ്യുന്നതു നിങ്ങൾ ഗൌനിക്കേണ്ടതാവശ്യമില്ല. നിങ്ങൾതന്നെ അതു സ്വീകരിക്കുക, തലയിലും ഹൃദയത്തിലും ആത്മാവിലും വേദാന്തം ജീവിക്കട്ടെ, തദനുസാരം ജീവിച്ചാൽ നിങ്ങൾ ഉത്തമരും ഉൽകൃഷ്ടരുമാകും. നിങ്ങൾ അപ്രകാരം ആയിത്തീരണമെന്നാണു രാമന്റെ ആശ.

രാമനു് ആയിരംകുറ്റങ്ങളുണ്ടായാലും, രാമൻ ആയിരംതെറ്റു ചെയ്താലും നിങ്ങൾക്കെന്താണു്? ആ തെറ്റുകൾക്കുത്തരവാദി രാമനാണു്. രാമൻ ദിവ്യമായ തത്വമുപദേശിക്കുന്നു. അതു്, നിങ്ങളുടെ ജീവിതമാക്കിയാൽ നിങ്ങൾക്കാനന്ദമുണ്ടാകുകയും നിങ്ങളുടെ സന്ദേഹങ്ങൾ തീരുകയുംചെയ്യും. രാമൻ പ്രസംഗിക്കുന്നതനുസരിച്ചു ജീവിക്കുന്നില്ലെങ്കിൽ അങ്ങിനെചെയ്യുന്നതിനു രാമന്റെ പരിതഃസ്ഥിതികൾ അനുവദിക്കുന്നില്ലായിരിക്കാം. എന്നാൽ നിങ്ങൾക്കു് അതുപ്രകാരം ജീവിക്കുകയും ഈ തത്വത്തെ പരിപാലിക്കുകയുംചെയ്യാം. കാൽവിൻ, എഡിസൺ മുതലായവർ അവരുടെ തലച്ചോറുകൊണ്ടു വലിയമാതൃകകൾ നിർമ്മിക്കുന്നു. അവരുടെ സാധനപത്രങ്ങൾ പ്രയോഗത്തിൽവരുത്തുന്നതിനു് യന്ത്രങ്ങളുടെ സഹായം ആവശ്യമാണു്. നിങ്ങൾക്കു കയ്യുണ്ടു്. അതുകൊണ്ടു നിങ്ങൾ യന്ത്രം നിർമ്മിക്കണം. നിങ്ങൾക്കു വലിയമാതൃകകൾ നിർമ്മിക്കുവാൻ ശക്തിയില്ലെങ്കിലുംഅവയെ സ്വീകരിച്ചു യന്ത്രങ്ങളുണ്ടാക്കാം. തൊഴിലാളികൾ മാതൃകകളെസ്വീകരിച്ചുപ്രയോഗത്തിൽ ഫലിപ്പിക്കാത്തതാണു് അവരുടെതെറ്റു്. ഒരാൾ പ്രസംഗിക്കുന്നതുപോലെ പ്രവർത്തിക്കുന്നില്ല എന്നു പറഞ്ഞു് ഒരു ഗുരുവിന്റെ ഉപദേശത്തെ തിരസ്കരിക്കുന്നതു് അബദ്ധമാകുന്നു.

ഒരാൾ മരുന്നുകളും പാലും പലഹാരവും വിൽക്കുന്നു. അയാൾമരുന്നു പാലും കുടിക്കുകയും പലഹാരംഭക്ഷിക്കുകയും ചെയ്തില്ലെങ്കിൽ നിങ്ങൾ അയാളിൽനിന്നും സാമാനങ്ങൾ വാങ്ങുകയില്ലേ? ഒരു വൈദ്യനു സുഖക്കേടുള്ളതുകൊണ്ടു മറ്റാളുകൾക്കു് അയാൾ നിശ്ചയിക്കുന്ന മരുന്നു കെട്ടതാണെന്നു പറയുന്നതു ശരിയാണോ? നിങ്ങളുടെ രോഗത്തിനുള്ള ചികിത്സ അയാൾക്കറിയാം. എന്നാൽ അ

യാളുടെ രോഗത്തിന്റെ ചികിത്സ അറിഞ്ഞുകൂടാ. അയാൾക്കു തന്നെ
ത്താൻ സുഖക്കേട് ഭേദപ്പെടുത്തുവാൻ കഴികയില്ലെങ്കിലും അന്യന്മാ
രുടെ രോഗങ്ങൾ ഭേദപ്പെടുത്തുവാൻ കഴിയും.

രാമൻ ഇന്ത്യയിലും അമേരിക്കയിലുമുള്ള പലദേശങ്ങളും സഞ്ചരിച്ച
തിൽ അവർ ഗ്രന്ഥകർത്താവിന്റെ പേരറിയാതെ പുസ്തകം വായിക്കു
ന്നതിനിഷ്ടമില്ലെന്നു വെളിവായിരിക്കുന്നു. 'ഇതാ ഒരു ഗ്രന്ഥകർത്താ
വ്. അയാൾ അക്രമമായി അതും ഇതും ചെയ്തശേഷം തന്നെത്താൻ
ദൈവമെന്നു വിളിക്കുന്നു എനിക്ക് അയാളുടെ പുസ്തകം വായിക്കേണ്ടാ' എ
ന്ന് പലരും പറയുന്നു. "സഹോദരാ! അബദ്ധത്തിൽ ചാടരുത്. മ
നുഷ്യൻ ചീത്തയായിരിക്കാം. എന്നാൽ അയാൾ ഉപദേശിക്കുന്ന പ
രമാർത്ഥത്തെ പരിശോധിച്ചുനോക്കുക" എന്നാണ് രാമന്റെ പറയാറു
ള്ള സമാധാനം.

ഇന്ത്യയിൽ വണ്ടിയിൽ കയറ്റുവലിച്ച് വെള്ളം കോരിതൊട്ടി
യിലൊഴിച്ച് തൊട്ടിയിൽനിന്നും ചെറുചാലുകൾ വഴി കണ്ടങ്ങളിലേക്കു
വിടുന്നു. വെള്ളം കിണററിലോ തൊട്ടിയിലോ കിടക്കുമ്പോൾ സമീ
പപ്രദേശത്തു ചെടികളോ ധാന്യങ്ങളോ ഉണ്ടാകുന്നില്ല. ജലം കണ്ട
ത്തിലെത്തുമ്പോൾ അതു ഫലപുഷ്ടമാകുകയും ചെടികളും മറ്റും ഉണ്ടാ
കുകയും ചെയ്യുന്നു. ഇതിൽനിന്നും ജലം കിണററിൽ കിടന്നപ്പോൾ
അതിനു ഫലപുഷ്ടിനൽകുവാൻ ശക്തിയില്ലാത്തതുകൊണ്ട് കണ്ടത്തി
ൽചെന്നാലും ഇല്ലെന്നു പറയുന്നതു ശരിയല്ല.

നിങ്ങൾക്ക് എവിടെനിന്നും ജ്ഞാനം കിട്ടിയാലും അതു സ്വീകരി
ക്കണം. ഇന്ത്യയിനിന്നും ജ്ഞാനം പുറപ്പെടുന്നു വെങ്കിൽ ഇന്ത്യക്കാർ
പിന്നോക്കം നിൽക്കുന്നതെന്തെന്നു നിങ്ങൾ ചോദിക്കരുത്. സ
ത്യത്തെമാത്രം അതിന്റെ യുക്തിയനുസരിച്ച് പരിശോധിക്കുക. മ
നുഷ്യനെ തൃപ്തനും ആനന്ദവാനും ഈശ്വരനും ആക്കുന്നതിനുള്ള
വഴി ഇതാണ്. അതു നിങ്ങളെ ഉൽക്കണ്ഠയില്ലാത്തവരാക്കുന്നു. അ
തു നിങ്ങളുടെ കഷ്ടതകളെ നിവാരണം ചെയ്യുന്നു ഇതല്ലാതെ വേറെ
യൊന്നുമില്ല.

അതുപോലെ ക്രിസ്തുവിന്റെ സ്വഭാവം ഉൽകൃഷ്ടമായിരുന്നതു കൊ
ണ്ടു ക്രിസ്തുവിന്റെ ഉപദേശമാണ് മുഴുവൻ സത്യമെന്നു പറയരുത്.
വളരെ സുന്ദരന്മാരായ ചെറുപ്പക്കാർ നികൃഷ്ടകൃത്യങ്ങൾ ചെയ്യുന്നതായി
നാം കണ്ടിട്ടുണ്ട്. ഒരാളുടെ പ്രവൃത്തികളും ഉപദേശങ്ങളും ഉൽകൃഷ്ടമാ
യിരിക്കാം. എന്നാൽ അയാളിൽ നിന്നു പുറപ്പെടുന്നതെല്ലാം നന്നായി
രിക്കണമെന്നില്ല. അയാളുടെ കഥയും അസ്ഥിയും നാം ഒന്നാണെന്നു
പറയുന്നില്ല. ബൈബിൾ വായിക്കുമ്പോൾ അതിലുള്ളതെല്ലാം ക്രിസ്തുവി
ന്റെ ഉപദേശമായി വിചാരിക്കരുത്. ക്രിസ്തു പരിശുദ്ധനാം അദ്വൈ
തത്തിന്റെ ഉപദേശങ്ങൾ ഉൽകൃഷ്ടമാകുന്നു. എന്നാൽ മറ്റൊരു

ങ്ങൾക്കുള്ള ദൂഷ്യങ്ങളെ അദ്ദേഹത്തിൽ ആരോപിക്കരുത്. സർ ഐസക്ക് ന്യൂട്ടന്റെ 'പ്രിൻസിപ്പിയാ' എന്ന ഗ്രന്ഥത്തിൽ അനവധി തെറ്റുകളുണ്ട്. അദ്ദേഹം അക്കാലത്തെ ഉത്തമനായ മനുഷ്യനായിരുന്നു. കാലത്തിനനുസരിച്ച് ഗ്രന്ഥങ്ങളെ വിമർശിക്കുക.

അതുപോലെ രാമന്റെ ഗുണദോഷങ്ങളെക്കുറിച്ച് നിങ്ങൾക്കു ചിന്തിച്ചിട്ടാവശ്യമില്ല. അദ്ദേഹത്തിന്റെ ആത്മീയോപദേശങ്ങളുടെ ഗുണം നോക്കി അതിനെ സ്വീകരിക്കുക. വേദാന്തസാരം നിങ്ങളെ ഉയർത്തുന്നു. രാമന്റേതായി ഈ ഉപദേശത്തെ സ്വീകരിക്കേണ്ട. അതു നിങ്ങളുടേതാണ്. വേദാന്തമെന്നു പറയുന്നതു ദാസ്യമല്ല. ബുദ്ധമതം ബുദ്ധനും മുഹമ്മദുമതം മുഹമ്മദിനും, സൊറാസ്റ്റർമതം സൊറാസ്റ്ററിനും അടിമപ്പെടുന്നു. വേദാന്തമതം ഒരു മഹർഷിക്കും അടിമയല്ല, അത് എല്ലാവർക്കും സ്വന്തമായ സത്യമാകുന്നു.

നാം വെയിലത്തിരുന്നാൽ സൂര്യൻ എല്ലാവർക്കും വേണ്ടപ്പെട്ടതാകയാൽ നാം കൃതജ്ഞത പ്രകടിപ്പിക്കാറില്ല. രാമൻ വേദാന്തവെയിലത്തിരിക്കുന്നുവെങ്കിൽ നിങ്ങൾക്കും അപ്രകാരം ചെയ്യാം. അതു നിങ്ങൾക്കെന്നപോലെ രാമനും സ്വന്തമാണ്. സത്യം ഇന്ത്യയുടെ സ്വന്തമെന്നപോലെ നിങ്ങളുടേയും സ്വന്തമാകുന്നു. അതു നല്ലതാണെങ്കിൽ സ്വീകരിക്കുക, ചീത്തയാണെങ്കിൽ ദൂരത്തെറിയുക. പണവും വാളുംകൊണ്ട് ഇന്ത്യയിൽ ക്രിസ്തുമതവും മുഹമ്മദുമതവും പ്രചരിച്ചതുപോലെ ഞങ്ങൾ വേദാന്തം പ്രചരിപ്പിക്കുന്നില്ല. വേദാന്തം നിങ്ങളുടേതാണ്. അതിനെ സ്വീകരിച്ചു പ്രയോഗത്തിൽ വരുത്തുക.

ഒരു സ്നേഹിതനു വെയിൽകൊണ്ടതുകൊണ്ടു സുഖമില്ലെങ്കിൽ നിങ്ങൾക്കും അപ്രകാരം തോന്നണമെന്നില്ല. വേദാന്തത്തിന്റെ യോഗ്യത പരീക്ഷിച്ചു അതിനെ സ്വീകരിക്കുക. അതു പഠിച്ചു തദനുസരണം ജീവിക്കുക. സകലമനുഷ്യർക്കും ക്രിസ്തുവിനും മുഹമ്മദിനും ബുദ്ധനും രാമനും മീതേ ജീവിക്കുക. ഈ ശരീരത്തെ ചവിട്ടിമെതിക്കുക. ഞാൻ ഈ ശരീരമല്ലെന്നു സാക്ഷാൽക്കരിക്കുക. ഞാൻ പരമാർത്ഥമാണ്. എന്നെ അറിഞ്ഞു സ്വതന്ത്രരാകുക. അതു സാക്ഷാൽക്കരിച്ച് 'ഓം' ജപിക്കുക. എന്നെ അറിയുക. ഞാൻ നീയാണ്. ഇതറിഞ്ഞാൽ നിങ്ങൾക്ക് ഒരു കുറ്റവുമില്ല. ഈ പ്രതിബന്ധങ്ങളും ധൃതികളും ഉപേക്ഷിച്ച് ക്രിസ്തുവിനും മുഹമ്മദിനും സകലസ്നേഹിതന്മാർക്കും ഉപരി ജീവിക്കുക. അവയെല്ലാം മാറുന്നതും അനിത്യങ്ങളുമാകുന്നു. ഈ നിഴലുകളുടെയെല്ലാം പ്രതിരൂപമായ സത്യമാണു വാസ്തവം.

ഓം! ഓം!!

---

# പുനൎജ്ജന്മവും ഗൃഹസ്ഥാശ്രമവും.

---

സ്ത്രീപുരുഷരൂപങ്ങളിലുള്ള എന്റെ ആത്മാവെ!

ഇന്ത്യയിലുള്ള ഒരു വലിയ ധനികനായ കച്ചവടക്കാരൻ ഒരിക്കൽ അയാളുടെ ദിക്കിലുള്ളവൎക്ക് ഒരു വമ്പിച്ച സദ്യകൊടുക്കുവാൻ നിശ്ചയിച്ചു. സധാരണ കെങ്കേമമായ അടിയന്തിരങ്ങൾക്കു ദാസിമാരെ ക്ഷണിക്കാറുണ്ട്. ഈ കഥ നടക്കുന്നകാലത്തു ദാസിയാട്ടത്തിനു പ്രചാരവുമുണ്ടായിരുന്നുവെങ്കിലും ഇന്ന് അതു കുറഞ്ഞുവരികയാണ്. ഒരു ദാസി ആടാനും പാടാനും തുടങ്ങി. അവൾ പാടിയപാട്ട് ഏററവും അശ്ലീലവും അസഭ്യവുമായിരുന്നുവെങ്കിലും അതു സദസ്യരുടെ ഹൃദയങ്ങളിൽ അഗാധമായി പതിഞ്ഞു. അതിനുകാരണമെന്താണ്? ഇന്ത്യയിലെ ചെറുപ്പക്കാൎക്കും പണ്ഡിതന്മാൎക്കും ആഭാസമായ പാട്ടുകൾ ഇഷ്ടമല്ല. എന്നാൽ ആ അവസരത്തിൽ ആ പാട്ട് അവരെ അപഹൃതചിത്തവൃത്തികളാക്കി. കുറേനാൾ കഴിഞ്ഞശേഷം അതു കേട്ട പലരും വഴിയിൽക്കൂടി നടക്കുമ്പോൾപോലും ആ പാട്ടു പാടുകയും മൂളുകയും ചെയ്യുന്നതു കേട്ടു. ഒരിക്കലതു കേട്ടവർ അതിനെ ഓൎക്കുകയും ഇഷ്ടപ്പെടുകയും ചെയ്തിരുന്നു.

അതിന്റെ രസികത്വം എവിടെയാണ്? അതു കേട്ടവരോടാരോടെങ്കിലും ആ പാട്ടിന്റെ രസികത്വമെന്തിലാണെന്നു ചോദിക്കുക. ഗാനം മധുരവും സുന്ദരവും ഉത്തമവുമാണെന്ന് അവരെല്ലാം പറയും. എന്നാൽ പരമാൎത്ഥമങ്ങിനെയല്ലായിരുന്നു. ഈ ദാസി പാടിക്കേൾപ്പിക്കുന്നതിനുമുമ്പ് അത് ആഭാസമായി ഗണിക്കപ്പെട്ടിരുന്നു. ഇപ്പോൾ അതവൎക്ക് ഇഷ്ടമാണ്. രസികത്വം മുഴുവൻ പാടുന്ന രീതിയിലും സ്വരത്തിലും മുഖത്തിലും നോട്ടത്തിലും ദാസിയുടെ സൌന്ദൎയ്യത്തിലും ലയിച്ചിരുന്നു. സ്ത്രീയുടെ രസികത്വം പാട്ടിലുംകലൎന്നു. ഇങ്ങിനെയാണ് സകല സംഭവങ്ങളും ലോകത്തിലുണ്ടാകുന്നതു. മനോഹരമായ നയനങ്ങളും, മധുരമായ മുഖവുമുള്ള ഒരു ഗുരു വരുന്നു. അദ്ദേഹത്തിന്റെ സ്വരം ശുദ്ധമാണ്. അദ്ദേഹത്തിന്റെ വദനത്തിൽനിന്നു പുറപ്പെടുന്ന ഓരോ വാക്കും ആകൎഷണീയവും സുന്ദരവും ആകുന്നു. അദ്ദേഹത്തെ സംബന്ധിച്ചുള്ളതെല്ലാം സരസമാണ്. ഇതാണു, ലോകരുടെ അബദ്ധം. അവർ സത്യത്തെ തന്നെത്താൻ പരിശോധിക്കുന്നില്ല. അവർ ഗാനത്തെക്കുറിച്ചൊന്നും ചിന്തിക്കുന്നില്ല. അഭിനയവും, അനുനയവും, പ്രസംഗമാതിരിയും വാഗ്ധാടിയുമാണു സദസ്യരെ രസിപ്പിക്കുന്നതു. ഇന്നാൾ ഒരു മാന്യസ്നേഹിതൻ സ്വാമി വിവേകാനന്ദനെക്കുറിച്ചു രാമനോടു സംസാരിച്ചു. "അദ്ദേഹത്തി

ന്ന സുന്ദരമായ മൂക്കും നയനവും ഇല്ലായിരുന്നോ? എന്നായിരുന്നു സ്നേഹിതന്റെ ചോദ്യം. നിങ്ങൾ പ്രസംഗം ശ്രദ്ധിക്കുന്നുവോ? അതോ മൂക്കും കണ്ണും പരിശോധിക്കുന്നുവോ? ഇതാണു ലോകസമ്പ്രദായം. പ്രസംഗികന്മാരുടെ രസികത്വം മുഴുവനും അവരുടെ സംഭാഷണരീതിയിലും അഭിനയത്തിലും ശബ്ദത്തിലും ആകുന്നു. അവർ പ്രസംഗത്തിലുൾപ്പെട്ട സംഗതികളെ പരിശോധിക്കുന്നില്ല. നിങ്ങൾ പ്രാസംഗികന്റെ ശരീരത്തിലല്ലാതെ പ്രസംഗത്തിൽതന്നെ ശ്രദ്ധപതിപ്പിക്കുക. ഈ വാക്കുകൾ കഠിനവും ഭയങ്കരവുമായി തോന്നിയേക്കാം. രാമൻ ആളുകളെ ബഹുമാനിക്കുന്നവനല്ല. രാമൻ സത്യമായിരിക്കുന്ന നിങ്ങളെ ബഹുമാനിക്കുന്നു. സത്യമാണു നിങ്ങളുടെ യഥാർത്ഥാത്മാവു്. ആ നിലയിലാണു രാമൻ നിങ്ങളെ ഇഷ്ടപ്പെടുന്നതു്. രാമന്റെ പ്രസംഗസമ്പ്രദായമൊ പ്രസംഗവിഷയമോ നിങ്ങൾ ഇഷ്ടപ്പെട്ടില്ലെങ്കിലും സ്ത്രീപുരുഷന്മാരായ സദസ്യരുടെ രൂപങ്ങളിൽ പ്രത്യക്ഷമാകുന്ന രാമന്റെ ആത്മാവിനോടു രാമൻ ഉപദേശിക്കുന്നതു നിങ്ങൾക്കു യഥാർത്ഥമായ ആനന്ദവും സമാധാനവും വേണമെങ്കിൽ രാമന്റെ പ്രസംഗങ്ങൾ കേൾക്കണമെന്നാണു്. അതു നിങ്ങൾക്കു് ആനന്ദമുണ്ടാക്കുന്നു. ഓരോ വാക്കിനെക്കുറിച്ചും നിങ്ങൾ ചിന്തിക്കുക; വീട്ടിൽ പോകുമ്പോൾ ഈ ആശയങ്ങളെ പ്രയോഗത്തിൽ വരുത്തുക.

വേദാന്തത്തെക്കുറിച്ചു രാമൻ പ്രസംഗിക്കണമെന്നുദ്ദേശിച്ചുവെങ്കിലും ഇതാ പല ചോദ്യങ്ങൾ കിടക്കുന്നു. ഇന്നു ഈ ചോദ്യങ്ങൾക്കെല്ലാം ഉത്തരംപറയുവാൻ വയ്യ. ഇന്നു് ഒരു ചോദ്യമെടുക്കാം. വിഷയത്തിലേക്കു പ്രവേശിക്കുന്നതിനുമുമ്പു ബൈബിൾ, കൊറാൻ, വേദം, ഗീത ഇവയെക്കുറിച്ചു് കുറച്ചൊന്നു പറഞ്ഞുകൊള്ളട്ടെ. ജനങ്ങൾ ഈ ഗ്രന്ഥങ്ങളിൽ പറഞ്ഞിട്ടുള്ളതെല്ലാം വിശ്വസിക്കുന്നു! അവ അവരുടെ പ്രിയപ്പെട്ടമനുഷ്യരിൽ നിന്നുണ്ടായതാണു്. ക്രിസ്തുവിനു നല്ലസ്വഭാവവും നല്ല സ്വാധീനവും ഉണ്ടായിരുന്നതിനാൽ സുവിശേഷത്തിൽ പറഞ്ഞിട്ടുള്ളതെല്ലാം അദ്ദേഹത്തിന്റേതാക്കി ജനങ്ങൾ അംഗീകരിക്കുന്നു. കൃഷ്ണൻ വിക്രമനും വന്ദ്യനുമായിരുന്നതിനാൽ അദ്ദേഹത്തിന്റെ വചനങ്ങളടങ്ങിയ ഗീതയെ ഏവരും ആരാധിക്കുന്നു. അതിയോഗ്യനായ ബുദ്ധന്റെ നാവിൽനിന്നും പുറപ്പെട്ട വചനങ്ങളെ ആലോചനകൂടാതെ നാം സ്വീകരിക്കണമത്രെ. നാം ആലോചനയും ധ്യാനവും ത്യജിച്ചു അദ്ദേഹത്തിൽനിന്നുവന്ന സത്യത്തെ സ്വീകരിക്കണം. മുമ്പുപറഞ്ഞ ദാസിയുടെ ആട്ടംകണ്ടവർക്കു പറ്റിയ അബദ്ധംതന്നെയല്ലേ ഇതു്? ഒരാളുടെ ഉപദേശവും അയാളുടെ സൌന്ദര്യവും സ്വഭാവവും വിഭിന്നങ്ങളാണു്. ഒരുകാലത്തേക്കു യോഗ്യനായ മനുഷ്യന്റെ ഉപദേശങ്ങൾ പൂർണ്ണമായിരിക്കണമെന്നില്ല. ഈ അബദ്ധവിചാരത്തിന്മേലാണു ലോകത്തിലെ വർഗ്ഗങ്ങളും ജാതിമതസ

ങ്ങളും കെട്ടിയുണ്ടാക്കിയിരിക്കുന്നതു്. ഈ തെററുകൊണ്ടാണു മതക
ലഹങ്ങളും യുദ്ധങ്ങളും ഉണ്ടാകുന്നതു്. ഡാക്ടർ ജാൺസൺ ഗോൾ
ഡ്സ്മിത്തിനെപ്പററി പറഞ്ഞതു് അദ്ദേഹം ദൈവദൂതനെപ്പോലെ
യെഴുതിയെന്നും ഒരു എം. ഡി. ആയിരുന്നുവെന്നുമാണു്. ഗോൾഡ്
സ്മിത്ത് ഉണ്ണുമ്പോഴും സംസാരിക്കുമ്പോഴും തകരാറുണ്ടായിരുന്നില്ല.
എന്നാൽ ഭക്ഷണത്തെയും സംസാരത്തെയും അയാൾ വർണ്ണിക്കു
മ്പോൾ താടിയെല്ലു് അനങ്ങുകയില്ലെന്നു് അദ്ദേഹം പറയും. മുക
ളിലത്തെ കടവായല്ലാതെ താഴത്തേതു് അനങ്ങുകയില്ല. ഈ വി
ഷയത്തെക്കുറിച്ചു് അദ്ദേഹവും ഡാക്ടർ ജാൺസനുമായി വാഗ്വാ
ദമുണ്ടായി. അദ്ദേഹത്തിന്റെ വാദം സ്ഥാപിക്കുവാൻ അദ്ദേഹം
നിർബ്ബന്ധംകാണിച്ചു. നാം ഉണ്ണുമ്പോഴും സംസാരിക്കുമ്പോഴും താ
ടിയെല്ലാണു് അനങ്ങുന്നതെന്നു് ആർക്കും അറിയാം. നാം തലമുഴുവൻ
തിരിക്കുമ്പോഴെ മുകളിലത്തെ എല്ലു് അനങ്ങുന്നുള്ളു. പരമാർത്ഥം ഇ
ങ്ങിനെയായിട്ടും ഗോൾഡ്സ്മിത്തു് അതു സമ്മതിച്ചില്ല. അദ്ദേഹം
കീഴ്ത്താടിയനക്കിത്തന്നെ സംസാരിക്കുകയും ഭക്ഷിക്കുകയും ചെയ്യുന്നു
വെങ്കിലും അദ്ദേഹത്തിനു സ്വന്തം അനുഭവത്തേയും പ്രവൃത്തിയേയും
ശരിയായി വർണ്ണിക്കുവാൻ വയ്യായിരുന്നു. പ്രവർത്തിക്കുന്നതു് ഒരു
സംഗതിയും പ്രവർത്തിക്കുന്നതിന്റെ തത്വമറിയുന്നതു് വേറൊരു സംഗ
തിയുമാകുന്നു. എല്ലാവരും ഇംഗ്ലീഷു് സംസാരിക്കുന്നുവെങ്കിലും അ
തിന്റെ വ്യാകരണമറിയാവുന്നവർ ചുരുക്കമാണു്. നാം തർക്കിക്കുക
യും വാദിക്കുകയും ചെയ്യുന്നുവെങ്കിലും ചുരുക്കം പേർ മാത്രമേ തർക്ക
ശാസ്ത്രം പഠിച്ചിട്ടുള്ളു. അതുപോലെ, ഉത്തമമായ ജീവിതം നയിക്കു
ന്നതു് ഒരു സംഗതിയും, അതിന്റെ തത്വജ്ഞാനവും യുക്തിയും വർണ്ണി
ക്കുന്നതു് വേറൊരു സംഗതിയുമാകുന്നു. ജനങ്ങൾ ഗുരുജന്മാരുടെ
സ്വഭാവത്തെ ഉപദേശങ്ങളിൽ ആവാഹിച്ചു് അവരുടെ അടിമകളാ
കുന്നു. സൂക്ഷിക്കുവിൻ! സൂക്ഷിക്കുവിൻ! എന്നു രാമൻ മുന്നറിവു ത
രുന്നു.

ക്രിസ്തുവിനു് അധികം ഗ്രന്ഥങ്ങളുണ്ടായിരുന്നില്ല. എങ്കിലും
എം. ഏ. ക്കാരും ബി. ഏ. ക്കാരും സുവിശേഷങ്ങളെ വ്യാഖ്യാനിക്കു
വാൻ അവരുടെ തല കളയുന്നു. മഹമ്മദ് ആകർഷണീയമായ ഉപ
ദേശങ്ങൾ നൽകി. അവക്ക് ഈ അറിവും ബുദ്ധിയും എവിടെനി
ന്നുകിട്ടി? നിങ്ങളുടെ ഉള്ളിലുള്ള ഉൽപത്തിസ്ഥാനത്തുനിന്നാണു് അ
വക്ക് ഈ സിദ്ധിയും ജ്ഞാനവുമുണ്ടായതു്. മനു വലിയ പുസ്തക
പാരായണം കൂടാതെ ഹിന്ദുക്കൾക്കു് നല്ല ഒരു നിയമഗ്രന്ഥം നൽകി.
ഹോമർ വലിയ ഗ്രന്ഥപരിചയംകൂടാതെ സകല ഭാഷകളിലും തർജ്ജി
മചെയ്യപ്പെടുന്ന ഓഡിസ്സിയും ഇലിയഡും നിർമ്മിച്ചു. അരിസ്റ്റോട്ടൽ
ഒരു എം. ഏ.; ക്കാരനല്ലായിരുന്നുവെങ്കിലും എം. ഏ.; ക്കാർ അദ്ദേഹ

ത്തിന്റെ ഗ്രന്ഥം വായിക്കുന്നു. ക്രിസ്തുവിനും കൃഷ്ണനും സിദ്ധി എവി
ടെ നിന്നുണ്ടായി? ഉള്ളിൽ നിന്നുതന്നെ. അവൎക്ക് ഉള്ളിൽനിന്നുത
ന്നെ ജ്ഞാനമുണ്ടാകാമെങ്കിൽ നിങ്ങൾക്കും അതു പാടില്ലേ? തീൎച്ച
യായും ആകാം. അവൎക്കുണ്ടായിരുന്ന ഉറവ്, ഉൽപ്പത്തിസ്ഥാനം നി
ങ്ങളുടെ ഉള്ളിലുമുണ്ട്. അങ്ങിനെയാണെങ്കിൽ അനേകനാളായി ന
മ്മുടെ ചുററും കിടക്കുന്ന ജലത്തെ നാം എന്തിനു കൊതിക്കുന്നു?
നിങ്ങൾക്കു നിങ്ങളുടെ ഉള്ളിലേക്കുതന്നെ പോയി അമൃതം ഭക്ഷിക്കാം.
ഉറവുകൾ നിങ്ങളുടെ ഉള്ളിലാണ്.

സഹോദരങ്ങളേ! എന്റെ ആത്മാവേ! അവർ ജീവിച്ചതു് അ
ക്കാലത്താണ്. നിങ്ങൾ ഇപ്പോൾ ജീവിക്കുന്നു. നിങ്ങൾ അനേ
കായിരം കൊല്ലത്തിനു മുമ്പുള്ള 'മമ്മി'കളാകരുതു്. ജീവനുള്ളതി
നെ മരിച്ചതിന്റെ കൈയിൽ കൊടുക്കരുതു്. ദിവ്യമായ അമൃതു നി
ങ്ങളുടെ ഉള്ളിൽതന്നെയുണ്ടു്. നിങ്ങൾ പൂൎവികന്മാരുടെ ഗ്രന്ഥങ്ങൾ
വായിക്കുമ്പോൾ അവയിലുള്ള ഓരോ വാക്കിനും അടിമയാകരുതു്.
നിങ്ങൾ തന്നെത്താനേ ചിന്തിക്കുകയും ധ്യാനിക്കുകയും ചെയ്യുക.
നിങ്ങൾ തന്നെത്താൻ അവയെ സാക്ഷാൽക്കരിക്കുകയും പ്രയോഗ
ത്തിൽ വരുത്തുകയും പരിശോധിക്കുകയും ചെയ്യില്ലെങ്കിൽ ക്രിസ്തുവി
ന്റെ ഉപദേശമോ വേദങ്ങളുടെ അൎത്ഥമോ ഗീതയുടെയോ സുവിശേ
ഷത്തിന്റെയോ രഹസ്യമോ നിങ്ങൾക്കു മനസ്സിലാകുകയില്ല. ഒരു
മിൽട്ടനെ മനസ്സിലാക്കുവാൻ ഒരു മിൽട്ടൺതന്നെ വേണമെന്നാണ്
ആപ്തവാക്യം. നിങ്ങൾക്കു ക്രിസ്തുവിനെ മനസ്സിലാക്കണമെങ്കിൽ
ക്രിസ്തുവാകണം. ബുദ്ധനെയോ കൃഷ്ണനെയോ അറിയണമെങ്കിൽ നി
ങ്ങൾ അവരാകണം. 'ആകണം' എന്നു പറയുന്നതിന്റെ അൎത്ഥം
നിങ്ങൾ ഇന്ത്യയിൽ ജനിക്കണമെന്നാണോ? ഒരിക്കലുമല്ല. നി
ങ്ങൾ ഒരു ക്രിസ്തുവാകുവാൻ ജറുസലേമിൽ ജനിക്കണമോ? ഒരിക്ക
ലും വേണ്ട. നിങ്ങൾ ഒരു മഹമ്മദാകുവാൻ അറേബ്യായിൽ ജനി
ക്കണമോ? ഒരിക്കലും വേണ്ട. നിങ്ങൾ ക്രിസ്തുവും ബുദ്ധനും മഹമ്മ
ദുമാകുന്നതെങ്ങിനെയെന്നു് ഒരു കഥമൂലം തെളിയപ്പെടുത്താം.

ഒരാൾ ലയിലിയുടെയും മജ്നൂന്റെയും കഥയെ വിവരിക്കുന്ന
സരസഭാഷിതം വായിച്ചു. അയാൾ കഥാനായകനായ മജ്നൂനെ അ
ത്യധികം ഇഷ്ടപ്പെടുകയാൽ അയാളാകുവാൻ ശ്രമിച്ചു. അയാൾ ലൈ
ലയിലിയുടേതെന്നു വിചാരിച്ചു ഒരു പടമെടുത്തു ചുംബിക്കുവാനും
നെഞ്ചത്തു വെക്കുവാനും കരയുവാനും തുടങ്ങി. കൃത്രിമസ്നേഹം അ
ധികനാൾ നിൽക്കുകയില്ല. ഇവിടെയുള്ളതു കൃത്രിമസ്നേഹമാണ്.
സ്വാഭാവികപ്രേമത്തെ അനുകരിക്കുവാനുള്ള പ്രയത്നമാണ്. [illegible]
ടെ അടുത്തു് ഒരാൾ ചെന്നു "സ്നേഹിതാ! നീ എന്തു ചെയ്യുന്നു.
മജ്നൂൻ ആകുക എന്നുള്ള മാർഗ്ഗമല്ല [illegible] നിനക്കു മജ്നൂൻ ആകണമെ

ങ്കിൽ അയാളുടെ പ്രേമമുണ്ടായാൽ മതി. അല്ലാതെ അയാളുടെ പ്രിയതമയെ സ്നേഹിക്കേണ്ട. നിനക്ക് അത്രയും പ്രേമാധിക്യമല്ലാതെ അതേ പ്രേമഭാജനം വേണ്ട. നിനക്ക് ഇഷ്ടംപോലെ ഒരു പ്രേമഭാജനത്തെ തിരഞ്ഞെടുക്കാം. എന്നാൽ ആരായാലും മജ്നനുള്ളതുപോലെ തീക്ഷ്ണമായ പ്രേമം അവളോടു കാണിക്കണം. ഒരു യഥാർത്ഥമജ്നൻ ആകുന്നതിങ്ങനെയാണ്" എന്നുപറഞ്ഞു.

അതുപോലെ നിങ്ങൾക്ക ക്രിസ്തുവോ കൃഷ്ണനോ മഹമ്മദോ ബുദ്ധനോ ആകണമെങ്കിൽ നിങ്ങൾ അവർ ചെയ്ത പ്രവൃത്തികളെയും അവരുടെ ജീവചരിത്രത്തെയോ അനുകരിക്കുകയും അവരുടെ ജീവിതസമ്പ്രദായത്തിന് അടിമപ്പെടുകയും ചെയ്യേണമെന്നാണു രാമൻ പറയുന്നത്. നിങ്ങൾ നിങ്ങളുടെ സ്വാതന്ത്ര്യത്തെ അവരുടെ ഉപദേശങ്ങൾക്കും പ്രവൃത്തികൾക്കും അടിമപ്പെടുത്താതെ അവരുടെ സ്വഭാവവും വികാരതീക്ഷ്ണതയും അഗാധജ്ഞാനവും അത്ഭുതശക്തിയും സാക്ഷാൽക്കരിക്കുവാൻ ശ്രമിക്കുക. നിങ്ങൾ ആ ജീവിതഗതിയെ പ്രകടിപ്പിക്കുന്നുവെങ്കിൽ നിങ്ങളുടെ പരിതഃസ്ഥിതികൾ മാറും. ഇന്നു ക്രിസ്തു ജനിച്ചിരുന്നുവെങ്കിൽ അദ്ദേഹം എന്തുചെയ്യും? അദ്ദേഹം കുരിശിലിടപ്പെടുമോ? നിങ്ങൾക്ക് ഒരു ക്രിസ്തുവായിത്തന്നെ ജീവിക്കാം. ക്രിസ്തു സ്വധർമ്മത്തിനും വിശ്വാസത്തിനുംവേണ്ടി കുരിശിലിടപ്പെട്ടു. സ്റ്റോപ്പൻഹർ, സ്വന്തവിശ്വാസത്തിനുവേണ്ടി ജീവിച്ചു. നിങ്ങളുടെ ധർമ്മത്തിനും വിശ്വാസത്തിനുംവേണ്ടി ജീവിക്കുകയാണു മരിക്കുന്നതിനേക്കാൾ പ്രയാസം. എല്ലാസംഗതിയും അതിന്റെ യോഗ്യതയനുസരിച്ചു തീരുമാനിക്കുക. ഒരു ദീർഘദർശിയുടെ ജീവിതമൊ സ്വഭാവമൊ അദ്ദേഹത്തിന്റെ ഉപദേശങ്ങളുമായി ഇടപെടുവാനനുവദിക്കരുത്. ജീവിതവും ഉപദേശവും രണ്ടും പ്രത്യേകമാണ്.

ആദ്യത്തെ ചോദ്യം! 'പുനർജ്ജന്മം ശരിയാണെങ്കിൽ അതു കുടുംബബന്ധത്തെ വേർപെടുത്തുന്നില്ലേ? ഇതുപോലെ വേറൊരു ചോദ്യം ഇപ്രകാരം കുടുംബബന്ധത്തിൽ കുടുങ്ങിയിരിക്കുന്നവർ ആത്മീയലോകത്തിൽ യോജിക്കുന്നില്ലേ? എന്നാകുന്നു. ഇതു് മനോഹരമായ ചോദ്യമാണ്. നമുക്ക് ആദ്യത്തെ ചോദ്യമെടുക്കാം. ഈ ലോകത്തിൽ കുടുംബബന്ധമെന്നാലെന്താണെന്നാണു മനസ്സിലാക്കേണ്ടതു്. നിങ്ങൾക്ക വല്ല കുടുംബബന്ധങ്ങളും ഉണ്ടോ? ഒരാളുടെ പുത്രൻ അയാളുടെ കൂടെ താമസിക്കുന്നതു വൈമനസ്യമായിരിക്കുമ്പോഴുണ്ട്. പ്രായപൂർത്തി വന്നാൽ അയാൾ ഭയങ്കരമായ തൊഴിലിൽ പ്രവേശിച്ചു പിതാവിൽനിന്നും അകലുന്നു. പുത്രനു കിട്ടുന്ന ശമ്പളംകൊണ്ടു് അച്ഛന് ഗുണമുണ്ടാകുന്നതെന്തിന്? പെട്ടെന്ന് ബന്ധം നശിക്കുന്നു. പുത്രന് പ്രത്യേകമൊരു കുടുംബമുണ്ട്. പുത്രൻ ഇന്ത്യയിലോ ജർമ്മനിയി

ലൊ വേറെ വല്ല സ്ഥലത്തുമോ പോയേക്കാം. പിതാവു വേറൊരു രാജ്യത്തു പോകുന്നു. എവിടെയാണു് കുടുംബബന്ധം. കുടുംബബന്ധമെന്നൊരു പേരുണ്ടു്. "ഞാൻ ജാൺ എസ്സാണു്, എന്റെ പിതാവു് ജാർജ്ജ് എസ്സാണു്" എന്നു വെറും പേർ പറയാം. പേരിലെന്താണുള്ളതു്? വല്ലബന്ധവുമുണ്ടോ എന്നു നമുക്കു പരിശോധിക്കാം.

ഒരുകുട്ടി ഇവിടെയും ഒരു ബാലിക വേറൊരിടത്തും ജനിക്കുന്നു. പുരുഷൻ അമേരിക്കക്കാരനും സ്ത്രീ ജർമ്മനിക്കാരിയുമാണു്. അവർ തമ്മിൽ വിവാഹം കഴിക്കുന്നു. സ്ത്രീപുരുഷന്മാരുടെ കുടുംബബന്ധങ്ങൾ വേറെയാണു്. അവരുടെ പഴയബന്ധങ്ങളെവിടെപ്പോയി? അവർക്കു് ഇപ്പോഴുള്ളതു് ഒരു പുതിയ ബന്ധമല്ലേ? അവർ വിവാഹത്തെ മോചിപ്പിച്ചാൽ വീണ്ടും വിവാഹം നടക്കുന്നു. അപ്പോൾ മുമ്പിലത്തെ ബന്ധമെവിടെപ്പോയി? നിങ്ങൾക്കു ബന്ധങ്ങളെ സ്ഥിരമാക്കി വെക്കുവാൻ കഴിയുമോ? ഒരാൺകുട്ടിയും പെൺകുട്ടിയും ഒരേ മാതാപിതാക്കന്മാർക്കുണ്ടാകുന്നു. അവർ ഒന്നിച്ചു് ഒരുവീട്ടിൽ ഒരു ബന്ധത്തിൽ ശൈശവം കഴിക്കുന്നു. അവർക്കു കുടുംബബന്ധമുണ്ടു്. ആൺകുട്ടി ആസ്ട്രേലിയായിൽപോയി അവിടെ ബാന്ധവമുണ്ടാക്കുന്നു. സഹോദരി ഫ്രാൻസിൽപോയി ഫ്രഞ്ചുകാരിയായി താമസിക്കുന്നു. ബന്ധങ്ങളെല്ലാം എവിടെപ്പോയി? ഇതു കാണുമ്പോൾ പുനർജ്ജന്മം ശരിയാണെങ്കിൽ അതുകുടുംബബന്ധത്തെ ഉടയ്ക്കുന്നില്ലേ? എന്നു ചോദ്യമുണ്ടാകുന്നു. ഈ ലോകത്തിൽ കുടുംബബന്ധങ്ങളില്ല. അതെന്തിനെയാണു് ഉടയ്ക്കുന്നതു്? കുടുംബബന്ധമില്ലാത്തപ്പോൾ പുനർജ്ജന്മം ഒന്നിനെയും പിളർക്കുന്നില്ല.

കുടുംബബന്ധമുണ്ടെന്നും അതിനെ ഈ ജീവിതത്തിൽ നമുക്കു് പാലിക്കാമെന്നും നിങ്ങൾ വിചാരിക്കുന്നുവെങ്കിൽ പുനർജ്ജന്മം അതിനെ ഭേദിക്കുന്നില്ല. നിങ്ങൾക്കു് അനവധി കുട്ടികളുണ്ടെന്നു നിങ്ങൾ പറയുന്നു. അവയിൽ ഒന്നു മരിക്കുന്നു. നിങ്ങൾക്കു കുടുംബബന്ധത്തെ പാലിക്കണമെന്നാശയുണ്ടെങ്കിലും ഒന്നു കൈയിൽനിന്നുപോയി. ചിലരുടെ വിചാരം, പൊട്ടിക്കപ്പെട്ട തുല്യകൾ സ്വർഗ്ഗത്തിൽ യോജിക്കപ്പെടുമെന്നാണു്. ഈ ലോകത്തിൽവെച്ചു തന്നെ ബന്ധം വേർപെട്ടുപോയി. വേറൊരു ലോകത്തിൽവെച്ചു് ഈ ബന്ധങ്ങളെ കൂട്ടിയിണക്കാമെങ്കിൽ അങ്ങിനെ യോജിപ്പിക്കണമെന്നു നിങ്ങൾ ആഗ്രഹിക്കുന്നുവെങ്കിൽ നിങ്ങൾ സങ്കല്പനിർമ്മിതമായ ഒരു സ്വർഗ്ഗത്തെ എന്തിനുണ്ടാക്കുന്നു. ആ സ്വർഗ്ഗം ഭൂമിശാസ്ത്രത്തിലില്ലാത്തതും അറിഞ്ഞുകൂടാത്തതുമാണു്. ബന്ധുമിത്രാദികളോടുള്ള ചേർച്ച വളരെക്കാലം നീണ്ടുനിൽക്കണമെന്നു നിങ്ങൾ വിചാരിച്ചാലും പുനർജ്ജന്മനിയമപ്രകാരം മരണാനന്തരം അതു സാദ്ധ്യമല്ല. മനുഷ്യൻ അയാളുടെ ഭാഗ്യത്തിന്റെ ജനയിതാവാകയാൽ മരണശേഷം ബന്ധം നിലനിൽക്കു

വാൻ നിവൃത്തിയില്ല. നിങ്ങളുടെ അടുപ്പങ്ങളും ചാച്ചകളും നിങ്ങൾ തന്നെയുണ്ടാക്കുന്നു. നിങ്ങൾക്ക് ആരെങ്കിലുമായി അതിപ്രേമമുണ്ടെങ്കിൽ നിങ്ങളുടെ പുനർജ്ജന്മത്തിൽ സ്നേഹിതൻ വേറൊരു ശരീരത്തിൽ ജനിച്ചു നിങ്ങളോടു ബന്ധപ്പെട്ടിരിക്കും. ഈ ജന്മത്തു് അന്യനുമായി യാതൊരടുപ്പവും സ്നേഹവുമില്ലെങ്കിൽ അടുത്തജന്മത്തിലും അയാളുമായി ഇടപാടുണ്ടായിരിക്കുകയില്ല. നിങ്ങൾക്കു വേണ്ടവരും വേണ്ടാത്തവരും അടുത്തജന്മത്തിൽ നിങ്ങളുടെ തലയിൽ കെട്ടിവയ്ക്കപ്പെടുമെന്നു് പുനർജ്ജന്മസിദ്ധാന്തത്തിനർത്ഥമില്ല. നിങ്ങൾ വെറുക്കുന്നവരും നിന്ദിക്കുന്നവരുമായി അടുത്തജന്മത്തിൽ അടുപ്പമുണ്ടാകുമെന്നു് എങ്ങും പറഞ്ഞിട്ടില്ല. ഒരു സ്ത്രീ ഭർത്താവിൽനിന്നും വിവാഹബന്ധം വേർപെടുകയും അവൾ ഭർത്താവിനെ കാണണമെന്നാഗ്രഹിക്കാതിരിക്കുകയും ചെയ്താൽ ആ ഭർത്താവിന്റെ ബാധ അവൾക്കുണ്ടാകയില്ല. അവൾക്കു ബന്ധം വേണ്ടവരേയും അവൾ ആവശ്യപ്പെട്ടവരേയും അടുത്ത ജന്മത്തു് അവൾക്കു് ലഭിക്കും.

ഈ വിഷയത്തെക്കുറിച്ചു് അനവധി തെറ്റിദ്ധാരണകളുണ്ടു്. അവയെ ഓരോന്നായി ഇവിടെ പ്രതിപാദിക്കാം. യൂറോപ്പിലും അമേരിക്കയിലുമുള്ളവർ തെറ്റിദ്ധരിച്ചിരിക്കുന്ന സ്വർഗ്ഗത്തെപ്പറ്റി നമുക്കു ചിന്തിക്കാം. അതു ക്രിസ്തീയസ്വർഗ്ഗമാണോ? അല്ല. അതു് പള്ളിക്കാരുടെ സ്വർഗ്ഗമാണു്. സ്വർഗ്ഗമെന്ന പദംതന്നെ പൂർവാപരവിരുദ്ധതയെ ദ്യോതിപ്പിക്കുന്നു. സ്വർഗ്ഗമെന്നു പറയുന്നതു എല്ലാവരും ഒന്നിച്ചു് താമസിക്കുന്ന സ്ഥലമാണെന്നാകുന്നു അവർ അർത്ഥമാക്കിയിരിക്കുന്നതു്. സത്യത്തിനുവേണ്ടി നിങ്ങൾ അല്പമൊന്നു ചിന്തിക്കണമെന്നു ഞാൻ പ്രാർത്ഥിക്കുന്നു. നിങ്ങൾക്കു അതിരും പരിധിയുമുള്ളിടത്തു് പൂർണ്ണാനന്ദമുണ്ടോ? നിയന്ത്രണത്തിൽ ആനന്ദമില്ല. നിങ്ങളുടെ സ്വർഗ്ഗത്തിൽ പണ്ടു മരിച്ചവരും ഇനിയും മരിക്കുന്നവരും ഇന്ത്യയിലും ആസ്ട്രേലിയായിലും അമേരിക്കയിലും മററും മരിക്കുന്നവരും തമ്മിൽ മത്സരമുണ്ടായാൽ അതു നിങ്ങൾക്കു ആനന്ദദായകമാകുമോ? അലക്സാണ്ടർ സെൽക്കിർക്കിനു് താഴെപ്പറയുന്നതുപോലെ പാടാമായിരുന്നു.

'ഞാൻ കാണുന്നതിനെല്ലാം രാജാവു് ഞാനാണു്. എന്റെ അധികാരത്തെ നിരാകരിക്കുവാൻ ഒരുത്തരും ഇല്ല''

നിങ്ങൾ ഒരു മോട്ടാർകാറിലിരുന്നാൽ ആ കാർ മുഴുവൻ നിങ്ങളുടെ അധീനത്തിലായാൽ കൊള്ളാമെന്നു വിചാരിക്കുന്നു. മററുള്ളവർ അതിനകത്തു കടന്നാൽ നിങ്ങൾക്കല്പം വല്ലായ്മയുണ്ടു്. നിങ്ങൾ സ്വന്തമുറിയിലിരിക്കുമ്പോൾ ഒരു സന്ദർശകൻ വന്നാൽ നിങ്ങൾക്കു കാണുവാൻ സൌകര്യമില്ലെന്നു വേലക്കാരനോടു പറയുന്നു. നിങ്ങൾക്കു് വീടും വസ്തുക്കളുമുണ്ടു്. അന്യനും അപ്രകാരമുണ്ടു. സുവിശേഷങ്ങളുടേയും വേദങ്ങളുടേയും ഉപദേശങ്ങൾ നാം വളരെനാളായി

കേൾക്കുന്നുവെങ്കിലും അന്യനേക്കാൾ കൂടുതൽ സ്വത്തുണ്ടാകണമെന്നാണു നിങ്ങളുടെ ആശ. അയാൾ നിങ്ങളുടെ തുല്യനായിരിക്കുന്നതിനേക്കാൾ നിങ്ങളുടെ ആശ്രിതനായിരിക്കുന്നതിനാണു നിങ്ങൾക്കു സുഖം. ക്രിസ്ത്യാനികളെന്നു വിളിക്കപ്പെടുന്ന ചിലർ യഥാർത്ഥക്രിസ്ത്യാനികളല്ല— തങ്ങളുടെ കൂടെ കപ്പലിൽ സഞ്ചരിക്കുന്ന ബൌദ്ധനേയും മഹമ്മദീയനേയും ഹിന്ദുവിനേയും നിന്ദിക്കുന്നു. ഇതു രാമനു അനുഭവബോദ്ധ്യമാകുന്നു. അവർ അന്യമതസ്ഥന്റെ സാന്നിദ്ധ്യത്തെ വെറുക്കുന്നു. അതു അവരുടെ ആനന്ദത്തെ നശിപ്പിക്കുന്നു. നിങ്ങളുടെ ചുററിനും നിങ്ങളേക്കാൾ ശ്രേഷ്ഠന്മാരെയും യോഗ്യന്മാരെയും മററും കാണ്മാനിടവന്നാൽ അതു നിങ്ങളെ സന്തോഷിപ്പിക്കുമോ? ഇതിനെപ്പററി അല്പം ചിന്തിക്കുക.

എവിടെയെല്ലാം വ്യത്യാസമുണ്ടോ അവിടെ ആനന്ദമില്ല. നിങ്ങളുടെ ആനന്ദത്തെ നശിപ്പിക്കുന്നതെന്താണ്? തീർച്ചയായും അതു അന്യന്മാരുടെ കാഴ്ചയാകുന്നു. എല്ലാററിനും താൻ മാത്രമാകണമെന്നാണു മോഹം. ബൈബിളിൽ നിങ്ങൾക്കായി ഒഴിഞ്ഞു വെച്ചിരിക്കുന്നതായി തെററി വിചാരിക്കപ്പെടുന്ന സ്വർഗ്ഗത്തിൽ നിങ്ങൾക്കാനന്ദമില്ല.

ബൈബിളിൽ പറയുന്നതിനു സ്വല്പമെങ്കിലും അർത്ഥമോ യുക്തിയോ ഉണ്ടായിരിക്കണമെങ്കിൽ നാം അതിനെ എങ്ങിനെ വ്യാഖ്യാനിക്കണം? 'നാം സ്വർഗ്ഗത്തിൽ കൂട്ടിമുട്ടും' എന്നു ബൈബിളിൽ വർണ്ണിച്ചിട്ടുണ്ട്. നാം എല്ലാവരും സ്വർഗ്ഗത്തിൽ സമ്മേളിക്കുന്നു. നാം നമ്മുടെ സ്നേഹിതന്മാരേയും അവിടെ കാണുന്നു. ഇതിന്റെ അർത്ഥമെന്താണ്? ഇതിനെ ശരിയായി വ്യാഖ്യാനിക്കുകയും മനസ്സിലാക്കുകയും ചെയ്യുക. നാം എല്ലാം സ്വർഗ്ഗത്തിൽ കൂട്ടിമുട്ടുമെന്നു പറയുന്ന ബൈബിളിൽ തന്നെ 'സ്വർഗ്ഗരാജ്യം നിങ്ങളുടെ ഉള്ളിൽതന്നെയാകുന്നു" എന്നു പറഞ്ഞിട്ടില്ലേ? ഈശ്വരന്റെ രാജ്യം നിങ്ങളിലാകുന്നു. യഥാർത്ഥമായ സ്വർഗ്ഗം നിങ്ങളുടെ ഉള്ളിലാണ് വെളിയിലല്ല. നിങ്ങളെ കൂടാതെ സ്വർഗ്ഗത്തെ സങ്കല്പിക്കുവാൻ വയ്യാ. അതിനെ ആകാശത്തിലൊ താരങ്ങളുടെ ഇടയിലൊ തിരയേണ്ടാ. ദൈവത്തിനോട് അല്പം കനിവുണ്ടായിരിക്കുക. ആ സാധു ദൈവം കാർമേഘങ്ങൾക്കിടയിൽ താമസിച്ചാൽ ജലദോഷം പിടിച്ചു വിഷമിക്കും. സ്വർഗ്ഗവും ഈശ്വരനും നിങ്ങളുടെ ഉള്ളിലാണ്.

നിങ്ങൾ ആനന്ദകരമായ ഈശ്വരസായുജ്യത്തിൽ (സമാധിയിൽ) ലയിക്കുക, നിങ്ങൾ ഈശ്വരനോട് ചേർന്ന നിലയിൽ വിശ്രമിക്കുക. നിർവ്വാണാവസ്ഥയിൽ പ്രവേശിക്കുക. അപ്പോൾ നിങ്ങൾ സ്വർഗ്ഗമാണ്, ഈശ്വരനാണ്. അപ്പോൾ നിങ്ങൾ സർവ്വലോകത്തോടും മരിച്ചവരോടും ജീവിച്ചിരിക്കുന്നവരോടും ജനിക്കുവാൻപോകുന്നവരോടും

ഏകമാകുന്നു. സ്വർഗ്ഗം നിങ്ങളിലാണ്. ഇപ്രകാരം നിങ്ങൾ സ്വർഗ്ഗത്തിൽ സമ്മേളിക്കുന്നു. ഈ ജീവിതത്തിൽ തന്നെ വിമുക്തനായ ജീവന്മുക്തൻ എപ്പോഴും സ്വർഗ്ഗത്തിലാണ്. അയാൾ മൃതന്മാരോടും ജീവിച്ചിരിക്കുന്നവരോടും ഏകമായിരിക്കുന്നു. ഭാവികാലത്തു ജനിക്കുവാൻ പോകുന്നവരോടും അയാൾ ഏകമാകുന്നു. സകലനക്ഷത്രങ്ങളും ജന്തുക്കളും അയാളുടെ ആത്മാവാണെന്ന് അയാൾ വിചാരിക്കുകയും സാക്ഷാൽക്കരിക്കുകയും ചെയ്യുന്നു. അയാൾ സർവ്വാന്തര്യാമിയും സർവ്വേശ്വരനുമാണെന്നു വിശ്വസിക്കുകയും സാക്ഷാൽക്കരിക്കുകയും ചെയ്യുന്നു. അയാൾ സർവ്വവുമാകയാൽ സ്വർഗ്ഗത്തിലാണ്. സ്വർഗ്ഗത്തിൽ അയാൾ ഏവരേയും കണ്ടുമുട്ടുന്നു.

ഈ ലോകത്തിലെ ജനങ്ങൾ ആഗ്രഹലക്ഷ്യങ്ങളെ കൊതിക്കുന്നുവെങ്കിലും അവർക്കു കിട്ടുന്നില്ല. അവർക്ക് അവ കിട്ടാത്തതെന്താണ്, കിട്ടാനുള്ള മാർഗ്ഗമെന്താണ്? ജനങ്ങൾ മോഹഹൃദയരും കാമകിങ്കരരും വികാരപരവശരും, ആഗ്രഹപരവശരും ആയി വ്യസനിക്കുകയും അവരുടെ ജീവിതത്തെയും സമയത്തെയും പാഴാക്കുകയും ചെയ്യുന്നു.

ഇങ്ങനെ സംഭവിക്കുന്നതെന്താണ്? അവർ സ്വർഗ്ഗത്തിൽ സമ്മേളിക്കാത്തതുകൊണ്ട് ഇപ്രകാരം സംഭവിക്കുന്നു. ധനാശയിൽ മുഴുകിക്കിടക്കുന്ന ജനങ്ങളേ! നിങ്ങളെ സ്നേഹിതന്മാർ സന്ദർശിക്കുകയോ ഭൗതികധനങ്ങൾ നിങ്ങളെ പ്രാപിക്കുകയോ ചെയ്യുന്നതിനാഗ്രഹമുണ്ടെങ്കിൽ നിങ്ങൾ ആശയ്ക്കുവേണ്ടി വൃഥാ ഓജസ്സിനെ നശിപ്പിക്കുകയാണ്. നിങ്ങൾ അവരെ സ്നേഹിക്കുന്നതിനു പകരം അവർ നിങ്ങളെ തീക്ഷ്ണമായ പ്രേമത്തോടുകൂടി സ്നേഹിക്കണമെങ്കിൽ, ഉന്നതസ്ഥാനങ്ങൾ പ്രാപിച്ചു പരാജിതരാകാതിരിക്കണമെങ്കിൽ രാമന്റെ ഉപദേശത്തെ സ്വീകരിക്കുക. അതു് ആഗ്രഹങ്ങളുടെ കവാടങ്ങളെ തുറന്നുതരും. നിങ്ങൾ സ്വർഗ്ഗത്തിൽ മേളിക്കുകയും അവിടെ സർവ്വവും നിങ്ങളെ പ്രാപിക്കുകയും ചെയ്യുന്നതായി വിചാരിക്കുക. സ്വർഗ്ഗത്തിൽ മേളിക്കുകയെന്നു പറഞ്ഞാലെന്താണ്? 'നിങ്ങൾ എന്നെ സ്നേഹിക്കുന്നോ?' എന്നു ചോദിക്കുന്നവിധം പ്രേമത്തെ തേടുകയും യാചിക്കുകയും ചെയ്യുന്നതിനു പകരം നിങ്ങൾ എന്നെ ത്യജിക്കുമ്പോഴാണ് ഞാൻ അടുത്തടുത്തു വരുന്നതു്. എന്നെത്തുറിച്ചുനോക്കി സ്നേഹം ആവശ്യപ്പെട്ടാൽ ഞാൻ പിറകോട്ടു മാറുന്നു. ഇതാണ് അഭേദ്യമായ നിയമം. നിങ്ങൾ ആഗ്രഹത്തിനു മീതെ ഉയരുന്ന നിമിഷത്തിൽ ആഗ്രഹലക്ഷ്യം നിങ്ങളെ തേടുന്നു. നിങ്ങൾ യാചിക്കുകയും ചോദിക്കുകയും അന്വേഷിക്കുകയും ചെയ്താൽ നിങ്ങൾ തിരസ്കൃതരാകുമെന്നു മാത്രമല്ല, നിങ്ങളുടെ ആഗ്രഹലക്ഷ്യം പിന്മാറുകയും ചെയ്യും. അതിനെ മീതെനിന്നാൽ അതു നിങ്ങളെ തേടും. 'അന്വേഷിക്കുക' അതു നിങ്ങൾക്കു ദാനം ചെയ്യപ്പെടും. മുട്ടുക, അതു തുറക്കപ്പെടും,

എന്നു പറയപ്പെടുന്നു. ഇതിനെ ജനങ്ങൾ തെററിദ്ധരിച്ചിട്ടുണ്ട്. "അന്വേഷിച്ചാൽ നിങ്ങൾ കാണുകയില്ല. മുട്ടുക, അതു തുറക്കപ്പെടുകയില്ല." ഒരു യാചകൻ നിങ്ങളുടെ അടുത്തുവന്നാൽ അയാളെ നിങ്ങൾ വെറുക്കുന്നില്ലേ? യാചകന്മാർ തെരുവുവീഥിയിൽ നടന്നാൽ അവരെ ജയിലിലടയ്ക്കുന്നില്ലേ? രാമൻ ജയിലിൽ ചെന്നു തടവുകാരെ കണ്ടു. അവരുടെ കററം അവർ പാവപ്പെട്ടവരാണെന്നാകുന്നു. നിൻെറ സാന്നിധ്യം ഉപദ്രവകരമാണ്. ഊട്ടുപുരയിലൊ സത്രത്തിലൊ പോ എന്നുപറഞ്ഞു ജനങ്ങൾ പാവങ്ങളെ ആട്ടിയോടിക്കുന്നില്ലേ?

നിങ്ങൾക്ക്, ദൈവസന്നിധിയിൽ പോകണം. നിങ്ങൾ തള്ളിക്കീറിയ മുണ്ടോടുകൂടി യാചകവേഷത്തിൽ പോകുന്നു. അവിടെ നിങ്ങൾക്കു പ്രവേശനം കിട്ടുമോ? ഒരിക്കലുമില്ല. നിങ്ങൾ രാജാവിനെ കാണുവാൻ പോകുമ്പോൾ ഉത്തമവസ്ത്രം ധരിക്കണം. നിങ്ങൾ ഈശ്വരനെ കാണുവാൻ പോകുമ്പോൾ നിഷ്കാമവേഷമണിയണം. നിങ്ങൾക്ക് ഈശ്വരനെ കാണുകയും സ്വർഗ്ഗരാജ്യം സാക്ഷാൽകരിക്കുകയും ചെയ്യണമെങ്കിൽ നിങ്ങൾക്ക് ആഗ്രഹവും ആവശ്യവും തീരെയില്ലാതിരിക്കണം. ആദ്യം സ്വർഗ്ഗരാജ്യത്തെ തേടുക. ബാക്കിയുള്ളതെല്ലാം പിറകെ വരും, എന്നാണു ചട്ടം.

മനുഷ്യൻ അയാളുടെ ഭാഗ്യത്തിൻെറ ജനയിതാവാണെന്നാകുന്നു കർമ്മസിദ്ധാന്തം. നാം നമ്മുടെ പരിതഃസ്ഥിതികളുണ്ടാക്കുന്നു. ഓരോ കുട്ടിയും അവൻെറ പിതാവിൻെറ പിതാവാണ്. ഓരോ പെണ്ണും അവളുടെ തള്ളയുടെ തള്ളയാകുന്നു. ഈ വാചകങ്ങൾ നേരംപോക്കായി തോന്നാം. എന്നാൽ അവ സത്യമാകുന്നു. കർമ്മസിദ്ധാന്തപ്രകാരം നിങ്ങൾ ഓരോ സാധനങ്ങളെ ആഗ്രഹിക്കുംതോറും അവ നിങ്ങൾക്കു കിട്ടുന്നില്ല. ഈ യാചനയുടെയും ആഗ്രഹത്തിൻെറയും ശേഷം നിങ്ങൾക്ക് അതിനോടു വൈരാഗ്യംതോന്നി ചിന്തിച്ചിരിയ്ക്കുമ്പോൾ ആഗ്രഹലക്ഷ്യം പ്രത്യക്ഷമാകുന്നു. ഇതാണു കർമ്മസിദ്ധാന്തം. ഒരാൾക്കു പുരോഗമനം വേണമെങ്കിൽ അയാൾ ഒരടി ഉയർത്തുകയും മറേറയടി താഴ്ത്തുകയും ചെയ്യണം. അതുപോലെ കർമ്മസിദ്ധാന്തപ്രകാരം നിങ്ങളുടെ ആഗ്രഹം സാധിക്കണമെങ്കിൽ നിങ്ങൾ കുറേക്കാലം ആഗ്രഹത്തെ ഉപേക്ഷിച്ചു അതിനുമീതേ ഉയരണം. ഇങ്ങനെ ആഗ്രഹത്തെ വച്ചുകൊണ്ടിരിക്കുകയും അതിനെ ത്യജിക്കുകയും ചെയ്യുന്നതുകൊണ്ടു മോഹം സാധിക്കുന്നു. കർമ്മസിദ്ധാന്തത്തെക്കുറിച്ചെഴുതുന്നവർ സാധാരണ ഒരുവശമല്ലാതെ മറുവശം നോക്കുന്നില്ല. രാമൻ പറയുന്നതു്, നിങ്ങളുടെ സർവ്വാഗ്രഹങ്ങളും സാധിതപ്രായമാകുമെന്നാണ്. നിങ്ങൾ ആശിക്കുന്നതെല്ലാം നിങ്ങൾക്കു ലഭിക്കും. എന്നാൽ അങ്ങനെ സംഭവിക്കുന്നതിനു മുമ്പിൽ നിങ്ങൾ ആഗ്രഹങ്ങളെ നിശ്ശേഷം ത്യജിക്കുന്ന ഒരവസരമുണ്ടായിരിക്കണം; അപ്പോൾ

ആഗ്രഹപൂർത്തി വരും. ഈ വിഷയത്തെക്കുറിച്ചു മുമ്പു പ്രസ്താവിച്ചിട്ടുള്ളതുകൊണ്ടു് സമയം ദീർഘിപ്പിക്കുന്നില്ല.

ഭൂരിപക്ഷം ജനങ്ങളും അവരുടെ ബന്ധങ്ങളേയും സ്നേഹങ്ങളേയും ഐക്യങ്ങളേയും സ്ഥിരീകരിക്കുവാൻ ശ്രമിക്കുന്നു. നിങ്ങളുടെ സാംസാരികബന്ധങ്ങളേയും ഭൗതികപ്രേമങ്ങളേയും നിലനിറുത്തുവാൻ തുനിയുന്നതു് ഭ്രാന്താകുന്നു. അതു് ആശയ്ക്കെതിരായുള്ള ആശയാണു്. സാംസാരികമായുള്ള ഒന്നുംതന്നെ നിങ്ങൾക്കു് നിലനിറുത്തുവാൻ സാധിക്കുകയില്ല. സാംസാരികബന്ധങ്ങളെ നിലനിറുത്തുവാൻ സാധിക്കുകയില്ലെന്നുള്ള പരമാർത്ഥം നിങ്ങളുടെ ഹൃദയങ്ങളിലും ആത്മാവുകളിലും അഗാധമായി പതിയട്ടെ. ഈ ലോകത്തിലുള്ളതൊന്നും ശാശ്വതമല്ല, ശാശ്വതമായുള്ളതു്, നിങ്ങളും ഈശ്വരനും സത്യവുമാണെന്നുള്ള പരമാർത്ഥമാകുന്നു. ഈ ചെറിയ ശരീരത്തെ നിത്യമാക്കുവാൻവയ്യാ. നിങ്ങൾ അഞ്ഞൂറുകൊല്ലം ജീവിച്ചിരുന്നാലും മരണം വരാതിരിക്കുകയില്ല. ഒരിക്കൽ സൂർയ്യനും ഭൂമിയും നക്ഷത്രങ്ങളും മരിക്കുന്നു; അതായതു് ഭേദപ്പെടുന്നു. ഓരോനിമിഷവും നിങ്ങളുടെ ശരീരത്തിൽ മാററംവരുന്നതുപോലെ ഇവയെല്ലാം മാററത്തിനടിമപ്പെടുന്നു. ഏഴുകൊല്ലം കഴിയുന്തോറും നമ്മുടെ ശരീരത്തിൽതന്നെ വലുതായ മാററം വരുന്നു.

അതുപോലെ നിങ്ങളുടെ ബന്ധങ്ങളും മാറിക്കൊണ്ടിരിക്കുന്നു. അവയോടു സക്തിയുണ്ടെങ്കിൽ ഉടൻ ത്യജിക്കുക.

"നദികൾ മലമുകളിലേക്കൊഴുകിയേക്കാം, കാററു കിഴക്കോട്ടു വീശിയേക്കാം, അഗ്നി ശീതരശ്മികളെ വമിച്ചേക്കാം, സൂർയ്യൻ ജ്വലയിനെ പൊഴിച്ചേക്കാം. എങ്കിലുംസാംസാരികബന്ധങ്ങളുടെ അനിത്യാവസ്ഥമാറുകയില്ല. നിങ്ങൾ മറിച്ചു ധരിച്ചിട്ടുണ്ടെങ്കിൽ പിശകാണു്. ഒരു നദിയിലൊഴുകുന്ന തടിക്കഷണങ്ങളിൽ ഒന്നു് ഒരു ഭാഗത്തുനിന്നും മറെറാന്നു് വേറൊരുഭാഗത്തുനിന്നും വരുന്നു. അവ സ്വല്പസമയത്തേക്കു കൂട്ടിമുട്ടുകയും പിന്നീടു പിരിയുകയും ചെയ്യുന്നു. 'പാന്ഥർ പെരുവഴിയമ്പലംതന്നിലേ താന്തരായ്ക്കൂടി വിയോഗം വരുമ്പോലെ'യാണു നമ്മുടെ ജന്മം. ഒരു നല്ല ഓളമുണ്ടായാൽ കൂടിക്കിടക്കുന്ന തടിക്കഷണങ്ങൾ ഭിന്നിക്കുന്നു. ഈ തടികൾ പിന്നെയും ഒന്നിച്ചുകൂടുകയും വേർപെടുകയും ചെയ്യേക്കാം. നിങ്ങളുടെ നിത്യജീവിതത്തിൽ അച്ഛനും അമ്മയും സഹോദരങ്ങളും ഒന്നിച്ചു താമസിക്കുന്നുവെങ്കിലും ഓരോ വർ മണിക്കൂറിലും അവർ വേറിട്ടു താമസിക്കുന്നു. അവർ വീണ്ടും സ്വല്പനേരം ഒന്നിച്ചിരിക്കുന്നുവെങ്കിലും പിന്നീടു പ്രത്യേകമുറികളിലൊ ആഫീസുകളിലൊ പോകുന്നു. ഇങ്ങിനെയാണു നിങ്ങളുടെ സ്നേഹിതന്മാരുടേയും ബന്ധുക്കളുടേയും സ്ഥിതി. നിങ്ങൾക്കു് എന്നും ഒന്നിച്ചിരിക്കുവാൻ നിവൃത്തിയില്ല. അങ്ങിനെയാണെങ്കിൽ

കുട്ടിക്കളിയിലൊതുങ്ങിപ്പെടുന്നു? നിത്യവും ശാശ്വതവുമായ സംഗതികളിൽ നിങ്ങൾക്ക് ഏർപ്പെട്ടുകൂടേ? ക്ഷണപ്രഭാചഞ്ചലങ്ങളായ സംഗതികളെക്കാൾ നശ്വരവസ്തുവിനെ നിങ്ങൾ എന്തുകൊണ്ടാദരിക്കുന്നില്ല? നിങ്ങൾ നിത്യമായ സത്യത്തെ തേടി എന്തുകൊണ്ടു സാക്ഷാൽക്കരിക്കുന്നില്ല.

പുതുതായി വിവാഹം ചെയ്യപ്പെട്ട ഒരു വധു ഇന്ത്യയിലുണ്ടായിരുന്നു. അവൾ ഭർത്താവിന്റെ തള്ളയോടും സഹോദരികളോടും സന്തോഷസമേതം സംസാരിച്ചുകൊണ്ടിരുന്നു. അവളുടെ ഭർത്താവ് അവിടെ ഇല്ലായിരുന്നു. സഹോദരികൾ അവളുടെ ഭർത്താവിന്റെ ദൂഷ്യങ്ങൾ പറഞ്ഞു. രാമനും അവിടെയുണ്ടായിരുന്നു. അപ്പോൾ അവൾ പറഞ്ഞ മറുപടി, 'അദ്ദേഹത്തിന്റെകൂടെ നിങ്ങൾ കുറേദിവസം മാത്രമേ താമസിക്കുകയുള്ളൂ. ഞാനെന്നും താമസിക്കേണ്ടതാണ്. അതുകൊണ്ട് നിങ്ങളെപ്പോലെ ഞാനദ്ദേഹത്തിനോടു പിണങ്ങുവാൻ നിശ്ചയിച്ചിട്ടില്ല' എന്നായിരുന്നു. ആ സ്ത്രീയെപ്പോലെ ബുദ്ധിയുണ്ടായിരിക്കുക. ഈ സാംസാരികബന്ധങ്ങൾ എന്നെന്നേക്കും നിലനിൽക്കുകയില്ല. നിങ്ങളുടെ ജീവിതം മുഴുവനും ആത്മാവുമായി കഴിയണം. ഈ ക്ഷണഭംഗുരമായ കാര്യങ്ങൾക്കുവേണ്ടി നിങ്ങൾ ആത്മാവുമായി പിണങ്ങരുത്. നിങ്ങൾ എന്തിനു തന്നെത്താൻ വിൽക്കുന്നു? നിങ്ങളെ നിസ്സാരമാക്കുന്ന ജീവിതമെന്തിനു നയിക്കുന്നു? നിങ്ങൾ ഉള്ളിലുള്ള ദൈവത്തെ എന്തുകൊണ്ടു സാക്ഷാൽക്കരിക്കുന്നില്ല.

ബുദ്ധന്റെയടുത്ത് ഒരാൾ ചെന്ന് അയാളുടെ പിതാവിന്റെ കുടിലിലേക്ക് അദ്ദേഹത്തെ ക്ഷണിച്ചു. ഒരു രാജകുമാരനായിരുന്നു ബുദ്ധൻ. ഒരു കാലത്തു സർവ്വവും ഉപേക്ഷിച്ച് ഭിക്ഷുവായി നടന്നിരുന്നു. ഭിക്ഷുവെന്ന നിലയിൽ ആരോടും ഒന്നും യാചിക്കാതെ അദ്ദേഹം ഓരോ സ്ഥലത്തും നടന്നു. അദ്ദേഹത്തിന്റെ കയ്യിലുണ്ടായിരുന്ന പാത്രത്തിൽ ആരെങ്കിലും എന്തെങ്കിലും ഇട്ടുകൊടുത്താൽ അതദ്ദേഹം ഭക്ഷിക്കും. അദ്ദേഹം ശരീരത്തെയും സാംസാരികബന്ധത്തെയും ലവലേശം ഗണിച്ചിരുന്നില്ല. അദ്ദേഹം പിതാവിന്റെ രാജ്യത്ത് ഭിക്ഷുവായിട്ടാണു സഞ്ചരിച്ചിരുന്നത്. അദ്ദേഹത്തെ ഭിക്ഷുവെന്നു വിളിക്കുന്നതുതന്നെ അബദ്ധമാകുന്നു. അദ്ദേഹം ഒന്നും തേടുകയോ ചോദിക്കുകയോ ചെയ്യുന്നില്ല. അദ്ദേഹം മരിക്കുന്നതിനെക്കുറിച്ചു ചിന്തിച്ചിട്ടില്ല. അദ്ദേഹം വസ്ത്രമോ അന്നമോ ചോദിക്കുവാൻ നിങ്ങളുടെ അടുത്തു വരുന്നില്ല. അദ്ദേഹം ഭിക്ഷുവേഷത്തിൽ സഞ്ചരിക്കുമ്പോൾ പിതാവറിഞ്ഞുവന്നു പുത്രനെ കണ്ടു കരഞ്ഞു. 'മകനേ, ഞാനിങ്ങനെ ചെയ്തിട്ടില്ല. നീ ധരിക്കുന്ന വസ്ത്രം ഞാൻ ധരിച്ചിട്ടില്ല. നിന്റെ അപ്പൂപ്പൻ ഭിക്ഷുവേഷം ധരിച്ചിരുന്നില്ല. ഞങ്ങൾ രാജാക്കന്മാരാണ്. നീയും രാജകുടുംബത്തിലെ അംഗമാകുന്നു. നീയെന്താണ് ഇങ്ങനെ ഭി

ക്ഷുദ്രവേഷം ധരിച്ച് ഞങ്ങളുടെ കുടുംബത്തെ അവമാനിക്കുന്നത്? നീ അതൊരിക്കലും ചെയ്യരുത്. നീ എന്റെ മാനത്തെ രക്ഷിക്കണം, എന്നു പിതാവു മകനോടു പറഞ്ഞു. ഇതുകേട്ടു ചിരിച്ചുകൊണ്ടു ഞാൻ എന്റെ കുടുംബത്തിനപ്പുറം നോക്കുന്നു. ഞാൻ പിറകോട്ട് എന്റെ പൂർവ്വജന്മത്തിനപ്പുറം നോക്കുന്നു. ഞാൻ ജനിച്ച കുടുംബത്തിലെ അംഗങ്ങൾ യാചകന്മാരാണ്. ഇതാ ഒരു തെരുവ്. അവിടെയും ഒരു തെരുവുണ്ട്. അങ്ങ് ഒരു വഴിയിൽ കൂടിയും ഞാൻ വേറൊരു വഴിയിൽകൂടിയും വന്നു. ഈ ജന്മത്തിൽ നാം ഒരു കവലയിൽ കൂട്ടിമുട്ടി. എനിക്ക് എന്റെ വഴിയും അങ്ങേയ്ക്ക് അങ്ങയുടെ വഴിയും പോകണം." ഇപ്രകാരം ബുദ്ധൻ പറഞ്ഞു.

ബന്ധങ്ങളെവിടെ? ബന്ധുതകളെവിടെ? നിങ്ങൾക്ക കുട്ടികളുണ്ടെന്നു നിങ്ങൾ പറയുന്നു. ഈ രാജ്യത്തെ പരിഷ്കാരത്തിനു യോജിക്കാത്ത സംഗതികൾ രാമൻ പ്രസ്താവിക്കുന്നതിനെ ക്ഷമിക്കുക. ഈ കുട്ടികൾ നിങ്ങളുടേതാണെന്ന് പറയുന്നു. 'ഈ പുത്രൻ എന്റെ മാംസത്തിന്റെ മാംസവും എല്ലിന്റെയും രക്തത്തിന്റെയും രക്തവുമാണെന്നു നിങ്ങൾ ഘോഷിക്കുന്നു. നിങ്ങൾ അവനെ താലോലിക്കുകയും ആശ്ലേഷിക്കുകയും ചെയ്യുന്നു. ഈ പുത്രബന്ധം എന്നും നിലനിൽക്കണമെന്നാണു നിങ്ങളുടെ താല്പര്യം. ഈ പുത്രൻ നിങ്ങളുടെ ശരീരത്തിൽനിന്നും ഉണ്ടാകുന്നതുകൊണ്ട് നിങ്ങൾ അവനുമായുള്ള ബന്ധത്തെ ഘോഷിക്കുന്നുവെങ്കിൽ പേനിനെ നിങ്ങൾ എന്തുകൊണ്ടു സ്നേഹിക്കുന്നില്ല? ഒരുവിധത്തിലുള്ള സന്താനങ്ങളെ നശിപ്പിക്കുകയും മറ്റൊരുവിധത്തിലുള്ളവയെ താലോലിക്കുകയും ചെയ്യുന്നതു അനീതിയല്ലേ? നിങ്ങൾ കുട്ടികളെ ശുശ്രൂഷിക്കുകയോ സ്നേഹിക്കുകയോ ചെയ്യരുതെന്നു രാമൻ ഉപദേശിക്കുന്നതായി ധരിക്കരുത്. രാമൻ പറയുന്നതു നിങ്ങൾ സർവ്വലോകത്തെയും സ്വന്തം ആത്മാവാണെന്ന് കരുതണമെന്നായിരിക്കെ കുട്ടികളെ എങ്ങനെ അതിൽ നിന്നൊഴിവാക്കും? രാമൻ ഉപദേശിക്കുന്നതു് നിങ്ങളുടെ കുടുംബബന്ധം നിങ്ങളുടെ പുരോഗമനത്തെ തടയുവാനനുവദിക്കരുത്. നിങ്ങളുടെ ബന്ധുമിത്രാദികൾ നിങ്ങൾക്ക ബാഹ്യവിഘ്നമുണ്ടാക്കുവാൻ സമ്മതിക്കരുത് എന്നാകുന്നു.

നിങ്ങളുടെ ആത്മാവായ ഈ ബോധം, ഈ രാമൻ സന്യാസകാലത്തു കുടുംബബന്ധവും സാംസാരികജീവിതവും ത്യജിച്ചപ്പോൾ 'അങ്ങ്, ഭാര്യയുടെയും കുട്ടികളുടെയും ബന്ധുക്കളുടെയും ക്ഷേമം മറന്നും അങ്ങയുടെ ശിഷ്യഗണങ്ങളെ അവഗണിച്ചും ഇപ്രകാരം ചെയ്തതെന്താണെന്നു ചിലർ ചോദിച്ചു. രാമൻ ചോദിക്കുന്നതു നിങ്ങളുടെ അയൽവക്കക്കാരനാരാണെന്നാകുന്നു. ഈ ചോദ്യം ചോദിച്ചതു രാമന്റെ കൂടെ കാളേജിൽ പ്രൊഫസ്സരായിരുന്നയാളാണ്. അദ്ദേഹത്തോട്ട് രാമൻ പറഞ്ഞ മറുപടി 'നിങ്ങൾ ഒരു പ്രൊഫസ്സരാണ്'. നിങ്ങൾ തത്വജ്ഞാനം പഠിപ്പി

ക്കുന്നു. നിങ്ങളെപ്പോലെ നിങ്ങളുടെ ഭാൎയ്യയും കുട്ടികൾക്കും അമ്മൂമ്മയും അപ്പൂപ്പനും അറിവുണ്ടെന്നു നിങ്ങൾക്കു പറയാമോ?" എന്നായിരുന്നു. 'ഒരിക്കലും ഇല്ല ഞാൻ പ്രൊഫസ്സരാണ്' എന്ന് അദ്ദേഹം പറഞ്ഞു. 'നിങ്ങൾ സൎവ്വകലാശാലയിൽ വന്നു പ്രസംഗിക്കുന്നതുപോലെ നിങ്ങളുടെ ഭാൎയ്യാപുത്രാദികളോടും വേലക്കാരോടും എന്താണു പ്രസംഗിക്കാത്തത്? നിങ്ങൾ അപ്പൂപ്പനോടും അമ്മൂമ്മയോടും എന്തുകൊണ്ട് പ്രസംഗിക്കുന്നില്ല? എന്നു രാമൻ ചോദിച്ചു. അവൎക്കു കാൎയ്യം മനസ്സിലാകാത്തതുകൊണ്ടാണ് അങ്ങിനെ ചെയ്യാത്തതെന്നു പ്രൊഫസ്സർ പറഞ്ഞു. നോക്കുക, ഈ വേലക്കാരും അമ്മൂമ്മയും ഭാൎയ്യയും കുട്ടികളും പട്ടികളും നിങ്ങളുടെ അയൽപക്കക്കാരല്ല. പട്ടി, സദാ നിങ്ങളുടെ പുറകെ നടക്കുന്നുവെങ്കിലും, അതു നിങ്ങളുടെ സഹചാരിയാണെന്നു് അജ്ഞലോകം വിചാരിക്കുന്നുവെങ്കിലും പട്ടിയും അമ്മൂമ്മയും വേലക്കാരും നിങ്ങളുടെ അയൽപക്കക്കാരല്ല. നിങ്ങൾ ആരാണ്? നിങ്ങൾ ശരീരമല്ല, പരമാത്മാവാണ്. പക്ഷേ ഒരു യൂറോപ്യൻ തത്വജ്ഞാനിയായ നിങ്ങൾ അതു സമ്മതിക്കുകയില്ലായിരിക്കാം. നിങ്ങൾ മനസ്സാണ്. ആ മനസ്സിൽ നിങ്ങൾക്കു തുല്യമായി ജീവിക്കുന്നവരാണ് നിങ്ങളുടെ അയൽപക്കക്കാർ. എല്ലാ വിദ്യാൎത്ഥികളും എം. ഏ. ക്കാരും ബി. ഏ. ക്കാരും നിങ്ങൾ വായിക്കുന്ന പുസ്തകങ്ങൾതന്നെ പഠിക്കുന്നു. അവരുടെ മനസ്സുകൾ ചിന്തിക്കുന്ന വിഷയംതന്നെ നിങ്ങളുടെ മനസ്സും ചിന്തിക്കുന്നു. അവർ നിങ്ങളുടെ അയൽപക്കക്കാരാകുന്നു. നിങ്ങൾ വായനമുറിയിൽ കയറിയാൽ നിങ്ങൾ നിങ്ങളുടെ ശരീരത്തിലൊ ആശയങ്ങളിലൊ എവിടെയാണ് ജീവിക്കുന്നതെന്നു സത്യം പറയുക. നിങ്ങളുടെ പട്ടി മടിയിലിരുന്നാലും കുട്ടികൾ ഓടിവന്നാലും നിങ്ങൾ മനോരാജ്യത്തിൽ പാൎക്കുന്നു. അവിടെ നിങ്ങളുടെ വിദ്യാൎത്ഥികളാണ് അയൽപക്കക്കാർ. നിങ്ങളുടെ ഭാൎയ്യയേയും അമ്മൂമ്മയേയും സഹായിക്കുന്നതിനേക്കാൾ അവിടെ നിങ്ങൾക്കു വിദ്യാൎത്ഥികളെ സഹായിക്കാം. നിങ്ങളുടെ മേഖലയിൽ നിങ്ങൾക്കു സദൃശമായ ആത്മാവിൽ താമസിക്കുന്നവരാണ് അയൽപക്കക്കാർ ഒരേവീട്ടിൽ താമസിക്കുന്നവൻ അയൽപക്കക്കാരനാകുന്നില്ല. പട്ടിയും പൂച്ചയും എലിയും ഈച്ചയും ഓരോ വീട്ടിൽ താമസിക്കുന്നതുകൊണ്ട് അയൽപക്കക്കാരാകുന്നില്ല 'പ്രൊഫസ്സർ നിങ്ങൾക്കു ജനനത്തെ നിയന്ത്രിക്കുവാൻ കഴിയുമെങ്കിൽ നിങ്ങൾ എവിടെ ജനിക്കുവാനാഗ്രഹിക്കും? നിങ്ങൾ നിരക്ഷരകുക്ഷികളായ അമ്മൂമ്മയുടേയും അമ്മായിയുടേയും കുടുംബത്തിൽ ജനിക്കുവാൻ കാംക്ഷിക്കുമോ? ഒരിക്കലുമില്ല. നിങ്ങൾ നിങ്ങളുടെ ഇംഗിതത്തിനും ആശയ്ക്കും അനുയോജ്യമായ പരിതസ്ഥിതികളുള്ള കുടുംബത്തെ ആശിക്കും. നിങ്ങൾ വേറൊരുകുടുംബത്തിൽ ജനിക്കും. ഇങ്ങിനെ നിങ്ങളുടെ കുടും

ബന്ധങ്ങൾ മാറുന്നു. പ്രേമത്തിന്റെ അർത്ഥമെന്താണ്? പ്രേമമെന്നു പറയുന്നതു് മററുള്ളവൎക്കു് തോന്നുന്നതുപോലെ നിങ്ങൾക്കും തോന്നുമെന്നാണ്. നിങ്ങൾ ഒരുത്തനെ സ്നേഹിക്കുന്നു. അയാളുടെ ആഗ്രഹങ്ങളിലും സന്തോഷങ്ങളിലും വ്യസനങ്ങളിലും നിങ്ങൾ പങ്കുകൊള്ളുന്നു! അയാളെ വ്യസനിപ്പിക്കുന്നതു നിങ്ങളെ വ്യസനിപ്പിക്കുന്നു. നിങ്ങളെ സന്തോഷിപ്പിക്കുന്നതു് അയാളെ സന്തോഷിപ്പിക്കുന്നു. അതാണു പ്രേമം: നിങ്ങൾ മറെറാരാളെ അയാൾക്കുവേണ്ടി സ്നേഹിക്കുന്നില്ല. നിങ്ങളുടെ ആത്മാവു് അയാളിൽ ഉള്ളതിനെ സ്നേഹിക്കുന്നു. നിങ്ങൾക്കു സ്വന്തം ആത്മാവിനെയല്ലാതെ സ്നേഹിക്കുവാൻ കഴിയുകയില്ല. എക്സ്, വൈ, ഇസഡ് എന്നു മൂന്നുപേരെ എടുക്കുക. എക്സും വൈയും തമ്മിൽ യോജിപ്പുണ്ടു്. ഇവയെക്കാൾ എക്സിനു് ഇസഡിനോടടുപ്പമുണ്ടു്. അതുകൊണ്ടു് ഇസഡ് വൈയേക്കാൾ കൂടുതൽ എക്സിനോടു് ആകൎഷിതനാകുന്നു. ഇങ്ങിനെയാണു നിങ്ങളുടെ കുടുംബബന്ധങ്ങൾ ഛിദ്രിക്കുന്നതും യോജിക്കുന്നതും പ്രേമമെന്നു പറയുന്നതു നിങ്ങളുടെ ആത്മാവിന്റെ ഒരംശം മററുള്ളവരിൽ ദർശിക്കുകയാകുന്നു. മറെറാരുത്തനു് നിങ്ങളുടെ സകല ഗുണങ്ങളുമുണ്ടായാൽ നിങ്ങൾ അയാളെ സമാസ്നേഹിക്കും. ഈ വിഷയം നമ്മെ ഭയഹീനതയിലേക്കു് ആനയിക്കുന്നു. സകലഭയങ്ങളുടേയും അടിസ്ഥാനം ഈ കുടുംബബന്ധത്തെ നിലനിറുത്തുന്നതിലുള്ള ഉത്കണ്ഠയാണ്. ഭയപ്പെടരുതു്, ഭയപ്പെടരുതു് എന്നു ജനങ്ങൾ പറയും. അവർ എത്ര യുക്തിവിഹീനന്മാർ. ഭയം നിങ്ങളുടെ അടിമയല്ല. അതിന്റെ അടിമയാണു നിങ്ങൾ. ഭയഹീനതയെക്കുറിച്ചു് വേറൊരവസരത്തിൽ രാമൻ പ്രതിപാദിക്കാം. ഉപനിഷത്തിലെ ഒരു മന്ത്രത്തിന്റെ തർജ്ജിമവായിച്ചു് പ്രസംഗം നിറുത്തിയേക്കാം. തർജ്ജിമശരിയല്ലെങ്കിലും അർത്ഥം വിശദമാകുന്നതാണ്.

"സകലലോകങ്ങളേക്കാൾ വലുതും ഏററവും ചെറിയ വസ്തുക്കളുടെ സൂക്ഷ്മബന്ധത്തേക്കാൾ ചെറുതും അങ്ങേ അററത്തുള്ളതും അസ്പൃക്കമായ ആത്മാവു ജീവരാശികളുടെ ഹൃദയത്തിൽ വസിച്ചു് സർവ്വത്ര വ്യാപിക്കുന്നു. ഉറങ്ങുമ്പോൾ അതു് ഉറങ്ങാതെ ലോകം ചുററിസ്സഞ്ചരിക്കുന്നു. ജീവനു പുറമെ ആനന്ദാതീതമായിരിക്കുന്ന ഈശ്വരശക്തിയെ എങ്ങനെ കാണാൻ കഴിയും? ശരീരത്തിൽ ശരീരമില്ലാതെയും അനിത്യത്തിൽ നിത്യമായും എല്ലാററിന്റേയും മദ്ധ്യത്തിൽ എല്ലാററിനേയും ആശ്ലേഷിച്ചും അതിനെ ദർശിക്കുന്ന മനസ്സിനു ദുഃഖമില്ല."

# മോസസ്സിന്റെ വടി.

രാമന്റെ പ്രസംഗശേഷം ചില ചോദ്യങ്ങളുണ്ടായി. ഉപനിഷത്തുകളെ ഉദ്ധരിച്ചാൽ അവയ്ക്കു സമാധാനമാകും. നിങ്ങൾ എന്തിനാണു ത്യാഗം വേണമെന്നും ആഗ്രഹങ്ങളേയും സാംസാരികബന്ധങ്ങളേയും ത്യജിക്കണമെന്നും പറയുന്നതു്? എന്നായിരുന്നു ചോദ്യം. നാം ലോകത്തോടുള്ള ബന്ധത്തെ ത്യജിക്കണമെന്നും ലോകത്തോടുള്ള പ്രേമത്തെ അമർത്തണമെന്നും വേദാന്തം ആവശ്യപ്പെടുന്നു. അതു നമ്മുടെ ഹൃദയങ്ങളിൽ മനുഷ്യരോടുള്ള പ്രേമത്തെ അമർത്തുകയും വററിക്കുകയും ചെയ്യുന്നു.

ഇതിനു സമാധാനം ഉപനിഷത്തുകളിൽ പറയുന്നതിങ്ങനെയാണു്. "ഒരാൾ യഥാർത്ഥമായ ആനന്ദമടയുമ്പോഴോ സ്വന്ത ആത്മാവിനെ സാക്ഷാത്കരിക്കുമ്പോഴോ അയാളുടെ കർമ്മങ്ങൾ നല്ലതാകുകയും നന്മ അയാളിൽനിന്നും തനിയെ പ്രവഹിക്കുകയും ചെയ്യുന്നു. അതാണു നിയമം. ആനന്ദം പ്രാപിക്കാത്തവനു് ലോകോപകാരം ചെയ്വാൻ നിവൃത്തിയില്ല. നിങ്ങൾ വളരെ സുഖക്കേടും ആഹാരസാധനമില്ലാത്തവരും പട്ടിണികിടക്കുന്നവരുമാണെങ്കിൽ നിങ്ങൾ മററുള്ളവരുടെ വിശപ്പുമാറ്റുന്നതെങ്ങിനെ?

ശിഷ്യൻ—ഗുരോ! ആനന്ദമെന്നു പറയുന്നതെന്താണു്?

ഗുരു—അനന്തമായതാനന്ദമാണു്. അന്തമുള്ളതിൽ ആനന്ദമില്ല. നിങ്ങൾ അന്തമുള്ളതായിരിക്കുന്നിടത്തോളംകാലം നിങ്ങൾക്കു് ആനന്ദമില്ല. അനന്തമാണു് ആനന്ദം. ഈ അനന്തമായതിനെ നാം എങ്ങിനെ അറിയും? ഇതിനെപ്പററി വ്യാഖ്യാനിച്ചിട്ടാവശ്യമില്ല. അന്തമുള്ളതിനു് ആനന്ദമില്ലെന്നും അനന്തം ആനന്ദമാണെന്നും ഓർത്തുകൊള്ളുക. ഈ അനന്തത്തിനെ നിങ്ങൾ അറിയണം.

ഇംഗ്ലീഷുഭാഷയിൽ 'ഹോൾ' (മുഴുവൻ എന്നർത്ഥമുള്ള) ഒരു വാക്കുണ്ടു്. നിങ്ങൾ 'ഹോൾ' ആണോ എന്നു ചോദിക്കുന്നതിന്റെ അർത്ഥം നിങ്ങൾക്കു് ആരോഗ്യവും സുഖവും ഉണ്ടോ എന്നാണു്. നിങ്ങൾ ഒരു ഭാഗമെന്നോ, ശരീരത്തെപ്പോലെ ഒരു ചെറിയ അന്തമുള്ള വസ്തുവെന്നോ അനാത്മാവു് ആറടിപ്പൊക്കവും ഏതാനും റാത്തൽ തൂക്കവുമുള്ള ദേഹമെന്നോ നിങ്ങൾ മാംസവും ചോരയുമാണെന്നോ നിനച്ചാൽ, നിങ്ങൾ വികലനും ദുർബ്ബലനുമായി. നിങ്ങൾ ഹോൾ (പൂർണ്ണൻ) അല്ല. നിങ്ങൾ സമുദ്രത്തിൽനിന്നും കുറെ വെള്ളമെടുത്തുവെച്ചാൽ നാറും. അതുപോലെ സന്യാസിയോ മഹർഷിയോ സാമാന്യമനുഷ്യനോ ആരായിരുന്നാലും വേണ്ടുകയില്ല, താനൊരുത്തൻ സമയത്തിനും സ്ഥലത്തിനും അടിമയായ ഒരന്തമുള്ള ഭൂതമാണെന്നു വിചാരിച്ചാൽ, അയാൾ ആരോഗ്യവാനാകുകയില്ല, ആനന്ദവാനാകുകയില്ല. നിങ്ങ

ളുടെ ദർശനം അനിയന്ത്രിതമാകയും നിങ്ങൾ അനിത്യമായി വിചാരിച്ചതു ത്യജിച്ചു നിങ്ങൾ സർവ്വലോകവും സർവ്വവും അനന്തവും ആണെന്നു സാക്ഷാൽക്കരിക്കുകയും ചെയ്യുന്ന നിമിഷത്തിൽ നിങ്ങൾ ആരോഗ്യവാനാകുകയും നിങ്ങളുടെ ദീനങ്ങളും ഉൽക്കണ്ഠകളും ഉപദ്രവങ്ങളും നീങ്ങുകയും ചെയ്യുന്നു.

ഇതാണു സകല ചികിത്സയുടേയും വശീകരണത്തിന്റേയും മെസ്മെരിസത്തിന്റേയും രഹസ്യം. നിങ്ങൾ പൂർണ്ണമാകുക. നിങ്ങൾ പൂർണ്ണമാണ്. അതാണു സത്യം. നിങ്ങൾ പൂർണ്ണതയും സർവ്വശക്തിയും ഈശ്വരത്വവുമാണെന്നു സാക്ഷാൽക്കരിക്കുക.

ശി—അനന്തമെന്നു പറഞ്ഞാലെന്താണ്?

ഗു—നിയന്ത്രണം, സ്ഥലകാലകാരണങ്ങളനുസരിച്ചു ത്രിവിധമാണ്. പൂർണ്ണമാകുകയെന്നു പറയുന്നതു, സ്ഥലകാലപുരുഷഭേദമില്ലാത്തുള്ള ആത്മാവിനെ സാക്ഷാൽക്കരിക്കുകയാകുന്നു. ഒരാൾ വേറൊന്നും കാണാതെയും കേൾക്കാതെയും അറിയാതെയും ഇരുന്നാൽ അവിടെ അനന്തമുണ്ട്. അയാളുടെ അടുത്തു എന്തെങ്കിലും ഉണ്ടെങ്കിൽ അയാൾ അന്തമുള്ളവനും നിയന്ത്രിതനുമാകുന്നു. ഒരാൾ വേറൊന്നിനെ കാണുകയോ കേൾക്കുകയോ അറിയുകയോ ചെയ്യുന്നതു അന്തമാണ്. പ്രേതങ്ങളെ കാണുകയും അശരീരികൾ കേൾക്കുകയും ചെയ്യുന്നതു അന്തമാണ്. നിങ്ങൾ സാക്ഷാൽക്കാരത്തിന്റെ പന്ഥാവിലാണ്. നിങ്ങൾ ലക്ഷ്യത്തെ പ്രാപിച്ചിട്ടില്ല. ഒരാൾ അനന്തമല്ലാതെ മറ്റൊന്നും കാണാതെയും കേൾക്കാതെയും ഇരിക്കുമ്പോൾ അനന്തം മരണരാഹിത്യവും അന്തം മരണവുമാണ്.

ശി—ഏതു മേഖലയിലാണ് അനന്തമുണ്ടാകുന്നതു?

ഗു—അതു അതിന്റെ മാഹാത്മ്യത്തിൽ ശോഭിക്കുന്നു. വെറും മാഹാത്മ്യത്തിലല്ല അതിന്റെ നിവാസം. അനന്തം സമയത്തിനും സ്ഥലത്തിനും അപ്പുറമാണ്. പിന്നീടെങ്ങിനെയാണു നിങ്ങൾ അനന്തത്തെ സ്ഥലകാലങ്ങൾക്കുള്ളിൽ കൊണ്ടുവരുന്നതു? 'അരഔൺസു കടൽത്തിര കൊണ്ടുവരിക' എന്നു പറയുന്നതുപോലെയാണ് അനന്തം എവിടെ താമസിക്കുന്നു എന്നു ചോദിക്കുന്നതു. കടൽത്തിരയെ ഔൺസുകൊണ്ടു അളക്കുവാൻ നിവൃത്തിയില്ല. അതുപോലെ അനന്തത്തെ എപ്പോൾ, എങ്ങനെ, എന്തുകൊണ്ടു മുതലായ അളവുകൾകൊണ്ടളക്കുവാൻ പ്രയാസമാണ്.

വേദാന്തം സകലസക്തികളെയും ആഗ്രഹങ്ങളെയും ത്യജിക്കണമെന്നു ഉപദേശിക്കുന്നതുകൊണ്ടു ഒരുവനെ പ്രസംഗിക്കുന്നില്ലേ എന്നു രാമനോടു ഒരു ചോദ്യം ചോദിക്കുകയുണ്ടായി. അതു അങ്ങിനെ ചെയ്യുന്നില്ല. വേദാന്തവചനം നോക്കുക! പ്രേമത്തെയും ഭക്തിയെയും ഉപേക്ഷിക്കുവിൻ". നിങ്ങൾ പറയുന്നതു ഞങ്ങൾ ദൈവമായ

പ്രേമത്തെ ത്യജിച്ചാൽ ദൈവത്തെ നിരാകരിക്കുന്നുവെന്നാണു്. ഈ രാജ്യത്തെ പ്രേമം ദുരാഗ്രഹവും ദോഷതയുമാണു്. അയാറം പ്രേമത്തിൽമുഴുകിയിരിക്കുന്നു എന്നു് ആളുകറം പറയാറുണ്ടു്. ഇതു പ്രേമമല്ല ചെകുത്താൻെറ സ്വഭാവമാണു്. രാമൻ എല്ലാററിനെക്കാളും സത്യത്തെ സ്നേഹിക്കുന്നു. സകല സക്തികളും നിങ്ങളെ അന്തമുള്ളതാക്കുന്നു; നിങ്ങളുടെ പ്രേമഭാജനത്തേയും അന്തമുള്ളതാക്കുന്നു. നിങ്ങളും പ്രേമഭാജനവും തന്മൂലം അധഃപതിക്കുന്നു. നിങ്ങറം ദുരാശയും ദോഷതയും സക്തിയും ത്യജിക്കണമെന്നാണു വേദാന്തോപദേശം. യഥാർത്ഥപ്രേമത്തെ ഉപേക്ഷിക്കണമെന്നു വേദാന്തം പറയുന്നില്ല. ഒരു കുട്ടിയെ എടുത്തു നോക്കുക. ഒരു കുട്ടി കാമിയാണോ? ഒരിക്കലുമല്ല. കുട്ടി പ്രേമംതന്നെയാണു്, 'നിങ്ങറം പ്രേമികളാകരുതു്. പ്രേമംതന്നെയാകുക' എന്നു വേദാന്തം ഘോഷിക്കുന്നു. ഒരു കുട്ടിയെ കാന്തമാക്കുന്നതെന്താണു്? അതു് പ്രേമിയായതല്ല പ്രേമമായതാണു്. അതിനു് കാന്തശക്തി നൽകുന്നതു്. കുട്ടിക്കു് സംഗമൊ ബന്ധമൊ സ്വാർത്ഥതയൊ ഇല്ലാതെ വെറും പ്രേമമായി വർത്തിക്കുന്നു. നിങ്ങറം പ്രേമമായാൽ കാന്തമാകുമെന്നും പൂർണ്ണനാകുമെന്നും വേദാന്തം ഘോഷിക്കുന്നു.

മററുള്ളവരെ ആരോഗ്യവാന്മാരാക്കുന്നതിനും സുഖക്കേടുകറം ഭേദപ്പെടുത്തുന്നതിനും മററും നാംശ്രമിക്കുന്നതായി പറയുന്നു.എന്നാൽ ദയവുചെയ്തു നിങ്ങളെ അപൂർണ്ണനും നിയന്ത്രിതനുമാക്കുന്ന സ്വാർത്ഥവിചാരങ്ങളേയും സമ്പ്രദായങ്ങളേയും അകലെക്കളയുക. സകല ആഗ്രഹവും പ്രേമമാണു്. സക്തിയാണു്. അതിനെ നിങ്ങറം കളഞ്ഞാൽ നിങ്ങറം പരിശുദ്ധിയുടെ മൂർത്തിയാകുന്നു. നിങ്ങറംക്കു് ആ പദവി സിദ്ധിച്ചാൽ നിങ്ങളുടെ ശരീരം ആരോഗ്യപൂർണ്ണമാകും; നിങ്ങളുടെ ബുദ്ധി പരിപൂർണ്ണതയെ പ്രാപിക്കും. വേദാന്തമുപദേശിക്കുന്ന പരിശുദ്ധിയെ നിങ്ങറം സാക്ഷാൽക്കരിച്ചാൽ യഥാർത്ഥമായ ത്യാഗം നിങ്ങറംക്കുണ്ടാകുന്നതാണു്. ആ പരിശുദ്ധിയെ പ്രാപിക്കുക. ശിശു പരിശുദ്ധനല്ലേ? അവനു സർവ്വവും അലക്ഷ്യമാണു്. ആ കൊച്ചു വിക്രമനെ നോക്കുക. കനത്തതോളിൽ ചാടിക്കയറി കിരീടംവെച്ച തലയിലെ മുടി അവൻ പിടിച്ചുവലിക്കുന്നു. അവൻ എത്തു ശക്തിമത്തായ കാന്തമാണു്! അതിനു കാരണമെന്താണു്? കാരണം പരിശുദ്ധിയാകുന്നു. അതാണു കുട്ടിക്കു കാന്തശക്തിയും സൌകര്യവും നൽകുന്നതു്. 'ഈ ത്യാഗത്തെ സാക്ഷാൽക്കരിച്ചാൽ നിങ്ങറം പ്രേമമാകുന്നു. നിങ്ങളിൽക്കൂടി സ്വാഭാവികമായി ജനസാമാന്യത്തിനു നന്മ പ്രവഹിക്കും. നാം നന്മതന്നെ ആയെങ്കിലെ നമുക്കു ലോകത്തിനു ഗുണംചെയ്യുവാൻ സാധിക്കുകയുള്ളൂ. അന്നുവരെ നമ്മിൽനിന്നും

പ്രകാശം പ്രോജ്വലിക്കുകയില്ല. കത്തുന്ന വിളക്കിൽ നിന്നു മാത്രമേ പ്രകാശം വെളിയിൽ വരുന്നുള്ളൂ.

പാമ്പിന്റെ കണ്ണുകൾ മനോഹരമാണ്. അവ കാന്തമാകുന്ന ചെറിയ പക്ഷികൾ അവയുടെ വായിലേക്കു പറന്നു കയറുന്നു. അവയുടെ കണ്ണിനു രാസികൃമുണ്ടാക്കിയതെന്താണ്. അവയ്ക്കു് ഒലക്ഷ്യഭാവമുണ്ട്. അവ ഒന്നിലും പറ്റിപ്പിടിച്ചിരിക്കുന്നില്ല. "സർപ്പത്തെപ്പോലെ ബുദ്ധിയുള്ളവനായിരിക്കുക" എന്ന പഴമൊഴി നിങ്ങൾ കേട്ടിരിക്കുമല്ലോ. കാന്തശക്തിയുടെയും പ്രതാപത്തിന്റെയും ആരോഗ്യത്തിന്റെയും സർവ്വത്തിന്റെയും രഹസ്യമിതാകുന്നു. ചിലപ്പോൾ പാമ്പ്, സ്വന്തരക്ഷയ്ക്കുവേണ്ടി അതിന്റെ കുട്ടികളെയും വിഴുങ്ങുകയും ചെയ്യുന്നുവെന്നു പറയുന്നതു വാസ്തവമാണ്. എന്നാൽ അതു മിക്കവാറും സ്വന്ത സന്താനങ്ങളെയാണു ഭുജിക്കുന്നത്. ഒരു പാമ്പു നൂറു കുട്ടികളെ ജനിപ്പിക്കുന്നു. ഇവയെല്ലാം ജീവിച്ചിരുന്നാൽ ലോകത്തിനു നാശമുള്ളതുകൊണ്ടു പ്രകൃതി, പാമ്പിനെക്കൊണ്ട് അതിന്റെ സന്താനങ്ങളെ തീറ്റുന്നു. പാമ്പിനു സക്തിയെന്നു പറയുന്നതേയില്ല. അതിന്റെ തോലിനെ അതു് ഉരിച്ചുകളയുന്നു. ചർമ്മത്തോടു പോലും അതിനു് ആ സക്തിയില്ല. അതുപോലെ വേദാന്തബോധത്തെ നിങ്ങൾ മനസാ സാക്ഷാൽക്കരിക്കുകയും ശരീരം ഇല്ലെന്നുള്ള മട്ടിൽ അതിനെ ദൂരെക്കളഞ്ഞു 'ഞാൻ ഈശ്വരനാണ്', സർവ്വവുമാണ്" എന്നു വിചാരിക്കുകയും ഇന്ദ്രിയങ്ങളെയും ദേഹാഭിമാനത്തെയും വിസ്മരിക്കുകയും ചെയ്താൽ നിങ്ങൾ അനന്തശക്തിയും കാന്തവും ആയിത്തീരുന്നു. നിങ്ങൾ പരിശുദ്ധനായാൽ കാന്തമാകുമെന്നാണു വേദാന്തവിധി. കാന്തമെന്നു പറയുന്നതു പ്രേമത്തിന്റെ സത്താണ്. അതുണ്ടായാൽ നന്മ നിങ്ങളിൽ നിന്നും തനിയെ ഒഴുകുന്നു.

നിങ്ങളുടെ സക്തികളെ ഒന്നിനെയും നിഷേധിക്കുവാൻ പാടില്ലെന്നും നിങ്ങളുടെ സ്നേഹങ്ങളെയും വികാരങ്ങളെയും നിങ്ങൾ നേരെ മനസ്സിലാക്കണമെന്നും നിങ്ങൾക്കു സ്നേഹമുണ്ടെന്നു പറയുന്നിടത്തു യഥാർത്ഥത്തിൽ വെറുപ്പു കാണാനവസരം അനുഭവപ്പെട്ടിട്ടില്ലേ? "പ്രേമത്തെ ത്യജിക്കുക" എന്നു വേദാന്തം പറയുമ്പോൾ 'നിന്ദയെ ത്യജിക്കുക' എന്നുകൂടി അർത്ഥമാകുന്നു. നിങ്ങൾക്കു് ഏതെങ്കിലും ഒരു വസ്തുവിനോടു സക്തി വർദ്ധിച്ചാൽ നിങ്ങൾക്കു ലോകത്തിലുള്ള ഇതരസാധനങ്ങളിൽ സക്തി കുറയുന്നു. കുട്ടി പ്രേമിക്കുവാൻ പഠിക്കാത്തപ്പോൾ അതു പ്രേമമായിരിക്കുന്നതും അതു സർവ്വത്തോടും ഏകമായിരിക്കുന്നതുമാകുന്നു. ഒരു മാസം പ്രായമായ കുട്ടിയെ ആരെടുത്തു കളിപ്പിച്ചാലും ഒന്നുമില്ല. അതു പ്രേമമൂർത്തി തന്നെയാകുന്നു. എന്നാൽ, ഈ കുട്ടിക്കു കുറെക്കാലം ചെന്നതിനു ശേഷം മറ്റാരോടെങ്കിലും പ്രേമം ജനിച്ചാൽ മാതാപിതാക്കന്മാരും സഹോദരങ്ങളും

സ്നേഹിതന്മാരും ആയാൾക്കു ഭാരമായിത്തീരുന്നു. അയാളുടെ പ്രേമ
ഭാജനത്തെ അപേക്ഷിച്ചു നോക്കിയാൽ സർവ്വം നിസ്സാരമാണ്. ഒ
രു മനുഷ്യൻ സ്നേഹിക്കുന്നുവെന്നു നിങ്ങൾ പറയുമ്പോൾ അയാൾ
ലോകത്തെ മുഴുവൻ വെറുക്കുന്നു. നിങ്ങൾ ഒരു വസ്തുവിൽ പ്രേമ
ത്തെ അർപ്പിക്കുമ്പോൾ സർവ്വലോകത്തോടുമുള്ള സക്തി നശിക്കുന്നു.
സകല സക്തികളും വിരക്തികളാണെന്നും വിഭജനമാണെന്നും വേദാ
ന്തം ഘോഷിക്കുന്നതിന്റെ അർത്ഥമിതാണ്.

ഒരത്യാഗ്രഹിയേയും ശിശുവിനേയും എടുക്കുക. കുട്ടി പ്രേമത്തി
ന്റെ മൂർത്തിയാണ്. അത്യാഗ്രഹി ദുരയുടെ കൂടാണ്. നിങ്ങൾ അനു
ഗ്രഹങ്ങളെ സൃഷ്ടിക്കണമെന്നു വേദാന്തം ഘോഷിക്കുന്നതു നിങ്ങളെ മ
നുഷ്യലോകത്തിന് അനുഗ്രഹമാക്കുന്നതിനാണ്. വേദാന്തം നിങ്ങളു
ടെ ശക്തികളെ വർദ്ധിപ്പിക്കുകയും നിങ്ങളെ മനുഷ്യലോകവുമായി യോ
ജിപ്പിക്കുകയും ചെയ്യുന്നു.

ലോകോപകാരികളെല്ലാം സക്തികളുപേക്ഷിച്ചു പരിശുദ്ധജീ
വിതം നയിച്ചവരല്ലേ? ക്രിസ്തു, വിവാഹം കഴിച്ചിരുന്നോ? ഇല്ല. ദീർ
ഘദർശികളും സന്യാസിമാരും വിവാഹം കഴിച്ചിരുന്നോ? ഇല്ല. രാമൻ
വിവാഹത്തെ ദുഷിക്കുന്നില്ല. നിങ്ങൾ മനസ്സിനെ ഈശ്വരതത്വത്തോ
ടും സർവ്വലോകത്തോടും ഏകീഭവിപ്പിക്കണമെന്നാണു രാമന്റെ ഉപ
ദേശം. ചില മഹർഷിമാർ വിവാഹം കഴിച്ചിരുന്നു. അവർ കുടുംബ
ജീവിതം നയിച്ചു കുട്ടികളെ പരിപാലിച്ചിരുന്നുവെങ്കിലും അവരുടെ മ
നസ്സ് വിരക്തമായിരുന്നു. നാം ജീവിക്കുന്നതു നമ്മുടെ ശരീരം ജീവി
ക്കുന്നതല്ല, മനസ്സ് ജീവിക്കുന്നതാകുന്നു. നാം യഥാർത്ഥത്തിൽ
നമ്മുടെ മനസ്സു പാർക്കുന്നേടത്തു ജീവിക്കുന്നു. ഗാർഹസ്ഥ്യജീവിതം
സ്വീകരിച്ചിട്ടുള്ള മഹർഷിമാർ പ്രകാശത്തിലും സത്യത്തിലും ജീവിക്കു
ന്നു. 'ഞാൻ ബ്രഹ്മമാണ്' ഈ പ്രകാരം വേദാന്തം നിങ്ങളുടെ സ
ക്തികളെ ക്രമേണ ഉപേക്ഷിപ്പിച്ചു നിങ്ങളെ ലോകോപകാരികളാ
ക്കുന്നു.

അമേരിക്കയിൽ നിന്നും പുറപ്പെടുന്ന പല പുസ്തകങ്ങളിൽ കാ
ന്തശക്തി, മെസ്മറിസം, ഹിപ്നോട്ടിസം, മുതലായവയെക്കുറിച്ചുള്ള ഉപ
ന്യാസങ്ങളും ശരീരത്തെ ആരോഗ്യപൂർണ്ണമാക്കുന്നതിനുള്ള മാർഗ്ഗങ്ങ
ളും കാണുന്നു. ഇവയെല്ലാം വളരെ ശ്രേഷ്ഠവും ഉദ്ദേശം അഭിനന്ദ
നീയവുമാണ്. എന്നാൽ ഈ എഴുത്തുകാരിൽ പലരും സത്യവിരു
ദ്ധമായ സംഗതികൾ പ്രതിപാദിക്കുന്നു. അവർ സ്വാർത്ഥതയും അ
ഹങ്കാരവും അക്രമവും ദ്യോതിപ്പിക്കുന്ന തത്വങ്ങളെ പ്രസംഗിക്കുന്നു.
അവർ ഉത്തമവിശ്വാസത്തോടുകൂടി ഉത്കൃഷ്ടകർമ്മം ചെയ്യുന്നുവെങ്കി
ലും അവരുടെ ദൌർബല്യങ്ങൾ കൂടാതെ ഗുണങ്ങൾക്കു തന്നെ പ്രസ്തു
ത ശക്തികളുപയോഗിക്കണമെങ്കിൽ നിങ്ങൾ പരോക്ഷമായ സത്യ

ത്തെ പ്രാപിക്കണം. ഒരു കാൎയ്യം സാധിക്കണമെങ്കിൽ അതിന്നതി
രായിത്തീരണം. ഇതു് അഭേദ്യമായ തത്വമാകുന്നു. അനുഭവംകൊ
ണ്ടു് ഈ പരമാൎത്ഥം വെളിവാകും

മററു സകല സമ്പ്രദായങ്ങളെക്കാൾ ഉത്തമമായിട്ടുള്ളതു ഭാമ
ന്റെ മാൎഗ്ഗമാകുന്നു എന്തിനേയെങ്കിലും സാധിക്കുന്നതിനുള്ള കാ
ൎയ്യം അതിനെ ഉപേക്ഷിക്കുകയാകുന്നു. തന്റെ ജീവനെ സമ്പാദി
ക്കേണ്ടവൻ അതിനെ ത്യജിക്കണം. മിക്ക എഴുത്തുകാരും ഈ പര
മാൎത്ഥത്തെ നിഷേധിക്കുന്നു. നിങ്ങൾക്കു വിജയമുണ്ടാകണമെങ്കിൽ
നിങ്ങൾ കാന്തമാകണം. എല്ലാ ഭാഗങ്ങളിൽ നിന്നും ഇരുമ്പുകഷ്ണ
ങ്ങൾ കാന്തത്തിലേക്കു് ആകൎഷിതമാകുന്നു. ആഗ്രഹം കാന്തം പോ
ലെയാണു്. വിജയമുള്ള മനുഷ്യർ കാന്തമാവുന്നു. നിങ്ങൾ കാന്തമാ
കണമെങ്കിൽ അതിനുള്ള വഴി നോക്കണം. അതിനുള്ള വഴിയെ
ന്താണു്?

ഇതാ ഒരു സാധനം. അതിൽ അനുകൂലപ്രതികൂലശക്തികളട
ങ്ങിയിരിക്കുന്നു. കാന്തത്തിൽ അനുകൂലശക്തി പ്രതികൂലശക്തിയിൽ
നിന്നും വിഭിന്നമാണു്. ഒരു വശത്തു് അനുകൂലശക്തിയും മറുവശ
ത്തു പ്രതികൂലശക്തിയും ചേൎന്നുകൂട്ടുമ്പോൾ ചെങ്കടലിനെ സ്വൎഗ്ഗ
നാഥൻ രണ്ടായി വിഭജിച്ച മോസസ്സിന്റെ വടിപോലെ അതു പൂൎണ്ണ
ശക്തിയുള്ളതായിത്തീരുന്നു. അനുകൂലപ്രതികൂലശക്തികൾക്കു സാമ
ത്വമുണ്ടാകുമ്പോൾ കാന്തം പ്രവൎത്തിക്കുന്നു. അതുപോലെ നിങ്ങളി
ലും പൊരുത്തം വേണം. ത്യാഗത്തെ ഉപദേശിക്കുന്ന വേദാന്തം മ
നോഹരമായ മോസസ്സിന്റെ വടിപോലെ ധാന്യത്തെ ഉമിയിൽ നി
ന്നും ഈശ്വരതത്വത്തെ മൃഗത്വത്തിൽ നിന്നും വിവേചിച്ചു വേർതിരി
ക്കുന്നു. സകല ശക്തികളുമുണ്ടാകുന്നതു നിങ്ങളുടെ അനിത്യസ്വഭാ
വം കൊണ്ടാണു്. നിത്യശക്തിക്കെന്താഗ്രഹമാണുണ്ടാകുന്നതു്? സക
ല ആഗ്രഹവും നിയന്ത്രണത്തെയും അനിത്യതയെയും ദ്യോതിപ്പിക്കു
ന്നു. അനന്തത്തിന്നാഗ്രഹിക്കുവാൻ വയ്യാ. അതിന്നരികിൽ വേറൊ
രുസാധനവുമില്ല. അന്തമുള്ളതിന്നുമാത്രമേ ആഗ്രഹമുള്ളൂ. നിങ്ങളുടെ
മായകൊണ്ടു്, അനിത്യസ്വഭാവംകൊണ്ടാണു് സൎവ്വാകാംക്ഷകളുമു
ണ്ടാകുന്നതു്. നിങ്ങളുടെ അന്തൎഗ്ഗത്തുള്ള അനന്താത്മാവിനു് ആഗ്രഹ
മില്ല. ആഗ്രഹിക്കുന്നതു നിങ്ങളുടെ ഉള്ളിലെ ശക്തിയാണു് ദേഹാഭിമാനം.
നിങ്ങളുടെ ഉള്ളിലെ ദൈവം ആഗ്രഹരഹിതനാണു്. ഈ രണ്ടിനേ
യും വേർതിരിക്കണമെന്നു വേദാന്തം ആവശ്യപ്പെടുന്നു.

നിങ്ങൾ ദൈവത്തെയും വ്യാജാത്മാവിനേയും കൂട്ടിക്കലൎത്തി അ
വിയൽ പ്രായത്തിൽ വെച്ചിരിക്കുകയാണു്. വേദാന്തം പറയുന്നതു
സീസറിന്റെ വകയായുള്ളതു സീസറിനു കൊടുക്കണമെന്നും ഈശ്വ
രന്റെ വക ഈശ്വരന്നു നൽകണമെന്നും ആകുന്നു. ഈ മിഥ്യാത്മാ

ഹങ്ങളും നിസ്സാരവും വിലയില്ലാത്തതുമാണെന്നു ബോധപ്പെടണം. നി
ങ്ങൾ നിങ്ങളുടെ ദിവ്യത്വത്തെ പ്രഖ്യാപിക്കുക; സർവ്വനിയന്താവും
ദൈവങ്ങളുടെ ദൈവവും പ്രഭുക്കളുടെ പ്രഭുവും നിങ്ങളാണെന്നു വിചാ
രിക്കുക. നിങ്ങൾ സർവ്വവുമായിരിക്കുമ്പോൾ എന്താഗ്രഹം ഉണ്ടാകു
ന്നു? എല്ലാകാലത്തും ജീവിക്കുന്നതാകുന്ന ആഗ്രഹമുള്ളൂ. യഥാർത്ഥ
ത്മാവിന് ഒരാഗ്രഹവുമില്ല. സർവ്വം അതിലന്തർഭവിച്ചിരിക്കുന്നു
മനുഷ്യർക്കു കാംക്ഷിക്കാവുന്ന സർവ്വവസ്തുവും ആനന്ദവും സമ്പത്തും എ
ല്ലാം ഞാനാണ്. അതു വിശ്വസിച്ചു 'ഓം' ജപിക്കുക. അതിനെക്കുറി
ച്ചു പ്രതീതിയുണ്ടാകട്ടെ. നിങ്ങൾ അതിനെ സാക്ഷാത്കരിക്കണം.
നിങ്ങൾ ശരീരമാണെന്നു സർവ്വദാ വിചാരിക്കുന്നതുകൊണ്ടു നിങ്ങൾ ശ
രീരമായിത്തീരുന്നു. ഈശ്വരനെ വിചാരിക്കുകയും അതിൽ ജീവിക്കു
കയും ചെയ്യുന്നവന് ആഗ്രഹത്തിനെന്താണവകാശം? ഈ വേദാന്തം നി
ങ്ങളെ ശാന്തരാക്കുകയും അനുകൂലപ്രതികൂലശക്തികളെ പൊരുത്ത
പ്പെടുത്തുകയും നിങ്ങളുടെ ശരീരത്തിന് അത്ഭുതശക്തി നൽകുകയും
ചെയ്യുന്നു. ഇതു വളരെ പ്രധാനമാണ്. ഒരു വാചാലനു വശ്യശ
ക്തിയുണ്ടെന്നു ജനങ്ങൾ പറയുന്നതബദ്ധമാണ്. നിങ്ങൾ ആഗ്ര
ഹിക്കുന്ന കാര്യം അതു മാത്രമല്ല. ആശയങ്ങളെ ആകർഷിക്കുവാൻ
നിങ്ങൾ ശാന്തരാകുവാൻ മോഹമുക്തരാകുന്നു. സമ്പത്തിനെ ആക
ർഷിക്കുവാൻ നിങ്ങൾ ശാന്തരാകണം. വേറൊരാൾക്കു സൗന്ദ
ര്യത്തെ ആകർഷിക്കുവാൻ ശാന്തരാകണം. എന്നാൽ ഈ വശ്യശ
ക്തിയുടെ പ്രധാന രഹസ്യം ത്യാഗമാണ്, പരിപൂർണ്ണപരിത്യാഗമാണ്.
പൂർണ്ണാരോഗ്യമുപദേശിക്കുവാൻ പുസ്തകങ്ങൾ അച്ചടിച്ചു നിങ്ങൾ സ
മയം കളയേണ്ട. ഈ വാക്കുകളെ ഓർത്തു അതനുസരണം പ്രവർത്തി
ച്ചാൽ നിങ്ങൾ ശാന്തരാകും. സ്വാനുഭവത്തെ അടിസ്ഥാനമാക്കിയാ
ണു രാമൻ പ്രസംഗിക്കുന്നതു. നിങ്ങൾക്കു ഈ അനുഭവങ്ങളുണ്ടാ
കും. നമുക്കു ജ്ഞാനമുണ്ടാകണമെങ്കിൽ നാം ആശയത്തെ ആക
ർഷിക്കുന്ന ശാന്തരാകണമെങ്കിൽ ദൈവത്തോടു പ്രാർത്ഥിച്ചാൽ മതി
യോ? "സർവ്വശക്താ, പ്രഭോ പൂർണ്ണമേ! എനിക്കു പ്രകാശം തരിക" എന്നു
പറഞ്ഞാൽ നിങ്ങൾക്കു വെളിച്ചം കിട്ടുമോ? നാം വിചാരിക്കുന്നതു
പോലെ ആശീർവ്വദിക്കുന്നവനായുള്ള പരമാത്മാവിനെ മറക്കരുത്. എ
നിക്കു പ്രകാശമുണ്ടാകട്ടെ, എന്നു വിചാരിക്കുന്നതിന്റെ ഫലമെന്താ
ണ്? ഈ ആശയത്തിന്റെ സാക്ഷാത്കാരംകൊണ്ടു നിങ്ങളിൽ
നിന്നും പ്രകാശം അകലുന്നതാകും. പ്രകാശത്തിനുവേണ്ടി യാചിക്കു
കയും ചോദിക്കുകയും ചെയ്യുന്നതുകൊണ്ടു അതു അകലെപ്പോകുന്നു.

കോടീശ്വരനു പിറന്നവന്റെ ജന്മാവകാശം നിരവധി സ്വത്താ
ണ്, എന്നാൽ അവനു ജന്മാവകാശം ലഭിക്കണമെങ്കിൽ അവൻ
വളരെനാളും കാത്തിരിക്കണം. തന്റെ തന്ത മരിച്ചാൽ ജന്മാവകാ

ശം സിദ്ധിക്കുമെന്നാണ് അവന്റെ പ്രതീക്ഷ. "അല്ലയോ ദൈവമേ! ഞാൻ അങ്ങയുടെ ഭക്തനാണ്. എനിക്ക് അതും ഇതും തരണമേ" എന്നു പ്രാർത്ഥിച്ചാൽ ദൈവം മരിക്കുന്നതുവരെ കാത്തിരിക്കണം. ദൈവം ഒരിക്കലും മരിക്കുന്നില്ല; നിങ്ങൾക്കു ജ്ഞാനപ്രകാശം ലഭിക്കുന്നുമില്ല. നമ്മുടെ ചുററുംനിന്നും ജ്ഞാനമോ പ്രകാശമോ സമ്പാദിക്കേണ്ടത് ഈവിധമല്ല. തേടുകയും യാചിക്കുകയും പ്രാർത്ഥിക്കുകയും അപേക്ഷിക്കുകയും ചെയ്യുന്നതുകൊണ്ടു, മനുഷ്യന് ഒന്നും ലഭിക്കുന്നില്ല. ഈ പരമാർത്ഥത്തെ ആത്മജ്ഞാനം തെളിയിക്കുന്നു. ശക്തിയെന്നു പറയുന്നതെന്താണ്? പ്രകാശത്തിനെപ്പററിയുള്ള ആഗ്രഹംപോലും ത്യജിക്കലാണു ശക്തി. നിങ്ങൾ ആഗ്രഹിക്കുന്നിടത്തോളം കാലം പ്രകാശംപോലും നിങ്ങളുടെ പിടിവിടുന്നു. എന്തിനായിട്ടാണു ഞാൻ പ്രകാശത്തിനോടപേക്ഷിക്കേണ്ടതു? എന്റെ ചോദ്യം യാചനയുംകൊണ്ടു ഞാൻ പ്രകാശത്തിന്റെ വഴിയടയ്ക്കുന്നു. യാചനയും അപേക്ഷയുംകൊണ്ടു നിങ്ങളുടെമേൽ പ്രകാശം വരാതിരിക്കുന്നു.

രാമൻ ഒരിക്കൽ ഒരു കഥ പറയും. ഇന്ത്യയിൽ ഒരാൾ ഒരു സ്ത്രീയെ സ്വാധീനപ്പെടുത്തുന്നതിന് ഒരു മന്ത്രം ഉരുക്കഴിച്ചു. ആ മന്ത്രം ഉപദേശിച്ചപ്പോൾ ഒരു കാര്യം പ്രത്യേകം നിർദ്ദേശിച്ചിരുന്നു. അയാൾ ഈ മന്ത്രം ചൊല്ലുമ്പോൾ കുരങ്ങിനെപ്പററി സ്മരിക്കരുതെന്നായിരുന്നു നിർബ്ബന്ധം. അയാൾ മന്ത്രം ജപിച്ചുകൊണ്ടിരുന്നപ്പോൾ, കുരങ്ങിനെപ്പററി വിചാരിക്കരുതെന്നു നിഷ്കർഷിച്ചപ്പോൾ, അയാളുടെ ശ്രദ്ധ മുഴുവൻ കുരങ്ങിൽ പതിഞ്ഞു. കുരങ്ങിനെ മനസ്സിൽ വിചാരിക്കാതെ ഒരു നിമിഷംപോലും അയാൾക്കു മന്ത്രം ഉച്ചരിക്കുവാൻ സാധിച്ചില്ല. അയാൾ ഗുരുവിന്റെയടുത്തുചെന്നു 'സ്വാമിൻ' കുരങ്ങിനെപ്പററി വിചാരിക്കരുതെന്ന് അങ്ങു പറയാതിരുന്നെങ്കിൽ ഞാൻ ആ വിചാരംകൂടാതെ മന്ത്രം ചൊല്ലിയേനെ. ഇപ്പോൾ സദാ കുരങ്ങ് എന്റെ മനസ്സിന്റെ മുമ്പാകെ ഹാജരാകുന്നു. അതുപോലെ അജ്ഞതയെയും ദൌർബ്ബല്യത്തെയും നീക്കുവാനുള്ള ശ്രമത്തിൽ അവ നിങ്ങളുടെ മനസ്സിൽ സ്ഥലംപിടിക്കുന്നു.

ചന്ദ്രനിലോ സൂര്യനിലോനിന്നു പ്രകാശം ലഭിക്കുന്നതുപോലെ നിങ്ങൾക്കു പ്രകാശം ലഭിക്കുന്നു. നിങ്ങൾ പ്രകാശത്തിനുവേണ്ടി അനുഗ്രഹിക്കുകയും യാചിക്കുകയും ചെയ്യാതിരുന്നാൽ നിങ്ങൾക്കു പ്രകാശം കിട്ടും. സത്യത്തെ സാക്ഷാൽക്കരിക്കുക. പ്രകാശം ലഭിക്കുമോ ഇല്ലയോ എന്നു നിങ്ങൾ ചിന്തിക്കുകയേ വേണ്ട. നിങ്ങൾ സ്നേഹിക്കുന്നവനല്ല സ്നേഹംതന്നെയാകുന്നു. ഞാൻ ശരീരമോ മനസ്സോ അല്ല. ഞാൻ പ്രകാശത്തിനുവേണ്ടി അപേക്ഷിക്കുകയോ യാചിക്കുകയോ ചെയ്യുന്നില്ല. ഞാൻ പ്രകാശംതന്നെയാണ്. ഇതു വിചാരിക്കുക, സാക്ഷാൽക്കരിക്കുക, ആഗ്രഹങ്ങൾക്കുപരി ജീവിക്കുക. ഹിന്ദുസ്ഥാന

ഭാഷയിൽ, "നീ ജ്ഞാനാണു്, നിനക്കാഗ്രഹങ്ങളില്ല, നീ അവയ്ക്കുമീതെ ജീവിക്കുന്നു," എന്നു് ഒരു പാട്ടുണ്ടു്.

രാമൻ പ്രയാസപ്പെട്ട പല വിഷയങ്ങളെപ്പറ്റിയും ഗാഢമായി ചിന്തിച്ചിട്ടുണ്ടു്. ഏതെങ്കിലും വിഷയത്തെക്കുറിച്ചു മനഃപൂർവ്വമായി ചിന്തിക്കുമ്പോൾ സമാധാനം കിട്ടുകയില്ലെന്നാണു രാമന്റെ അനുഭവം. എന്നാൽ രാമൻ അതിനെ അലസഭാവത്തിൽ തള്ളുമ്പോൾ, ആഗ്രഹങ്ങളെ ത്യജിക്കുമ്പോൾ സമാധാനവും അറിവും ലഭിക്കുന്നു.

സർവ്വകലാശാലയിൽ പഠിക്കുമ്പോൾ പ്രൊഫസ്സറന്മാരുടെ സഹായം കൂടാതെ സകല കണക്കുകളും ചെയ്യുമെന്നു രാമൻ ശപഥം ചെയ്തു ഓരോ കണക്കു ചെയ്യുന്നതിനും രാമൻ വളരെ വിഷമിച്ചിട്ടുണ്ടു്. ചിലപ്പോൾ രാമനു വിജയമുണ്ടാകുകയും ചിലപ്പോൾ തോല്വി പറ്റുകയും ചെയ്തിരുന്നു. രാമൻ പകൽ അഞ്ചുമണിമുതൽ വെളുപ്പിനു് മൂന്നുമണിവരെ കണക്കുകൾ ചെയ്തു നോക്കിയിട്ടും കണക്കിന്റെ ഫലം കിട്ടാതിരുന്നിട്ടുണ്ടു്. തോല്വികൊണ്ടു വൈമനസ്യപ്പെട്ടു വീട്ടിന്റെ മുകളിൽ അസ്വസ്ഥനായി സഞ്ചരിച്ചു് ആത്മഹത്യ ചെയ്യുവാൻ പോലും നിനച്ചിട്ടുണ്ടു്. രാമൻ ശരീരാഭിമാനത്തെ പരിത്യജിക്കുന്ന അവസരത്തിൽ കണക്കിന്റെ ഫലം പെട്ടെന്നു കിട്ടിയിരുന്നു. ഇതുപോലെ പ്രയാസപ്പെട്ട കാര്യങ്ങളിൽ നാം ആശയത്തിന്റെ കാന്തമാകുമ്പോൾ നാം അതു നമ്മിൽ ഉദിക്കുന്നു. ഇക്കാലത്തു രാമൻ എന്തുചെയ്യുന്നു? ആദ്യമായി രാമൻ അതോ ഇതോ ചെയ്യണമെന്നുള്ള വിചാരമേ ത്യജിക്കുന്നു. ഞാൻ ഒന്നും എഴുതുന്നതിനു മോഹിക്കുന്നില്ല; എഴുതുന്നതുകൊണ്ടെനിക്കെന്തു പ്രയോജനം. ഞാൻ പ്രകാശമാണു്; ഞാൻ എന്റെ മഹിമയെ അനുഭവിക്കുന്നു. ആ അനുഭവം യഥാർത്ഥമായ വിജയമാണു്. മറ്റുള്ളതെല്ലാം മായയാകുന്നു. സാംസാരികവിജയം എനിക്കു സിദ്ധിച്ചാലും ഞാനതിനെ അനുഭവിക്കുകയില്ല എന്റെ ആനന്ദം ദൈവമാണു്. ദൈവത്തെക്കുറിച്ചു ജ്ഞാനമുണ്ടായാൽ സർവ്വവും അതിന്റെ കൂടെയുണ്ടു്. നിങ്ങളുടെ രഹസ്യത്തെ സൂക്ഷിച്ചാൽ സർവ്വരഹസ്യങ്ങളും അതിന്റെ കൂടെവരും. എനിക്കു് അതിനോടോ ഇതിനോടോ ബന്ധമില്ല. എനിക്കു ഉത്തരവാദിത്വവും ഒരു ഭയവുമില്ല. ഞാൻ ഒരുമനുഷ്യനോടും ഉത്തരവാദം ചെയ്യേണ്ടതായിട്ടില്ല. ഞാനായിട്ടു കർമ്മം ഒന്നും കൊടുക്കാനില്ല. ഞാൻ, ഞാൻ തന്നെയാണു്. ഞാൻ പ്രകാശമാണു്.

ലോകത്തിനു നിങ്ങൾക്കു എന്താനന്ദമാണു തരുവാൻ കഴിയും? സകല സന്തോഷങ്ങളും നിങ്ങളുടെ ഉള്ളിൽനിന്നും പുറപ്പെടുന്നു. യഥാർത്ഥമായ ആത്മാവു് ആനന്ദവും മഹിമയും ആകുന്നു. ഞാനതിനെ എന്നും അനുഭവിക്കും. എനിക്കു് ഈ സാധനങ്ങൾ കിട്ടിയാൽ ഞാൻ ഇവയെ അനുഭവിക്കുകയില്ല. എന്റെ മനസ്സു് ആശയങ്ങൾ

കൊണ്ടു നിറഞ്ഞിരിക്കുന്നു. ആശയങ്ങൾ നിങ്ങളെ തേടുന്നു. ഇതാണു നിയമം. ഒരാൾ ആശയത്തിന്റെ കാന്തമാകുവാൻ ഇച്ഛിക്കുന്നുവെങ്കിൽ അയാൾ പ്രകാശത്തിനുള്ള ആഗ്രഹത്തിനുമീതെ ജീവിക്കണം. ഈ ആഗ്രഹത്തെ ത്യജിക്കുന്നതിനോടുകൂടിത്തന്നെ, 'ഞാൻ പ്രകാശമാണു്. ഞാൻ എന്റെ മഹിമയെ അനുഭവിക്കുന്നു' എന്നു വിചാരിക്കുകയുംവേണം.

നിങ്ങൾക്കു സ്വാതന്ത്ര്യസ്നേഹിതനാവണമെങ്കിൽ നിങ്ങൾ എന്തുചെയ്യണം? നിങ്ങൾ ആദ്യമായി ആഗ്രഹത്തിനോടുള്ള സക്തിയെ പരിത്യജിക്കുക. പിന്നീടു് 'ഞാൻ ദൈവമാണു; ഞാൻ പ്രഭുക്കളുടെ പ്രഭുവാണു്, പ്രകാശങ്ങളുടെ പ്രകാശവും, സ്വാതന്ത്ര്യവും ആനന്ദവും ആണു്; ഞാൻ പരമാത്മാവാണു്. ഞാൻ സർവ്വലോകങ്ങളുടേയും ചക്രവർത്തിയാണു്'' എന്നു വിചാരിക്കുക. നിങ്ങൾ ഈശ്വരനോടൊന്നുള്ള വിധത്തിലല്ലാതെ ഒരിക്കലും പെരുമാറരുതു്. നിങ്ങൾ സകലസാധനങ്ങളേയും കാര്യങ്ങളേയും ഈശ്വരദൃഷ്ടിയോടുകൂടി വീക്ഷിക്കണം. അപ്പോൾ നിങ്ങൾ മറ്റുള്ളവരുടെ ദൃഷ്ടിയിൽ വിജയിയാകും. നിങ്ങളുടെ ദൃഷ്ടിയിൽ വിജയത്തെക്കാൾ കൂടുതൽ സിദ്ധി ലഭിക്കും.

സൂര്യന്റെ ചൂടുപിടിച്ചു്, ഒരു സ്ഥലത്തെ വായു അന്യസ്ഥലങ്ങളിലേക്കു പോകുമ്പോൾ അവിടെ ഒഴിവുവരുന്നു. ഈ ഒഴിഞ്ഞ സ്ഥലത്തേക്കു് അന്യസ്ഥലത്തുനിന്നും വായു പായുന്നു. അതുപോലെ ആഗ്രഹത്തിനുമീതെ ഉയരുമ്പോൾ നിങ്ങളുടെ ശരീരം ഒഴിഞ്ഞ സ്ഥലമാകുന്നതും നിങ്ങളിൽ ഈശ്വരൻ കളിയാടുന്നതും വ്യാജാത്മാവു് അല്ലെങ്കിൽ ദേഹാഭിമാനം അന്തർദ്ധാനം ചെയ്യുന്നതും ആകുന്നു. അപ്പോൾ ചുറ്റുമുള്ള സ്ഥലത്തുനിന്നും വസ്തുക്കൾ ഒഴിഞ്ഞസ്ഥലത്തു വരുന്നു. ചിലരുടെ അഭിപ്രായപ്രകാരം കാന്തത്തിന്റെ സ്വഭാവവും ഈ ഒഴിഞ്ഞസ്ഥലംപോലെയാകുന്നു. നിങ്ങളെ ബിംബിപ്പെടുത്തുന്ന സ്വാർത്ഥമോഹങ്ങൾ പരിത്യക്തമാകുമ്പോൾ നിങ്ങൾ ഒരൊഴിഞ്ഞസ്ഥലമാകുന്നു. അപ്പോൾ നിങ്ങൾ കാന്തമാകുന്നു.

ചോ—രോഗങ്ങളെ ഭേദപ്പെടുത്തണമെങ്കിൽ വസ്തുക്കളെ നാം നിഷേധിക്കണമോ?

ഉ—രോഗങ്ങൾ ഭേദപ്പെടുത്തണമെങ്കിൽ നിങ്ങൾ പൂർണ്ണനായിരിക്കണം. സർവ്വസ്ഥലത്തും നിങ്ങൾ ഈശ്വരനെ അല്ലാതെ കാണരുതു്. നിങ്ങൾ ഈശ്വരതത്വത്തെ സാക്ഷാൽക്കരിക്കേണ്ടതാം ദിനമില്ല. ആരോഗ്യവും ബലവും സർവ്വവും അവയ്ക്കുമീതെ ഉയരുമ്പോൾ നിങ്ങൾക്കു ലഭിക്കുന്നു. നിങ്ങൾ ദൈവത്തിനെ കാണണമെന്നു കേൾക്കണമെന്നു ആഗ്രഹിക്കരുതു്. നിങ്ങൾ തന്നെ ദൈവമാണു്. നിങ്ങൾ ഈശ്വരനെ കാണുവാൻ ആഗ്രഹിക്കുമ്പോൾ നിങ്ങൾ ഈശ്വരനെ വെളിയി

ൽ നിവൃത്തിയുണ്ട്. നിങ്ങൾ മനുഷ്യസമുദായത്തിനു ഗുണം ചെയ്യുവാൻ പോകുന്നതെന്തിന്? നിങ്ങളുടെ ശുശ്രൂഷയെ കാംക്ഷിക്കത്തക്കവണ്ണം ലോകം അത്രമേൽ ക്ഷുദ്രമാണോ?

ന്യൂട്ടൻ സർവ്വവും ധ്യാനത്തിൽ അർപ്പിച്ചു. ധ്യാനമെന്നുപറയുന്നതു് ആഗ്രഹങ്ങൾക്കുപരി ചിന്തിക്കുകയാകുന്നു. അദ്ദേഹത്തിന്റെ ആത്മാവു ചിന്താവിഷയത്തിൽ നിമഗ്നമായിരുന്നതിനാൽ അദ്ദേഹം ലോകോപകാരിയായിത്തീർന്നു. അദ്ദേഹം കണ്ടുപിടുത്തങ്ങൾ ചെയ്തതു്, മനുഷ്യരെ ഗുണപ്പെടുത്തുന്നതിനോ കടപ്പെടുത്തുന്നതിനോ അല്ല. അദ്ദേഹത്തിനു അങ്ങനെ ഒരു വിചാരമേ ഉണ്ടായിരുന്നില്ല. അദ്ദേഹം പ്രയത്നിച്ചതു പ്രയത്നത്തിൽ നിന്നുള്ള സന്തോഷം അനുഭവിക്കുന്നതിനാണ്. അങ്ങനെ അദ്ദേഹം ഒരു വലിയ ലോകോപകാരിയായിത്തീർന്നു.

നിങ്ങളെ അന്യന്മാർ സ്തുതിക്കുകയോ, നിങ്ങൾക്കു ഒരു പേരില്ലാതിരിക്കുകയോ ചെയ്യുന്നതു വകവെയ്ക്കേണ്ടതില്ല. ലോകദൃഷ്ടിയിൽ വിജയമായിട്ടുള്ളതു വെറും മായയാണ്. "ഞാൻ സർവ്വത്തിനോടും ഏകമാണ്, ഈശ്വരനാണ്, വിജയമാണ്" എന്ന പ്രതീതിയുണ്ടാകുമ്പോൾ നിങ്ങൾക്കു വിജയം ലഭിക്കുന്നു.

ഇങ്ങനെയിരിക്കെ വസ്തുവിനെ ത്യജിക്കേണമോ? തീർച്ചയായും വേണം. നിങ്ങൾ ഈശ്വരനാണെന്നു വിചാരിക്കുക. ആ നിമിഷത്തിൽ വസ്തു അന്തർദ്ധാനം ചെയ്യുന്നു. വസ്തുവിനെ ത്യജിച്ചു് ഈശ്വരത്വത്തെ സമ്പാദിക്കുക. നിങ്ങളുടെ യഥാർത്ഥാത്മാവു പരമാത്മാവും, സകലശരീരങ്ങളുടെയും സൂര്യന്മാരുടെയും നക്ഷത്രങ്ങളുടെയും, വൃക്ഷങ്ങളുടെയും മററും നിയന്താവും ഭരണകർത്താവും ആകുന്നു, അങ്ങനെയിരിക്കുമ്പോൾ, അധികാരത്തിന്റെ വഴിക്കു ഉഴറുമ്പോൾ എന്തുസംഭവിക്കുന്നു? രാമൻ നടക്കുമ്പോൾ ഈ സൂര്യന്മാരെല്ലാം മഞ്ഞുമുണ്ടാകുന്നു. ഇവയെല്ലാം സൂര്യന്റെ സൃഷ്ടിയാണ്. ചിലർ ഇവ വെള്ളത്തിന്റെയും ഭൂമിയുടെയും കൃതിയാണെന്നു പറയുന്നു. വെള്ളവും മേഘവും മഞ്ഞും സൂര്യനിൽനിന്നുത്ഭവിക്കുന്നു. സൂര്യൻ അവയെ സൃഷ്ടിക്കുന്നു. സൂര്യൻ ശക്തിമത്തായിട്ടവയെ നോക്കുമ്പോൾ അന്തർദ്ധാനം ചെയ്യുന്നു. നിങ്ങൾ സൂര്യനെപ്പോലെ പരമാത്മാവാണെന്നു സാക്ഷാത്കരിക്കുകയും വ്യാജാത്മാവിന്റെ കെട്ടുകളെ പൊട്ടിക്കുകയും ചെയ്യുന്നതു് ഒരുതരം സിദ്ധിയാണ്.

ഞാൻ ദൈവത്തിന്റെ പ്രതിമയിൽ സൃഷ്ടിതനാണ്, എന്നു ജനങ്ങൾ പറയുന്നു. 'നിങ്ങൾ പ്രതിമകളായിരുന്നാൽ ദുഃഖിതരാകും' എന്നു രാമൻ പറയുന്നു. നിങ്ങൾ ഈശ്വരന്റെ പ്രതിമയല്ല, ഈശ്വരൻ തന്നെയാണ്. വെള്ളത്തിൽ പ്രതിഫലിക്കപ്പെടുന്ന പ്രതിമയെ നോക്കുക. ഈ പ്രതിബിംബത്തെ അപേക്ഷിച്ചു സൂര്യനെ പരമാത്മാവാ

യി വിചാരിക്കാവുന്നതുപോലെ സാക്ഷാൽക്കാരത്തിന്റെ പ്രാരംഭഘട്ട
ത്തിൽ മനുഷ്യൻ സൂര്യനെപ്പോലെ പരമാത്മാവിനെ ചിന്തിക്കുന്നു.

രാമൻ കണ്ണുതുറക്കുകയും അടയ്ക്കുകയും ചെയ്യുമ്പോൾ ഞാൻ സൂ
ര്യചന്ദ്രതാരങ്ങളെ ആവരണംചെയ്യുന്നു. ഞാൻ അവയ്ക്കു ജീവനാ
ശക്തിയും പ്രതാപവും നൽകുന്നു. ഞാനാണ് അവയുടെ അടിസ്ഥാ
നം. ഞാൻപരമാത്മാവാണ്, എന്നു വിചാരിക്കുന്നു. ഇതു് ഒരവ
സ്ഥയാണ്. ഈ അവസ്ഥയെ നിങ്ങൾ സാക്ഷാൽക്കരിച്ചാൽ അസൂയ
യും, ദ്വേഷവും നിന്ദയും നിങ്ങളെ തീണ്ടുകയില്ല. നിങ്ങളുടെ അവകാശ
ങ്ങൾ മറ്റുവല്ലവരും കവർന്നുകൊണ്ടുപോകുമെന്നു നിങ്ങൾക്കു ഭയമി
ല്ല.

ഒരുകുട്ടി പുസ്തകമെടുത്തുകൊണ്ടുപോയാൽ അമ്മയ്ക്കു് വല്ലായ്മ
വരാറുണ്ടോ? കുട്ടി അവളുടെതാകയാലും പുസ്തകം വേറെങ്ങും പോക
ന്നില്ലാത്തതിനാലും അവൾക്കു ഭയമില്ല. ഒരു മനുഷ്യൻ നിങ്ങളുടെ
ഏതെങ്കിലും സാധനം മോഷ്ടിച്ചാൽ അയാളും നിങ്ങളും ഒന്നായിരി
ക്കെ അവൻ മോഷ്ടിക്കുന്നതു് അവന്റേതും നിങ്ങളുടേതുമാകുന്നു.
പിന്നെന്തിനാണു നിങ്ങൾ ഭയപ്പെടുന്നതു്.

വിജയമൊ ആനന്ദമൊ നിങ്ങൾക്കു യാചനകൊണ്ടുണ്ടാകുന്ന
തല്ല. അതിനെ ജനങ്ങളുടെ മതമനുസരിച്ചുള്ള വിജയമായി നിങ്ങ
ൾ ഗണിക്കുകയുമരുതു്. നിങ്ങളുടെ ലക്ഷ്യം വാസ്തവമാണ്. മറ്റു
ലൗകികാനന്ദങ്ങളെല്ലാം സുഖങ്ങളെല്ലാം നിങ്ങളുടെ അടുത്തു വന്നാൽ 'ചെ
കിത്താൻ! മറയത്തുപോ! നിന്റെ്രുത്തുനിന്നും ഞാനൊന്നും എടുക്കുക
യില്ല' എന്നു പറയണം. അപ്പോൾ നിങ്ങൾക്കു പരമാനന്ദമുണ്ടാകു
ന്നു. അപ്പോൾ നിങ്ങൾ സ്വർഗ്ഗമാവുകയും നിങ്ങളുടെ ജീവിതം വിജ
യമാകുകയും ചെയ്യുന്നു.

ആരോഗ്യം സമ്പാദിക്കാനൊ പാലിക്കാനൊ രോഗത്തെ ജ
യിക്കാനൊ നിങ്ങൾ വസ്തു (Matter) വിനെ നിഷേധിക്കേണ്ടതുണ്ടോ?
അതാവശ്യമില്ലെന്നും നിങ്ങളുടെ യഥാർത്ഥാത്മാവിനെ സാക്ഷാൽ
ക്കരിച്ചു സൂര്യൻ മത്തിനെ നോക്കുമ്പോൾ അതു് അപ്രത്യക്ഷമാകു
ന്ന അവസ്ഥയെ പ്രാപിച്ചാൽ മതിയെന്നുമാണു രാമന്റെ അഭിപ്രാ
യം. നിങ്ങൾ ഈ അവസ്ഥയെ പ്രാപിക്കുമ്പോൾ സ്വാഭാവികമായു
ള്ളൈ്രതീഭാവമുണ്ടാകുന്നു.

പ്രാണായാമം എന്നു പറഞ്ഞാലെന്താണ്? പ്രാണായാമത്തി
ന്റെ പ്രാധാന്യത്തെക്കുറിച്ചു പലരും പ്രസംഗിക്കുന്നു. എന്നാൽ നി
ങ്ങളുടെ മനസ്സു സത്യത്തിൽ ലയിക്കുമ്പോൾ ശ്വാസം ശരിയായി ക്രമ
മെന്നാണു രാമന്റെ അഭിപ്രായം. ആ സന്ദർഭത്തിൽ നാം 'ഓം' ജ
പിച്ചാൽ ശ്വാസം, ആരോഗ്യമായ രീതിയിൽ വരികയും അതു് ശ്വാ
സകോശത്തിലും ഉദരത്തിലും നിറയുകയും ചെയ്യുന്നു. പ്രധാനപ്പെട്ട

സംഗതി സത്യത്തെ സാക്ഷാൽക്കരിക്കയാകുന്നു. അതുണ്ടെങ്കിൽ ബാക്കിയെല്ലാംകൂടെയുണ്ട്. ഈ രാജ്യത്തു മനോഹരമായ നയനങ്ങളും ഗണ്ഡങ്ങളും നാസികകളും ഉണ്ടാകണമെന്നഭിലഷിക്കുന്നവരുണ്ട്. ആത്മീയബോധമുണ്ടായാലും നിങ്ങൾ അപൂർണ്ണരും ആനന്ദവിഹീനരുമായിരിക്കും. ആത്മീയശക്തിയുപയോഗിച്ചു ധനം സമ്പാദിക്കുന്നതായാൽ നിങ്ങൾ അപൂർണ്ണരും ആനന്ദരഹിതരും ആയിത്തീരുന്നു.

നിങ്ങൾക്ക് ആഗ്രഹങ്ങളും സൌന്ദര്യവും വർണ്ണവും സ്വർണ്ണവും ആരോഗ്യവും ലഭിക്കണമെങ്കിൽ നിങ്ങൾ വേദാന്തപ്രകാരമുള്ള ത്യാഗത്തെ അല്പമെങ്കിലും പരിശീലിക്കാതെ നിവൃത്തിയില്ല. നിങ്ങൾ അല്പമായി ത്യാഗമനുഷ്ഠിക്കുമ്പോൾ അല്പമായ ഫലമുണ്ടാകുന്നു. ത്യാഗത്തെ മുഴുവൻ അനുഷ്ഠിച്ച് നിങ്ങൾ ഉൽപ്പത്തിസ്ഥാനത്തെ പ്രാപിച്ചാൽ സർവ്വവും നിങ്ങളെ തേടുകയും നിങ്ങളുടെ ആഗ്രഹങ്ങൾ സാധിക്കുകയും ചെയ്യും. ആനന്ദത്തിലേക്കും സ്വർഗ്ഗത്തിലേക്കുമുള്ള കുറുക്കുവഴി നിങ്ങൾ സ്വർഗ്ഗമാണെന്നുതന്നെ വിചാരിക്കുകയാകുന്നു.

സാക്ഷാൽക്കാരം വിശ്വാസവും ജ്ഞാനവും കൊണ്ടുണ്ടാകും. വേദാന്തസാഹിത്യം വായിച്ചു നിങ്ങൾക്ക് സംശയങ്ങളെനീക്കാവുന്നതും രാമന്റെ പ്രസംഗങ്ങളിൽ നിന്നും വേദാന്തസാരം നിങ്ങൾക്ക് ഗ്രഹിക്കാവുന്നതും ആകുന്നു. വേദാന്തസാഹിത്യപഠനം കൊണ്ടു സാക്ഷാൽക്കാരം ലഭിക്കുന്നില്ലെങ്കിൽ അതിൽ വിശ്വസിക്കുക. ക്രിസ്ത്യാനികൾക്കു സാക്ഷാൽക്കാരത്തിന്റെ കണികയുണ്ടാകുമ്പോൾ ക്രിസ്തു കണ്ടതുപോലെയല്ല, അവർ കാണുന്നതു്. അവർക്ക് വിശ്വാസമുണ്ടാകുന്നു. വേദാന്തം പഠിക്കുവാൻ സമയമില്ലെങ്കിൽ നിങ്ങൾ നിങ്ങളുടെ ആത്മാവിൽ വിശ്വസിച്ചു പ്രവർത്തിച്ചാൽ നിങ്ങൾക്ക സാക്ഷാൽക്കാരമുണ്ടാകും.

ഓം! ഓം! ഓം!

---

# താപത്തിൽനിന്നു ദൈവത്തിലേക്ക്.

ഈ ലോകത്തിൽ കഷ്ടപ്പാടെന്തിനുണ്ടായി? ജനങ്ങൾ കഷ്ടപ്പെടുവാൻ കാരണമെന്ത്? എന്നുള്ള വിഷയത്തെക്കുറിച്ച് ഇന്നു രാമൻ ഉപന്യസിക്കും. ശാസ്ത്രത്തിലെ സംഭവങ്ങളെയോ മഹാന്മാരുടെ വചനങ്ങളെയോ ഋഷിമാരുടെ അഭിപ്രായങ്ങളെയോ പ്രമാണമാക്കി ഈ വിഷയത്തെ പ്രതിപാദിക്കണമെന്നു രാമൻ വിചാരിക്കുന്നില്ല. വലിയ എഴുത്തുകാരും ഗ്രന്ഥകാരന്മാരും കവികളും ചിന്തകന്മാരും പരമാർത്ഥം പറഞ്ഞിട്ടുണ്ടെന്നു സമ്മതിക്കാം. എന്നാൽ ഇവയെ എല്ലാം നിങ്ങൾ പരിശോധിച്ച് നിങ്ങളുടെ അനുഭവം കൊണ്ട് തെളി

യിക്കാത്ത പക്ഷം എത്ര ഗ്രന്ഥങ്ങൾ കരത്തിലുണ്ടായാലും ഫലമില്ല. രാമന് അനുഭവബോദ്ധ്യമുള്ളതും നിങ്ങൾക്കെല്ലാം അനുഭവപ്പെട്ടാവുന്നതുമായ സംഗതികൾ മാത്രമേ രാമൻ പ്രതിപാദിക്കുന്നുള്ളു.

ഇക്കാലത്ത് ഒരു വലിയ ചരിത്രകാരന്റെയോ ശാസ്ത്രജ്ഞന്റെയോ മഹാന്റെയോ പേരും അഭിപ്രായവും പ്രമാണവും എടുത്തു പറയുന്നത് അന്തസ്സായി വിചാരിക്കപ്പെട്ടുവരുന്നു. ഇത് ആത്മനാശകമായ പതിവാണ്. രാമൻ സ്വന്ത അനുഭവത്തിൽ പെട്ടതും നിങ്ങൾക്കു പരീക്ഷിക്കാവുന്നതുമായ സംഗതികൾ പറയാം.

ഈ ലോകത്തിലുള്ള കഷ്ടതയുടെ പ്രധാനകാരണം നാം ഉള്ളിൽ ഉള്ളിലേയ്ക്ക് നോക്കുകയോ നമ്മുടെ സ്വന്ത അഭിപ്രായങ്ങളെ രൂപീകരിക്കുകയോ ചെയ്യാതെ മററുള്ളവർ പറയുന്നതിനെ വിശ്വസിക്കയും നമ്മുടെ ചിന്തയെ നയിക്കുവാൻ ബാഹ്യശക്തികളെ ആശ്രയിക്കുകയും ചെയ്യുന്നതാകുന്നു. അന്യന്മാർ പറയുന്നതിനെ പരിശോധിക്കാതെയും നാം നമ്മുടെ അന്തരംഗത്തിൽ നോക്കാതെയും നമ്മുടെ ശക്തിയെ ആശ്രയിക്കാതെയും വിശ്വസിക്കുന്നു. മഹമ്മദ്, ബുദ്ധൻ, കൃഷ്ണൻ മുതലായവരെക്കൂടാതെ നാം വണങ്ങുന്ന പല ആചാരങ്ങളും വിഗ്രഹങ്ങളും സൃഷ്ടിക്കപ്പെട്ടിരിക്കുന്നു. ഏതെങ്കിലും ഒരു കുട്ടി നമ്മുടെ നടപടിയെ ആക്ഷേപിച്ചാൽ അത് നമ്മുടെ മനസ്സിനെ വിഷമിപ്പിക്കയും നമുക്കു കഷ്ടതയുണ്ടാക്കുകയും ചെയ്യുന്നു. നാം മററുള്ളവരുടെ അഭിപ്രായങ്ങൾക്കും വിമർശനങ്ങൾക്കും വലിയ വില കല്പിക്കുകയും നമ്മുടെ സമയത്തിലധികം ഭാഗവും മററുള്ളവരുടെ സ്നേഹസമ്പാദനത്തിനു വിനിയോഗിക്കുകയും ചെയ്യുന്നു. മററുള്ളവരുടെ കണ്ണുകളിൽക്കൂടി നാം നമ്മെത്തന്നെ നോക്കുകയും നമ്മുടെ യഥാർത്ഥാത്മാവിനെ കാണാതിരിക്കുകയും നാം നമ്മെത്തന്നെ നോക്കാതെ പുറമേയുള്ള വസ്തുക്കൾ അന്യന്മാരുടെ കണ്ണു കൊണ്ടു കാണുകയും ചെയ്യുന്നതാണ് നമ്മുടെ കഷ്ടപ്പാടിന്റെ കാരണം. മററുള്ളവരുടെ കണ്ണുകൾ കൊണ്ടു നമ്മെ നോക്കുന്ന ശീലത്തിനു ഭാഗികത്വം അല്ലെങ്കിൽ അഹമ്മതിയെന്ന് പറയുന്നു. സമുദായത്തിന്റെ ദൃഷ്ട്യവും മതങ്ങളുടെ വിഷവും ആയിരിക്കുന്നതു മററുള്ളവരുടെ ദൃഷ്ടിയിൽ നാം നല്ലവരായി തോന്നണമെന്നുള്ള വിചാരമാകുന്നു.

ഇന്ത്യയിൽ അഭ്രാന്തനായ ഒരാളുണ്ടായിരുന്നു. അയാളെ ഗ്രാമത്തിലുള്ള ചെറുപ്പക്കാരെല്ലാംകൂടി മുഴുഭ്രാന്തനാക്കുവാൻ ശ്രമിച്ചു. അയാളെ അവർ നിറച്ചുമദ്യം കുടിപ്പിച്ചു മത്തനാക്കിയശേഷം അയാളുടെ ഉററസ്നേഹിതനെ അടുത്തു പറഞ്ഞയച്ചു. സ്നേഹിതൻ വന്ന് കരയുവാനും വ്യസനിക്കുവാനും തുടങ്ങി. "ഞാൻ നിന്റെ വീട്ടിൽ നിന്നു വരുന്നു. നിന്റെ ഭാര്യ വിധവയായിപ്പോയി" എന്ന് അയാൾ ഏങ്ങലടിച്ചുപറഞ്ഞു. ഭ്രാന്തൻ ഇതുകേട്ട് കരയുവാനും പരിഭ്രമിക്കുവാനും

ളുകളെ. അന്യന്മാർചെന്നു വ്യസനകാരണം ചോദിച്ചപ്പോൾ തന്റെ ഭാര്യ വിധവയായിപ്പോയ കഥ പറഞ്ഞു. 'ഞാൻ ജീവിച്ചിരിക്കുമ്പോൾ തന്റെ ഭാര്യ വിധവയായതെങ്ങനെ?' എന്ന് അവർ ചോദിച്ചപ്പോൾ അയാൾ അവരെ ദേഷ്യപ്പെടുകയും, അപ്പോൾ തന്റെ വീട്ടിൽ നിന്ന് വന്ന സ്നേഹിതനെ വിശ്വസിക്കുകയും ചെയ്തു. ഇത് എത്രഭയങ്കരമായ അബദ്ധമാണ്. അവർകൾ എന്തുതന്നെ പറഞ്ഞിട്ടും താൻ ജീവിച്ചിരിക്കെ, തന്റെ ഭാര്യ വിധവയാകയില്ലെന്ന് അയാൾക്കു മനസ്സിലായില്ല. ഈ അസംബന്ധമായ സങ്കല്പമാണോ പല വർഗ്ഗക്കാരും മതക്കാരും പലപരിഷ്കാരികളും സ്വീകരിച്ചിട്ടുള്ളത്. ആർ സ്വന്തകണ്ണു കൊണ്ടുനോക്കുകയോ സ്വന്തതലച്ചോറുകൊണ്ടു ചിന്തിക്കുകയോ ചെയ്യുന്നില്ല. ഇതാ നിങ്ങളുടെ ആത്മാവ്, പരിശുദ്ധവും അഭേദ്യവും ആയ പ്രകാശങ്ങളുടെ പ്രകാശം, സ്വർഗ്ഗങ്ങളുടെ സ്വർഗ്ഗം, നിങ്ങളുടെ ഉള്ളിൽ സ്ഥിതി ചെയ്യുന്നു. നിങ്ങളുടെ യഥാർത്ഥമായ ഈ ജീവനായും ശക്തിയായും ജ്വലിക്കുന്നുവെങ്കിലും 'എനിക്ക് എന്താനന്ദം കിട്ടും' എന്നു വ്യസനിച്ചു ആക്രോശിക്കുകയും നിങ്ങളെ അപകടങ്ങളിൽ നിന്നു രക്ഷിക്കുവാൻ ഈശ്വരനോടു പ്രാർത്ഥിക്കുകയും ചെയ്യുന്നു. നിങ്ങൾ നിങ്ങളെത്തന്നെ നിസ്സാരനാക്കി സങ്കല്പിക്കുകയും നമസ്കരിക്കുകയും ചെയ്യുന്നു. ഒരു ഗ്രന്ഥകാരനോ പാതിരിയോ നിങ്ങൾ പാപിയാണെന്നു പറഞ്ഞതുകൊണ്ടും നിങ്ങളെ കീടങ്ങളെന്നു വിളിച്ചതുകൊണ്ടും നിങ്ങൾ അതു വാക്കു വിശ്വസിക്കുന്നതുകൊണ്ടും രക്ഷയില്ല. ഇപ്രകാരമാണ് ജനങ്ങൾ സാധാരണസംഗതികളെ നിരീക്ഷിക്കുന്നത്. നിങ്ങളുടെ സ്വന്തമഹത്വം ശോഷിക്കുന്ന ബാഹ്യവിശ്വാസമായ മനസ്സിനെ ത്യജിച്ച് നിങ്ങളുടെ ആത്മാവിനെ സാക്ഷാൽക്കരിക്കുക. നിങ്ങൾ ഉൽകൃഷ്ടനോ അപകൃഷ്ടനോ സാരനോ നിസ്സാരനോ എന്തായാലും വേണ്ടുകയില്ല, സ്ഥിതിഭേദങ്ങളിന്മേൽ സ്വന്തകാലിൽ നിൽക്കുക. നിങ്ങളുടെ ഈശ്വരത്വത്തെ സാക്ഷാൽക്കരിക്കുക. എല്ലാറ്റിനെയും തിരുമുഖത്തു നോക്കുക. നിങ്ങൾ നിങ്ങളുടെ അന്തരംഗത്തിൽ നോക്കാതെ മറവുള്ള വശത്തെ കണ്ണുകൾ കൊണ്ടു നിങ്ങളെ നോക്കരുത്. സകലലോകങ്ങളെയും വെച്ച് ഏറ്റവും വലിയ ആത്മാവു നിങ്ങളാകുന്നു; നിങ്ങളുടെ ആത്മാവു വിളിച്ചു പറയും. വേദാന്തവും ബുദ്ധമതവും മറ്റും ഇങ്ങിനെതന്നെ പ്രസംഗിക്കുന്നുവെന്നു നിങ്ങൾ പറയുമെങ്കിലും രാമൻ പറയുന്നതു നിങ്ങൾ പരാജിതരോ ജിജ്ഞാസുക്കളോ ആരാണെന്നു വിചാരിക്കാതെ നിങ്ങളുടെ ഉള്ളിലെ ദൈവം ഉപദേശിക്കുന്നുവെന്നാണ്. ഉള്ളിലുള്ള ഈശ്വരത്വത്തെ സാക്ഷാൽക്കരിക്കുക.

മലയും അണ്ണാനും കൂടി ഒരു വഴക്കുണ്ടായിരുന്നു. മല അണ്ണാനെ "ചെറുപൊടിയൻ" എന്നു വിളിച്ചു. "നിങ്ങൾ വളരെ വലിയ പുള്ളിയാകുന്നെങ്കിലും ഒന്നു തികയണമെങ്കിൽ പലതരം കാലങ്ങ

ളും സ്ഥിതികളും വേണ്ടിവരും. ഞാൻ നിങ്ങളോടൊപ്പം വലിയത
ല്ലെങ്കിലും എന്റെ സ്ഥാനം പാലിക്കുന്നതു് നിന്ദ്യമായി ഞാൻ വി
ചാരിക്കുന്നില്ല. നിങ്ങൾ എന്നെപ്പോലെ ചെറുതല്ലെങ്കിലും എന്നെ
പ്പോലെ ഊർജ്ജിതമില്ല. എലിക്ക് നിങ്ങൾ സഞ്ചരിക്കുവാ
ൻ വഴിതുരന്നുവന്നു ഞാൻ സമ്മതിക്കാം. യോഗ്യതകളും
ശക്തികളും ഭിന്നമായിരിക്കാം. എന്നാൽ എല്ലാറ്റിനും യുക്തിപൂർവ്
മായ യോജിപ്പുണ്ട്. എന്റെ പുറത്തു് ഒരുകാടുകടക്കുവാൻ സാധി
ക്കുകയില്ല. എന്നാൽ നിങ്ങൾക്ക് ഒരു അണ്ടിപൊളിക്കുവാൻ സാ
ധിക്കുകയില്ല". എന്ന് അണ്ണാൻ മറുപടിപറഞ്ഞു. ഇതുപോലെ നി
ങ്ങളുടെ ശരീരം അണ്ണാന്റേതിനെപ്പോലെ ചെറുതായിരിക്കാം.
വേറൊരാളുടെ ശരീരം മലപോലെ വലിയതായിരിക്കാം. എങ്കിലും
നിങ്ങൾ ചെറുതാണെന്ന് ഒരിക്കലും വിചാരിക്കരുതു്. അണ്ണാൻകു
ഞ്ഞിന്റെ ഉപദേശം സ്വീകരിക്കുക. നിങ്ങളുടെ ശരീരം ചെറുതാണെ
ങ്കിലും വലിയശരീരത്തിന് ചെയ്യുവാൻ വയ്യാത്ത ഒരു ജോലി ഈ
ലോകത്തു നിങ്ങൾക്കു ചെയ്യുവാനുണ്ട്. പിന്നെന്തിനാണ് നിങ്ങ
ൾ തന്നെത്താൻ നിസ്സാരനെന്നു വിചാരിക്കുന്നതു്? സന്തുഷ്ടനും
ആനന്ദവാനുമായിരിക്കുക.

ഒരാൾ രാമന്റെ അടുത്തുവന്ന് അയാളെ അയാളുടെ യജമാനൻ
നിന്ദിക്കുകയും ശാസിക്കുകയും ചെയ്യുന്നതായി പറഞ്ഞു. അയാൾ ത
ന്നെത്താൻ നിന്ദിച്ചതുകൊണ്ടാണ് മേലാവിനും നിന്ദ തോന്നിയതെ
ന്നായിരുന്നു രാമന്റെ മറുപടി. നാം തന്നെത്താൻ ബഹുമാനിച്ചാ
ൽ എല്ലാവരും നമ്മെ ബഹുമാനിക്കും. ഈ പുസ്തകത്തിന് ഒരു
സെന്റു വിലയിട്ടാൽ അതിനാരും രണ്ടുസെന്റു കൊടുക്കുകയില്ല.
നേരെമറിച്ച് അതിന് ൧൦ സെന്റു വിലയിട്ടാൽ അതുകൊടുത്ത്
ആളുകൾ വാങ്ങിക്കൊള്ളും. അതുപോലെ നിങ്ങൾ തന്നത്താൻ ഒ
രു ചെറിയ വിലനിശ്ചയിച്ചാൽ മററുള്ളവർ നിങ്ങൾക്ക് വലിയവി
ല കല്പിക്കുകയില്ല. നിങ്ങൾ തന്നെത്താൻ വലിയവില കല്പിക്കുക,
തന്നെത്താൻ ബഹുമാനിക്കുക, നിങ്ങളുടെ ഈശ്വരത്വത്തെ സാ
ക്ഷാൽക്കരിക്കുക. അപ്പോൾ എല്ലാവരും നിങ്ങളെ അപ്രകാരം കരു
തും. വിശ്വാസംകൊണ്ട് നിങ്ങൾ രക്ഷിതരാകുമെന്നു ജനങ്ങൾ പറ
യുന്നു. ബാഹ്യതത്വങ്ങളിലുള്ള വിശ്വാസം നിങ്ങളെ രക്ഷിക്കുകയില്ല.
നിങ്ങളുടെ ഈശ്വരത്വത്തിലുള്ള വിശ്വാസം നിങ്ങളെ രക്ഷിക്കും. നി
ങ്ങളുടെ ഈശ്വരത്വത്തിൽ നിങ്ങൾ വിശ്വസിച്ച് നിങ്ങളെത്തന്നെ
ബഹുമാനിച്ചാൽ സകലരും നിങ്ങളെ ബഹുമാനിക്കും. മേലുദ്യോഗ
സ്ഥന്റെ ശാസനയെപ്പററി രാമനോട് പരാതിപറഞ്ഞയാൾ വേദാ
ന്തപ്രകാരം ഈശ്വരത്വത്തെ സാക്ഷാൽക്കരിക്കുവാൻ ശ്രമിച്ച് അ
നുദിവസവും പ്രാർത്ഥിക്കുവാൻ തുടങ്ങി. ചിലവാക്കുകൾ ഉച്ചരി

ക്കുന്നതല്ല പ്രാർത്ഥന. ഈശ്വരാത്മാവിനെ സ്മരിക്കുകയും സാക്ഷാൽക്കരിക്കുകയും ചെയ്യുന്നതാണു പ്രാർത്ഥന. യജമാനൻ അയാളെ ബഹുമാനിക്കുവാൻ കടമപ്പെട്ടവനാണെന്ന് അയാൾ കരുതി. ഒരുദിവസം മേലുദ്യോഗസ്ഥൻ അയാളോടു ദേഷ്യപ്പെട്ടു. അയാൾ വളരെ ശാന്തമായും മധുരമായും മേലുദ്യോഗസ്ഥനോടിപ്രകാരം പറഞ്ഞു. "സർ, അങ്ങേയ്ക്ക് എന്നേക്കാൾ ശമ്പളക്കൂടുതലുണ്ട്. ഞാൻ ചെയ്യുന്ന ജോലിയല്ല അങ്ങു ചെയ്യുന്നത്. അങ്ങേ എനിക്കാവശ്യമുള്ളതുപോലെ എന്നെ അങ്ങേയ്ക്കും ആവശ്യമുണ്ട്. എന്റെ സ്ഥാനത്ത് ഒരാളില്ലാതെ അങ്ങയുടെ ജോലി നടക്കുകയില്ല. ഞാൻ അങ്ങേ സേവിക്കുന്നില്ല. എന്റെ ആദർശങ്ങളെയാണു ഞാൻ സേവിക്കുന്നത്. ഞാൻ എന്റെ വേലക്കാരനാണ്. ഞാൻ അങ്ങയുടെ ഭൃത്യനല്ല. ഞാൻ ഒരുത്തന്റെയും ദാസനല്ല"

നിങ്ങൾ ലോകത്തിൽ ഒരുത്തന്റേയും ആശ്രിതനല്ല. ഒരാൾ സ്വന്തം വിഗ്രഹങ്ങളെ ആശ്രയിച്ചിരുന്നാൽ അയാൾ ഒരു യജമാനന്റേയും ദാസനാകുന്നില്ല. ബാഹ്യമായ ആശ്രയം മായയാണ്. യഥാർത്ഥമായ ആശ്രയം ആത്മാവിലാകുന്നു. നിങ്ങൾ നിങ്ങളുടെ സ്വാതന്ത്ര്യത്തെ വിചാരിക്കുകയും സാക്ഷാൽക്കരിക്കുകയും ചെയ്യുക. നിങ്ങൾ ദൈവത്തിന്റേയോ ക്രിസ്തുവിന്റേയോ മഹമ്മദിന്റേയോ ബുദ്ധന്റേയോ കൃഷ്ണന്റേയോ ആശ്രിതനാണെന്ന് എന്തിനു വിചാരിക്കുന്നു? നിങ്ങളിൽ ഓരോരുത്തരും സ്വതന്ത്രനാണ്.

ഒരാൾ ഏഷ്യയിലെ ഒരു രാജാവിനെ നമസ്കരിക്കാഞ്ഞിട്ടു രാജാവ് അയാളെ ബന്ധനത്തിലാക്കി. ജനങ്ങൾ നമസ്കരിച്ചില്ലെങ്കിൽ വൃദ്ധനായ രാജാവിനു രസമില്ലായിരുന്നു. രാജാവ് അയാളോട് ഇപ്രകാരം പറഞ്ഞു. "എടേ! ഞാൻ പ്രതാപവാനായ രാജാവാണെന്നു നിനക്കറിഞ്ഞുകൂടേ? നീ അധികപ്രസംഗിയായാൽ ഞാൻ നിന്നെ തൂക്കിലിടും" അയാൾ രാജാവിനോടടുത്ത് അദ്ദേഹത്തിന്റെ മുഖത്തു കാർക്കിച്ചുതുപ്പി. "നീ വെറും മാംസപ്പാവയാണ്. നിനക്കെന്നെ കൊല്ലാനുള്ള ശക്തിയോ അധികാരമോ ഇല്ല. ഞാൻ എന്റെ യജമാനനാകുന്നു. നിന്റെ മുഖത്തു തുപ്പുവാനും നിന്നെ അവമാനിക്കാനും എനിക്കു കഴിയും. ഈ ശരീരത്തെ കഴുമരത്തിൽ കയറ്റുവാൻ എനിക്കു ശക്തിയുണ്ട്. എന്റെ ശരീരത്തിന്റെ യജമാനൻ ഞാനാകുന്നു. നിന്റെ അധികാരം സാരമില്ല. എന്റെ അധികാരമാണു വലുത്" എന്ന് അയാൾ മറുപടി പറഞ്ഞു. അതുപോലെ നിങ്ങൾ നിങ്ങളുടെ യജമാനനാണെന്നു വിശ്വസിക്കുക. സംഗതികളെ ആത്മാവിന്റെ നിലയിൽനിന്നു നോക്കുക. അന്യന്മാരുടെ കണ്ണുകളിൽ കൂടി ഒന്നും നോക്കരുത്. നിങ്ങളുടെ സ്വാതന്ത്ര്യത്തെ ചിന്തിക്കുക. നിങ്ങൾ ദൈവങ്ങളുടെ ദൈവവും പ്രഭുക്കളുടെ പ്രഭുവുമാണെന്നു വിശ്വസിക്കുക,

ജനങ്ങൾ കഷ്ടപ്പെടുന്നതെന്താണ്? അവർ ആത്മാവിനെ അറിയാതെ സ്വന്തആത്മാവിനെമറന്ന് മററുള്ളവർ വിധിക്കുന്നതിനെയും പറയുന്നതിനെയും വിശ്വസിക്കുന്നതുകൊണ്ടു കഷ്ടപ്പെടുന്നു. ഈ അജ്ഞതയുള്ളിടത്തോളം കാലം ഈ വിശ്വാസാക്ഷാൽക്കാരം ഇല്ലാത്തിടത്തോളം കാലം കഷ്ടതയുണ്ടായിരിക്കും. അജ്ഞത ഇരുട്ടാണ്. നിങ്ങൾ ഇരുട്ടുമുറിയിൽപോയാൽ നിങ്ങൾ എവിടെയെങ്കിലും തട്ടിമുട്ടി വേദനയനുഭവിക്കും. ഇന്ത്യയിലുള്ള പാവപ്പെട്ടവരുടെ കട്ടിലുകളിൽവിളക്ക കൊളുത്തുവാൻ നിവൃത്തിയില്ലാത്തതുകൊണ്ടു വീട്ടുടമസ്ഥൻ രാത്രിയിൽ കട്ടിലിൽ കയറുമ്പോൾ വീട്ടുകാരോടു വഴക്കു കൂട്ടുന്നു. "നീ ഈ മേശ ഇവിടെ എന്തിനിട്ടു? എന്റെ മുട്ടു തട്ടിപ്പൊട്ടിയല്ലോ. എന്നും മററും അയാൾ പരാതിപ്പെടും. പ്രതിവിധിയെന്താണ്? വെളിച്ചത്തിന് മേശ വേറൊരു മൂലയിലിട്ടാൽ അവിടെ ചെല്ലുമ്പോഴും മുട്ടാവുന്നതാണ്. ഇരുട്ടുള്ള ഇത്രയും കാലം മുട്ടും കയ്യും കഴുത്തും കാലും തലയും മുട്ടിയേക്കാം. നിങ്ങൾ മുറിയിൽ പ്രകാശം കടത്തിയാൽ സാധനങ്ങളെവിടെക്കിടന്നാലും പേടിക്കേണ്ട. മുട്ടാതെ നിങ്ങൾക്ക എവിടെയും സഞ്ചരിക്കാം.

ലോകത്തിലെസ്ഥിതിയുമിതുതന്നെയാണ്. നിങ്ങളുടെ കഷ്ടപ്പാടിനു പരിഹാരം വരുവാൻ നിങ്ങൾ പരിതസ്ഥിതികളെ നിയന്ത്രിച്ചതുകൊണ്ടായില്ല. നിങ്ങളുടെ ഉള്ളിലെ സൂര്യന്റെ ഗതിഭേദമനുസരിച്ചു പരിഹാരമുണ്ടാകും. കഷ്ടപ്പാടില്ലാതിരിക്കുവാൻ ലോകത്തിലുള്ള സകല ജനങ്ങളും കസേരയും മേശയും മാററിയിടുകയും പണം സമ്പാദിക്കുകയും കെട്ടിടം കെട്ടുകയും വസ്തുതേടുകയും മററും ചെയ്യുന്നു. ഈ പണികൾകൊണ്ടു കഷ്ടപ്പാടു നിങ്ങുകയില്ല. നിങ്ങളുടെ ഹൃദയഗഹ്വരത്തിൽ പ്രകാശം കയറിയാൽ, മുറിയിൽവെളിച്ചം കടത്തിയാൽ മാത്രമെ കഷ്ടപ്പാടും ദുരിതവും മാറുകയുള്ളു.

ഹിമാലയത്തിൽ പരിഷ്കാരകണികയില്ലാത്ത ഒരുതരം കാട്ടാളന്മാർ താമസിച്ചിരുന്നു. അവർ തീകത്തിക്കുകയോ തീയുടെ ഉപയോഗമറിയുകയോ ചെയ്തിട്ടില്ല. അവർ സകല ഭക്ഷണസാധനങ്ങളെയും പാകപ്പെടുത്തിയതു വെയിലത്തുവെച്ചാണ്. അവർ രാവിലെ ഉണരുകയും സൂര്യനസ്തമിക്കുമ്പോൾ ഉറങ്ങുകയും ചെയ്തിരുന്നു. അവരുടെ താമസസ്ഥലത്തിനടുത്തു ഒരു വലിയ ഗുഹ ഉണ്ടായിരുന്നു. അവരുടെപൂർവന്മാരുടെ പ്രേതങ്ങൾ ഈ ഗുഹയിൽ പാർക്കുന്നതായി അവർ വിശ്വസിച്ചു. അവരുടെ പൂർവന്മാർ ഈ ഗുഹയിൽ കയറി തലമുട്ടിയോ വെള്ളിയിൽ പൂണ്ടോമരിച്ചിരിക്കാം. അവർ ഈ ഗുഹയെ പരിശുദ്ധമായി വിചാരിച്ചു. അവർക്ക് ഇരുട്ടുമായി നല്ല പരിചയമില്ലാത്തതിനാൽ ഗുഹയിലെ ഇരുട്ട് ഒരു രാക്ഷസനാണെന്നു വിചാരിച്ചു. അവർ ഭയഭക്തിയോടുകൂടി ഗുഹയ്ക്കടുത്തു ചെന്നാൽ രാക്ഷസൻ ഓടി

പ്പോകുമെന്നു ചിലർ ഉപദേശിച്ചു. അവർ അപ്രകാരം ചെയ്തു് അനേക
കാലം ഗുഹാദ്വാരത്തിൽ നമസ്കരിച്ചിട്ടും ഇരുട്ടു മാറിയില്ല. അവർ
അവനെ ചീത്തപറയുകയും ഉപദ്രവിക്കുകയും ചെയ്താൽ അവൻ പ
മ്പകടക്കുമെന്നു വേറെ ചിലർ ഉപദേശിച്ചു. അവർ വില്ലുമമ്പുമായി
ച്ചെന്നു് ഗുഹയിൽ എയ്തിട്ടും ഇരുട്ടുമാറിയില്ല. കുറേനാൾ ഉപവസിച്ചു
വ്രതംനോററാൽ ഇരുട്ടുമാറുമെന്നും ഇതുവരെ കാണിച്ചതു അബദ്ധമാ
ണെന്നും വേറൊരു ഗുരു ഉപദേശിച്ചു. പാവങ്ങൾ പട്ടിണികിടന്നു ത
ളർന്നിട്ടും ഇരുട്ടു മാറിയില്ല. ധർമ്മംകൊടുത്താൽ ഇരുളുനീങ്ങുമെന്നു് അ
ന്യമതസ്ഥരുടെ ഉപദേശമുണ്ടായി. സർവ്വസ്വവും അന്യന്മാർക്കു ദാ
നംകൊടുത്തിട്ടും ഇരുട്ടു നീങ്ങിയില്ല. ഒടുവിൽ ഒരാൾവന്നു്, രാക്ഷസ
നെ ഓടിക്കുവാൻ ഒരു വിദ്യ പറഞ്ഞു. "നിങ്ങൾ കുറെ മുളയും പുല്ലും മീ
നെണ്ണയും കൊണ്ടുവരിക" എന്നു് അയാൾ ആജ്ഞാപിച്ചു. അയാൾ
ഒരു പന്തംകെട്ടി കല്ലുരച്ചു തീയുണ്ടാക്കി അതുകൊളുത്തി. തീകണ്ടതു്
അവർക്കു് അത്ഭുതകരമായ ഒരു സംഭവമായിരുന്നു. അവർ ആദ്യമായി
തീകാണുന്നതു് അപ്പോഴാണു്. ഈ പന്തവുമായി ഗുഹയിൽ കയറി
രാക്ഷസനെ കണ്ടാൽ ചെവിക്കുപിടിച്ചു വലിച്ചു വെളിയിൽകൊണ്ടു
വരുവാൻ അയാൾ പറഞ്ഞു. അവർ പൂജയും നമസ്കാരവും തപവും
ദാനവും വ്രതവും ഉപവാസവും മററും ശീലിച്ചിരുന്നതിനാൽ ഈ
വിദ്യ ആദ്യം വിശ്വസിച്ചില്ല. എന്നാൽ ചിലർക്കിതൊന്നു പരീക്ഷിക്കണ
മെന്നുതോന്നി. അവർ പന്തവുമായി ദീർഘമായ ഗുഹയിൽ കയറി രാക്ഷ
സനെ കണ്ടില്ല. ഗുഹയിലുള്ള ദ്വാരങ്ങളിൽ പന്തമിട്ടു് അവൻ ഒളിച്ചിട്ടു
ണ്ടോ എന്നു കുത്തിനോക്കി എന്നിട്ടും അവിടെയെങ്ങും രാക്ഷസനി
ല്ലായിരുന്നു, അതുപോലെ നിങ്ങളുടെ ഹൃദയഗുഹയിൽ കിടന്ന അ
ജ്ഞതയാണു് രാക്ഷസൻ. അവനാണു് ഹൃദയത്തെ നരകമാക്കുന്ന
തു്. സകല ഉൽക്കണ്ഠകളും വേദനകളും നിങ്ങളിൽതന്നെ ലയിക്കു
ന്നു ഒരാൾ നിങ്ങളെ ചീത്തപറയുകയും കുററപ്പെടുത്തുകയും ചെയ്യു
ന്നുവെന്നിരിക്കട്ടെ. നിങ്ങൾ ഭുജിച്ചാലപകടമുള്ള ഭക്ഷണം അയാൾ
നിങ്ങൾക്കു തയാറാക്കുന്നു. അതു് നിങ്ങൾ സ്വീകരിച്ചാസ്വദിക്കുന്നി
ല്ലെങ്കിൽ ഒന്നും നിങ്ങളെ മുഷിപ്പിക്കുകയും ദേഷ്യപ്പെടുത്തുകയുമില്ല രാമൻ
ഒന്നും തന്നെ സ്വീകരിക്കുകയില്ല രാമൻ വഴിയേപോകുമ്പോൾ വല്ല
വരും പറയുന്ന ചീത്തവാക്കുകളെ രാമൻ സ്വീകരിക്കുകയോ വിശ്വസി
ക്കുകയോ ചെയ്യുകയില്ല. വേദാന്തി വിഷഭക്ഷണത്തെ സ്വീകരിക്കുന്ന
തിന്നു് ശ്രമിക്കുകയില്ല. സാക്ഷാൽക്കാരമുള്ളവനെ ഒന്നും ചലിപ്പിക്കു
കയില്ല.

നിങ്ങൾ സ്വന്ത ആത്മാവും ഈശ്വരനുമായിരിക്കുക. മററു
ള്ളവരെ കുററപ്പെടുത്തുകയും അപകീർത്തിപ്പെടുത്തുകയും ചെയ്യുന്നവരി
ൽ അനുകമ്പ പ്രദർശിക്കുക. നിങ്ങൾ അധഃകൃതരൊ നിന്ദ്യരൊ ആ

ന്നെന്ന് ഒരിക്കലും വിചാരിക്കരുത്. നിങ്ങൾ നിങ്ങളുടെ ഈശ്വരത്വത്തിൽ ജീവിക്കുക. മററുള്ളതെല്ലാം ഇരുട്ടും അജ്ഞതയുമാണ്. നിങ്ങളുടെ ഉള്ളിലെ അജ്ഞതയാണ് നരകത്തെ ഉണ്ടാക്കുന്നത്. ഈ ഇരുട്ടിനെ ഓടിക്കുവാൻ എന്തെല്ലാം മററു പണികൾ ചെയ്താലും, ഫലമില്ല. മുപ്പത്തിമുക്കോടി ക്രിസ്തു ലോകത്തിൽ അവതരിച്ചാലും നിങ്ങളുടെ ഉള്ളിലെ ഇരുളിനെ മാററുവാൻ നിങ്ങൾക്കു മാത്രമേ കഴികയുള്ളൂ. അന്യന്മാരെ ആശ്രയിക്കരുത്. സംഘങ്ങളിലോ സമാജങ്ങളിലോ ചേർന്നതുകൊണ്ടോ കൃഷ്ണനേയോ ക്രിസ്തുവിനേയോ ഭജിച്ചതുകൊണ്ടോ പ്രയോജനമില്ല. അതിനുള്ള പ്രതിവിധി പ്രകാശമാണ്. നിങ്ങളുടെ ഈശ്വരത്വത്തിലുള്ള ദൃഢവിശ്വാസമാണ് പ്രകാശം. ഇതല്ലാതെ വേറെ പ്രതിവിധിയില്ല.

സ്ത്രീപുരുഷന്മാരിൽ പ്രത്യക്ഷമാകുന്ന ഈശ്വരാ! സർവ്വരിലും ദർശനീയമായ എന്റെ ആത്മാവേ! ഈ ശരീരങ്ങളിലെല്ലാമുള്ള എന്റെ പരമാത്മാവെ! പ്രകാശമെന്നു പറയുന്നത് ഈ ശരീരങ്ങളും രൂപങ്ങളും ശൂന്യമാകത്തക്കവണ്ണം സാക്ഷാൽക്കാരത്തെ ദൃഢപ്പെടുത്തുകയാകുന്നു. യഥാർത്ഥമായ സാക്ഷാൽക്കാരം അല്ലെങ്കിൽ പ്രകാശം ഈ ശരീരങ്ങളെയെല്ലാം സ്ഫടികതുല്യമാക്കുന്നു. ഒരു മനുഷ്യൻ പുറമേ എത്രതന്നെ ആയാലും സാക്ഷാൽക്കാരമുള്ള മനുഷ്യർ ഈശ്വരത്വത്തെയല്ലാതെ വ്യാജാത്മാവിനെ ദർശിക്കുന്നില്ല. അയാൾക്കു ശരീരവും രൂപവും വെറും മായയും ഇരുളും അജ്ഞതയുമാണ്. അജ്ഞതയെ ദൂരീകരിക്കുകയെന്നു പറയുന്നതു ദൈവത്തെ, യഥാർത്ഥാത്മാവിനെ, സത്യത്തെ ദർശിക്കുകയാകുന്നു. ഈശ്വരനെ സാക്ഷാൽക്കരിക്കണമെങ്കിൽ സർവ്വഭീതികളും ഉൽക്കണ്ഠകളും നീങ്ങണം. മററുള്ളവർ ശത്രുക്കളെന്നു വിളിക്കുന്നവരെല്ലാം എന്റെ ദൃഷ്ടിയിൽ യഥാർത്ഥാത്മാവാണ്. സ്നേഹിതന്മാരെന്നു വിളിക്കപ്പെടുന്നവരും എന്റെ ആത്മാവാകുന്നു. വെളിയിലുള്ള ശരീരത്തെയോ വെളിയിലുള്ള വ്യാജാത്മാവിനെയോ നിങ്ങൾ കാണരുത്. എല്ലാ ശരീരങ്ങളിലും മാത്രമല്ല, നിങ്ങളുടെ സ്വന്ത ശരീരത്തിലും നിങ്ങൾ പ്രകാശത്തെ ദർശിച്ചെങ്കിൽമാത്രമേ എല്ലാം ഒന്നാണെന്നുള്ള ബോധം വരികയുള്ളൂ. എന്റെ സ്വന്താത്മാവിന്റെ പര്യായമാണ് ഈശ്വരത്വം. ഞാനാകുന്ന യഥാർത്ഥാത്മാവു സർവ്വവ്യാപിയാണ്. അതിനെ സാക്ഷാൽക്കരിക്കുക, വിചാരിക്കുക, ജീവിക്കുക; എന്നാൽ സർവ്വഭീതികളും പ്രതിബന്ധങ്ങളും പ്രയാസങ്ങളും അന്തർദ്ധാനം ചെയ്യും. എന്തു കാഴ്ച! എന്തു സത്യം! അതു് അവർണ്ണനീയമാണ്; വചാമഗോചരമാണ്. നിങ്ങൾ അതിനെ ആഗ്രഹിച്ചാൽ അതു നിങ്ങളുടെ അടുത്തു വരും. നാം ജ്യോതിശ്ശാസ്ത്രപ്രകാരം വലിയതാരങ്ങളുടെ അളവും അവ തമ്മിലുള്ള ദൂരവും കണക്കു കൂട്ടുമ്പോൾ ഈ ഭൂമിയുടെ വലിപ്പം, വൈപുല്യ

മാണ്. അതുപോലെ, നിങ്ങൾ സത്യത്തെ സാക്ഷാൽക്കരിക്കുകയും നിങ്ങൾ പ്രകാശങ്ങളുടെ പ്രകാശവും സൂര്യന്മാരുടെ സൂര്യനും നക്ഷത്രങ്ങളും സൂര്യചന്ദ്രന്മാരും ആണെന്നു വിചാരിക്കുകയും ചെയ്താൽ ഈ ഭൂമിയിലെ ഉപദ്രവങ്ങൾ നിങ്ങളെ ബാധിക്കുന്നതെങ്ങിനെ? ഈ താരങ്ങളുടെ മുമ്പിൽ ഭൂമി ശൂന്യമാകുന്നതുപോലെ പ്രകാശങ്ങളുടെപ്രകാശത്തിന്റെയും സൂര്യന്മാരുടെ സൂര്യന്റെയും എന്റെ യഥാർത്ഥാത്മാവിന്റെയും മുമ്പിൽ ലൗകികന്മാരുടെ ഷാമ്യങ്ങളും ഉൽക്കണ്ഠകളും എങ്ങിനെ വലിയതായിരിക്കും? നിങ്ങൾ സത്യത്തെ സാക്ഷാൽക്കരിച്ച് അപ്രകാരം ജീവിച്ചാൽ ഒന്നിനും നിങ്ങളെ ചലിപ്പിക്കുവാൻ സാധിക്കുകയില്ല. അനേകംകോടി സൂര്യന്മാർ നാശഗർത്തത്തിൽ വീഴട്ടെ, അനേകലക്ഷം ചന്ദ്രന്മാർ ഉരുകി ശൂന്യമാകട്ടെ, എന്നാലും, സാക്ഷാൽക്കാരമുള്ള മനുഷ്യൻ പാറയെപ്പോലെ അചഞ്ചലമാകുന്നു. അവനെന്തുപദ്രവംവരും? അവന്നു വേദനയുണ്ടാക്കുവാൻ എന്തിന്നു കഴിയും? അതിശയത്തിന്റെ അതിശയമേ! അപാരപ്രതാപമേ! ഇതാണ് എന്റെയഥാർത്ഥാത്മാവു ഈ അനന്തസൂര്യൻ ചർമ്മംപോലെയുള്ള ഒരു മറയാൽ മറയ്ക്കപ്പെട്ടിരിക്കുന്നതിനാൽ സർവ്വലോകവും വിസ്മൃതമായിരിക്കുന്നു. ഏറ്റവും നിസ്സാരവും നിന്ദ്യവുമായ അജ്ഞതയ്ക്കു് ഉജ്ജ്വലവും മഹത്തുമായ വസ്തുവിനെ മറയ്ക്കുവാൻ കഴിയും. ഈ ദുർബ്ബലമായ അജ്ഞതയെ ദൂരെ എറിയുക. ഞാൻ പ്രഭുക്കളുടെ പ്രഭുവും പ്രകാശങ്ങളുടെ പ്രകാശവും അവർണ്ണനീയനുമാണെന്നു് സാക്ഷാൽക്കരിക്കുക. അതു നിങ്ങളാകുന്നു. ആ വാസ്തവം നിങ്ങൾ മനസ്സിലാക്കുമ്പോൾ സർവവും, വ്യക്തവും വിശദവുമാകുന്നു. രാമൻ ഒന്നുംതന്നെ ചരിത്രത്തിൽനിന്നോ മഹാന്മാരുടെ ജീവചരിത്രങ്ങളിൽനിന്നോ എടുത്തുപറയുന്നില്ല. രാമൻ പറയുന്നതെല്ലാം സ്വന്തഅനുഭവത്തെ അടിസ്ഥാനമാക്കിയാണ്. ഈ അനുഭവം നിങ്ങൾക്കുമുണ്ടാകാം.

നാം സത്യത്തെ സാക്ഷാൽക്കരിക്കുകയും വാസ്തവത്തെ ഗ്രഹിക്കുകയും ചെയ്യുമ്പോൾ ഈ ലോകം സ്വർഗ്ഗമാകുന്നു. അപ്പോൾ ശത്രുക്കളും, ഭയങ്ങളും, വിഷമങ്ങളും കണ്ഠിതങ്ങളും വേദനകളും ഇല്ലാതെയാകുന്നു. നാം ഒരു ഉന്നതസ്ഥലത്തു നിൽക്കുമ്പോൾ താഴെയുള്ള ചെറുവ്യത്യാസങ്ങൾ കാണാതെയാകുന്നു. നാം താഴെനിന്നു നോക്കിയാൽ ഒരു വീട് പൊങ്ങിയും മറ്റൊന്നു താണും ഒരു തെരുവ് ഉന്നതമായും ഒരു റോഡ് നിമ്നമായും കാണുന്നു. എന്നാൽ മലമുകളിൽ കയറി നിന്നു താഴോട്ടു നോക്കിയാൽ ഈ വ്യത്യാസങ്ങൾ അറിയാനില്ല. അതുപോലെ, നിങ്ങൾ ആത്മീയശ്രേഷ്ഠ്യത്തിന്റെ ഉന്നതസ്ഥാനത്തു കയറുമ്പോൾ, നിങ്ങൾ യഥാർത്ഥാത്മാവിനെ സാക്ഷാൽക്കരിക്കുമ്പോൾ, നിങ്ങൾക്ക് ഉള്ളിലുള്ള സത്യം അനുഭവബോദ്ധ്യമാകുമ്പോൾ, ശത്രുവും മിത്രവും ഉപകാരിയും പ്രതികാരിയും തമ്മിലുള്ളവ്യത്യാസങ്ങൾ

അപ്രത്യക്ഷമാകുന്നു. ഈ ചെറിയ വ്യത്യാസങ്ങളെ ഗൗനിച്ചാട്ടം ണു നമുക്ക് അസുഖവും കഷ്ടതയുമുണ്ടാകുന്നതു്. വ്യത്യാസങ്ങളില്ലാതാകുവാനും വാസ്തവം അനുഭവപ്പെടുവാനും വേണ്ടി നിങ്ങൾ ഇതിനുമീതേ ഉയരുക, ഇതിനെയാണു വേദാന്തം ഏകത്വമെന്നു പറയുന്നതു്. ദൈവമാണു വാസ്തവം. ഈ ലോകം മായയാകുന്നു. ഈ ലോകം അവാസ്തവം. ഉള്ളിലുള്ള ദിവ്യത്വം വാസ്തവമാകുന്നതാകുന്നു. നിങ്ങൾ യഥാർത്ഥാത്മാവിനെ സാക്ഷാൽക്കരിക്കുക. നിങ്ങൾ സഹോദരനെ മനുഷ്യനെന്നു വിളിക്കുകയും അയാളുടെ ദിവ്യത്വം ഗ്രഹിക്കാതിരിക്കുകയും ചെയ്യുന്നതു വലിയ കുറ്റമാണു്. അങ്ങിനെ ചെയ്താൽ നിങ്ങൾ നിങ്ങളുടെ ദിവ്യത്വത്തെ കൊല്ലുകയാകുന്നു. മത്സരത്തി, അത്യാഗ്രഹത്തി മുതലായ പല ദുർഗ്ഗുണങ്ങളുമുണ്ടെങ്കിലും നിങ്ങൾ എല്ലാവരിലുമുള്ള ഈശ്വരത്വത്തെ അറിയാതിരിക്കുന്നതു് ഈശ്വരനിന്ദയാകുന്നു. നിങ്ങൾ ഒരാളെ അച്ഛനെന്നോ സഹോദരനെന്നോ പുത്രനെന്നോ സ്നേഹിതനെന്നോ ശത്രുവെന്നോ വിളിക്കുകയും അയാളുടെ ദിവ്യത്വത്തെ അറിയാതിരിക്കുകയും ചെയ്താൽ ഈശ്വരത്വത്തെ ഹനിക്കുന്ന വാക്കുകളാണു നിങ്ങൾ പ്രയോഗിക്കുന്നതു്. മായാസ്വരൂപമായ ശരീരത്തിനും രൂപത്തിനും പ്രാധാന്യം നൽകുമ്പോൾ ഉള്ളിലുള്ള ദൈവം വിസ്മൃതമാകുകയും നിങ്ങൾക്കു രോഗങ്ങൾ പിണയുകയും ചെയ്യുന്നു. നിങ്ങളുടെ ഉള്ളിലുള്ള ഈശ്വരത്വത്തെ ഹനിക്കുമ്പോൾ നിങ്ങൾക്കു നാശമുണ്ടാകുന്നു. ഈ ദൈവഹത്യ അജ്ഞതയാണു്. ഈ അജ്ഞതയാണു്, ലോകത്തിലുള്ള കഷ്ടപ്പാടുകൾക്കെല്ലാം കാരണം. ജനങ്ങൾ ഇതിനെ പ്രയോഗിച്ചില്ലെങ്കി ഈ സത്യം ഒരു സ്വപ്നമായിത്തന്നെയിരിക്കും. ഈ വാസ്തവത്തെ സാക്ഷാൽക്കരിച്ചാൽ നിങ്ങൾ ആനന്ദവാന്മാരാണു്. ഇതിൽ നിങ്ങൾ ജീവിച്ചാൽ നിങ്ങൾ ഒരുത്തമലോകത്തു ജീവിക്കുകയും സകലശക്തികളും നിങ്ങൾക്കടിപണിയുകയും സൂര്യചന്ദ്രന്മാരും നക്ഷത്രങ്ങളും നിങ്ങളുടെ ആജ്ഞയെ അനുസരിക്കുകയും ചെയ്യും. നിരന്തരമായ പരീക്ഷണങ്ങൾകൊണ്ടു് ഇതു് നിങ്ങൾക്കനുഭവബോദ്ധ്യമാകും. സകലരിനോടും ഏകത്വം ഭാവിക്കുന്നവനും സ്വന്തദിവ്യത്വത്തെ അറിയുന്നവനും ആനന്ദവാനാണു്. ഗുഹയിൽ അനേകശതാബ്ദങ്ങളായി നിറഞ്ഞിരിക്കുന്ന ഇരുട്ടു വെളിച്ചത്തിന്റെ മുമ്പിൽ പെട്ടെന്നു നീങ്ങുന്നതുപോലെ, ജന്മനാ അജ്ഞതയിൽ മുഴുകിയിരിക്കുന്നവന്റെ ദുഃഖങ്ങളും രോഗങ്ങളും നീങ്ങും. അവന്റെ ഹൃദയത്തിൽ ദിവ്യപ്രകാശമുദിക്കുമ്പോൾ സകലതും പ്രകടമാകുന്നു, ഏതു വിവരിക്കുന്നതെന്നും സ്തുതിശ്ലോകമുണ്ടു്. രാമന്റെ അനുഭവം ഒരു മനുഷ്യനെ ഈശ്വരനോടു വിചാരിച്ചാൽ ദുഃഖമില്ലെന്നും ശരീരം മറച്ചു ശരീരമായി വിചാരിച്ചാൽ ദുഃഖമുണ്ടാകുന്നു. രാമന്റെ ന്യൂനതകളും വിജ

യങ്ങളും കൊണ്ടു സകല മനുഷ്യരേയും സ്വപ്നത്തിൽപോലും ഈശ്വരനായി ദർശിക്കുവാനുള്ള ശീലം രാമനു ലഭിച്ചിട്ടുണ്ട്. നിങ്ങൾ യഥാർത്ഥാത്മാവാകുന്നെന്നും നിങ്ങൾ എന്റെ ആത്മാവാണെന്നും സകല ശരീരങ്ങളും എന്റേതാണെന്നും വിചാരിച്ചാൽ സകല ശരീരങ്ങൾക്കും അപ്രകാരം വിചാരമുണ്ടാകും.

മജ്നൂൻ എന്നു പേരായി ഒരാളുണ്ടായിരുന്നു. അയാൾ കാമികളുടെ രാജാവായിരുന്നു. അയാളെപ്പോലെ ഒരു മനുഷ്യനും കാമിച്ചിട്ടില്ല. അയാൾ ഒരു സ്ത്രീയുടെ ശരീരത്തെയാണു പ്രേമിച്ചതു്. അതുകൊണ്ടു് അയാൾക്കു് അവളെ കാണുവാൻ സാധിച്ചില്ല. നിങ്ങൾക്കാഗ്രഹങ്ങളുണ്ടെങ്കിൽ, അവയെ സാധിക്കണമെന്നു വിചാരമുണ്ടെങ്കിൽ നിങ്ങൾ അവയെത്യജിച്ചു് അവയ്ക്കുമീതെ ഉയരണമെന്നാണു രാമന്റെ ഉപദേശം. ഈ രഹസ്യം ഈ സാധുവിനറിഞ്ഞുകൂടായിരുന്നു. എങ്കിലും അയാൾ ലോകത്തിലെ ആദർശ കാമിയായിരുന്നു. കാമം സാധിക്കാതെ നിരാശനായി ഭ്രാന്തുപിടിച്ചു് അദ്ദേഹം പിതാവിന്റെ കൊട്ടാരത്തെ ത്യജിക്കുകയും വനങ്ങളിൽ അലഞ്ഞു നടക്കുകയും ചെയ്തു. അദ്ദേഹം ഒരു റോസാച്ചെടി കണ്ടാൽ തന്റെ കാമിനിയാണെന്നു കരുതി അതിന്റെ ചുറ്റും ഓടിക്കളിക്കും. തന്റെ പ്രാണപ്രേയസിയാണെന്നു കരുതി അയാൾ വൃക്ഷങ്ങളെ ആലിംഗനം ചെയ്യും. അയാൾ ഒരു മാനിനെ കണ്ടപ്പോൾ സ്വന്തഭാര്യയാണെന്നു വിചാരിച്ചുതുള്ളിച്ചെന്നു. അതായിരുന്നു അയാളുടെ വികാരം. അദ്ദേഹം സകല വസ്തുക്കളേയും സ്വന്തകാമിനിയായി സർവ്വത്രദർശിച്ചു. അദ്ദേഹത്തിന്റെ പ്രേമഭാജനം ഭൗതികമാകയാൽ അദ്ദേഹം കഷ്ടതയനുഭവിച്ചു. രാമൻ പറയുന്നതു നിങ്ങൾ അയാൾ പ്രേമിച്ചതുപോലെ പ്രേമിക്കണമെന്നാ എന്നാൽ നിങ്ങളുടെ പ്രേമപാത്രം യഥാർത്ഥാത്മാവായ ഈശ്വരനായിരിക്കണമെന്നും ആകുന്നു. സകലലോകവും ആനന്ദത്താൽ ഭ്രാന്തുപിടിച്ചിരിക്കുകയല്ലേ? ആനന്ദമല്ലേ ദൈവം? ഈ സാധുവിന് ആനന്ദത്തിന്റെ അല്ലെങ്കിൽ ദൈവത്തിന്റെ ഇരിപ്പുവിടയാണെന്ന് അറിഞ്ഞുകൂടായിരുന്നു. മജ്നൂൻ തന്റെ പ്രേമഭാജനത്തെ ചെടികളിലും വൃക്ഷങ്ങളിലും ജന്തുക്കളിലും പുഷ്പങ്ങളിലും ദർശിച്ചതുപോലെ സത്യത്തെ സർവ്വത്ര സാക്ഷാൽക്കരിക്കുന്നവൻ ധന്യനാണ്. അയാൾ ഒടുവിൽ മോഹാലസ്യപ്പെട്ടു കാട്ടിൽ വീണു. പിതാവു് അയാൾ കിടക്കുന്ന സ്ഥലം തിരക്കിപ്പിടിച്ചെത്തി. പുത്രനെ 'ഉണർത്തി പ്രിയപുത്രാ! നീ എന്നെ അറിയുമോ?' എന്നു ചോദിച്ചപ്പോൾ അയാൾ ലോകത്തൊന്നും ഇല്ലാത്തവനെപ്പോലെ നോക്കി 'പിതാവെന്താണു് പിതാവെന്താണു്' എന്നു് അയാളുടെ മനസ്സിൽ തോന്നി. അയാൾക്കു തന്റെ കാമിനിയൊഴിച്ചു ലോകത്തിൽ ഒന്നും ഇല്ലായിരുന്നു.

ഈ സാധുവിന്റെ ലൌകികശരീരത്തോടും മാംസത്തിനോടും ചർമ്മത്തിനോടുമുള്ളതുപോലെയുള്ള പ്രേമമാണു സാക്ഷാൽക്കാരം. നിങ്ങൾക്കു ഇത്ര ഉന്നതമായ പ്രേമമുണ്ടാകുമ്പോൾ, നിങ്ങൾ പിതാവിലും മാതാവിലും എല്ലാററിലും ഈശ്വരനെയല്ലാതെ മറെറാന്നും കാണാതിരിക്കുമ്പോൾ, നിങ്ങൾ ദൈവമാകുന്നു. മജ്നൂന് ജീവിച്ചിരിക്കുന്ന കാലത്തു തന്റെ പ്രേയസിയെ കാണ്മാൻ സാധിച്ചില്ല. മജ്നൂനെ ദൈവസന്നിധിയിൽ കൊണ്ടുചെന്നപ്പോൾ, ഹാ! നീ ആ സ്ത്രീയെ സ്നേഹിച്ചതിൽ ലക്ഷത്തിലൊരുഭാഗം തൈക്ഷ്ണ്യത്തോടുകൂടി എന്നെ പ്രേമിച്ചിരുന്നുവെങ്കിൽ നിന്നെ ഞാൻ ഇന്ദ്രനാക്കുമായിരുന്നു എന്നു ദൈവം പറഞ്ഞതായി കവി വർണ്ണിക്കുന്നു. ഇതിനു മജ്നൂൻ പറഞ്ഞ മറുപടി 'പ്രഭോ! ഇങ്ങിനെ പറഞ്ഞതിനു ഞാൻ അവിടുത്തേക്കു മാപ്പുതരുന്നു എന്റെ ഇഷ്ടം അവിടുത്തേക്കാവശ്യമുണ്ടെങ്കിൽ എന്താണ് എന്റെ കാമിനിയായി വരാഞ്ഞതു്. അവിടുത്തേക്കു എന്റെ ആവശ്യമുണ്ടെങ്കിൽ എന്റെ പ്രേമഭാജനമാകണം' എന്നായിരുന്നു. ഈ തൈക്ഷ്ണ്യത്തോടുകൂടി നിങ്ങൾ സത്യത്തെ, ആത്മാവിനെ, പ്രേമിക്കണമെന്നാണു രാമൻ ഉപദേശിക്കുന്നതു്.

ഇതുകൊണ്ടെന്താണു പ്രയോജനം? ഞങ്ങൾക്കു ഈ സാക്ഷാൽക്കാരം വേണ്ട. ഞങ്ങൾ ഈ നരകത്തിൽ ജീവിച്ചുകൊള്ളാമെന്നു നിങ്ങൾ പറഞ്ഞേക്കും. "നിങ്ങൾ ആനന്ദപാത്രമായിരിക്കും. ആനന്ദമാണു നിങ്ങളുടെ ലക്ഷ്യം. എന്നാൽ വഴിയെ നടന്നു സമയം കളയുന്നതെന്തിന്? നിങ്ങൾ റയിൽ വണ്ടിയിലോ കാറിലോ ട്രാമിലോ കയറി ഉദ്ദിഷ്ടസ്ഥലത്തെത്താതെ ചെളിയിൽക്കൂടി നടന്നു സമയം കളയുന്നതെന്തിനാണ്" എന്നു രാമൻ ചോദിക്കുന്നു. നിങ്ങളുടെ ചുററുപാടുകളെ നോക്കുക. എന്തു കാണുന്നു. നിങ്ങൾ ലക്ഷ്യത്തെ പ്രാപിക്കണമെന്നാണു നിയതിയുടെ നിശ്ചയം. ഒരു മനുഷ്യൻ ശാന്തനും ആനന്ദവാനുമായിരുന്നാൽ അയാൾക്കു നല്ല വർത്തമാനങ്ങൾ കിട്ടുകയും നന്മ ഭവിക്കുകയും ചെയ്യും. സർവ്വത്തിനോടും ഇണക്കമായിരുന്നാൽ നിങ്ങൾ ശാന്തമായും അചഞ്ചലമായും ഇരുന്നാൽ നിങ്ങളുടെസ്നേഹിതന്മാർ വരികയോ സുഖകരമായ സംഭവങ്ങളുണ്ടാകുകയോ ചെയ്യും. സാമാന്യജനങ്ങൾ ഈ വിജയത്തിൽ ലോഭികളാകുകയോ അതിന് പ്രാധാന്യം കല്പിക്കുകയോ ചെയ്താൽ അതു അപ്രകാരമായിത്തീരുന്നു നിങ്ങൾ ഈ ലൌകികരൂപത്തെ കെട്ടിപ്പിടിക്കുകയും അതിനെ ഹൃദയത്തിൽ ആരാധിക്കുകയും ചെയ്താൽ പെട്ടെന്നു ഒരു 'മാററം വരികയും നിങ്ങൾക്കു ദോഷമുണ്ടാകുകയും ചെയ്യുന്നു. ഈ നിയമത്തെ മാററുവാൻ നിവൃത്തിയില്ല. ഇതിനെപ്പററി ഗ്രന്ഥങ്ങൾ ചമച്ചിട്ടില്ലെങ്കിലും ഇതാണു നിയമം.

നിങ്ങൾ ഒരു വസ്തുവിനെ പ്രിയതരമായി കരുതി അതിനെ മുറുക്കിപ്പിടിച്ചാൽ അതിനെ ഏതോ ഒരു ശക്തി മാററിക്കളയുകയും നിങ്ങൾക്ക വേദനയും ദുഃഖവുമുണ്ടാകുകയും ചെയ്യുന്നു. നിരാശയരാകുന്ന മനുഷ്യർ പരിതസ്ഥിതികളെയും അന്യന്മാരെയും കുററംപറയുന്നു. അവൎക്ക പിണക്കവും പ്രയാസങ്ങളുണ്ടാകുകയും അപ്പോൾ അവർ ഭഗവാനോട് കയൎക്കുകയും കാതിനിഞ്ഞുവരികയില്ലേ'ന്ന വിളിച്ചുപറയുകയും ചെയ്യുന്നു ഒരു ദൗൎഭാഗ്യത്തിനുശേഷം ശാന്തതപ്രാപിക്കാതെ കുററംപറയുകയും ബഹളം പിടിക്കുകയും ചെയ്താൽ അവൎക്ക് തുരുതുരെ ദോഷങ്ങൾ വരുന്നു. ഒരുവർ കഷ്ടപ്പാടുകൾക്കുശേഷം ശാന്തതപ്രാപിച്ചാൽ അനുഗ്രഹം ലഭിച്ചതാകുകയും ആനന്ദമുണ്ടാകുകയും മേലങ്ങോം കൂടുതൽ പാലകയും നല്ലസ്ഥിതി വരികയും ചെയ്യുന്നു. അവർ പിന്നെയും ഭൗതികവസ്തുക്കളെ ആശ്രയിച്ചാൽ പ്രയാസങ്ങളുണ്ടാകുകയും ഒടുവിൽ അവർ മരത്തെ ശരണംപ്രാപിക്കുകയും ചെയ്യുന്നു. ദൗൎഭാഗ്യങ്ങളെന്ന് അവരെ മരണത്തിലേക്കടിക്കാനാണെന്ന് പറയപ്പെടുന്നു. നിങ്ങളുടെ ദൈനംദിനജീവിതത്തിൽ രാത്രിയും പകലുമുണ്ട്. ഓരോ ദിവസത്തിലെ കഷ്ടപ്പാടിനുശേഷം ഓരോ രാത്രിയിലും ആനന്ദം വരുന്നു. ആനന്ദകരമായ രാത്രിക്കുശേഷം കഷ്ടപ്പാടുകളുള്ള പകലുണ്ടാകുന്നു. നിങ്ങൾ ശൂന്യതയെ ആശ്രയിച്ചിരിക്കുന്നിടത്തോളംകാലം ഈ ഉയൎച്ചയും താഴ്ചയും ഉണ്ടായിക്കൊണ്ടിരിക്കും. ഈ കയററത്തിൻെറയും ഇറക്കത്തിൻെറയും ഉദ്ദേശം നിങ്ങൾ ഉള്ളിലുള്ള സൂൎയ്യനെ സാക്ഷാൽക്കരിക്കണമെന്നാകുന്നു. ഭൂമിയിൽ ഇരുളും വെളിച്ചവും പകലും രാത്രിയുമുണ്ട്. സൂൎയ്യനിൽ സദാ പ്രകാശമേയുള്ളു. ഭൂമി സൂൎയ്യൻെറചുററും കറങ്ങിയിട്ടാണ് അഹോരാത്രങ്ങളുണ്ടാകുന്നത്. എന്നാൽ സൂൎയ്യനിൽ ദിവ്യപ്രകാശവും പകലുമല്ലാതെ ഒന്നുമില്ല. ദൗൎഭാഗ്യവും ഉൽകണ്ഠയും ഉപദ്രവവും വരുന്നത് നിങ്ങളുടെ ഉള്ളിലെ ദൈവത്തിനെ സാക്ഷാൽക്കരിപ്പിക്കുന്നതിനാകുന്നു. നിങ്ങൾ ഉള്ളിലുള്ള സൂൎയ്യന്മാരുടെ സൂൎയ്യനെയും പ്രകാശങ്ങളുടെ പ്രകാശത്തെയും സാക്ഷാൽക്കരിച്ചാൽ, നിങ്ങൾ സാംസാരികവേദനകളുടെയും കഷ്ടപ്പാടുകളുടെയും മാററങ്ങളുടെയും ഉപരിയാകുന്നു. നിങ്ങൾ അവയെല്ലാം അപ്പുറത്തു ജീവിക്കുന്നു. ഇവ എങ്ങിനെ നമ്മെ ഉയൎത്തുന്നു? നാം അന്തരാത്മാവിൽ വസിച്ചിരിക്കുമ്പോഴും നാം ലോകത്തോട് ഐക്യപ്പെട്ടിരിക്കുമ്പോഴും ആണ് സന്തോഷം വരുന്നത്. നാം ലോകത്തോടൈക്യപ്പെട്ടിരിക്കുമ്പോൾ നമുക്ക സന്തോഷംവരണമെന്നാണ് നിയമം. നമുക്ക് വേദനയുണ്ടാകുന്നതും നാം ഭൗതികവും ക്ഷണഭംഗുരവുമായ വസ്തുക്കളിൽ ആസക്തരായിരിക്കുമ്പോഴാകുന്നു. ഈ ഭൗതികവസ്തുക്കളെ വാസ്തവമായിവിചാരിച്ച് അവയോട് പററിപ്പിടിച്ചിരിക്കുന്നതു കൊണ്ടാണ് വേദനയും ഉൽക്കണ്ഠയും കഷ്ടപ്പാടുമുണ്ടാകുന്നത്. വേദനയു

ണ്ടാകുന്നതുകൊണ്ട് ലൌകികവസ്തുക്കൾ വാസ്തവമല്ലെന്നും സാംസാരികവസ്തുക്കൾക്കും രൂപങ്ങൾക്കും വേണ്ടി നാം സമയവും ശക്തിയും വ്യയംചെയ്യരുതെന്നും സിദ്ധമാകുന്നു. ഈ പാഠമാണ് സകല വേദനകളും പഠിപ്പിക്കുന്നത്. ലോകചരിത്രമെടുത്ത് ഈ നിയമത്തെ വ്യക്തമാക്കാവുന്നതാണ്. മെർച്ചന്റ് അഫ് വെനീസ് എന്ന ഷേക്സ്പീയരുടെ നാടകത്തിൽ ബസ്സാനിയോവിന്ന് പോർഷ്യായുടെ ശരീരത്തോട് അതിസക്തിയുണ്ടായിരുന്നപ്പോൾ അയാൾക്ക് തോല്വിയും വ്യസനവും ഉണ്ടായി. പെട്ടികളെ തിരഞ്ഞെടുക്കുന്ന അവസരത്തിൽ അയാൾ യാതൊരു ശരീരത്തെയും ഓർമ്മിക്കാതെ അവൎണ്ണനീയമായ അവസ്ഥയിൽ എത്തിയിരുന്നതിനാൽ അയാളുടെ സ്ഥിതി നന്നായിരുന്നു. അയാൾ ഈശ്വരതത്വത്തിൽ ലയിച്ചപ്പോൾ വിജയമുണ്ടായി. ഈ പരമാർത്ഥത്തെ ഷേക്സ്പീയർ വ്യക്തമാക്കീട്ടില്ലായിരിക്കാം. കവികൾ ഈ തത്വജ്ഞാനത്തെ വ്യക്തമാക്കുന്നില്ലെങ്കിലും നിത്യസംഭവങ്ങൾ പരമാർത്ഥം തെളിയിക്കുന്നു. സകലസുഖങ്ങളും നിങ്ങളെ പാർപ്പിക്കുന്നത് നിങ്ങൾ സകലത്തിനോടും ഐക്യമായിക്കഴിയുന്നേരമാകുന്നു. നിങ്ങൾ പ്രകൃതിയോടും എല്ലാററിനോടും ഐക്യതയിലിരിക്കണം. വേദനയുപദേശിക്കുന്നത് നിങ്ങൾ ലൌകികവസ്തുക്കളെ പ്രധാനമായും വാസ്തവമായും വിചാരിക്കരുതെന്നാകുന്നു. നിങ്ങൾ രൂപങ്ങളെയും ശരീരങ്ങളെയും മുറുക്കിപ്പിടിച്ച് ഈശ്വരനെ മറക്കരുത്. സകലസുഖങ്ങളും ദുഃഖങ്ങളും നമ്മെ വേദാന്തം പഠിപ്പിക്കുന്നു. സത്യത്തെ സാക്ഷാൽക്കരിക്കാത്തതുകൊണ്ടാണ് ലോകം ദുഃഖഭൂയിഷ്ഠമായിരിക്കുന്നത്. സത്യമറിഞ്ഞാൽ ലോകർ ആനന്ദപരന്മാരാണ്.

ഇന്ത്യയിലെ ജനങ്ങൾക്ക് നിങ്ങൾക്കുള്ളതുപോലെ യന്ത്രസാമഗ്രികളില്ല. അവർ കുടമുണ്ടാക്കുന്നതു കാലുകൊണ്ടു ചെളി ചവുട്ടിക്കുഴച്ചാകുന്നു. അവർ കാലുകൊണ്ടു ചെളി ചവുട്ടിപ്പരത്തുന്നു. അതുപോലെ വെളിയിൽ നിന്നുള്ള ചവുട്ടാണ് നിങ്ങളെ ദൈവമാക്കുന്നത്. മൺപാത്രക്കാരൻ അകത്തു കരവു വെച്ചു ചവുട്ടുന്നു. കരവ് ആനന്ദവും ചവുട്ട് വേദനയും ആകുന്നു. ഈ ചവുട്ടും കരവും ക്രിയയാലെ കുടമുണ്ടാകയുള്ളു. നിങ്ങളുടെ ഈശ്വരതത്വത്തെ പ്രകാശിപ്പിക്കുവാൻ ആനന്ദവും വേദനയും വേണ്ടിയിരിക്കുന്നു. നിങ്ങൾ വാളിന്റെ മുനയിലും ഈശ്വരതത്വത്തെ പ്രാപിച്ചില്ലെങ്കിൽ നിങ്ങൾക്ക് അടിയും തൊഴിയും തോല്വിയും വ്യസനവുമുണ്ടാകുമെന്നാണ് നിയമം. അതു വേണമായെങ്കിൽ ഈശ്വരതത്വത്തെ സാക്ഷാൽക്കരിക്ക

ആനന്ദക്കഴമ്പാകും ശ്രീരാമനാകുമെന്റെ
ശാന്തവും പ്രശാന്തവുമായുള്ള ദിവ്യാത്മാവെ,
എന്നുടെ സന്തുഷ്ടിയെ ഹനിക്കാനാർക്കാമെടോ
എന്നുടെ ഗതികളെ തടയാനാരുണ്ടിപ്പോൾ.

ക്ഷിയും മനുജനും ദേവതാഗണങ്ങളും
ധരിക്കുന്നൊരെന്റെ സ്വരൂപം ചരിക്കും സ്വച്ഛന്ദമായ്
എന്നുടെ ദിവ്യാനന്ദമവർണ്ണ്യം തന്നെയാണേ.
ഞാനല്ലാതെവിടെയും ചരിച്ചീടുന്ന സാക്ഷാ-
ലീശ്വരൻ, സ്ഥലകാലകാരണവിഹീനനാം
ആദിമദ്ധ്യാന്തങ്ങളു മൈക്യവും സമയവും
കാഴ്ചയും പ്രവൃത്തിയുമറിവും വിഷയവും
ഭൂതവും വർത്തമാനഭാവിയും ഞാനാകുന്നു.
ഞാനല്ലാതൊന്നും ലോകേ വസിക്കുന്നില്ല നൂനം.

ഇതാണു യഥാർത്ഥമായ പരബ്രഹ്മം. ഇതാണു നിങ്ങൾ ഈ പരമാർത്ഥത്തെ സാക്ഷാത്കരിക്കുക. രാമന്റെ ശരീരത്തെ അന്യന്മാർ ആരാധിക്കുന്നതു രാമനിഷ്ടമില്ല. അന്യന്മാരുടെ പ്രശംസയോ സമ്പത്തോ കൊണ്ടോ കിട്ടാവുന്നതിലധികം ആനന്ദം രാമന്റെ ഉള്ളിലുണ്ട്. എന്റെ ആനന്ദം അനന്തവും അവർണ്ണനീയവുമാകുന്നു. പേരും പെരുമയും സമ്പത്തുംകൊണ്ടു് ആനന്ദം തേടുന്നതിനെ പരിഹസിക്കുവാൻ തക്കവണ്ണം രാമന്റെയുള്ളിൽ ദിവ്യത്വമുണ്ടു്. സാംസാരികകീർത്തിയെ യാചിക്കുന്ന ഭിക്ഷുസ്വഭാവം കളഞ്ഞു സത്യത്തെ സാക്ഷാത്കരിക്കുക.

ഇന്ത്യയിൽ ഒരു സ്ത്രീയ്ക്കു് ഒമ്പതുമക്കളുണ്ടായിരുന്നു. ഒരുദിവസം ഒരു ഭിക്ഷു വഴിയെ പോയപ്പോൾ അവൾ അയാൾക്കു ധർമ്മം കൊടുത്തു. ഭിക്ഷു സന്തോഷിച്ചു് അവൾക്കു മംഗളമാശംസിച്ചു. "ദൈവമേ! അങ്ങയുടെ അനുഗ്രഹത്താൽ ഇവൾ ഏഴു പുത്രന്മാരുടെ മാതാവാകണമേ", എന്നായിരുന്നു അയാളുടെ ആശംസ. ഇങ്ങിനെ ഭിക്ഷു പറഞ്ഞതു് അവൾക്കു രസിച്ചില്ല. ഒമ്പതു പുത്രന്മാരിൽ രണ്ടുപേർക്കു നാശം വരുമെന്നു് അവൾ ഭയപ്പെട്ടു. ഭിക്ഷു പിന്നേയും അവളെ അനുഗ്രഹിച്ചു് മുമ്പിലത്തെപ്പോലെ ആശംസിച്ചു. അവൾക്കു കോപം കലശലാകുകയും ലഹളകേട്ടു് ആളുകൾ കൂടുകയും ചെയ്തു. അനുഗ്രഹം ആശംസയല്ലെന്നും ശാപമാണെന്നുമറിഞ്ഞു് അവർ ഹസിച്ചു. രാമനു് അപാരമായ ആനന്ദമുള്ളിലുണ്ടു്. അതു് എല്ലാവർക്കും ലഭിക്കട്ടെ. ഹിമാലയത്തിലെ താമരപോലെ ശരീരം ആരുമറിയാതെ വികസിക്കട്ടെ. ഈ ശരീരത്തെ കുരിശിലിടട്ടെ, തടവിലാക്കട്ടെ, സമുദ്രം വിഴുങ്ങട്ടെ, ചൂടിൽ തപിപ്പിക്കട്ടെ എന്നാലും ആനന്ദം കുറയുകയില്ല. അത്തരം ആനന്ദമുണ്ടാകട്ടെ, സാംസാരികഭ്രാന്തുകൾ കൈവെടിഞ്ഞു ജീവിക്കട്ടെ. നിങ്ങൾ പ്രഭുക്കളുടെ പ്രഭുവും ഈശ്വരന്മാരുടെ ഈശ്വരനുമാകുക. നിങ്ങൾ അതാണു്.

---

# മനുഷ്യന്റെ സാഹോദര്യം.

എന്റെ പ്രസംഗമാരംഭിക്കുന്നതിനുമുമ്പിൽ നിങ്ങളെല്ലാവരും മനുഷ്യന്റെ സാഹോദര്യത്തേയും സകലത്തിന്റേയും ഐക്യത്തേയും കുറിച്ചു സ്മരിക്കുവിൻ. ഓം! എന്റെ പ്രസംഗം വെറും വാദമയമായിരുന്നാൽ അതിനുവേണ്ടി ഒരുമണിക്കൂർ നിങ്ങൾ ചിലവിടേണ്ട ആവശ്യമില്ല. നിങ്ങൾക്ക് ആത്മീയാനന്ദം തരുന്ന ഒരു പ്രായോഗികവിഷയത്തെക്കുറിച്ചാണു ഞാൻ സംസാരിക്കുന്നതു്. ഈ ലോകത്തിലുള്ള ജനങ്ങളെല്ലാം എന്റെ ആത്മാവാണെന്നു ചിന്തിക്കുമ്പോൾ എന്താനന്ദം ഉണ്ടാകുന്നു.? ഞാൻ കേട്ട ആ സംഗീതം എന്റേതാണ്. ഐശ്വര്യവാന്മാരും ജനപ്രിയന്മാരുമായി ലോകത്തുള്ളവരെല്ലാം ഞാനാണെന്നു വിചാരിക്കുമ്പോഴുള്ള ആനന്ദം അനല്പമാണ്. നിങ്ങൾ ഈ ആശയത്തെ മനസ്സിൽ പതിപ്പിച്ചാലുണ്ടാകുന്ന ഗുണം പെട്ടെന്നറിയും. ഈ ഒരു ശരീരം നിങ്ങളുടേതാണെന്നു വിചാരിക്കുന്നതുപോലെ സകല ശരീരങ്ങളും നിങ്ങളുടേതാണെന്നു വിചാരിക്കുകയും വിശ്വസിക്കുകയും ചെയ്യുക. ഈ വിചാരമുണ്ടാകുമ്പോൾ നിങ്ങളുടെ സ്വന്തമെന്നു വിളിക്കുന്ന ശരീരം, നിങ്ങളുടെ ആജ്ഞകളേയും ആഗ്രഹങ്ങളേയും അനുസരിക്കുന്നതുപോലെ, നിങ്ങളുടെ ഇഷ്ടപ്രകാരം കാലനങ്ങുന്നതുപോലെ, നിങ്ങളുടെ ഉത്തരവനുസരിച്ചു കൈ നീങ്ങുന്നതുപോലെ, നിങ്ങൾ നിങ്ങളുടെ മനസ്സിനെയും ശക്തികളേയും ഈ ഐക്യമാകുന്ന സത്യത്തിൽ ഏകാഗ്രപ്പെടുത്തിയാൽ ലോകത്തിലുള്ള സകല ശരീരങ്ങളും നിങ്ങളുടെ ഇഷ്ടവും ആഗ്രഹവും അനുസരിച്ചു പ്രവർത്തിക്കും. ഇതു പരിശോധിച്ചറിയാവുന്ന ഒരു പരമാർത്ഥമാകുന്നു. ഇതു വെറും ഒരു സിദ്ധാന്തമല്ല, വെറും ഭോഷ്കല്ല. നിങ്ങളുടെ ശരീരം നിങ്ങളുടെ സ്വന്തമാണെന്നു പറയുന്നതുപോലുള്ള ഒരു പരമാർത്ഥമാകുന്നു. ഇതു കഠിനമായ പരമാർത്ഥമാണെങ്കിലും വാദത്തിനുവേണ്ടി അയഥാർത്ഥമാണെന്നു സമ്മതിക്കുന്നതായാൽ തന്നെ, മനുഷ്യലോകത്തിന്റെ ഐക്യത്തെ സാക്ഷാൽക്കരിക്കുന്നതുകൊണ്ടു പെട്ടെന്ന് ഒരാനന്ദമുണ്ടാകുമെന്നുള്ളതു നിർവ്വിവാദം തന്നെ. മനുഷ്യർ ധനത്തെപ്പററി വ്യസനിക്കുന്നതും ഉൽക്കണ്ഠിതരാകുന്നതും എന്തിന്? അവർക്ക് ഉദ്യാനങ്ങളും പുരയിടങ്ങളും സ്വന്തമായിവേണം. എന്തു വ്യസനകരമായ വിചാരം നിങ്ങൾക്കു ധനികന്മാരുടെ ഉദ്യാനത്തിലോ ഗവർമ്മെന്റുദ്യോഗത്തിലോ പോയിട്ടുടമസ്ഥനെപ്പോലെതന്നെ അതിന്റെ രാമണീയകമനുഭവിച്ചിരിക്കരുതോ? ഉടമസ്ഥൻതന്നെ പുഷ്പങ്ങളേയും ഫലങ്ങളേയും നാലു കണ്ണുകൊണ്ടു കാണുവാൻ വയ്യാ. നിങ്ങൾക്കുള്ളതുപോലെ രണ്ടു കണ്ണുകൾകൊണ്ടു മാത്രമേ മനോഹരമായ ഫലങ്ങളും ചെടികളും പുഷ്പങ്ങളും അയാൾക്കു കാണുവാൻ കഴിയുകയുള്ളു. നിങ്ങളെപ്പോലെ രണ്ടു കൈ

വികാരം കൊണ്ടു മാത്രമേ കുയിലിന്റേയും കിളികളുടേയും ഗാനങ്ങൾ അയാൾക്കു ശ്രവിക്കുവാൻ നിവൃത്തിയുള്ളു. പിന്നെ എന്തിനാണു് ആ ഉദ്യാനം സ്വന്തമായി വേണമെന്നു നിങ്ങൾ കാംക്ഷിക്കുന്നതു്. ലോകത്തിലുള്ള സകല ഉദ്യാനങ്ങളും സകല ശരീരങ്ങളും നിങ്ങളുടേതാണെന്നു് സാക്ഷാൽക്കരിക്കണമെന്നാണു് രാമൻ പറയുന്നതു്. ലോകത്തിലുള്ള സമർത്ഥന്മാരും മഹാന്മാരും നിങ്ങളാണെന്നു വിചാരിക്കുക. ഈ വിചാരം അബദ്ധമോ അസ്വാഭാവികമോ അല്ല. ജീവിതത്തിലെ ഉൽകൃഷ്ടാദർശങ്ങളെ സാധിക്കുവാൻ നിങ്ങൾ പലധർമ്മങ്ങളും ഗുണങ്ങളും ചെയ്യേണ്ടതായിട്ടില്ലേ? അവയെല്ലാം നിങ്ങൾക്കു പ്രയോജനകരമാണു്. എന്നാൽ വളരെ പ്രയോജനകരമായിട്ടുള്ളതു് എല്ലാം ഒന്നാണു്, എല്ലാ ശരീരങ്ങളും നിങ്ങളുടേതാണെന്നുള്ള സത്യത്തിന്മേൽ നിങ്ങളുടെ മനസ്സിനേയും വിചാരങ്ങളേയും ഏകാഗ്രപ്പെടുത്തുകയാകുന്നു. രാജവീഥിയിൽ കൂടി പോകുന്ന ഒരാളെ നിങ്ങൾ നോക്കുമ്പോൾ, ഇംഗ്ലണ്ടിലെ രാജാവോ, റഷ്യയിലെ സാറോ, അമേരിക്കയിലെ പ്രസിഡണ്ടോ, ആരായിരുന്നാലും നിങ്ങൾക്കു് അസൂയയോ ഭയമോ മനസ്സിലുണ്ടാകരുതു്. ആ രാജകീയമോടി നിങ്ങളുടേതാണെന്നും ആ ആൾ നിങ്ങൾ തന്നെയാണെന്നും വിചാരിക്കുക. അങ്ങിനെ നിങ്ങൾ വിചാരിച്ചാൽ എല്ലാം ഒന്നാണെന്നു നിങ്ങൾക്കു് അനുഭവപ്പെടുകയും എല്ലാവരും നിങ്ങളുടെ ചെവികളും കണ്ണുകളും, പാദങ്ങളും ശരീരവുമാകുകയും ചെയ്യും. ഇതാണു് മനുഷ്യന്റെ സാഹോദര്യം. തർക്കമോ, ശാസ്ത്രമോ തത്വജ്ഞാനമോ ഈ പരമാർത്ഥത്തെ തെളിയിച്ചില്ലെങ്കിലും അനുഭവം തെളിയിക്കും.

ഇനിയും രാമൻ ഈ സത്യത്തെ, മനുഷ്യന്റെ സാഹോദര്യത്തെ സ്ഥാപിക്കുന്ന ചില കാരണങ്ങൾ പറയാം. ആ കാരണങ്ങളെ രാമൻ പ്രതിപാദിക്കുമ്പോൾ നിങ്ങൾ മനസ്സിലും വികാരത്തിലും ഉറപ്പിച്ചു് ആ തത്വത്തെ സാക്ഷാൽക്കരിക്കണം. മനുഷ്യന്റെ സാഹോദര്യമെന്ന വിഷയം പത്രത്തിൽ പരസ്യം ചെയ്യുവാൻ പറഞ്ഞതിനു ശേഷം രാമനു ലജ്ജതോന്നി. മനുഷ്യന്റെ സാഹോദര്യം, സാർവ്വത്രികമായ സാഹോദര്യമെന്നെല്ലാം പറയുന്നതു് അബദ്ധമാണു്. സഹോദരൻ എന്നുള്ള പദം വ്യത്യാസത്തെ സൂചിപ്പിക്കുന്നു. സഹോദരന്മാർ തമ്മിൽ പിണങ്ങുകയും യുദ്ധം ചെയ്യുകയും ചെയ്യും. ഇവിടെ അത്തരം വ്യത്യാസമില്ല. സാഹോദര്യത്തെക്കാൾ ഉൽകൃഷ്ടമായ ഒരാശയമാണു പ്രതിപാദ്യവിഷയം. 'ഐക്യവും, മനുഷ്യന്റെ ഏകീകൃതൈക്യവും, എന്ന വിഷയത്തിനു് പേർ കൊടുക്കേണ്ടിയിരിക്കുന്നു. "ഗഹനമായ ആത്മാവിനെയോ സൂക്ഷ്മശരീരത്തെയോ കുറിച്ചു പ്രസ്താവിച്ചു ഞങ്ങളെ മുഷിപ്പിക്കരുതേ" എന്നു നിങ്ങൾ പറഞ്ഞേക്കാം. ആത്മാവിനെപ്പറ്റി കേൾ

കുവാൻ നിങ്ങൾക്കു സമ്മതമുണ്ടെങ്കിൽ പ്രസംഗത്തിന്റെ ആവശ്യ
മില്ല. സകലതും അവിടെ അവസാനിക്കുന്നു. ഒരുവാക്കിനും ഒരു
ഭാഷയ്ക്കും ആ അവസ്ഥയെ പ്രാപിക്കുവാൻ നിവൃത്തിയില്ല. അവാങ്
ഗോചരമായ ആത്മാവിനെക്കുറിച്ചു നിങ്ങൾക്കു കേൾക്കുവാനിഷ്ടമി
ല്ലെങ്കിൽ നാമൻ ലൌകികനിലയിൽ പ്രസംഗത്തെ തുടരാം. നമു
ക്കു ശരീരത്തെ എടുക്കാം. നിങ്ങൾ ആത്മാവിനെ വിശ്വസിച്ചില്ലെങ്കിലും നി
ങ്ങളെല്ലാം ഒന്നാണെന്നു ശരീരങ്ങളും തെളിയിക്കുന്നു. നിങ്ങളെല്ലാവരും ഒന്നാ
ണെന്നു മനസ്സു തെളിയിക്കുന്നു. വികാരങ്ങളുടെ മേഖലയിൽ നിങ്ങളെല്ലാം
ഒന്നാണെന്നു ശാസ്ത്രം തെളിയിക്കുന്നു. കായികവും മാനസികവും ആ
ധ്യാത്മികവുമായ മേഖലകളിൽ നിങ്ങൾ ഒന്നാണു. ഈ ബോധം
നിങ്ങൾക്കില്ലെങ്കിൽ, നിങ്ങളുടെ ജീവിതത്തിൽ ഈ സാഹോദര്യത്തെ
പ്രയോഗിക്കുന്നില്ലെങ്കിൽ നിങ്ങൾ ഏറ്റവും ദിവ്യമായ തത്വത്തെ
ലംഘിക്കുന്നു. രാജനിയമത്തെ ലംഘിക്കുന്നവർക്കു ശിക്ഷയുണ്ടു്. അതു
പോലെ ഈ തത്വത്തെക്കുറിച്ചു ബോധമില്ലാത്തവരും അതിനെ ജീ
വിതത്തിൽ പ്രയോഗിക്കാത്തവരും കഷ്ടപ്പെടും. ഈ ഉൽകൃഷ്ടതത്വ
ത്തെ, നിയമങ്ങളുടെ നിയമത്തെ, സർവ്വത്തിന്റെയും ഐക്യത്തെ ലം
ഘിക്കുന്നതുകൊണ്ടാണു ലോകത്തിൽ കഷ്ടതയും വ്യസനവും ഉണ്ടാകു
ന്നതു്. നമ്മുടെ ശരീരങ്ങളെല്ലാം ഒന്നാണു്. അതെങ്ങിനെ സംഭ
വിക്കും. ഈ ശരീരം ഇരിക്കുകയും ആ ശരീരം നിൽക്കുകയും ചെയ്യു
ന്നു. അവ എങ്ങിനെ ഒന്നാകും? സമുദ്രത്തിൽ ഒരു തിര അവിടെയും
ഒരു തിര ഇവിടെയും കാണുന്നു. അവ ഭിന്നവലിപ്പത്തിലും സ്ഥലത്തും
ഭിന്നമാകുന്നു എന്നാൽ അവ ഒരേസമുദ്രത്തിലെ ജലത്തിൽ നി
ന്നുത്ഭവിച്ച തിരകളാണു്. ഈ തിരയെ രൂപീകരിക്കുന്ന ജലം അടു
ത്തനിമിഷത്തിൽ ആ തിരയെ രൂപീകരിക്കും. ജലത്തിലുണ്ടാകുന്ന
മാറ്റംതന്നെയാണു നമ്മുടെ ശരീരങ്ങളിലുമുണ്ടാകുന്നതു്. ഈ ശരീര
ത്തെ രൂപീകരിക്കുന്നവസ്തു കുറെ കഴിയുമ്പോൾ വേറൊരു ശരീരത്തെ
രൂപീകരിക്കുന്നു. രാമന്റെ ശരീരമെന്നു പറയുന്നതിലെ പ്രധാനാം
ശങ്ങൾ ജീവിതദശയിൽതന്നെ അന്യശരീരത്തിൽ പ്രവേശിക്കുന്നു.
ശ്വാസോച്ഛ്വാസവും ഇതുതന്നെ തെളിയിക്കുന്നു. നിങ്ങൾ പ്രാണ
വായുവിനെ ഉള്ളിലേയ്ക്കു ശ്വസിച്ചു് ഇംഗാലാമ്ലവായുവായി പുറത്തു
വിടുന്നു. ഇംഗാലാമ്ലത്തെ ചെടികൾ ശ്വസിച്ചു പ്രാണവായുവിനെ
ബഹിഷ്കരിക്കുന്നു. ഇതിൽനിന്നും നിങ്ങൾക്കും ചെടികൾക്കും ത
മ്മിൽ സാഹോദര്യമുണ്ടെന്നു കാണാം. നിങ്ങളുടെ ശ്വാസം അവയി
ലേയ്ക്കു പകരുകയും അവയുടെശ്വാസം നിങ്ങളിലേക്കു പകരുകയും
ചെയ്യുന്നു. നിങ്ങൾ ചെടികളിലേക്കും ചെടികൾ നിങ്ങളിലേക്കും
ശ്വസിക്കുന്നു. നിങ്ങൾ ചെടികളിലും ഉദ്യാനങ്ങളിലും ഏകപ്പെട്ടിരി
ക്കുന്നു. വേറൊരുനിലയിൽ നോക്കിയാൽ നിങ്ങൾ ശ്വസിക്കുന്നതും

ഉഛ്വാസവായുവാകുന്നതുമായ പ്രാണവായു ചെടിയിൽനിന്നു വരുന്നു. അതുതന്നെ നിങ്ങളുടെ സഹോദരങ്ങളുടെ ശ്വാസകോശത്തിൽ പ്രവേശിക്കുന്നു. നിങ്ങളുടെ ശരീരത്തിലുണ്ടായിരുന്ന വായുതന്നെ അന്യന്റെ ശരീരത്തിൽ പ്രവേശിക്കുന്നു. നിങ്ങളെല്ലാം ഒരേവായുതന്നെ ശ്വസിക്കുന്നു. നിങ്ങളെല്ലാം ഒരേഭൂമിയേയും ഒരേസൂര്യനേയും ഒരേ ചന്ദ്രനേയും ഒരേ ആകാശത്തെയും അവലംബിക്കുന്നു. നിങ്ങൾ സസ്യങ്ങളെയോ ഫലങ്ങളെയോ മാംസമൊ ഭുജിക്കുന്നു. അവ നിങ്ങളുടെ ശരീരമാകുന്നു. അവ മലമായിപ്പുറത്തുപോയി വീണ്ടും സസ്യങ്ങളിലും ഫലങ്ങളിലും പ്രവേശിക്കുകയും അവയെ നിങ്ങളുടെ സഹോദരങ്ങൾ ഭുജിക്കുകയും ചെയ്യുന്നു. ഒരിക്കൽ നിങ്ങളുടേതായിരുന്ന സാധനം മറ്റൊരിക്കൽ അവരുടേതാകുന്നു. നാം വിപുലദർശിനിക്കണ്ണാടികൊണ്ടു നമ്മുടെ രോമകൂപങ്ങളെ പരിശോധിച്ചാൽ ജീവത്തായ ചെറിയ അണുക്കൾ പുറത്തുവരുന്നതുകാണാം. അവ പുറത്തുവരികമാത്രമല്ല ഉള്ളിലേക്കു പോവുകയും ചെയ്യുന്നുണ്ട്. ശരീരത്തിൽ സദാ അണുക്കൾ ഉള്ളിലേക്കും പുറത്തേക്കും പോകുന്നു. നിങ്ങളുടെ ശരീരത്തിൽനിന്നും നിർഗ്ഗമിക്കുന്ന അണുക്കൾ ആകാശത്തിൽ വ്യാപിക്കുകയും നിങ്ങളുടെ സ്വന്തമായിരുന്ന അണുകൾ വേഗത്തിൽ മറ്റുള്ളവരുടേതാകുകയും ചെയ്യുന്നു. എന്റെ സ്നേഹിതന്മാരുടെ ശരീരത്തിൽനിന്നും നിർഗ്ഗമിക്കുന്ന അണുപ്രാണികൾ എന്റെ ശരീരത്തിലും, എന്റെ ശരീരത്തിലെ അണുപ്രാണികൾ സ്നേഹിതന്മാരുടെ ശരീരത്തിലും എങ്ങിനെ പ്രവേശിക്കും? മണമുണ്ടാകുന്നതെങ്ങിനെയാണ്? സാധനങ്ങളിൽനിന്നും അണുപ്രാണികൾ നിർഗ്ഗമിക്കുന്നതുകൊണ്ടാണു ഗന്ധമുണ്ടാകുന്നത്. ചെറിയ ജീവത്തായ ബീജങ്ങളെ അയയ്ക്കുവാൻ പുഷ്പങ്ങൾക്കു കഴിയുന്നതുകൊണ്ട് അവ സുരഭിലങ്ങളാകുന്നു. ഈ വാസ്തവത്തെ ശാസ്ത്രംതെളിയിച്ചിട്ടുണ്ട്. ഇവിടെകാണുന്ന നിങ്ങളുടെ ശരീരത്തിനു മണമില്ലേ? പക്ഷെ നിങ്ങളുടെ ഘ്രാണേന്ദ്രിയത്തിന്റെ ശക്തിക്കുറവുകൊണ്ടു മണമറിയാതിരുന്നേക്കാം. നിങ്ങൾക്കുതന്നെ ശരീരത്തെ മണത്തുനോക്കാം. പട്ടികൾ നിങ്ങളുടെ ശരീരത്തിന്റെ മണം മറിഞ്ഞു പിറകേ വരുന്നു. നിങ്ങളുടെ ശരീരത്തിന്റെ ഘ്രാണംകൊണ്ടുതന്നെ അണുപ്രാണികൾ ഉള്ളിലേക്കും പുറത്തേക്കും പോകുന്നുവെന്നു തീർച്ചയാണ്. ഈ അണുക്കൾ അന്യശരീരങ്ങളിൽ പ്രവേശിക്കുകയും അന്യശരീരത്തിലെ അണുക്കൾ നിങ്ങളിൽ പ്രവേശിക്കുകയും ചെയ്യുന്നതുകൊണ്ടു നിങ്ങൾ എല്ലാം ഒന്നാണ്. നമുക്കെല്ലാം ഒരു ശരീരമേഉള്ളൂ. ആ മണംനോക്കിയാൽ നമുക്ക് ഒരുശരീരമാണുള്ളതെന്നു പറയാം, ഒരു സുഖക്കേടുകാരന്റെ മുറിയിൽ ചെന്നാൽ ആ മുറിക്കുതന്നെ ദീനത്തിന്റെഗന്ധമുണ്ട്.

ഒരാൾക്കു പ്ലേഗ്, വസൂരി, വിഷൂചിക മുതലായ സാംക്രമികരോഗ

ങ്ങളുണ്ടാകുന്നു. ഈ രോഗങ്ങൾ അന്യന്മാരിൽ പകരുന്നതെങ്ങിനെ? രോഗിയുടെ ശരീരത്തിൽനിന്നും നിർഗ്ഗമിക്കുന്ന ജീവത്തായ അണുക്കൾ അന്യന്മാരുടെ ശരീരത്തിൽ കയറുന്നു. അവ നിങ്ങളുടെ ശരീരത്തിൽ കുടികൊള്ളുന്നു. അങ്ങിനെ നിങ്ങൾക്ക സാംക്രമികരോഗം വരുന്നു. ഒരാൾക്ക ജലദോഷമുണ്ടായാൽ അയാളുടെ കൂടെ താമസിക്കുന്ന ക്ഷീണശരീരിക്കും രോഗം കിട്ടും. അന്യന്മാരുടെ ശരീരത്തിൽനിന്നും ജീവത്തായ അണുക്കൾ നിങ്ങളുടെ ശരീരത്തിൽ പ്രവേശിച്ചില്ലെങ്കിൽ എങ്ങിനെ സംക്രമണം വരും? നിങ്ങളെല്ലാം ഒന്നാണെന്നു് ഈ തത്വം തെളിയിക്കുന്നു. ആത്മാവു മാത്രമല്ല ശരീരംപോലും എല്ലാവരുടേയും ഒന്നാണു്. ഇതിൽനിന്നും രാമൻ രസകരമായ ഒരനുമാനമുണ്ടാക്കുന്നു. ഒരാൾക്ക്, സുഖക്കേടുവന്നാൽ അതിന്റെ അർത്ഥവും ഉത്തരവാദിത്വവും എന്താണു്. അയാൾക്ക രോഗമുണ്ടെന്നും അയാൾ കഷ്ടപ്പെടുന്നുവെന്നും ഉള്ളതു ശരിയാണു്. നിങ്ങളുടെ അജ്ഞതകൊണ്ടാണു സുഖക്കേടുവരുന്നതു്. നിങ്ങൾ കഷ്ടപ്പെടുന്നുവെങ്കിൽ ലോകത്തോടുകൂടുള്ള സുഖക്കേടിന്നുത്തരവാദം ചെയ്യേണ്ടതു നിങ്ങളാണു്. നിങ്ങളുടെ രോഗബാധിതമായ ശരീരത്തിൽനിന്നും നിങ്ങൾ ലോകമൊട്ടുക്ക് അറിയാതെ നിങ്ങൾ രോഗബീജങ്ങളെ വിതരണംചെയ്യുന്നു. ഈ ശരീരത്തിന്റെ സുഖക്കേടിന്നു ലോകത്തോടൊട്ടുക്ക് ഉത്തരവാദം ചെയ്യേണ്ടതുകൊണ്ടും വേദനകൊണ്ടും രോഗംപിടിപ്പിക്കുവാൻ എനിക്കവകാശമില്ല. നിങ്ങളുടെ രോഗബാധിതമായ ശരീരം അണുക്കളെ സൃഷ്ടിച്ചു ലോകത്തെ മുഴുവൻ രോഗബാധിതമാക്കുന്നു. അതുകൊണ്ടു് എല്ലാവരും സൂക്ഷിച്ചു പെരുമാറണം. രോഗം കായികമായ ദീനം മാത്രമല്ല സന്മാർഗ്ഗികമായ സുഖക്കേടുമാകുന്നു. അതുകൊണ്ടു നിങ്ങളുടെ ശരീരത്തെ അരോഗവും ബലവത്തുമാക്കേണ്ടുന്ന കടമ നിങ്ങൾക്കുണ്ടു്. നിങ്ങൾ എന്തെങ്കിലും ഭക്ഷിക്കുകയോ കുടിക്കുകയോ ചെയ്യുമ്പോൾ അതു നിങ്ങളുടെ സ്വന്തസുഖത്തിനല്ലെന്നും ലോകത്തിന്റെ പൊതുനന്മക്കും സുഖത്തിനുമാണെന്നുംവിചാരിക്കുക. അധികം കുടിക്കുകയോ ഭക്ഷിക്കുകയോ ചെയ്യരുതു്.

അരോഗികൾക്കു രോഗികളോടുള്ള കടമയെന്താണു്? ആരോഗ്യമുള്ളവർ ദീനക്കാരെ ശുശ്രൂഷിക്കണം. അവർ ഇഷ്ടമോ പ്രതിഫലമോ വിചാരിച്ചല്ല ഇപ്രകാരം ചെയ്യേണ്ടതു്. സർവ്വലോകത്തേയും കരുതിയാണു്. ലോകത്തിന്റെ നന്മയ്ക്കും മനുഷ്യത്വത്തിന്റെയും സത്യത്തിന്റെയും സാഹോദര്യത്തിന്റെയും നിങ്ങളുടെ ഗുണത്തിന്റെയും പേരിലും നിങ്ങൾ ദീനന്മാരെ ശുശ്രൂഷിക്കണം, രോഗികളെ ശുശ്രൂഷിക്കുകയും സ്നേഹിക്കുകയും ചെയ്യുന്നതു പരോപകാരമല്ല. നിങ്ങളുടെ ധർമ്മമാണു്. ഇപ്രകാരം ഭിന്നമായി തോന്നുന്ന ശരീരങ്ങൾ അന്യന്മാർക്കുവേണ്ടി കഷ്ടപ്പെടുന്നതിനാൽ അവ ഒന്നാണു്. കായികമായ

മേഖലയിൽ തന്നെ ഒരേ രക്തവും മാംസവുംകൊണ്ടു നാം സഹോദ
രന്മാരെപ്പോലെ ഏകീകൃതരാകുന്നു. ഏതു മനുഷ്യന്റെ ശരീരവും ഏഴു
വൎഷത്തിനുശേഷം രൂപാന്തരം പ്രാപിക്കുമെന്നു വൈദ്യന്മാർ പറയു
ന്നു. ശരീരത്തിലുള്ള ഓരോ അണുവും അക്കാലത്തു മാറുന്നു. എപ്പോ
ഴും മാറിക്കൊണ്ടിരിക്കുന്ന അണുക്കളും ശരീരങ്ങളും നമ്മെ പഠി
പ്പിക്കുന്നതു്, ശരീരം എന്റേതോ നിന്റേതോ ആണെന്നു പറയുന്ന
തു് അബദ്ധമാണെന്നാകുന്നു. ഈ ശരീരത്തെ എന്റേതെന്നോ ആ
ശരീരത്തെ നിന്റേതെന്നോ പറയുന്നതിനു എനിക്കവകാശമില്ല. ഈ
ശരീരം സദാ മാറിക്കൊണ്ടിരിക്കുന്നു. ഇപ്പോൾ എന്റേതെന്നു പറയു
ന്നതു് അടുത്ത നിമിഷത്തിൽ അവിടെയില്ല. ഏഴുകൊല്ലം മുമ്പു
ഇപ്പോൾ രാമന്റേതെന്നു പറയുന്ന ശരീരം വേറെ ആരുടേതോ ആ
യിരുന്നു. ഏഴു കൊല്ലം മുമ്പു രാമനുണ്ടായിരുന്ന ശരീരം ഇപ്പോൾ ആ
രുടേതാണു്? പക്ഷേ, അതു പലൎക്കായി വിഭജിച്ചിരിക്കും. അതുപോലെ
നിങ്ങളുടേതെന്നു പറയുന്ന ഈ ശരീരം എല്ലാവരുടേയും ആകുന്നു. ഇങ്ങി
നെ കായികമായി നോക്കിയാലും നിങ്ങളെല്ലാം ഒന്നാണു്.

ഇനിയും മാനസികമേഖലയിൽ നോക്കുക. നിങ്ങളുടെ തലമുടി
വളരുകയും രക്തം സിരകളിൽകൂടി ഓടുകയും ചെയ്യുന്നു. നിങ്ങളുടെ ത
ലമുടിയെ വളൎത്തുന്ന ശക്തിയേതാണു്? നിങ്ങളുടെ സഹോദരന്റെ ത
ലമുടി വളൎത്തുന്നതും ഈ ശക്തിയല്ലേ? അതിനോ വല്ല വ്യത്യാസവും തോ
ന്നുമോ? ധമനികളിൽകൂടി രക്തത്തെ പായിപ്പിക്കുന്നതെന്താണു്?
നമ്മുടെയെല്ലാം രക്തത്തെ ചലിപ്പിക്കുന്ന ശക്തി ഒന്നല്ലേ? നിങ്ങളു
ടെ ഉദരത്തിൽ ഭക്ഷണത്തെ ദഹിപ്പിക്കുന്ന ശക്തിയെന്താണു്? ഈ
പരമാൎത്ഥത്തെ ചിന്തിക്കുക. തലമുടി വളൎത്തുന്നതും ചോരയോടിക്കു
ന്നതും ഭക്ഷണം ദഹിപ്പിക്കുന്നതുമായ ശക്തി ഒന്നാണു്. അതു ഞാനാ
ണു്. അതു ഞാനാണെങ്കിൽ ഞാൻ അവികേതനം സൎവ്വശരീരങ്ങളിലു
മുള്ളവനം ആകുന്നു. അവികേതവും അപരിച്ഛേദ്യവും അനശ്വര
വും ആയി സകല ശരീരങ്ങളേയും ഭരിക്കുന്ന ശക്തി ഞാനാകുന്നു. മാ
നസികമേഖലയിൽ നാമെല്ലാം ഒന്നാണു്. നിങ്ങളുടേതെന്നു പറയു
ന്ന ഈ ഒരു ശരീരം പട്ടിണികിടക്കുമ്പോൾ നിങ്ങളെന്തിനു വ്യസനി
ക്കുന്നു? നല്ല ആഹാരം ചെല്ലുന്ന എല്ലാ ശരീരങ്ങളും നിങ്ങളുടേതാകുന്നു. ഈ
നിങ്ങളുടെ ശരീരം രോഗബാധിതമാകുമ്പോൾ എന്തിനു കഷ്ടപ്പെടു
ന്നു? ആരോഗ്യമുള്ള സൎവ്വശരീരങ്ങളും നിങ്ങളുടേതാകുന്നു. ഈ സത്യ
ത്തെ ഓൎക്കുക. മറ്റുള്ളവരോടു നിങ്ങൾക്കുള്ള കടമയെന്താണു്? മറ്റു
ള്ളവൎക്കു സുഖക്കേടുവന്നാൽ നിങ്ങളുടെ കാലിലോ കയ്യിലോ രോഗം
വന്നതുപോലെ അവരെ ശുശ്രൂഷിക്കുക. മറ്റുള്ളവരെ ഉയൎത്തുകയും
അനുഭാവം പ്രകടിപ്പിക്കുകയുമാണു നിങ്ങളുടെ കടമ. എ
ന്നാൽ നിങ്ങളുടെ ശരീരത്തിനോടുള്ള നിങ്ങളുടെ കടമ അതിനെ സേ

വിസ്മയവും ആനന്ദമയമാക്കി വെക്കുകയും ഉപദ്രവങ്ങളെയും മുഷിവുകളെയും ഇല്ലാതാക്കുകയുമാകുന്നു:

വികാരത്തിന്റെ മേഖലയിൽ നോക്കിയാലും നിങ്ങളെല്ലാം ഒന്നാണു്. രണ്ടു ഫിഡിലുകളെ എതിരായി വെക്കുക. നിങ്ങൾ ഒരു കമ്പിയിൽ ഫിഡിൽ വായിക്കുമ്പോൾ എതിരായുള്ള ഫിഡിലിൽ ആ കമ്പിയിൽ നിന്നും അതേ സ്വരം പുറപ്പെടും. ഒരു താളത്തിനു ഒന്നിൽ വായിച്ചാൽ മറ്റേതിലും അതേ താളം ഉണ്ടാകും. ഇതു എന്തുകൊണ്ടാണു്? ശബ്ദമുണ്ടാക്കുന്ന ചലനം മറ്റെ ഫിഡിലിനടുത്തുമെത്തുന്നു. നിങ്ങൾക്കു് എന്തെങ്കിലും വികാരമുണ്ടായാൽ അതിന്റെ ചലനം നിങ്ങളുടെ അയൽപക്കക്കാരനേയും ബാധിക്കും. നാടകങ്ങളിൽ നടന്മാർ പലവികാരങ്ങളെ പ്രകടിപ്പിക്കാറുണ്ടു്. അവരുടെ വികാരങ്ങൾ കളങ്കരഹിതമല്ല. അവർ ഒരു വശത്തു് കരയുകയും മറുവശത്തു ചിരിക്കുകയും ചെയ്യുന്നു. എങ്കിലും നല്ലനടൻ കരയുമ്പോൾ കാണികളും കേൾവിക്കാരും കണ്ണുനീർ പൊഴിക്കുന്നു. ഒരു കമ്പി മീട്ടിയപ്പോൾ അതു നിങ്ങളുടെ മനസ്സിനേയും വികാരങ്ങളേയും ഉടനെ ബാധിച്ചു. നിങ്ങളുടെ മനസ്സുകൾ ഒന്നായിരുന്നില്ലെങ്കിൽ, വികാരമേഖലകൾ സഹോദരങ്ങളുടേതുപോലെ ബന്ധിച്ചിരുന്നില്ലെങ്കിൽ ഇങ്ങനെ സംഭവിക്കുകയില്ല. ഭിന്നങ്ങളായ തരംഗങ്ങളുടെ സംബന്ധംപോലെ നിങ്ങളുടെ മനസ്സു ബന്ധപ്പെട്ടതല്ലെങ്കിൽ, നിങ്ങളുടെ മനസ്സ് ഒരേ സമുദ്രത്തിലെ തരംഗങ്ങളും ഓളങ്ങളുമല്ലെങ്കിൽ ഈ സഹാനുകമ്പ അസാദ്ധ്യമാണു്. ഒരു ശരീരം മറ്റൊരു ശരീരത്തിൽ പ്രവർത്തിക്കണമെങ്കിൽ രണ്ടിനും തമ്മിൽ ബന്ധവും തുടർച്ചയും വേണമെന്നും ഒരു ശക്തിക്കും ഈ ബന്ധനിയമത്തെ ലംഘിക്കുവാൻ പാടില്ലെന്നും ശാസ്ത്രം ഘോഷിക്കുന്നു. ഈ ഡെസ്കിന്റേയോ മേശയുടേയോ ഒരറ്റം പിടിച്ചാൽ മുഴുവൻ നീങ്ങും. എന്തുകൊണ്ടെന്നാൽ ആ അറ്റം മറ്റുഭാഗങ്ങളോടു ദൃഢബന്ധിതമാണു്. ഒരു മനുഷ്യന്റെ വികാരങ്ങൾ മറ്റൊരാളിൽ പകർത്തപ്പെടുന്നു. ഒരാളുടെ ഹൃദയവും മറ്റൊരാളുടെ ഹൃദയവും തമ്മിൽ ബന്ധമില്ലെങ്കിൽ ഒരാളുടെ വികാരം മറ്റൊരാളിൽ പകരുകയില്ല. വിചാരത്തിനും വികാരത്തിനും ഐക്യമുണ്ടെന്നും എല്ലാമനസ്സുകളും ദൃഢബന്ധിതമാണെന്നും നിങ്ങൾ കാണുന്നില്ലേ? രാമൻ പ്രസംഗങ്ങളിൽ ചിരിക്കുമ്പോൾ എല്ലാവരും ചിരിക്കുന്നു. അതുപോലെതന്നെ ഒരാൾ കരയുമ്പോൾ മറ്റുള്ളവരുടെ മനസ്സു ഇളതാകുന്നു. ഒരാൾ പാടുമ്പോൾ ചുറ്റുമുള്ളവർ ആ ചലനമനുഭവിക്കുന്നു. ഒരാൾ പാടാൻ തുടങ്ങുമ്പോൾ മറ്റുള്ളവർക്കു അതിനുത്സാഹം തോന്നുന്നു. നിങ്ങളുടെ മനസ്സുകളും വികാരങ്ങളുമൊന്നല്ലെങ്കിൽ ഇതെങ്ങിനെ സംഭവിക്കും. നാം യാതൊ സംഗതികൾ പഠിക്കുന്നതെങ്ങിനെയാണു്? അദ്ധ്യാപകനും അദ്ധ്യേതാവിനും ഒരേ മ

നസ്സില്ലെങ്കിൽ അയാൾ എങ്ങിനെ പഠിക്കും? മാനസികമേഖലയാൽ സാഹോദൎയ്യമുണ്ടെങ്കിലേ ഇതു സാധിക്കുകയുള്ളൂ. ഒരു മനസ്സ് മറ്റൊന്നുമായി ഇടപെടുന്നു. ഗുരുവിന്റെ ജ്ഞാനം ശിഷ്യന്റെ ജ്ഞാനമാകുന്നു. രണ്ടു മനസ്സുകൾക്ക് പരസ്പരബന്ധമില്ലെങ്കിൽ ഇതെങ്ങിനെ സാധിക്കും? നിങ്ങൾ ഒരു സ്നേഹിതനോടു അനുഭാവവും സ്നേഹവും ബഹുമാനവും ദയയും പ്രകടിപ്പിച്ചാൽ അനേകായിരം നാഴിക ദൂരെയിരിക്കുന്ന ആ സ്നേഹിതനു ആ വികാരങ്ങളുടെ ചലനം കിട്ടും. രാമൻ ഇതു പരീക്ഷിച്ചിട്ടുണ്ട് എന്നും പരീക്ഷിക്കുന്നുമുണ്ട്. അനേകായിരം നാഴിക ദൂരെയിരുന്നാലും ഇങ്ങനെ സംഭവിക്കും. ഇതുകൊണ്ടു നിങ്ങളുടെ മനസ്സുകളുടെ ബന്ധം മനസ്സിലാകുന്നില്ലേ?

ഈ ലോകത്തിൽ ചട്ടമ്പികളും കുററക്കാരും എങ്ങിനെയുണ്ടാകുന്നു. ഒരാൾ വന്നു നിങ്ങളുടെ വികാരങ്ങളെ കണ്ടിളക്കപ്പെടുത്തുന്നു ആ മനുഷ്യൻ വലിയ ബലവാനായിരിക്കാം. നിങ്ങൾ അയാളുടെ നേരെ വെറുപ്പായ വികാരത്തെ അയയ്ക്കുന്നു. ആ വികാരത്തിനു വലിയ ഫലമുണ്ടായിരിക്കുകയില്ല, ഈ മനുഷ്യൻ വേറെ ഒരുത്തനേ ഉപദ്രവിക്കുന്നു. അയാളും ഈ ഉപദ്രവിയെ വെറുക്കുന്നുവെങ്കിലും ഒന്നും ചെയ്യുന്നതിനു ശക്തനല്ല. ഇപ്രകാരം അയാൾ പല സാധുക്കളേയും ഉപദ്രവിക്കുന്നു. ഒടുവിൽ അയാൾ ഒരു കരുത്തന്റെ നേരെ പുറപ്പെടുന്നു. അയാളെ ഇവൻ ഏതോ നിസ്സാരകാൎയ്യത്തിനാക്ഷേപിച്ചപ്പോൾ അയാൾ തോക്കെടുത്തു ഇവനെ വെടിവെക്കുന്നു. ആദ്യത്തെ ചട്ടമ്പി ചത്തു. വെടിവച്ചവനെ പോലീസുകാർ പിടികൂടി മജിസ്ട്രേട്ടു കോടതിയിൽ കേസു ചാൎജ്ജു ചെയ്യുന്നു. മജിസ്ട്രേട്ടിന്റെ അന്വേഷണത്തിൽ കുററത്തിനു തക്ക കാരണമില്ലെന്നറിയുന്നു ആക്ഷേപം നിസ്സാരമായിരുന്നു. രണ്ടാമത്തെ കുററക്കാരന്റെ കോപം അതിഭയങ്കരമായിരുന്നു. മജിസ്ട്രേട്ടിനു ആശ്ചൎയ്യം തോന്നി. പത്രക്കാർ ഈ കുററക്കാരന്റെ മൂക്കിനററത്തു കോപമാണെന്നും മററും എഴുതിത്തുടങ്ങി. ഇത്തരം കേസുകളുണ്ടാകുന്നില്ലേ? നിസ്സാരമായ ആക്ഷേപത്തിനു ഇത്ര ഭയങ്കരകൃത്യം ചെയ്യുവാനുള്ള കാരണമെന്താണെന്നു മജിസ്ട്രേട്ടിനോ പത്രക്കാൎക്കോ അറിഞ്ഞുകൂടാ. വേദാന്തം അതിനെ വിശദമാക്കും. വേദാന്തപ്രകാരം മാനസികമേഖലയിൽ ഒരു ജായിന്റ സ്റ്റാക്ക് കമ്പിനിയുണ്ടായിരുന്നു. ഒരു കമ്പിനിക്കു പല ഓഹരിക്കാരും ഒരു മാനേജരും കാണും. ആദ്യത്തെ കുററക്കാരൻ നിങ്ങളെ ഉപദ്രവിച്ചപ്പോൾ നിങ്ങൾ അയാളുടെനേരെ വെറുപ്പും വിരോധവും അയച്ചു. നിങ്ങൾ അയാൾക്കെതിരായുള്ള ക്ഷോഭത്തിന്റെ ഓഹരി അപ്പോൾതന്നെ കൊടുത്തുകഴിഞ്ഞു. രണ്ടാമത്തെയാളിനെ ഉപദ്രവിച്ചപ്പോൾ അയാളും ഓഹരികൊടുത്തു. ഇങ്ങിനെ പല ഓഹരികൾ പിരിഞ്ഞപ്പോൾ ജോലി ആരംഭിക്കാറായി. അപ്പോൾ മാനേജർ വന്നു. അയാളിൽ

എല്ലാവരുടെയും വിരോധം കേന്ദ്രീഭവിക്കുകയും നിസ്സാരമായ ആക്ഷേപത്തിന് വലിയക്ഷോഭമുണ്ടാകുകയും ചെയ്യു. ഗവൎമ്മെന്റു ഈ വെടി വെച്ചവനെമാത്രമേ ശിക്ഷിക്കുകയുള്ളു. എന്നാൽ ഈശ്വരന്റെ ദൃഷ്ടിയിൽ നിങ്ങളെല്ലാം ഭാഗഭാക്കാരും കൊലപാതകികളും ആകുന്നു. കൊന്നവനെപ്പോലെ വിരോധവിചാരമയച്ച നിങ്ങളും കുറ്റക്കാരാണ്. നിങ്ങൾ കൊലചെയ്യാതിരുന്നാൽപോരാ, വെറുപ്പായുള്ള വികാരങ്ങൾ ഉത്ഭവിപ്പിക്കാതെ സൂക്ഷിക്കണം എന്നു ക്രിസ്തു പറയുന്നു. അന്യരെ വെറുക്കുന്നവൻ യഥാൎത്ഥകൊലപാതകിയെപ്പോലെ തന്നെ കുറ്റക്കാരനാണ്. അതുകൊണ്ടാണു നിസ്സാരമായ ആക്ഷേപത്തിനു ഭയങ്കരമായവെറുപ്പുവരുന്നതു്. മറ്റുള്ളവരുടെ വികാരങ്ങളെല്ലാം ഒരാളിൽ സംക്രമിക്കുന്നു. ഒരാൾക്കു ഭ്രാതൃവശമുണ്ടാകുന്നതുപോലെ കോപംകൊണ്ടു ഭ്രാന്തു പിടിച്ചു് അയാൾ കൊലനടത്തുന്നു. ഇങ്ങിനെയാണു നിങ്ങളുടെ കൊലപാതകികളുണ്ടാകുന്നതു്. ലോകചരിത്രം വായിച്ചാൽ ഭയങ്കരമായ കുഴപ്പങ്ങൾക്കുശേഷം മനഃകരുത്തും ശക്തിയോടവും ജനങ്ങളെ അമൎത്തുവാൻ സാമൎത്ഥ്യവുമുള്ളവരുടെ ഭരണം ജനങ്ങൾ ആശിക്കുന്നു. ഒരോരുത്തൎക്കും ജനങ്ങളെ നിയന്ത്രിക്കണമെന്നാഗ്രഹമുണ്ടായിരുന്നുവെങ്കിലും ആൎക്കും അതിനു ശക്തയുണ്ടായിരുന്നില്ല. ഭരണസാമൎത്ഥ്യമുള്ള ഒരാളിനെ പലരും കാംക്ഷിച്ചപ്പോൾ ആ കാംക്ഷ നെപ്പോളിയന്റെ രൂപം കൈക്കൊണ്ടു. അദ്ദേഹത്തിന്റെ സാന്നിദ്ധ്യം അത്യാവശ്യമുള്ള സന്ദൎഭത്തിൽ നെപ്പോളിയൻ രംഗപ്രവേശം ചെയ്തിരുന്നതിനാൽ അദ്ദേഹത്തിനു ലക്ഷോപലക്ഷം ജനങ്ങളുടെ ശക്തിയുണ്ടായിരുന്നു. വീരനു് അനേകായിരം ജനങ്ങളുടെ ശക്തി എങ്ങിനെ ലഭിക്കുന്നു? ഒരു സൈന്യം നെപ്പോളിയനെ ബന്ധിക്കുവാൻ ചെന്നപ്പോൾ, നെപ്പോളിയൻ തനിച്ചു് അവരുടെമുമ്പിൽ ചെന്നു പോകുവാൻ പറഞ്ഞു. അവർ അനങ്ങാതെ നിന്നുപോയി. ഇതാ ഒരാൾ തന്നെ പിടിക്കുവാൻ വന്ന പലരേയും സ്തംഭിപ്പിക്കുന്നു. ഇത്തരം വാൎത്തകൾ കേൾക്കുമ്പോൾ ജനങ്ങൾ അതിശയിക്കുന്നു. വേദാന്തം ഇതിനു മതിയായകാരണം പറയുന്നു. യഥാൎത്ഥത്തിൽ അനേകായിരം ജനങ്ങളുടെ ശക്തിയും വിചാരങ്ങളും ഒരാളിൽ കേന്ദ്രീഭവിച്ചിരിക്കുകയാണ്. അതുകൊണ്ടു നെപ്പോളിയനോ, ഏതെങ്കിലും വീരനോ സ്വാൎത്ഥസാദ്ധ്യത്തിനുവേണ്ടി ശ്രമിക്കുവാൻ അവകാശമില്ല. നിങ്ങൾക്കു ലക്ഷത്തിന്റെ ശക്തിയുണ്ടെങ്കിൽ നിങ്ങൾ ലക്ഷമാണ്. ലക്ഷം ജനങ്ങളുടെ വികാരമാണു നിങ്ങളുടെ ഉള്ളിൽ പ്രവൎത്തിക്കുന്നതു്. നിങ്ങൾ പ്രത്യേകം വളൎത്തപ്പെട്ട ദിവ്യപുരുഷനല്ല. ഷേക്സ്പീയർ ഒരുവലിയ നാടകകൎത്താവായിരുന്നു. ഇക്കാലത്തു് ഒരു ഷേക്സ്പീയരുടെ ആവശ്യമില്ല. ഷേക്സ്പീയരെ വേണ്ടിയിരുന്ന കാലത്തു് അദ്ദേഹംവന്നു. അക്കാലത്തു് നാടകഭ്രാന്തു മുഴുത്തിരുന്നു. അ

ഹർ

ന്ന നാടകങ്ങളും നാടകകർത്താക്കളും ആവശ്യമുണ്ടായിരുന്നു. ജനങ്ങളുടെ ആവശ്യവും വിചാരവും വികാരവും ഷേക്സ്പീയരായി അവതരിച്ചു. ഷേക്സ്പിയരോ മററു വല്ല മഹാനോ തനിച്ചു രംഗപ്രവേശം ചെയ്യുന്നില്ല ഷേക്സ്പീയരുടെ കൂടെ മാർലോ ബോമണ്ട്, ഫ്ളെച്ചർ മുതലായവർ ഉണ്ടായിരുന്നു. അക്കാലത്തെ ആവശ്യാനുസരിച്ച് ജനങ്ങൾ വികാരങ്ങളേയും ആശകളേയും നിർഗ്ഗമിപ്പിച്ചു്, ഒരു ശരീരത്തിൽ ഏകോപിച്ചു ഷേക്സ്പീയർ ഉണ്ടായി. ഇങ്ങനെ നിങ്ങളുടെ വശ്യാക്കളായ ഷേക്സ്പീയരും, ജനങ്ങളെ നിയന്ത്രിക്കാവുന്ന പ്രാസംഗികന്മാരും ഉണ്ടാകുന്നതു പലരുടെ വിചാരങ്ങൾ ഒരാളിൽ കേന്ദ്രീഭവിച്ചിട്ടില്ലെങ്കിൽ പിന്നെങ്ങിനെ? ഷേക്സ്പീയരും നെപ്പോളിയനും നിങ്ങളുടെ സൃഷ്ടികളാണ്. നിങ്ങളുടെ വിചാരങ്ങളും വികാരങ്ങളും, അവരുടെ വികാരങ്ങളും വിചാരങ്ങളുമാകുന്നു. ഇവ ചരിത്രസംഭവങ്ങളാണ്. ഇത്തരം സംഭവങ്ങൾ എന്നും നമ്മുടെ ചുററിനും നടക്കുന്നു. ഇങ്ങനെ വികാരമേഖലയിൽ നിങ്ങളെല്ലാം ഒന്നാണ്.

ക്രൂസേഡ് (കുരിശിനുവേണ്ടിയുള്ള യുദ്ധങ്ങൾ) എങ്ങനെ ഉണ്ടായി? ജറൂസലത്തിന്റെ അവസ്ഥയെക്കുറിച്ച് ഒരാൾക്കു തീക്ഷ്ണമായ വിചാരമുണ്ടായി. അയാൾ യൂറോപ്പിൽ തിരിച്ചുവന്നു യൂറോപ്യന്മാരോട്, ജറൂസലത്തിന്റെ അവസ്ഥയെ വർണ്ണിച്ചു. അയാൾ പ്രസംഗിക്കുകയും ഏങ്ങലടിക്കുകയും കരയുകയും ചെയ്തു. ഒരാൾക്ക് ഈ വികാരമുണ്ടായി. അയാളുടെ വികാരം ജനങ്ങളുടെ വികാരമായി. അവരെല്ലാം ഇക്കികളായ മഹമ്മദീയരോടു പോരിനൊരുങ്ങി. ഇങ്ങനെ ക്രൂസേഡ് ഉണ്ടായി. നിങ്ങളുടെ സ്വാതന്ത്ര്യയുദ്ധം എങ്ങനെ ഭവിച്ചു? ഇപ്രകാരംതന്നെ, അമേരിക്കയിലെ ഒന്നാമത്തെ കാൺഗ്രസ്സിന്റെ പ്രസിഡന്റു, ജനങ്ങൾ അദ്ദേഹത്തോടു യോജിക്കാഞ്ഞപ്പോൾ വാളൂരിക്കാണിച്ചു. അദ്ദേഹം ഉറയിൽനിന്നും വാളൂരി 'ഞാൻ യുദ്ധത്തിനു തയാറാണ്' എന്നു പറഞ്ഞു. സകല ജനങ്ങളും ആ വാക്കിനെ സ്വീകരിച്ചു. അദ്ദേഹത്തിനു യുദ്ധത്തിനും എതിരായിട്ടുള്ളവർപോലും അദ്ദേഹത്തെ അനുഗമിച്ചു. നിങ്ങളുടെ ഹൃദയങ്ങളും മനസ്സുകളും ഒന്നല്ലെങ്കിൽ ഇത്തരം അത്ഭുതസംഭവങ്ങൾ എങ്ങിനെ നടക്കും. നാം ഒന്നാണ്. ഈ ഐക്യത്തെ ജീവിതത്തിൽ പ്രയോഗിക്കുക.

വേറൊരവസ്ഥയെ ചിന്തിക്കാം. നിങ്ങളുടെ അഗാധമായ നിദ്രയിൽ നിങ്ങളെല്ലാം ഒന്നാണ്. ഉറക്കം നിമ്നോന്നതന്മാരെ ശരിപ്പെടുത്തുന്നു. മണിമഞ്ചത്തിലെ കുസുമശയ്യയിൽ കിടക്കുന്ന രാജാവിന്റെയും തെരുവുവീഥിയിൽ കിടക്കുന്ന തെണ്ടിയുടേയും ഉറക്കം ഒന്നുപോലെയാണ്. എവിടെയാണു വ്യത്യാസം? നിങ്ങളുടെ സുഷുപ്തിയിൽ നിങ്ങളൊന്നാണ്. ജാഗ്രദവസ്ഥയിൽ നിങ്ങളുടെ ശരീരങ്ങളൊന്നാണ്. നിങ്ങളുടെ മനസ്സുകളും വിചാരങ്ങളുമൊന്നാണ്. ഇനിയും യഥാർത്ഥ

ത്മാവിനെക്കുറിച്ചു ചിന്തിക്കുക. അവിടെ വർണ്ണവ്യത്യാസമില്ല; വ്യത്യാസകങ്ങൾക്കു സ്ഥാനമില്ല. അവിടെ തരംഗത്തിന്റെ ഉദാഹരണം പോലല്ല, എല്ലാം ഒന്നുതന്നെ. ഒരാത്മാവ്, യഥാർത്ഥമായ സത്യം മാത്രമെ ലോകത്തുള്ളു. പുത്രൻ എന്റേതാണ് മറ്റെയാൾ എന്റേതല്ല എന്നു നാം പറയുന്നു. അങ്ങിനെ നാം വിചാരിക്കുന്നതു പരമാബദ്ധമാണ്. നിങ്ങളിൽ വ്യത്യസ്തപ്പെട്ടവരെന്നു പറയുന്നവർ നിങ്ങളുടെ പുത്രനെപ്പോലെതന്നെ നിങ്ങളുടേതാകുന്നു. അവരുമായി സഹോദരൻ പിതാവു പുത്രൻ എന്ന നിലകളിൽ പൂർവ്വജന്മങ്ങളിൽ നിങ്ങൾക്കെന്നെല്ലാം ബന്ധമുണ്ടായിരുന്നു. അതു നിങ്ങൾക്കറിയാമോ? ഇന്നു നിങ്ങളുടെ ശത്രുവായ മനുഷ്യൻ കഴിഞ്ഞജന്മത്തു നിങ്ങളുടെ പിതാവോ പുത്രനോ ആയിരുന്നിരിക്കാം. ഈ ജന്മത്തെ നിങ്ങളുടെ പിതാവ് അടുത്തജന്മത്ത് അച്ഛനായിരിക്കയില്ലായിരിക്കാം. നിങ്ങളുടെ വികാരങ്ങളും അനുഭവങ്ങളും മുറയ്ക്ക് മാറിക്കൊണ്ടിരിക്കുന്നു. അതുപോലെ നിങ്ങളുടെ സഹോദരങ്ങളും മാതാപിതാക്കന്മാരും മാറിക്കൊണ്ടിരിക്കും. ഒരു വീട്ടിൽ സഹോദരങ്ങളോടുകൂടി ജനിച്ച മനുഷ്യൻ അവരെക്കാണാതെ അന്യവീടുകളിലും ഈ നാട്ടിൽ ജനിച്ചവർ അന്യരാജ്യങ്ങളിലും പാർക്കുന്നില്ലേ? അതിന്റെ കാരണം അന്യരാജ്യത്തിൽ ജനിച്ചവരാണ് അവരുടെ ആത്മീയബന്ധുക്കൾ. നിങ്ങളുടെ സാഹോദര്യം സഹോദരങ്ങളോടൊ ഭാര്യാപുത്രാദികളോടൊ പ്രകടിപ്പിച്ചാൽ പോരാ. സമസ്തവും നിങ്ങളുടെ ആത്മാവാണ്. അതിനെ സാക്ഷാൽക്കരിക്കുക. ശാസ്ത്രം ഇതു തെളിയിക്കുന്നു.

രാമൻ മുൻപറഞ്ഞതിനെ സംക്ഷേപിക്കട്ടെ. നിങ്ങളുടേതെന്നു പറയുന്ന ഈ ശരീരം ഒന്നായിരിക്കുന്നതുപോലെ നിങ്ങളുടെ കാൽവിരലുകൾ ഉച്ചകുറിയും ശരീരത്തിന്റെ മററു ഭാഗങ്ങളുമായി ബന്ധിച്ചിരിക്കുന്നതുപോലെ നിങ്ങളുടെ ശരീരാംഗങ്ങളിൽകൂടി സർവ്വസ്ഥലത്തും ആത്മാവു വ്യാപിക്കുന്നു. ഒരേ ആത്മാവുതന്നെ കാലിലും കയ്യിലുമുണ്ട്. അതുപോലെ ഈ ലോകത്തിലെ വസ്തുക്കൾ തമ്മിൽ ബന്ധമുണ്ടെന്നും അവയെ നേരെ അടുക്കിവച്ചാൽ ശ്രുംഖലയാണെന്നും ശാസ്ത്രം തെളിയിക്കുന്നു. ഈ തുടർച്ചയാകുന്ന നിയമമാണ് ലോകത്തെ ഭരിക്കുന്നത്. അതുകൊണ്ടു ലോകം മുഴുവൻ അദ്വൈതവും ഏകവുമായ ശരീരമാകുന്നു. ഒരു ശരീരത്തിൽ ചെവിയിലും കാലിലും ആത്മാവു വ്യാപിച്ചിരിക്കുന്നതുപോലെ ആത്മാവു ചെറിയ മണൽത്തരിയിലും മൈദൂതനിലും പ്രത്യക്ഷപ്പെടുന്ന നിസ്സാരമായ കീടത്തിലും ഉൽകൃഷ്ടനായ ദേവനിലും കാണുന്ന ആത്മാവൊന്നാണ്. ആത്മാവിന്റെ നിലനോക്കിയാൽ നിങ്ങളെല്ലാം ഒന്നാണ്:

മനുഷ്യരുടെ സാഹോദര്യത്തെ വിശ്വസിക്കുന്നതിനുള്ള കാര

ങ്ങളെ പ്രതിപാദിച്ചുകഴിഞ്ഞു. ഇനിയും ഈ സത്യത്തെ പ്രായോഗികമായി പരിശീലിക്കേണ്ടകാര്യത്തെക്കുറിച്ചു രാമൻ പറയാം. നിങ്ങളുടെബുദ്ധി അതിനെ സ്വീകരിച്ചില്ലെങ്കിലും നിങ്ങളുടെ സന്മാർഗ്ഗം ഈ സത്യത്തെ അംഗീകരിക്കും. ജീവിതത്തിൽ നിങ്ങൾ ഈ സത്യത്തെ പ്രയോഗിക്കുകയൊ മറക്കുകയൊ ചെയ്യണം. അല്ലാതെ വഴിയില്ല. ഈ കയ്യു് നോക്കുക. ഒരിക്കൽ അതു സ്വാർത്ഥപരമായി മററംഗങ്ങളോടുള്ള ഐക്യത്തെ മറന്നു് ഇതാ ഞാൻ, ഞാൻ എപ്പോഴും പ്രവർത്തിക്കുന്നു. എന്നാൽ എന്റെ വേലയുടെ ഫലം വയററിനും മററു ഭാഗങ്ങൾക്കും കിട്ടുന്നു. ഞാനൊന്നും തിന്നുന്നില്ല. പല്ലിനോ വായ്ക്കോ ഈ ഗുണം നൾകരുതു്. എല്ലാം എനിക്കുവേണം എന്നു പറഞ്ഞു. ഇപ്രകാരം പ്രവർത്തിക്കണമെന്നു കൈ നിശ്ചയിച്ചു. ഭക്ഷണസാധനങ്ങളെല്ലാം—പാൽ, മാംസം പഴം മുതലായവ—കൈ തന്നെ തിന്നണം. അവയുടെ ഗുണം കൈക്കുണ്ടാകണം. കൈയ്യൊരു മട്ടുസൂചിയെടുത്തു് ഒരു ദ്വാരമുണ്ടാക്കി അതിൽ പാലൊഴിച്ചു. കൈക്കസുഖക്കേടു പിടിച്ചുവെന്നല്ലാതെ വേറൊരു ഗുണവും ഉണ്ടായില്ല. കൈക്കു തടിപ്പുവരുത്താൻ തേൻ വേണമെന്നു നിശ്ചയിച്ചു. തേനീച്ചയിൽ നിന്നും തേൻ കിട്ടുന്നതുകൊണ്ടു് ഈച്ചയെക്കൊണ്ടു കയ്യിൽ കടിപ്പിച്ചു.

ഈച്ചകടിയേറ്റപ്പോൾ നീരുവന്നു കൈതടിച്ചു. ഈ തടിപ്പു് കൈക്കസഹ്യമായ വേദനയുണ്ടാക്കി. ഈ കഷ്ടപ്പാടുകളുണ്ടായപ്പോൾ അതിനു ബുദ്ധിതോന്നി. "ഞാൻ സമ്പാദിക്കുന്നതെല്ലാം ഞാനനുഭവിക്കരുതു്. എന്റെ സമ്പാദ്യം വയററിനു് കിട്ടി അവിടെ നിന്നും രക്തമുണ്ടായി രക്തം സർവ്വാംഗങ്ങളിലും പ്രചരിച്ചാൽ മാത്രമേ എനിക്കു ഗുണമുള്ളു." എന്നു കൈക്കുതോന്നി. കയ്യുടെ ആത്മാവു ദേഹം മുഴുവൻ വ്യാപിച്ചിരിക്കുന്നു. ശരീരത്തിന്റെ ആത്മാവിനു ഗുണം വന്നാൽ കയ്യുടെ ആത്മാവിനും അപ്രകാരംതന്നെ. കണ്ണിന്റെ ആത്മാവിനു ഗുണം വന്നാൽ കയ്യുടെ ആത്മാവിനും അപ്രകാരം തന്നെ. കയ്യുടെ ആത്മാവും കണ്ണിന്റെയും ചെവിയുടെയും ആത്മാവും ഒന്നുതന്നെ. കയ്യിനെപ്പോലെ നിങ്ങൾ സ്വാർത്ഥികളായാൽ അതിനു പററിയ അനുഭവം നിങ്ങൾക്കുമുണ്ടാകും. നിങ്ങളുടെ വർഗ്ഗത്തിൽ നിന്നും വ്യത്യസ്തപ്പെട്ടു് നിൽക്കുവാൻ ദിവ്യനിയമം അനുവദിക്കുന്നില്ല. സമസ്തജനങ്ങളും നിങ്ങളും ഒന്നാണെന്നു വിചാരിക്കാത്തപ്പോൾ ദിവ്യനിയമത്തിനു് ലംഘനമുണ്ടാകുന്നു. കച്ചവടക്കാർ സാമാനം വാങ്ങിക്കാൻ വരുന്നവരുടെ ഗുണവും തങ്ങളുടെ ഗുണവും ഒന്നാണെന്നു വിചാരിച്ചാൽ അവർക്കു ഐശ്വര്യമുണ്ടു്. നിങ്ങളുടെ ജീവിതത്തിൽ ഈ തത്വത്തെ പ്രയോഗിച്ചുകാലേ ഐശ്വര്യമുള്ളു. നിങ്ങൾക്കു് കഷ്ടപ്പാടു നീങ്ങി ആനന്ദമുണ്ടാകണമെങ്കിൽ സർവ്വത്തിനോടുമുള്ള ഐ

കൃത്തെ സാക്ഷാൽക്കരിക്കുക. ഈ ഐക്യത്തെ സാക്ഷാൽക്കരിക്കുമ്പോഴും, ഈ സത്യത്തിൽ നിങ്ങളുടെ മനസ്സിനെ ഉറപ്പിക്കുമ്പോഴും ചൊറിയുന്ന സ്ഥലത്തേക്ക് കൈ ചെല്ലുന്നതുപോലെ ചുറ്റുപാടുമുള്ള ജനങ്ങൾ നിങ്ങളുടെ സഹായത്തിന് വന്നുകൂടും. നിങ്ങളുടെ ദേഹത്തു ചൊറിച്ചിൽ വന്നാൽ കൈ അവിടെ ചെല്ലുന്നു. അതുപോലെ നിങ്ങൾ യഥാർത്ഥാത്മാവിനെ സാക്ഷാൽക്കരിച്ചാൽ സമസ്തങ്ങളും നിങ്ങളുടെ തുണയായിരിക്കും. ഇതു് അനുഭവിച്ചറിയാവുന്നപരമാർത്ഥമാണ്.

ഓം! ഓം!! ഓം!!

# മതങ്ങളുടെ ലക്ഷ്യം

---

എന്റെ അന്യാത്മാക്കളെ,

മതത്തിന്റെ ലക്ഷ്യമെന്താണെന്നും അതിനെ ഹിന്ദുക്കൾ എങ്ങനെ സാക്ഷാൽക്കരിക്കുവാൻ ശ്രമിച്ചുവെന്നുമുള്ളതിനെക്കുറിച്ച് ഞാൻ ചെയ്യുവാൻ നിശ്ചയിച്ചിരിക്കുന്ന പ്രസംഗപരമ്പരയുടെ ആദ്യത്തേതാണ് ഇന്നത്തെ പ്രസംഗം.

ഹിന്ദുക്കളുടെ സിദ്ധാന്തപ്രകാരം എല്ലാവരും ദൈവമാണ്, അനർഘമായ രത്നമാണ്, നിറഞ്ഞ ഭണ്ഡാഗാരമാണ്, പരമാനന്ദമാണ് തന്നെത്താൻ ആനന്ദക്കാതലാണ്. എല്ലാവരും ദൈവമാണെങ്കിലും ഹിന്ദു എല്ലാററിനേയും തന്നിൽകാണുന്നു. അങ്ങിനെയാണെങ്കിൽ ജനങ്ങൾ കഷ്ടപ്പെടുന്നതെന്താണ്? അവർ കഷ്ടപ്പെടുന്നതു് പരിഹാരമാർഗ്ഗമില്ലാഞ്ഞിട്ടല്ല, അവരിൽ പരമാനന്ദമില്ലാഞ്ഞിട്ടല്ല; അവരിൽ അനർഘമായ രത്നമില്ലാഞ്ഞിട്ടല്ല. പിന്നെയോ, അതടച്ചുവെച്ചിരിക്കുന്ന പെട്ടിയെ, അതിനെ ബന്ധിച്ചിരിക്കുന്ന കെട്ടിനെ അവർക്ക് ഭേദിക്കുവാൻ അറിഞ്ഞുകൂടാഞ്ഞിട്ടാണ്. മറെറാരുപ്രകാരത്തിൽ പറയുകയാണെങ്കിൽ ജനങ്ങൾക്ക് അവരുടെ ഉള്ളറയിൽകടന്നു യഥാർത്ഥാത്മാവിനെ കണ്ടുപിടിക്കുവാൻ അറിഞ്ഞുകൂടാ. സകല മതങ്ങളും നമ്മുടെ മറയെടുക്കുന്നതിനും നമ്മുടെ ആത്മാവിനെ പ്രകാശിപ്പിക്കുന്നതിനുമുള്ള ഒരു ശ്രമമാകുന്നു. നമ്മുടെ ഉള്ളിലുള്ള വിലതീരാത്ത രത്നങ്ങളുടെ മുമ്പിൽ നമ്മുടെ കൈകൊണ്ടു് നമ്മുടെ ശ്രമംകൊണ്ടു് ഒരു മറ വെച്ചിരിക്കുന്നു അതുകൊണ്ടു ഓരോ മനുഷ്യനും വിസ്തുവേഷം കെട്ടിയിരിക്കുന്ന ദൈവമാണെന്നു് എമേഴ്സൻ പറയുന്നതുപോലെ നാം ഖിന്നരും നികൃഷ്ടരും ആയിത്തീരുന്നു.

നിങ്ങളുടെ നയനങ്ങളെ മറയ്ക്കുന്ന ആവരണത്തെ കീറിക്കളയു

നതിനാണു സകല മതങ്ങളുടേയും ശ്രമം. ചില മതങ്ങൾ മററു മതങ്ങളെക്കാൾ മറകളെ നേർമ്മയാക്കുന്നുണ്ടു്. എങ്കിലും എല്ലാ മതങ്ങളിലും യഥാർത്ഥാത്മാവുള്ളവരുണ്ടു്. അവർ മറ കനത്തതോ നേരിയതോ ആയിരുന്നാലും അതിനെ തട്ടി നീക്കി യഥാർത്ഥ്യത്തിലേക്കു് ഉളിഞ്ഞുനോക്കുന്നു. ഇതിനെ ഒരുദാഹരണംകൊണ്ടു വിശദീകരിക്കാം. എന്റെ കൺമുമ്പാകെ ഒരു തുവാല മറയായിരിക്കുന്നു. അതിനെ മാററിയിട്ടു നമുക്കു കാണാം. എങ്കിലും വീണ്ടും അതു കണ്ണിനെ മറയ്ക്കുന്നു. തുവാലയുടെ മടക്കു നിവർത്താൽ മറ നേരിയതാകുന്നു. അതു മാററിയാൽ നമുക്കു കാണാം. എങ്കിലും അതു വീണ്ടും കൺമുമ്പാകെ എത്തുന്നു. അതിനെ വീണ്ടും നേരിയതാക്കിയാൽ തുവാല മാററാതെതന്നെ നമുക്കു കാണാം. മറയ്ക്കു നേർമ്മ കൂടുന്തോറും അതു മറയാകുന്നില്ല. അതിൽക്കൂടി നമുക്കു പരമാനന്ദത്തെ ആസ്വദിക്കാം, ഈശ്വരനെ ദർശിക്കാം, ഈശ്വരനുമായി ഐക്യം പ്രാപിക്കാം. ലോകത്തിലുള്ള ഒന്നും നമ്മുടെ ആനന്ദത്തെ ചലിപ്പിക്കുകയില്ല. ഒന്നും നമ്മുടെ മാർഗ്ഗത്തിൽ വിഘ്നമായി നിൽക്കുകയില്ല. വേദാന്തം മായാമറകളെ അത്യന്തം നേരിയതാക്കി ദൈനന്ദിനവ്യാപാരത്തിൽപോലും ജ്ഞാനിക്കു പരമാനന്ദമനുഭവിക്കുവാൻ സൌകര്യം നൽകുന്നു. സകല മതസ്ഥന്മാർക്കും ചിലപ്പോൾ ഈശ്വരനുമായി ഐക്യം പ്രാപിച്ചു ധ്യാനത്തിലിരിക്കുമ്പോൾ കൺമുമ്പിൽനിന്നും മറകളെ നീക്കുവാൻ കഴിയും. ഒരു വേദാന്തിക്കും ആനന്ദമയമായ സമാധിയിൽ പ്രവേശിക്കാം. കനത്ത മറകളുള്ള മററു മതസ്ഥന്മാർക്കു പ്രയാസമായിട്ടുള്ളതു വേദാന്തികൾക്കു സാധിക്കും. അവർക്കു സാമാന്യാവസ്ഥയിൽപോലും ദിവ്യാനന്ദമനുഭവിക്കുവാൻ കഴിയും.

ലോകത്തിലുള്ള സകല മതങ്ങളേയും ഉപമതങ്ങളെയും മൂന്നുതലക്കെട്ടുകളിൽ ഉൾപ്പെടുത്താം. സംസ്കൃതത്തിൽ ഈ തലക്കെട്ടുകൾക്കു ദാസ്യവാദം, അദ്വൈതവാദം, തദ്ഭാവവാദം എന്നു സംജ്ഞനൽകിയിരിക്കുന്നു. ദാസ്യവാദം എന്നു പറഞ്ഞാൽ ഞാൻ അവന്റേതാണെന്നാകുന്നു അർത്ഥം. ഈ മതക്കാരുടെ മറ വളരെ കനത്തതാണു്. വേറൊരുതരക്കാർ അദ്വൈതവാദം ഞാൻ നിന്റേതാണു എന്നുവിശ്വസിക്കുന്നു. ആദ്യത്തെക്കൂട്ടർ ഒരു ദൈവത്തെ തന്നിൽനിന്നു് അന്യനായി, അപ്രത്യക്ഷമായി എങ്ങോ നിവസിക്കുന്നതായി ആരാധിക്കുകയും അദ്ദേഹം ഇവിടെയെങ്ങും സന്നിഹിതനല്ലാത്ത മാതിരി ഞാൻ അദ്ദേഹത്തിന്റേതാണെന്നു പറയുകയും ചെയ്യുന്നു. മതശിശുക്കൾക്കു മുലപ്പാലെന്നപോലെ ഇതു മതത്തിന്റെ പ്രാരംഭമാകുന്നു. ഈ മുലപ്പാലു കുടിക്കാതെ മനുഷ്യൻ മതത്തിൽ മുന്നോട്ടുപോവുകയില്ല. ഞാൻ അവന്റേതാണു്, എന്നുള്ള ആശയത്തെ ഒരാൾ സാക്ഷാത്കരിക്കുന്നതുതന്നെ വളരെ ശ്ലാഘ്യമല്ലേ? ഒരാൾ അതിരാവിലെ ഉണർന്ന

'എന്റെ യജമാനൻ എന്നെ ഉണർത്തുന്നു' എന്നു വിചാരിക്കുകയും ഔദ്യോഗികജോലികൾക്കു പോകുമ്പോൾ തന്റെ യജമാനൻ നിശ്ചയിച്ച ജോലികൾ താൻ ചെയ്യുന്നുവെന്നു ഭാവിക്കുകയും ലോകത്തെ മുഴുവനും വീട്ടിനേയും ബന്ധുക്കളേയും സ്നേഹിതന്മാരേയും ദൈവത്തിന്റേതായി ധ്യാനിക്കുകയും ചെയ്യുന്നതു് എത്ര ആനന്ദകരമാണു്. അപ്പോൾ ഈ ലോകം സ്വർഗ്ഗസമാനമാകയില്ലേ? ഒരു മനുഷ്യൻ നിഷ്കളങ്കതയോടുകൂടി തീക്ഷ്ണമായും ഹൃദയംഗമമായും അയാളുടെ ചുററുമുള്ളതെല്ലാം തന്റെ യജമാനന്റെ, ഈശ്വരന്റെ ആണെന്നു വിചാരിക്കട്ടെ. ഈ ശരീരം പോലും അദ്ദേഹത്തിന്റേതാണെന്നു സാക്ഷാൽക്കരിക്കട്ടെ. ഈ ആശയത്തെ പൂർണ്ണമായി സാക്ഷാൽക്കരിച്ചാൽ അനിർവാച്യവും പരമവുമായ ആനന്ദമുണ്ടാകും. ഇതു് ഒരു മതമെന്നുള്ള നിലയിൽ പ്രാരംഭം മാത്രമാണെങ്കിലും സാക്ഷാൽക്കരിച്ചാൽ, പ്രയോഗിച്ചാൽ ആനന്ദകരമാണു്.

രണ്ടാമത്തെ തരമായ ദ്വൈതവാദങ്ങളുടെ തത്വം ഞാൻ നിന്റേതാകുന്നു, നിന്നെ സദാ എനിക്കാവശ്യമുണ്ടു് എന്നാകുന്നു. ആദ്യത്തേതു മധുരമാണെങ്കിൽ രണ്ടാമത്തേതു മധുരതരമാണു്. ആദ്യത്തേതു കമനീയമാണെങ്കിൽ രണ്ടാമത്തേതു കമനീയതരമാണു്. വ്യത്യാസം നോക്കുക. മറയ്ക്കു നേർമ്മ കൂടിവരുന്നു. ഞാൻ നിന്റേതാകുന്നു എന്നു പറയുമ്പോൾ ദൈവം സമീപത്തുണ്ടു്. ദൈവം ദൂരത്തോ മറവിലോ അപ്രത്യക്ഷമായോ ഇരിക്കുന്നുവെന്നു നാം സങ്കല്പിക്കുന്നില്ല. അദ്ദേഹം വളരെ സമീപസ്ഥനും പ്രിയനുമായിരിക്കുന്നു. നാം അദ്ദേഹത്തെ വളരെ അടുത്തറിയുന്നു. ഈത്തരത്തിലുള്ള മതത്തിനു് ആദ്യത്തെതരക്കാരേക്കാൾ ഔൽകൃഷ്ട്യം ഉണ്ടു്. ഈ മതക്കാർ ദൈവത്തെ ഏററവും അടുത്തബന്ധുവായി സംബോധനചെയ്യുന്നുവെങ്കിലും അവർക്കു വിശ്വാസം കുറവാണു്. ജീവത്തായ വിശ്വാസം ആദ്യത്തെതരക്കാർക്കുണ്ടായാൽ അടിച്ച കർട്ടൻപോലും നീങ്ങിപ്പോകും. ഒരു മനുഷ്യൻ ഹൃദയവും ആത്മാവും സർവ്വശക്തിയും പ്രയോഗിച്ചു ഞാൻ അദ്ദേഹത്തിന്റേതാണു് എന്നു വിശ്വസിക്കുകയും വിചാരിക്കുകയും ചെയ്താൽ അയാളുടെ ഓരോ രോമകൂപത്തിൽകൂടിയും ഈ ആശയം ഗളിക്കും. അയാളുടെ നിഷ്കളങ്കതയും തീക്ഷ്ണതയും ഭക്തിയും കൺമുമ്പിലുള്ള തട്ടിനെ മാററുകയും അയാൾ ബ്രഹ്മത്തിൽ അല്ലെങ്കിൽ ഈശ്വരങ്കൽ നിമഗ്നനാകുകയും ചെയ്യുന്നു. ഞാൻ നിന്റേതാകുന്നുവെന്നു വിചാരിക്കുന്നവർക്കു ജീവത്തായവിശ്വാസമില്ലെങ്കിൽ ഈശ്വരസാന്നിദ്ധ്യത്തിന്റെ ദിവ്യാനന്ദം അനുഭവിക്കുവാൻ സംഗതി വരികയില്ല.

മൂന്നാമത്തെ തരത്തിലുള്ള മതക്കാർ പരമാർത്ഥം 'ഞാൻ നീയാകുന്നു' എന്നു വിശ്വസിക്കുന്നു. ഇതു് നമ്മെ ഈശ്വരന്റെ വളരെയടു

ത്തു് എത്തിക്കുന്നു. ആദ്യത്തെ മതത്തിൽ ഈശ്വരൻ ദൂരത്താണ്. രണ്ടാമത്തെ മതത്തിൽ ദൈവം അഭിമുഖമാകുന്നു. മതത്തിന്റെ അവസാനഘട്ടത്തിൽ രണ്ടും ഒന്നാകയും കാമിയും കമിതാവും പ്രേമത്തിൽ ലയിക്കുകയും ചെയ്യുന്നു. ഇതാണു സാക്ഷാൽകൃതമായ വേദാന്തം. പൂച്ചി പറന്നടുത്തു് അതിന്റെ ശരീരത്തെ ദഹിപ്പിക്കുകയും ഒടുവിൽ പ്രകാശമാവുകയും ചെയ്യുന്നു. ഉപനിഷദ് എന്നുപറഞ്ഞാൽ പ്രകാശങ്ങളുടെ പ്രകാശത്തിന്റെയടുത്തു ചെന്നു വ്യത്യസ്ഥഭാവത്തെദ്യോതിപ്പിക്കുന്ന പൂച്ചിയെ കൊല്ലുന്ന വേദാന്തമെന്നർത്ഥമാകുന്നു. യഥാർത്ഥ ഈശ്വരഭക്തൻ അദ്വൈതത്തോടൊന്നിക്കുകയും താനറിയാതെ 'ഞാൻ അവനാണ്' ഞാൻ നീയാണ്", ഞാനും നീയുമൊന്നാണ്, ഞാൻ ഈശ്വരനാണ് എന്നു വിശ്വസിക്കുകയും ചെയ്യുന്നു. ഇതാണ് ആത്മീയവികാസത്തിന്റെ അന്ത്യഘട്ടം. ഇതാണ് അത്യുൽകൃഷ്ടമായ ഭക്തി. ഇതാണ് അറിവുകളുടെ അന്തമായ വേദാന്തം. ഇവിടെ ജ്ഞാനത്തിനു മതിവരുന്നു; അലക്ഷ്യത്തെ പ്രാപിക്കുന്നു. ഈ മതത്തിൽ കർട്ടൻ നേരിയതാണെങ്കിലും ഏകതാനതയും നിഷ്കളങ്കതയും തീക്ഷ്ണതയും ഇല്ലാത്തവരുടെ മുമ്പിലുള്ള മറ മാറുകയില്ല. ഈ ആശയത്തെ ആലോചിച്ചു സ്വീകരിച്ചു പ്രവൃത്തിയിൽ കൊണ്ടുവരുന്നവർക്കു സ്വർഗ്ഗരാജ്യം കരഗതമാണ്. അവർ ജീവന്മുക്തന്മാരാകുന്നു.

മറയെ നിർമ്മിക്കുന്നതു ബുദ്ധിയും മറയെ മാറ്റുന്നതു പ്രതിഭയുമാകുന്നു. മൂന്നുതരം മതങ്ങളെയും ഞാൻ വർണ്ണിച്ചുകഴിഞ്ഞു. ഈ മൂന്നുകാർക്കും എങ്ങിനെ മറക്രിയ മാറ്റാമെന്നു ചില കഥകൾകൊണ്ടു വിശദമാക്കാം.

ഒരു സ്ത്രീ പ്രേമിച്ചു പ്രേമിച്ചു പ്രേമരൂപമായി. ഒരിക്കൽ അവർക്കു വലിയ സുഖക്കേടുവന്നപ്പോൾ ശുശ്രൂഷയ്ക്കു വൈദ്യന്മാരെ വിളിച്ചു. അവളുടെ ശരീരത്തിൽനിന്നും അല്പം രക്തം ചോർത്തിയല്ലാതെ സുഖക്കേടു ഭേദപ്പെടുകയില്ലെന്നു് അവർ പറഞ്ഞു. അവർ കത്തികൊണ്ടു അവളുടെ ഭുജം കീറിനോക്കിയപ്പോൾ ഒരു തുള്ളി രക്തം കാണാനില്ല. എന്നാൽ അതേ സമയം അവളുടെ പ്രേമപാത്രത്തിന്റെ രോമകൂപങ്ങളിൽ നിന്നും രക്തം ഒലിക്കുകയായിരുന്നു. എന്തത്ഭുതകരമായ ഐക്യം! ഇതു് ഒരു കെട്ടുകഥയാണെന്നു നിങ്ങൾ പറഞ്ഞേക്കും. ഇതു പരമാർത്ഥമായേക്കാം: എന്തിനെന്നാൽ പ്രേമം കവിഞ്ഞിട്ടുള്ളവരുടെ അനുഭവത്തിൽ പല അത്ഭുതങ്ങളുണ്ടായിട്ടുണ്ടു്. അവൾ അവളുടെ വ്യക്തിത്വത്തെ മറക്കുകയും പ്രേമഭാജനവുമായി ഐക്യപ്പെടുകയും പ്രേമഭാജനം അവളിൽ ലയിക്കുകയും ചെയ്യുന്നു. ദൈവമായുള്ള ഇത്തരം ഐക്യമാണു മതം. എന്റെ ശരീരം അദ്ദേഹത്തിന്റെ ശരീരവും എന്റെ ആത്മാവു് അദ്ദേഹത്തിന്റെ ആത്മാവും ആകണം.

യോഗവാസിഷ്ഠത്തിൽ ഒരു സ്ത്രീയെ അഗ്നിയിൽ എറിഞ്ഞതായും അവളെ തീ ബാധിക്കാതിരുന്നതായും പറയുന്നു. അവളുടെ പ്രിയതമനെയും അഗ്നി സ്പർശിച്ചില്ല. അവരെ നദിയിലെറിഞ്ഞിട്ട് ഒഴുക്കെടുത്തില്ല. അവരെ പർവ്വതശിഖരത്തിൽ നിന്നെറിഞ്ഞിട്ട് എല്ലു പൊട്ടിയില്ല. ഇതെങ്ങിനെ സംഭവിച്ചു? ആ അവസ്ഥയിൽ അവർക്ക് സമാധാനം ഒന്നും പറയാനില്ലായിരുന്നു. യാതൊരു പ്രഹരവും അപ്പോൾ അവരുടെ അടുത്ത് എത്തുകയില്ല: വളരെനാൾ കഴിഞ്ഞപ്പോൾ കാരണം ചോദിച്ചസമയം അവർ ഇരുവരും പരസ്പരം സർവ്വത്തേയും സാക്ഷാൽക്കരിച്ചിരുന്നുവെന്നു പറഞ്ഞു. അഗ്നി ആ സ്ത്രീക്ക് അവളുടെ പ്രിയതമനായിത്തോന്നി. ആ അഗ്നിതന്നെ പ്രിയതമന് അയാളുടെ പ്രിയതമയായിത്തോന്നി. നദിയിലെ ജലത്തേയും അവർ ഇങ്ങിനെ വിചാരിച്ചു. ശരീരത്തെയും അവർ ഈ വിധം സങ്കല്പിച്ചു: പിന്നീടെങ്ങിനെയാണ് ഇഷ്ടവസ്തു അവർക്ക് ഉപദ്രവം നൽകുന്നത്?

ഹിന്ദുപുരാണങ്ങളിൽ ഒരു പിതാവ്, തന്റെ പുത്രനെ ഈശ്വരഭക്തിയിൽനിന്നു പിന്തിരിക്കുന്നതിന് ശ്രമിക്കുന്നതായി നാം വായിക്കുന്നു. അയാളെപ്പോലെ മകനും സംസാരിയാകണമെന്നായിരുന്നു അച്ഛന്റെ മോഹം. എത്ര ഉപദേശിച്ചിട്ടും ശാസിച്ചിട്ടും ഫലമുണ്ടായില്ല: അവന്റെ ഉദ്ദേശത്തിനു വിഘ്നം വരുത്തുവാൻ അച്ഛൻ മകനെ തീയിലിട്ടു. തീ അവനെ ദഹിപ്പിച്ചില്ല. ആഴിയിൽ മകനെ കെട്ടിത്താഴ്ത്തിയതിൽ അവൻ താണില്ല. അവനു ജലവും അഗ്നിയുമെല്ലാം ദൈവമായിരുന്നു. ഈ അവസ്ഥയിലേക്ക് അവൻ മനസ്സിനെ പരിശീലിപ്പിച്ചിരുന്നു. അവനു സർവ്വവും ദൈവവും പ്രേമവുമായിരുന്നു. ശിക്ഷകളും, ദേഷ്യങ്ങളും വാളും അഗ്നിയുമെല്ലാം അവനു ദൈവമായിരുന്നു പിന്നെ അവനെ എന്തിന് ഉപദ്രവിക്കുവാൻ കഴിയും?

ഒരിക്കൽ ഒരു ഹിന്ദുസന്യാസി ഹിമാലയാരണ്യത്തിൽ ഗംഗാതീരത്തിൽ 'ശിവോഹം' 'ശിവോഹം' എന്നു ജപിച്ചുകൊണ്ടിരുന്നു. അവിടെ ഒരു കടുവാ വന്ന് അദ്ദേഹത്തെ പിടികൂടി. എന്നിട്ടും അദ്ദേഹം ഭയഹീനനായി 'ശിവോഹം! ശിവോഹം' എന്നുതന്നെ ഉച്ചരിച്ചിരുന്നു. കടുവാ അദ്ദേഹത്തിന്റെ കൈയും കാലും വലിച്ചുകീറി. എന്നിട്ടും അദ്ദേഹം 'ശിവോഹം' ഞാൻ ദൈവമാണ്" എന്നു ജപിച്ചിരുന്നു. ഇതിനെപ്പററി നിങ്ങൾ എന്തു വിചാരിക്കുന്നു? ഞാൻ ദൈവമാണ്" എന്നു പറയുന്നതിനെപ്പററിയുള്ള നിങ്ങളുടെ അഭിപ്രായമെന്താണ്. ഇത് ഈശ്വരാജ്ഞയെ തള്ളലാണോ? ഒരിക്കലുമല്ല. ഇതാണ് അന്ത്യമായ സാക്ഷാൽക്കാരം. കാമികൾ പ്രേമത്തിന്റെ കൊടുമുടിയിലെത്തുമ്പോൾ പരസ്പരം ഒന്നാണെന്നു വിശ്വസിക്കുന്നി

ല്ലേ? തള്ള കുഞ്ഞിനെ അവളുടെ മാംസത്തിന്റെ മാംസവും, രക്തത്തിന്റെ രക്തവും എല്ലിന്റെ എല്ലുമാണെന്നു പറയുന്നില്ലേ? മാതാവു്, ശിശുവിനെ അവളുടെ അന്യാത്മാവായി കരുതുന്നില്ലേ? തള്ളയുടെസുഖം കുട്ടിയുടെ സുഖത്തോടു് ഐക്യപ്പെടുന്നില്ലേ? അദ്ദേഹത്തെ ആശ്ലേഷിക്കുകയും സ്വീകരിക്കുകയും വിവാഹിക്കുകയും വ്യത്യാസലേശമില്ലാതെ അദ്ദേഹത്തോടൈക്യപ്പെടുകയും ചെയ്യുന്നതാണു ഭക്തി. 'കർത്താവേ അങ്ങയുടെ ഇഷ്ടം നടക്കട്ടെ' എന്നു പ്രാർത്ഥിക്കുന്നതിനു പകരം 'എന്റെ ഇഷ്ടം നടക്കും' എന്നു വിചാരിക്കുന്നതു നിങ്ങൾക്കു ആനന്ദപ്രദമാകട്ടെ.

ഇന്ത്യയിൽ പുരാതനകാലത്തുണ്ടായിരുന്ന ആചാരങ്ങളും മററും ഇന്നു് അമേരിക്കയിലുള്ളവയിൽനിന്നും വളരെ ഭിന്നമായിരുന്നു. അമേരിക്കയിൽ നിങ്ങളുടെ വീടുകളെ പ്രകാശിപ്പിക്കുന്നതിനു വൈദ്യുതദീപങ്ങളുണ്ടു്. പഴയകാലത്തു് ഇന്ത്യാക്കാർ ചെളികൊണ്ടു വിളക്കുണ്ടാക്കിയിരുന്നു. ഒരാൾ വിളക്കു കത്തിക്കുമ്പോൾ അയൽപക്കക്കാർ അതിൽനിന്നും അവരുടെ വിളക്കു കത്തിച്ചിരുന്നു. ഒരിക്കൽ കൃഷ്ണനോടു് അതിപ്രേമമുണ്ടായിരുന്ന യുവതി നന്ദഗോപരുടെ വീട്ടിൽ സന്ധ്യക്കു വിളക്കു കത്തിക്കുവാൻ പോയി. ഈ വീട്ടിൽതന്നെ അവൾ പോയതു കൃഷ്ണന്റെ മുഖകമലം കണ്ടു് ആനന്ദിക്കുവാനായിരുന്നു. വിളക്കു കത്തിക്കുന്നതിനെന്നുള്ള വ്യാജേന അവൾ അവിടെപ്പോയി. അവളുടെ വിളക്കിലെ തിരി തീയിൽ കൊളുത്തുന്നതിലല്ല കൃഷ്ണന്റെ മുഖത്തു നോക്കുന്നതിലാണു് അവളുടെ ശ്രദ്ധ പതിഞ്ഞിരുന്നതു്. ആ സമയം തിരിയ്ക്കു പകരം അവളുടെ കൈവിരലുകളാണു കത്തിയതെന്നുള്ള കഥ അവൾ അറിഞ്ഞതേയില്ല. വളരെനേരം കഴിഞ്ഞു് അവൾ വരാത്തതുകൊണ്ടു തള്ള അന്വേഷിച്ചു ചെന്നു. അപ്പോൾ മകളുടെ വിരലുകൾ കത്തുന്നതും ഈ വിവരം അവൾ അറിയാതിരിക്കുന്നതും തള്ള കണ്ടു. വിരലുകൾ കരിഞ്ഞു് ചുരുങ്ങി എല്ലിൽകൂടി തീ കയറിയിട്ടും അവൾക്കു് അതിനെപ്പററി ഇമ്പുണ്ടായില്ല. എന്റെ കുഞ്ഞേ! നീ എന്തു ചെയ്യുന്നു? എന്നു തള്ള ചോദിച്ചപ്പോഴാണു് അവൾക്കു സ്വബോധം വന്നതു്. ഈ ദിവ്യമായ പ്രേമാവസ്ഥയിൽ പ്രിയതമനും പ്രിയതമയും ഒന്നായിത്തീർന്നു.' ഞാൻ അവനാണു്', ഞാൻ നീയാണു്'. ഇതാണു മൂന്നാമത്തെ അവസ്ഥ, ഈ അവസ്ഥയ്ക്കപ്പുറം ഇമ്മാതിരി വികാരങ്ങളേ ഉണ്ടാകയില്ല.

മുൻപറഞ്ഞ കഥകൾ മൂന്നാമത്തെ തരത്തിലുള്ള ഭക്തിയെ ദ്യോതിപ്പിക്കുന്നു. താഴെപ്പറയുന്ന കഥ 'ഞാൻ നിന്റേതാണു്' എന്നുള്ള രണ്ടാമത്തെ തരം ഭക്തിക്കു ഉദാഹരണമാണു്. രണ്ടു ബാലന്മാർ ഒരു ഗുരുവിന്റടുത്തുചെന്നു് ആത്മവിദ്യ ഉപദേശിക്കണമെന്നർത്ഥിച്ചു. അവരെ പരിശോധിക്കാതെ പഠിപ്പിക്കുവാൻ നിവൃത്തിയില്ല

ന്നു ഗുരു പറഞ്ഞു. അവർ ഓരോരുത്തൎക്കും ഓരോ മാടപ്രാവിനെ കൊടുത്തശേഷം വെളിയിൽപോയി ആരുംകാണാതെ അതിനെ കൊല്ലുവാൻ പറഞ്ഞു. ഒരാൾ നേരെ ജനക്കൂട്ടമുള്ള തെരുവിലേക്കുപോയി. അയാൾ ആളുകൾക്കു പുറംതിരിഞ്ഞുനിന്നു തലയിൽക്കൂടി ഒരു മുണ്ടിട്ടശേഷം മാടപ്രാവിനെ പിടിച്ചു കഴുത്തുഞെക്കിക്കൊന്നശേഷം 'സ്വാമി! സ്വാമി! ഇതാ അവിടുത്തെ ആജ്ഞ നിർവ്വഹിച്ചിരിക്കുന്നു' എന്നുപറഞ്ഞു. 'നീ ആരുംകാണാതെയാണോ പ്രാവിനെ കൊന്നതു്?' എന്നു സ്വാമിചോദിച്ചു. 'അതെ' എന്നു് അവൻ പറഞ്ഞു. മറ്റവൻ ഒരു മഹാരണ്യത്തിൽചെന്നു പ്രാവിന്റെ കഴുത്തു ഞെക്കുവാൻതുടങ്ങിയപ്പോൾ അതിന്റെ ശാന്തവും മിനുങ്ങുന്നതുമായ കണ്ണുകൾ അയാളെ നോക്കി. ആ കണ്ണുകളെ കണ്ടപ്പോൾ അയാൾക്കു പ്രാവിനെ കൊല്ലുവാൻ ഭയമായിരുന്നു. ഗുരു പറഞ്ഞതു വിഷമമാണെന്നും സർവ്വസാക്ഷി പ്രാവിലുമുണ്ടെന്നും 'ഞാൻ തനിച്ചല്ല ഇവിടെയുള്ളതു്'. ആരും കാണാത്തസ്ഥലത്തുപോകാൻ പ്രയാസം. ഞാൻ എന്തു ചെയ്യും, എവിടെപ്പോകും?' എന്നുംമററും അയാൾ ചിന്തിച്ചു. അയാൾ അവിടെനിന്നും വേറെ ചില മലകളിൽപോയി. അയാൾ എപ്പോൾ പ്രാവിനെ കൊല്ലാൻതുടങ്ങിയോ അപ്പോൾ അതിന്റെ കണ്ണുകൾ അവനെ നോക്കിക്കൊണ്ടിരുന്നു. സാക്ഷി പ്രാവിലും ഉണ്ടായിരുന്നു.

പലപ്രാവശ്യം ശ്രമിച്ചിട്ടും ഗുരുവിന്റെ നിർദ്ദേശപ്രകാരം ചെയ്യുന്നതിനു് അയാൾക്കു സാധിച്ചില്ല. അയാൾ നിരാശനായി തിരിച്ചു സ്വാമിയുടെ അടുത്തുചെന്നു പ്രാവിനെ അദ്ദേഹത്തിന്റെ പാദങ്ങളിൽ നിക്ഷേപിച്ചശേഷം 'ഗുരുവേ, അങ്ങു പറഞ്ഞപ്രകാരം പ്രവൎത്തിക്കുവാൻ വിഷമമാണു്. ഈ പരീക്ഷ പ്രയാസമാകുന്നു. എനിക്കു് ഈശ്വരജ്ഞാനംതരിക, എന്നു പറഞ്ഞു. സ്വാമി ശിഷ്യനെ കൈയിലെടുത്തുകൊണ്ടു 'പ്രിയശിഷ്യാ! നീ സർവ്വസാക്ഷിയെ നീ കൊല്ലാൻതുടങ്ങിയ മാടപ്രാവിൽ എങ്ങിനെ കണ്ടുവോ, അതുപോലെ നീ എവിടെ പോകുന്നുവോ, നീ എന്തെല്ലാംകാര്യം ചെയ്യുന്നുവോ, അവിടെ ഈശ്വരസാന്നിദ്ധ്യത്തെ സാക്ഷാൽക്കരിക്കുക. നീ ഏറ്റവും അതിയായി കാമിക്കുന്ന സ്ത്രീയുടെ കണ്ണിലും സർവ്വസാക്ഷിയെ നിരീക്ഷിക്കുക. നിന്റെ യജമാനൻ അവളുടെ കണ്ണിൽക്കൂടിയും നിന്നെ നോക്കുന്നുവെന്നു സാക്ഷാൽക്കരിക്കുക. നിങ്ങൾ സദാസമയവും സർവ്വാന്തര്യാമിയുമായി അഭിമുഖമായി അദ്ദേഹത്തിന്റെ സാന്നിദ്ധ്യത്തിൽ ജീവിക്കുന്നുവെന്നു സ്മരിക്കുക," നേപ്പിൾസിലെ കാഴ്ചബംഗ്ലാവിൽ 'ഒരു ദൈവദൂതന്റെ മുഖം കൊത്തിവെച്ചിട്ടുണ്ടു്. നിങ്ങൾ ആ ബംഗ്ലാവിന്റെ ഏതുഭാഗത്തുനിന്നാലും ആ പ്രതിമയുടെ നയനങ്ങൾ നിങ്ങളുടെ കണ്ണുകളിൽത്തന്നെ നോക്കുന്നതായിരിക്കും. രണ്ടാംതരത്തി

ലുള്ള ആത്മീയവികാസം വന്നവർ അതുപോലെ എപ്പോഴും യജമാനന്റെ ദൃഷ്ടിപഥത്തിൽ ജീവിക്കുന്നു. അവർ വീട്ടിലെ ഉള്ളറയിലെ കാട്ടിന്റെ മദ്ധ്യത്തോ എവിടെപ്പോയാലും അദ്ദേഹം അവരെ നോക്കുകയും പ്രകാശിപ്പിക്കുകയും പോഷിപ്പിക്കുകയും ചെയ്യുന്നു.

“ഞാൻ അവന്റേതാണ്, ദൈവത്തിന്റേതാണ്” എന്നുള്ള ആദിമഘട്ടത്തെക്കുറിച്ച് ഇനിയും പറയാം. ഇത് ഏറ്റവും താഴ്ന്ന പടിയാകുന്നു. ഈ ഘട്ടത്തെ സാക്ഷാൽക്കരിക്കുവാൻ വളരെ വിഷമമാണ്. ഒരാൾ നിഷ്കളങ്കമായി, ഏകതാനമായി, ഭക്തിവിശ്വാസത്തോടുകൂടി, വിശ്വാസത്തെ പ്രയോഗത്തിൽ വരുത്തിയാൽ, ആശയത്തെ സിരകളിലെ രക്തങ്ങളിൽക്കൂടി പായിച്ചാൽ, ആശയംകൊണ്ടു ശരീരത്തിന്റെ സകലഭാഗങ്ങളേയും പൂർണ്ണമായി നിറച്ചാൽ അയാൾ ഈ ലോകത്തിലെ ദേവനാകും.

ഇന്ത്യയിലെ ഒരു സിദ്ധനായ സന്യാസി ഭിക്ഷയും, ഭക്ഷണവും, ധനവും കൊടുക്കുന്ന ജോലിയിൽ ഏർപ്പെട്ടിരുന്നു. കുറെ പാവങ്ങൾക്ക് ൧൨ നാഴി അരിവീതം കൊടുക്കണമെന്ന് അദ്ദേഹത്തിന്റെ യജമാനൻ ഉത്തരവായി. അദ്ദേഹം നാഴിവീതം ൧൨ പേർക്ക് കൊടുത്തു. അദ്ദേഹം ഉറച്ച് എണ്ണിക്കൊണ്ടാണ് അരി കൊടുത്തത്. അദ്ദേഹം ഹിന്ദുസ്ഥാനിയിൽ ‘തേറാ’, (൧൩) എന്നുച്ചരിച്ചു. തേറാ എന്നുള്ള പദത്തിനു ഞാൻ നിന്റേതാണ്, എന്നും അർത്ഥമുണ്ട്. അദ്ദേഹം ൧൩ എണ്ണി തേറാ എന്നു പറഞ്ഞപ്പോൾ ഈശ്വരവിചാരത്തിൽ മുഴുകി ലോകത്തേയും അദ്ദേഹത്തേയും മറന്ന് എല്ലാം ഈശ്വരനിൽ അർപ്പിച്ചു. അദ്ദേഹം തന്നത്താനെയറിയാതെ തേറാ എന്നു ജപിച്ചുകൊണ്ടു മുറയ്ക്കു അരിയളന്നുകൊടുത്തു. ഒടുവിൽ അദ്ദേഹം സമാധിയിലിരിപ്പായി. പ്രഥമഘട്ടത്തിലുള്ളവരും നിഷ്കളങ്കരും തീക്ഷ്ണസ്വഭാവികളുമാണെങ്കിൽ അവർക്ക് ഉൽകൃഷ്ടപദം ലഭിക്കും. അവർ അമ്പലത്തിലോ പള്ളിയിലോ പോകുമ്പോൾ ഞാൻ നിന്റേതാണ് എന്നു പറയുമ്പോൾ അവർ അതിനെ വിശ്വസിക്കട്ടെ, സാക്ഷാൽക്കരിക്കട്ടെ. ഇതാണ് യഥാർത്ഥമായമതം.

ലോകത്തിൽ ഉള്ള സകലമതങ്ങളും ‘ഞാൻ അവന്റേതു’; ഞാൻ നിന്റേതു, ഞാൻ അവനാണ്, ഈ മൂന്നുരൂപങ്ങളിലൊന്നിലുൾപ്പെടും. രൂപംനോക്കിയാൽ രണ്ടാമത്തേതു ഒന്നാമത്തേതിനെക്കാളും മൂന്നാമത്തേതു മററു രണ്ടിനെക്കാളും ശ്രേഷ്ഠമാണ്. യഥാർത്ഥമായ മതബോധം ഇതിലെ മതങ്ങളിലുമൊന്നിൽ ഉൾപ്പെടും.

ഹിന്ദുശാസ്ത്രപ്രകാരം ആദ്യഘട്ടത്തിലുള്ളവർക്ക് യഥാർത്ഥമായ ഭക്തിയുണ്ടായിരുന്നാൽ അവർ ഈ ജന്മത്തോ അടുത്തജന്മത്തോ മോക്ഷം പ്രാപിക്കും. മൂന്നാമത്തെ ഘട്ടത്തിലെത്തിയവനു പുനർജ്ജന്മ

മില്ല. മനുഷ്യൻ ഈശ്വരനാണ്. മനുഷ്യൻ അപ്പോഴാം ലക്ഷ്യത്തെ പ്രാപിക്കും.

നിറഞ്ഞുള്ളനുഭൂതിയാമാനന്ദചഷകമേ!
പൂർത്തിയെപ്പൂർണ്ണമായിപ്രാപിച്ചോരഭീഷ്ടമേ!
അതിരാവിലെയുള്ളമന്ദമാമനിലനിൽ
കൂടികൊണ്ടെഴുംപുഷ്പംമുത്തുന്നഭംഗിയായി.
മഴവില്ലിങ്കൽ കാണാംനാനാവർണ്ണങ്ങളെല്ലാ-
മെന്നുടെവസ്ത്രത്തിന്റെനിറങ്ങളാകുന്നല്ലോ
പ്രഭയുംകൊള്ളിയാനുമെന്റെ തന്മാരത്രെ
കാമികളെല്ലാമെന്റെഛായകളായിടുന്നു.
ഞാനല്ലോവിചാരങ്ങളീപ്സിതവികാരങ്ങൾ
റോസാപ്പൂവിന്റെ മന്ദഹാസവുംഞാനാകുന്നു.
മഞ്ഞുതുള്ളിയാംമുത്തുമെന്നുടെരൂപംതന്നെ
സുന്ദരാകൃതിയുള്ളോരാദിത്യൻതന്റെസ്വർണ്ണ-
തന്തിസമംരശ്മിജാലേ ഞാനല്ലോ വിഹരിപ്പൂ.
രജതരശ്മിചിന്നുമമ്പിളിക്കലനല്ല
നദിതൻമിതേച്ചുറുമോളവുംതരംഗവും
തലകുമ്പിട്ടുകാറ്റിലുലയുംവൃക്ഷങ്ങളും
തലകറംപിണഞ്ഞിട്ട് പടരുംചെടികളും
മധുവുംപേറിക്കൊണ്ടു പറക്കുംതേനീച്ചയു-
മെന്നുടെപ്രത്യക്ഷമാമവതാരങ്ങളല്ലോ.
ഇനിപ്പുംകയ്പുമുള്ളസാധനങ്ങളുംപിന്നെ
നല്ലതാംപ്രവൃത്തിയുമെന്നുടെരൂപംതന്നെ
ഞാനെങ്ങുപോയിടുന്നു, ഞാനെന്തുചെയ്തിടുന്നു?
സർവ്വവ്യാപിയാമെനിക്കന്യമാംസ്ഥലമെങ്ങ്?
എങ്ങിനെമോഹിക്കുന്നു? സംശയിക്കുവാനൊന്ന്
കാരണംസർവ്വശക്തനായെനിക്കുണ്ടാകുന്നു.
ഞാനല്ലോസമയവുമെന്നുടെദീപമല്ലോ
ലോകത്തിൽ കാണായുള്ളശക്തികൾസമസ്തവും
സംശയവ്യസനങ്ങളെങ്ങിനെയുണ്ടാകുന്നു?
സർവ്വത്തിന്നാധാരഭൂതമായുള്ള ഞാൻതാനല്ലോ?
സമയമിപ്പോഴാണ്, ദൂരമോ പിടയാം
സന്ദിഗ്ദ്ധരഹിതമാം കാര്യസാരങ്ങളെല്ലാം
സ്വാർത്ഥമോഹമോ, കെട്ടോ, ബന്ധമോയെനിക്കില്ല
ഞാനനാശ്രയസമചിത്തൻ ബന്ധുശത്രുക്കളുടെ
ഈശ്വരൻഞാനാകുന്നു; സർവ്വവുമെന്റെയാത്മാ-
വാമകപദത്തെപ്രാപിച്ചുള്ളവർ ജീവിക്കുന്നു?

# സ്വഭാവത്തിൻെറ ആത്മീയധൎമ്മം

തന്നെ താനറിഞ്ഞവന് ഈ ലോകത്തിൽ അറിയേണ്ടതായിട്ടെന്തുണ്ട്? രാജ്യത്തിലുള്ള ഭണ്ഡാഗാരങ്ങളോ ഈ ബ്രഹ്മാണ്ഡത്തിലുള്ള യാതൊന്നുമോ അയാളുടെ ശ്രദ്ധയെ ആകൎഷിക്കുകയില്ല. ഈ ലോകത്തിലെ സുന്ദരവും മനോഹരവുമായ വസ്തുക്കളോ ജ്ഞാനഭണ്ഡാഗാരത്തിലുള്ള ഏതെങ്കിലും രത്നമോ അയാളെ ആകൎഷിക്കുകയില്ല. അയാളുടെ ആനന്ദം അനിവാൎയ്യമാണ്. അതു വൎദ്ധിപ്പിപ്പാനോ വിസ്തരിപ്പാനോ പ്രയാസമാകുന്നു. ആ ആനന്ദമാണ് നിങ്ങൾ, അതാണ് നിങ്ങളുടെ ആത്മാവ്. അതറിഞ്ഞാൽ നിങ്ങൾ സകല ആവശ്യങ്ങളുടേയും [illegible]യാകുന്നു. അതുണ്ടായാൽ ബ്രഹ്മാണ്ഡം മുഴുവൻ നിങ്ങളുടേതാകുന്നു. ഈ പരമാനന്ദത്തെ ത്യജിച്ച് നിഴലുകളേയും മായകളേയും പിടിക്കുവാൻ ജനങ്ങൾ ശ്രമിക്കുന്നതു ഭോഷത്വമാണ്. നിങ്ങൾ ആനന്ദമാണ് അതു മുഴുവൻ നിങ്ങളുടേതാകുന്നു. അതു നിങ്ങളുടെ ജന്മാവകാശമാണ്. ഈ [illegible]വിനെപ്പോലെ ജനങ്ങൾ ഒരു നേരത്തെ ഊണിനുവേണ്ടി അവരുടെ ജന്മാവകാശത്തെ കളയുന്നു. ൩൦ വെള്ളിനാണയങ്ങൾക്കുവേണ്ടി ജൂഡാസ് ഇസ്കാരിയററ് യേശുക്രിസ്തുവിനെ വിററു. നിങ്ങളുടെ ആത്മാവായ ക്രിസ്തുവിനെ ഈ ലോകത്തിലെ ക്ഷണഭംഗുരങ്ങളായ ഭോഗങ്ങൾക്കുവേണ്ടി വിൽക്കരുത്.

നിങ്ങളുടെയുള്ളിലെ യഥാൎത്ഥാനന്ദവും ദിവ്യാമൃതത്തിൽ നിറഞ്ഞ മഹാസമുദ്രവും സ്ഥിതിചെയ്യുന്നു. അതിനെ നിങ്ങളുടെ ഉള്ളിൽത്തന്നെ തിരയുക. അതു ശരീരമോ മനസ്സോ ബുദ്ധിയോ ആഗ്രഹമോ മോഹമോ ആഗ്രഹലക്ഷ്യമോ അല്ല. ഇവയ്ക്കെല്ലാം മുകളിൽ നിങ്ങൾ സ്ഥിതിചെയ്യുന്നു. ഇവയെല്ലാം ലക്ഷണങ്ങളാണ്. നിങ്ങൾ പുഞ്ചിരിക്കുന്ന പുഷ്പത്തെയോ സ്ഫുരിക്കുന്ന നക്ഷത്രത്തെയോ പോലെ പ്രകാശിക്കുന്നു. ഏതെങ്കിലും വസ്തുക്കളെ ആഗ്രഹിക്കത്തക്കവണ്ണം നിങ്ങളുടെ മനസ്സിനെ ഈ ലോകത്തിൽ ഏതു ശക്തിക്കു പ്രലോഭിപ്പിക്കുവാൻ കഴിയും.

'ഓം' ജപിക്കുക, അതു ജപിക്കുമ്പോൾ നിങ്ങളുടെ ഹൃദയവും ആത്മാവും ഓജസ്സും മുഴുവൻ അതിൽ നിക്ഷേപിക്കുക. നിങ്ങളുടെ ശക്തിമുഴുവനും ഉപയോഗിച്ചു അതിനെ സാക്ഷാൽക്കരിക്കുക. ഓം എന്നുള്ളതിൻെറ അൎത്ഥം "ഞാനവനാണ്, അവനും ഞാനും ഒന്നാണ്" ഓം ജപിക്കുമ്പോൾ നിങ്ങളുടെ ദൌൎബല്യങ്ങളേയും പ്രലോഭനങ്ങളേയും മനസ്സിൽ വിചാരിക്കുക. അവയെ ഓരോന്നായി അടിച്ചു ചവുട്ടി അവയുടെ മീതേ കയറുക.

ഇന്ത്യൻപുരാണത്തിൽ മനോഹരമായ ഒരു കഥയുണ്ട്. തൻെറ മാതാപിതാക്കന്മാരും ബന്ധുമിത്രാദികളും വിസ്മരിതരാകത്തക്ക

വന്നു. കൃഷ്ണൻ യമുനയിൽ ചാടി. അവരുടെ മനസ്സിൽവെച്ചാണു കുതിച്ചൊഴുകുന്ന യമുനാനദിയിൽ കൃഷ്ണൻ ചാടിയതു്. അദ്ദേഹം മരിച്ചുപോയെന്നും തിരിച്ചു വരികയില്ലെന്നും അവർ വിചാരിച്ചു. അദ്ദേഹം നദിയുടെ അടിയിലേക്കു മുങ്ങിയെന്നും അവിടെ ആയിരം തലയുള്ള കാളിയനെ കണ്ടുവെന്നും കഥയിൽ പറയുന്നു. ശ്രീകൃഷ്ണൻ കാളിയന്റെ തലമേൽ കയറി ഓടക്കുഴലെടുത്തു ഓം മന്ത്രമൂതുവാനും നൃത്തം ചെയ്യുവാനും ഓരോ തല ചവുട്ടിത്താഴ്ത്തുവാനും തുടങ്ങി. ഒരു തല ചവുട്ടി ഞെരിച്ചാൽ ആ സ്ഥലത്തു വേറെ ചില തലകൾ ഉണ്ടാകും. കൃഷ്ണൻ ഓടക്കുഴലൂതി സർപ്പത്തിന്റെ തല ഞെരിച്ചുകൊണ്ടു നൃത്തം തുടങ്ങി. ആ മണിക്കൂറിനുള്ളിൽ അതു ചത്തു. ഓടക്കുഴലിന്റെ മനോഹരമായ ഗാനവും ചവുട്ടി ഞെരിച്ചിലും കൊണ്ടാണു അതു മരിച്ചതു്. നദിയിലെ ജലം കാളിയന്റെ ചോരകൊണ്ടു ശോണമായിത്തീർന്നു. കാളിയന്റെ ഭാര്യമാരെല്ലാംവന്നു കൃഷ്ണനെ ആരാധിച്ചു. കൃഷ്ണൻ കരയ്ക്കുവന്നപ്പോൾ അദ്ദേഹത്തിന്റെ മാതാപിതാക്കന്മാർക്കും ബന്ധുക്കൾക്കുമുള്ള സന്തോഷത്തിനു് അതിരില്ലായിരുന്നു. ഈ കഥക്കു രണ്ടർത്ഥമുണ്ടു്. തന്റെ ദിവ്യത്വവും യഥാർത്ഥതയും അറിയണമെന്നുള്ളവർക്കു് ഇതൊരു ഗുണപാഠമാകുന്നു. നദിയോ തടാകമോ മനസ്സിനെ ദ്യോതിപ്പിക്കുന്നു. കൃഷ്ണനാ (ദൈവം) കാണണമെന്നിച്ഛയുള്ളവർ ഈ കാളിന്റെ കയത്തിൽ മുങ്ങിത്തപ്പണം. അങ്ങനെ മുങ്ങിത്തപ്പുമ്പോൾ അടിയിൽ കാണുന്ന വിഷപൂർണ്ണമായ വികാരം ആഗ്രഹം സംസാരപ്രിയം മുതലായ സർപ്പങ്ങളുമായി പോരാടുവാനുണ്ടു്. അവയുടെ തലയിൽ കയറിനിന്നു നൃത്തംചെയ്തു അവയെ ഞെരിച്ചുകൊല്ലേണ്ടതാണു്. ഇങ്ങനെ മനസ്സാകുന്ന തടാകത്തെ ശുദ്ധീകരിക്കണം. കാളിയമർദ്ദനത്തിനു് കൃഷ്ണൻ ഉപയോഗിച്ച വഴിതന്നെ നാമും സ്വീകരിക്കണം. അദ്ദേഹം ഓടക്കുഴലെടുത്തു് അതിൽക്കൂടി ദിവ്യമന്ത്രം ഊതി.

ഓടക്കുഴലെന്താണു്? അതു നിങ്ങളുടെ ഒരു ചിഹ്നമാകുന്നു. ഭാരതീയകവികൾ പുല്ലാങ്കുഴലിനു വളരെ പ്രാധാന്യം നല്കുന്നു. ഇതിനു ഇത്ര പ്രാമാണ്യം വരുവാൻ കാരണമെന്തു്? ഏതു കർമ്മത്തിന്റെ ഫലമായിട്ടാണു് അതിനു ഈ ഭാഗ്യം സിദ്ധിച്ചതു്. ശക്തന്മാരായ രാജാക്കന്മാരുടെ ബന്ധുവും, അനേകം സുന്ദരിമാരുടെ ആരാധ്യദേവതയും, പൂജാവിഗ്രഹവും, പ്രേമമൂർത്തിയുമായ കൃഷ്ണൻ പുല്ലാങ്കുഴലിനെ ഉമ്മവെച്ചതെന്താണു്? ഇതിന്റെ സമാധാനം പുല്ലാങ്കുഴലിൽ യാതൊരു സമാധാനവുമില്ലെന്നുള്ളതാണു്. അതു പാഴായ്പ്പോയതു് ഓട്ടയാകുന്നു. അതിനു സ്വന്തമായി ഒന്നുമില്ല. നാം പുല്ലാങ്കുഴൽ ഊതുമ്പോൾ അതു് ഹൃദയത്തെ ശുദ്ധീകരിക്കുകയും മനസ്സിനെ ഈശ്വരോന്മുഖമാക്കുകയും ചെയ്യുന്നു. നാം സകലത്തുമുള്ള ഈശ്വരന്റെ

പാദാരവിന്ദങ്ങളിൽ സമർപ്പിക്കുന്നു. ശരീരത്തിന്മേലുള്ള അവകാശങ്ങളേയും സ്വാതന്ത്ര്യത്തേയും ഞാനെന്നും നീയെന്നുമുള്ള ഭാവത്തേയും ഉപേക്ഷിക്കുക. ആത്മാവിനുവേണ്ടി ഉപജീവിക്കുക. കാമി കാമിനിയെ എത്രശക്തിമത്തായി സ്നേഹിക്കുമോ അതുപോലെ ആത്മസാക്ഷാൽക്കാരത്തിനായി തീവ്രവും തീക്ഷ്ണവുമായ ബുദ്ധിയോടുകൂടി പരിശ്രമിക്കുക. സത്യത്തിനുവേണ്ടി പരിശ്രമിക്കുകയും യഥാർത്ഥാത്മാവിനെ ആസ്വദിക്കുന്നതിനു ബദ്ധപ്പെടുകയും ചെയ്യുക. അപ്പോഴാണു നിങ്ങൾ ചില്ലാൻകുഴൽ ഊതുന്നത്. ഈ അവസ്ഥയിൽ, ഈ ശാന്തതയിൽ പരിശുദ്ധാത്മാവു ഓം മന്ത്രത്താൽ നിമഗ്നമാകുന്നു. ഇതാണു സംഗീതശ്വാസം ചില്ലാൻകുഴലിനു നല്കുന്നത്. നിങ്ങളുടെ ജീവിതത്തെ മുഴുവൻ ചില്ലാങ്കുഴലാക്കുക. നിങ്ങളുടെ ശരീരത്തെ ഓടക്കുഴലാക്കുക. അതിൽനിന്നും സ്വാർത്ഥതയെ എടുത്തുകളഞ്ഞു ദിവ്യശ്വാസംകൊണ്ടു നിറയ്ക്കുക. അപ്രകാരം ചെയ്യുമ്പോൾ ഓം മന്ത്രം ചൊല്ലിക്കൊണ്ടു മാനസതടാകത്തിൽ അന്വേഷണം നടത്തുക. അനേകായിരം തലയുള്ളതും വിഷമുള്ളതുമായ സർപ്പത്തെ കണ്ടുപിടിക്കുക. ഈ വിഷജന്തുവിന്റെ തലകളും ഫണങ്ങളും നാക്കുകളുമാണു് അനവധി ആവശ്യങ്ങളും, സ്വഭാവങ്ങളും, സ്വാർത്ഥവിചാരങ്ങളും. അവയെ ഓരോന്നായി ചവുട്ടി ഞെരിച്ചുകൊല്ലുക. അപ്പോൾ ഓം ജപിച്ചുകൊള്ളുക. നിങ്ങൾ ഈ ധ്യാനത്തിലിരിക്കുമ്പോൾ ശക്തിമത്തായ തീരുമാനങ്ങളും നിശ്ചയങ്ങളും ചെയ്തു മനസ്സിനെ ഉറപ്പിക്കുകയും സ്വഭാവത്തെ ശുചീകരിക്കുകയും ചെയ്യണം. നിങ്ങൾ മാനസതടാകത്തിൽനിന്നും പൊന്തിവരുമ്പോൾ ജലത്തിൽ വിഷമുണ്ടാകാതെയിരിക്കുന്നതിനാണിപ്രകാരം ചെയ്യുന്നതു്. ആ ജലം കുടിക്കുന്നവർക്കു വിഷബാധ വരരുതു്. നിങ്ങൾ മാനസതടാകത്തിൽനിന്നും തിരിച്ചുവരുന്നതു് അതിനെ ശുദ്ധീകരിച്ചിട്ടായിരിക്കണം. ജനങ്ങൾ നിങ്ങളിൽനിന്നും വ്യത്യസ്തപ്പെട്ട അഭിപ്രായങ്ങൾ പുറപ്പെടുവിക്കട്ടെ, അവർ നിങ്ങൾക്കു പല പ്രയാസങ്ങളുമുണ്ടാക്കട്ടെ, അവർ നിങ്ങളെ ചീത്തപറയട്ടെ. അവരുടെ ഏഷണിയും ഭീഷണിയും ശകാരവും വാഗ്ദാനവും ഒന്നുംതന്നെ നിങ്ങളെ ബാധിക്കരുതു്. അപ്പോഴും, നിങ്ങളുടെ മാനസസരസ്സിൽനിന്നും ശുദ്ധവും നിർമ്മലവും ദിവ്യവുമായ ജലം മാത്രമേ പ്രവഹിക്കാവൂ നിങ്ങളിൽനിന്നും സദാ അമൃതു് ഒഴുകിക്കൊണ്ടിരുന്നാൽ നിങ്ങൾക്കു ദുഷ്ടവികാരമോ വിചാരമോ ഉണ്ടാകുന്നതല്ലാത്തതും, ആ മാനസസരസ്സിൽനിന്നും വെള്ളം കുടിക്കുന്നവർക്കു വിഷബാധയുണ്ടാകുന്നതല്ലാത്തതുമാകുന്നു. ഹൃദയത്തെ ശുദ്ധീകരിക്കുക, ഓം ജപിക്കുക, ദൌർബ്ബല്യങ്ങളെ നീക്കുക, ദുഷ്യങ്ങളെ സംഹരിക്കുക. ഒരു സുന്ദരമായ സ്വഭാവത്തെ സൃഷ്ടിച്ചശേഷം മാനസസരസ്സിൽനിന്നും തിരിച്ചുവരിക. വികാരമായ സർപ്പത്തെ നശിപ്പിച്ചുകഴിഞ്ഞാൽ ശ്രീകൃഷ്ണൻ കാളിയനെ

കൊന്നശേഷം അയാളുടെ ഭാര്യമാർവന്ന് അദ്ദേഹത്തെ പൂജിച്ചതുപോലെ ആഗ്രഹലക്ഷ്യങ്ങൾ വന്നു നിങ്ങൾക്കടിപണിയും.

നിങ്ങൾ ഒരു പട്ടികവരച്ചു സാധാരണ പാപങ്ങളേയും ദുഷ്യങ്ങളേയും എഴുതിവെക്കുക. നിങ്ങൾക്ക് ഏതെങ്കിലും ഒരു ദിവസം ദുഃഖമോ ദുരാശയോ ഉണ്ടായാൽ ആ പട്ടികയിൽ അവയ്ക്കുനേരെ അടയാളമിട്ടു തീയതിയും എഴുതുക. ഇങ്ങിനെ നിങ്ങൾ ഒരു ഡയറി സൂക്ഷിക്കുന്നതായാൽ നിങ്ങളുടെ ദൌർബല്യങ്ങളും പാപങ്ങളും എന്തെല്ലാമാണെന്നറിയാം. ഈ അടയാളങ്ങൾ മായിക്കാതെ വെച്ചുകൊണ്ടിരിക്കണമെന്നു രാമൻ പറയുന്നില്ല. ഇന്നു നിങ്ങൾക്ക് ഒരു ദൌർബല്യമുണ്ടാകുന്നു. ഉടൻ തന്നെ അതു കുറിച്ചിടുക. അടുത്തദിവസം ഏകാന്തമായി ഒരുമുറിയിലിരുന്നു ഒരു പ്രസംഗം താനാകതന്നെ ചെയ്യുക.

ഈ രാജ്യത്തു നാം അന്യരിൽ നിന്നും ധാരാളം പ്രസംഗങ്ങൾ കേൾക്കുന്നു. ലോകത്തുള്ള മഹാന്മാരെല്ലാം-ക്രിസ്തുദേവൻ ദൈവം തന്നെയും-വന്നാലും അന്യന്മാരുടെ പ്രസംഗങ്ങൾ നാം തന്നത്താൻ പ്രസംഗം ചെയ്യാത്തിടത്തോളംകാലം പ്രയോജനരഹിതമാണ്. തന്നത്താൻ പ്രസംഗിക്കുന്നവനുമാത്രമേ അഭ്യുദയത്തെ പ്രാപിക്കുവാൻ സാധിക്കുകയുള്ളൂ. നിങ്ങൾ ദുഃഖത്തിനടിമപ്പെട്ടുവെന്നു നിങ്ങൾക്കറിയാം. അതിന്റെ കാര്യകാരണങ്ങളെ വിശകലനംചെയ്യുക. നിങ്ങൾ എന്തുകൊണ്ടു ദുഃഖത്തിനടിമയായി? അതിന്റെ കാരണം കണ്ടുപിടിച്ച് ഒരു പരിഹാരവും നിശ്ചയിക്കുക. ആ സമയം നിങ്ങൾ ഗീതയൊ ബൈബിളൊ നിങ്ങൾക്കു മനോധൈര്യംതരുന്ന മററുപുസ്തകങ്ങളൊ വായിക്കുക. അവയുടെ സഹായവും പ്രസംഗവും ധ്യാനവുംകൊണ്ട് ദുഃഖത്തെ ഇങ്ങിനിവരാതെവണ്ണം മനസ്സിൽനിന്നും തള്ളുക. നിങ്ങൾ വിജയിയായി എന്നും എന്തുതന്നെ സംഭവിച്ചാലും ദുഃഖത്തിനടിമപ്പെടുകയില്ലെന്നും ബോദ്ധ്യംവരികയും നിങ്ങൾ ദുഃഖത്തെ ചവുട്ടിമെതിക്കുകയുംചെയ്താൽ കടലാസിലെ അടയാളം മാററാം. അപ്പോൾ നിങ്ങൾ സ്വതന്ത്രനായി. കഴിഞ്ഞതിനെവിചാരിച്ച് എന്തിനു ശോചിക്കുന്നു? കഴിഞ്ഞതു മറഞ്ഞുപോകട്ടെ.

ഓരോ കുററങ്ങളേയും പ്രത്യേകമെടുത്ത് അവയുടെ കാരണവും പരിഹാരവും കണ്ടുപിടിച്ച് തന്നത്താൻ അതിനെക്കുറിച്ചു പ്രസംഗിച്ച് ദൂരീകരിക്കണം: നിങ്ങളിൽ ഓരോരുത്തരും ഇപ്രകാരം തന്നെ ത്താൻ പ്രസംഗിക്കണം. നിങ്ങളുടെ കുററത്തെക്കുറിച്ചു ചിന്തിക്കുക, ചിന്തിക്കുമ്പോൾ 'ഓം' ജപിക്കുക. ചിലകൾമന്ത്രമുച്ചരിക്കുമ്പോൾ, ദുഃഖപരവശപ്പെടുമ്പോൾ നിങ്ങളുടെ നിശ്ചയം ഉറപ്പാകുമ്പോൾ ദിവ്യാനുഗ്രഹം നിങ്ങൾക്കുണ്ടാകുകയും നിങ്ങൾക്ക് ഉള്ളിൽനിന്നുംബലംസിദ്ധിക്കുകയും ചെയ്യും. ഇവയെല്ലാം നിങ്ങളുടെ മാനസസരസ്സിനെ ക

ലക്കിയന്നപ്പത്താന്റെ ഫണങ്ങളാകുന്നു. അവയെ ഓരോന്നായി അടിച്ചമർത്തുക. സകല കുറ്റങ്ങൾക്കും ദൌർബ്ബല്യങ്ങൾക്കും ഏക അടിസ്ഥാനമായിട്ടുള്ളതു് അജ്ഞത വിശേഷിച്ച് യഥാർത്ഥാത്മാവിനെക്കുറിച്ചുള്ള അജ്ഞതയാണ്.

ജനങ്ങൾ അവരുടെ ശരീരവുമായി ഐക്യപ്പെട്ടു് അതിനു ചുറ്റും അനവധി വസ്തുക്കൾ ശേഖരിച്ചു വെളിയിൽനിന്നും ആനന്ദത്തെ പ്രതീക്ഷിക്കുന്നു. ശരീരത്തിൽ ഐക്യപ്പെട്ടവർക്കു് ദുഃഖമുണ്ടാകാതിരിക്കുവാൻ നിവൃത്തിയില്ല.

ദേഹവിചാരങ്ങൾക്കുമീതെ ഉയരുക. നിങ്ങൾ അന്തമില്ലാത്തതും സർവ്വാത്മവുമായ ആത്മാവാണെന്നു വിശ്വസിക്കുക. പിന്നെങ്ങിനെ മോഹശോകങ്ങളുണ്ടാകും,

യഥാർത്ഥാത്മാവിനെക്കുറിച്ചുള്ള അജ്ഞതയുടെ ഒരു വിഭാഗമായി പ്രകൃതിയുടെ സാമാന്യനിയമങ്ങളുടെ അജ്ഞതയും ഉൾപ്പെടുന്നതും തന്മൂലം ജനങ്ങൾ ദീനരും ക്ഷീണരുമാകുന്നതുമാകുന്നു. പ്രകൃതിയുടെ അലംഘനീയമായ ദിവ്യനിയമത്തെ വർണ്ണിക്കാം.

‘‘ഏതെങ്കിലും കുറ്റമൊ തെറ്റൊ ദ്രോഹമോ ചെയ്യുക, മനസ്സിൽ എന്തെങ്കിലും തെറ്റിനെവെച്ചുകൊണ്ടിരിക്കുക, ആരും കാണാത്തതും അറിയാത്തതുമായ സ്ഥലത്തിരുന്നു് നിങ്ങൾ ഈ തെറ്റു ചെയ്തുകൊള്ളുക. കോട്ടയെപ്പോലെ ഉറപ്പുള്ള ഏതെങ്കിലും സ്ഥലത്തിരുന്നു ദുഷ്ടതയുടെ വിത്തുകൾ വിതച്ചുകൊള്ളുക. നിങ്ങൾ കാറ്റിനെ വിതക്കുക അഭേദ്യവും ക്രൂരവും അകരുണവും അപ്രതിഹതവുമായ ഈ നിയമത്താൽ നിങ്ങൾ കൊടുങ്കാറ്റിനെ കൊയ്യും നിങ്ങൾക്കു വേദനയും കഷ്ടതയുമുണ്ടാകും. പാപത്തിന്റെ കൂലി മരണമാകുന്നു.

ജനങ്ങൾ ഇതിനെ ഒരു സാന്മാർഗ്ഗികനിയമമായി സങ്കല്പിക്കുകയും അതിനു് അങ്കഗണിതനിയമംപോലെ ബലവും വാസ്തവവുമില്ലെന്നു ധരിക്കുകയും ചെയ്യുന്നു. ഈ നിയമം നിശ്ചയാനുരോധവും വാസ്തവവുമാണെന്നു ജനങ്ങൾ വിശ്വസിക്കുന്നില്ല. അങ്ങിനെ വിശ്വസിക്കുന്നവർ അബദ്ധത്തിൽ ചാടിയിരിക്കുന്നു. നിങ്ങൾ ഏകാന്തമായ ഗുഹയിൽവെച്ചുപോലും പാപം ചെയ്താൽ നിങ്ങളുടെ കാലടികളുടെ കീഴിലുള്ള പുല്ലുപോലും ഉണർത്തെഴുനീറ്റു നിങ്ങൾക്കെതിരായി സാക്ഷി പറയും. ഭിത്തികൾക്കും വൃക്ഷങ്ങൾക്കും നാവുണ്ടെന്നും അവ സംസാരിക്കുമെന്നും നിങ്ങൾക്കു ക്രമേണ അനുഭവപ്പെടും. നിങ്ങൾക്കു പ്രകൃതിയേയോ ദൈവത്തെയോ വഞ്ചിക്കുവാൻ നിവൃത്തിയില്ല. ഇതു സത്യമാണു്, നിയമമാണു്. നാം നമ്മുടെ ഹൃദയത്തിൽപോലും പാപം ചെയ്താൽ നമ്മുടെ ചുറ്റിനും കഷ്ടതകളും പ്രയാസങ്ങളും ദൌർഭാഗ്യങ്ങളുമുണ്ടാകുന്നു. പ്രയാസങ്ങളുടെ യഥാർത്ഥകാരണങ്ങളറി

യാത്തവർ പരിതഃസ്ഥിതിയെ കുററം പറയുന്നു. അവർ പരിതഃസ്ഥിതികളോടു യുദ്ധംചെയ്യുകയും സ്നേഹിതന്മാരുടേയും ബന്ധുക്കളുടേയും ശത്രുക്കളുടെയും മേൽ വ്യവഹാരം കൊടുക്കുകയും ചെയ്യുന്നു. ഈ ദിവ്യനിയമത്തെ കച്ചേരികളിലും സകലമൂലകളിലും പ്രഖ്യാപനം ചെയ്യേണ്ടതാണ്. നിങ്ങൾ ഈശ്വരന്റെ കണ്ണിൽ പൊടിയിടുവാൻ തുടങ്ങിയാൽ നിങ്ങളുടെ കണ്ണുതന്നെ കാണാതാകും.

നിങ്ങൾ പരിശുദ്ധന്മാരായിരിക്കണമെന്നാണു നിയമം. നിങ്ങളുടെ മനസ്സിൽ അശുദ്ധതയുണ്ടെങ്കിൽ അതിന്റെ ഫലങ്ങൾ നിങ്ങൾ അനുഭവിക്കും. ഈ ആത്മീയനിയമങ്ങളെ ഓരോന്നായെടുത്തു അവയുടെ വാസ്തവികത്വത്തെ തെളിയിക്കുവാൻ യാതൊരുപ്രയാസവുമില്ല. ഈ നിയമങ്ങൾ ഒരാളറിഞ്ഞാൽ അവർക്കു സ്വാർത്ഥമോഹങ്ങളുണ്ടാകയില്ല. ഈ ആഗ്രഹങ്ങളെ നിയന്ത്രിച്ചുകഴിഞ്ഞാൽ എത്രനേരം വേണമെങ്കിലും മനസ്സിനെ ഏകാഗ്രപ്പെടുത്താം. ആദ്യമായി സത്സ്വഭാവത്തെ രൂപീകരിക്കുക.

മനസ്സിനെ ജയിക്കുവാൻ ഉപവാസമാവശ്യമാണോ എന്നൊരു ചോദ്യമുണ്ടാകാം. ഇതിനെപ്പററി രാമനുപറയാനുള്ളതു് അധികം ഭക്ഷിക്കുകയോ പട്ടിണികിടക്കുകയോ ചെയ്യരുതെന്നാണ്. രണ്ടു പരിധികളും വർജ്ജനീയമാണ്. ചിലപ്പോൾ ഉപവാസം സ്വാഭാവികമായുണ്ടാകുന്നു. നമുക്കു ഭക്ഷണം വേണ്ടെന്നു ചിലപ്പോൾ തനിയെതോന്നും. അങ്ങനെയുള്ളപ്പോൾ ഉപവസിക്കുക. വേണമെന്നുതോന്നൽ വരുമ്പോൾ ഭക്ഷിക്കുക. ഉപവാസം നമ്മെ സഹായിക്കുകയല്ലാതെ അതു് നമ്മുടെ അടിമയാകരുതു്. നിർബ്ബന്ധമായി ഉപവസിച്ചാൽ നാം അതിന്റെ അടിമയാകുന്നു. രാമൻ യാതൊരുതരത്തിലുള്ള അടിമത്തത്തേയും പ്രോത്സാഹിപ്പിക്കുകയില്ല. ഇന്ത്യയിൽ ചിലർ പ്രത്യേകദിനങ്ങളിൽ പ്രത്യേകതരത്തിലുള്ള ഭക്ഷണങ്ങൾ കഴിക്കുകയും വ്രതം നോക്കുകയും ചെയ്യുന്നു. കറുത്ത വാവും വെളുത്തവാവും ഹിന്ദുക്കൾക്കുപ്രധാനപ്പെട്ട ദിവസങ്ങളാണ്. വെളുത്ത വാവുന്നാൾ ഉദരത്തിനുഭാരംതോന്നാത്ത ആഹാരങ്ങൾ അവർ കഴിക്കുന്നു. ആദിവസം ധ്യാനത്തിനു് ഉത്തമമായ ദിവസമാണ്. നിങ്ങൾതന്നെ അന്നേദിവസം മനസ്സിനെ ഏകാഗ്രപ്പെടുത്തി നോക്കിയാൽ ഫലമറിയാം. അന്നുമനസ്സിനെ ചഞ്ചലിപ്പിക്കാത്ത ഭക്ഷണം ആവശ്യമാണ്. കറുത്തവാവുന്നാളിലും ഇതുപോലെ തന്നെയുണ്ടാകും. ദുഷ്ടവിചാരങ്ങളെ ഉപവസിക്കുന്നതാണ് യഥാർത്ഥമായ ഉപവാസം.

# വിമർശനവും സാർവ്വത്രിക സ്നേഹവും.

എന്തെങ്കിലും ഗുണകരമായ പ്രസ്ഥാനം തുടങ്ങിയാൽ ഇന്ത്യയിലെ മത്സരബീജംകൊണ്ടു നായകന്റെ സ്വഭാവത്തിന്റെ ഇരുണ്ടവശം കാണുവാൻ പൊതുജനങ്ങൾ പ്രേരിതരാകുന്നു. ഇങ്ങിനെ എല്ലാ പുഷ്പങ്ങളേയും കരിമൊട്ടിൽത്തന്നെ നുള്ളിക്കളയുന്നു. ഇരുണ്ടവശമില്ലാത്ത മനുഷ്യനേതാണ്? സ്വാമിവിവേകാനന്ദന്റെ ആദരാഗ്ര്യപരവും ആശാപൂർണ്ണവും ധീരവും ആയ ഉപദേശങ്ങളേയും സാധനാപത്രങ്ങളേയും അദ്ദേഹത്തിന്റെ ഭക്ഷണപാനീയക്രമങ്ങളെ ആധാരമാക്കി മനുഷ്യർ നിഷേധിക്കുന്നു. കാശിയിലെ സ്വാമികൃഷ്ണാനന്ദന് ഇല്ലാത്ത ദുഷ്യമുണ്ടെന്നു പറഞ്ഞു് അദ്ദേഹത്തെ ജനങ്ങൾ പഴിക്കുന്നു. സാധാരണ ധർമ്മപ്രസ്ഥാനവും ധർമ്മമഹോത്സവയോഗങ്ങളും തുടങ്ങിയ നായകനു ചില അപരാധങ്ങളുണ്ടെന്നു പറഞ്ഞു ജനങ്ങൾ അവയ്ക്കു വിഘ്നംവരുത്തുവാൻ ശ്രമിക്കുന്നു. കഴുതപ്പുറത്തുനിന്ന് താഴെ വീണാൽ കഴുതക്കാരനെ അടിക്കുവാൻ ചെല്ലുന്ന യുക്തി വല്ലാത്തതാണ്. ഇന്നാളൊരുദിവസം ഒരു പാലുകാരൻ കുറെപാൽക്കുപ്പികളുമായി ഒരു വീട്ടിൽപോകുന്നതു കണ്ടു. യാദൃശ്ചികമായി ഒരു കുപ്പി പാൽതാഴെ വീണു പൊട്ടിപ്പോയി. അവനു ദേഷ്യം കലശലായി എല്ലാകുപ്പിപാലും വഴിയിലെറിഞ്ഞു പൊട്ടിച്ചു. ഇങ്ങിനെയാണു ജനങ്ങൾപരസ്പരം പെരുമാറുന്നതു്. ഒരു സ്നേഹിതനിൽ നിസ്സാരമായ കുറ്റങ്ങൾകണ്ടാൽ അയാളുടെ സൽസ്വഭാവങ്ങളെക്കുറിച്ചുള്ള ബഹുമാനത്തെ നിശ്ശേഷം ദൂരീകരിക്കുന്നതിനു നമുക്ക് ഉത്സാഹമുണ്ട്. ഇന്ത്യയിലെ ജനങ്ങൾ തമ്മിൽ തമ്മിൽ മത്സരിക്കുന്നതുകൊണ്ട് അവരുടെ ശക്തി നശിച്ചുപോകുന്നു. ഇതു ദൈവനിയമമല്ലേ? ഇതിനു കാരണമെന്താണ്? ഓരോ കക്ഷിയും അയൽപക്കക്കാരന്റെ കുറ്റങ്ങളിൽ ശ്രദ്ധപതിപ്പിക്കുന്നു. ഇങ്ങനെ ഐക്യം പ്രയാസമാകുന്നു. സംശയത്തെ ആസ്പദമാക്കിയുള്ള ഈ ശ്രദ്ധ അനാശാസ്യസ്വഭാവികളെ നിർമ്മിക്കുന്നതിനുള്ള ഒരു ദുഷ്ടശക്തിയായിത്തീരുന്നു. ഒരുത്തനെ മോഷ്ടാവെന്നു വിളിച്ചാൽ അവൻ മോഷ്ടിക്കും എന്നു പറയുന്നതു് വാസ്തവമായ ഒരു വചനമാകുന്നു.

നമുക്കു സാമാന്യമായ കാര്യങ്ങളില്ലേ? നമ്മുടെ അയൽപക്കക്കാർക്കു സൽസ്വഭാവമില്ലേ? ഇന്ത്യയുടെ ഭിന്നവർഗ്ഗക്കാർക്ക് ഐക്യത്തിനുള്ള ബന്ധമില്ലേ? ശുദ്ധതയുടെയോ അശുദ്ധതയുടെയോ പേരിൽ ദൈവത്തിന്റെ രഹസ്യപോലീസിലെ തന്നത്താൻ നിയമിക്കപ്പെട്ട അംഗങ്ങളായി ഭവിക്കുകയും പൊതുജനങ്ങൾക്കു ദൂഷണം ചെയ്യുന്ന രുടെ രഹസ്യജീവിതത്തിൽ ഒളിഞ്ഞു നോക്കുകയും ചെയ്യുന്നതിനു നമുക്ക് എന്തവകാശമാണുള്ളതു്? അയാളുടെ രഹസ്യ നടപടികൾ

അയാളും ദൈവവും തമ്മിലുള്ള കാൎയ്യമാണു്. അതിലിടപെടുവാൻ നാം ആരാണു്? മററുള്ളവരുടെ കററം കണ്ടുപിടിക്കുവാൻ ചിലവിടുന്ന സമയം നാം നമ്മുടെ ആദൎശങ്ങളെ പ്രാപിക്കുവാൻ ഉപയോഗിക്കുക. വെളിയിൽനിന്നുള്ള നിർബ്ബന്ധംകൊണ്ടു് ഒരുത്തനെ സന്മാൎഗ്ഗിയാക്കുവാൻ കഴിയുമോ? ജനഹിതവും ജനസമ്മതവും അനുസരിച്ചുള്ള നടപടി പരിശുദ്ധമാണോ? അതിനെ പരിശുദ്ധിയുമായി കഴക്കയ്യരുതു്. അതു ദൌർബ്ബല്യമാണു്. നാം ഒരു റോസാപ്പൂവിനെ മുള്ളുള്ളതുകൊണ്ടു കളയുന്നില്ല. ഒരു റൊട്ടിക്കാരൻ തവിട്ടതിന്നു ജീവിക്കുന്നതു കൊണ്ടു് അയാളുടെ റൊട്ടി തിന്മാൻ മടിക്കേണ്ടാ. മനുഷ്യൻറകത്തു പോകുന്നതല്ല പുറത്തു പോകുന്നതാണു് അശുദ്ധമായിട്ടുള്ളതു്. സ്വാമിവിവേകാനന്ദൻ ചില സാധനങ്ങൾ കുടിക്കുകയും ഭക്ഷിക്കുകയും ചെയ്തതു കൊണ്ടെന്താണു്? അദ്ദേഹത്തിൽ നിന്നും സദുപദേശങ്ങൾ വഴിഞ്ഞൊഴുകുന്നിടത്തോളം കാലം അദ്ദേഹം എന്തു ഭക്ഷിക്കുന്നുവെന്നു നാം ഗൌനിക്കുന്നില്ല. അദ്ധ്യാപകൻെറ ജീവിതരീതിനോക്കാതെ അയാളുടെ ഉപദേശത്തെ നാം കൈക്കൊള്ളേണ്ടതാകുന്നു. യൂക്ലിഡിൻെറ ജീവിതമറിയാതെ ക്ഷേത്രഗണിതം നമുക്കു പഠിക്കരുതോ? ചിത്രകാരൻ വിരൂപിയായതുകൊണ്ടു മനോഹരമായ ചിത്രത്തെ നാം ത്യജിക്കുന്നുവോ? സർഫ്രാൻസിസ്സു ബേക്കൻ കൈക്കൂലി വാങ്ങിയതുകൊണ്ടു നാം അദ്ദേഹത്തിൻെറ തത്വശാസ്ത്രത്തെ ഉപേക്ഷിക്കുന്നുവോ? ഈ ഇരുപതാം നൂററാണ്ടിൽ ആളുകളേയും ഉപദേശങ്ങളേയും കൂട്ടിക്കുഴയ്ക്കാതെ നാം വിവേകശീലം അഭ്യസിക്കേണ്ട കാലം വൈകിയിരിക്കുന്നു. വൃത്തികെട്ട കുളത്തിൽ വളരുന്ന മനോഹരമായ താമരപ്പൂവിനെ നാം നിരസിക്കാറില്ല.

ഇന്ത്യയുടെ ദാരിദ്ര്യത്തിനുള്ള മുഖ്യകാരണം ചത്ത ജന്തുക്കളുടെ എല്ലും ചവറും മററും നാം ഉപേക്ഷിക്കുന്നതുകൊണ്ടാകുന്നു. ഈ സാധനങ്ങൾ ഉപയോഗിച്ചാണു് യൂറോപ്പും മററു പരിഷ്കൃതരാജ്യങ്ങളും പ്രാമാന്യത്തെ പ്രാപിച്ചിട്ടുള്ളതു്. വൃത്തികെട്ട വളംകൊണ്ടല്ലേ മനോഹരമായ ഉദ്യാനങ്ങൾ ഉണ്ടാകുന്നതു്? ഏററവും കറുത്ത പുകയും വൃത്തികെട്ട കൽക്കരിയും നേരെ ഉപയോഗിച്ചാണു് യൂറോപ്പിലും അമേരിക്കയിലും യന്ത്രങ്ങളുണ്ടാക്കുന്നതു്. ശ്രീരാമൻെറ മാഹാത്മ്യം നിസ്സാരന്മാരായ കുരങ്ങന്മാരെ ശക്തിയുള്ള സൈന്യമാക്കിയതായിരുന്നു. പരിശുദ്ധരും ഉത്തമരുമായ ആളുകളോടു എല്ലാവരും സമാധാനത്തിൽ ജീവിക്കും? ആരുടെ സഹാനുകമ്പയും മാതൃതുല്യമായ ഹൃദയവും അധഃകൃതനെയും പാപിയേയും ആശ്ലേഷിക്കുന്നുവോ അവനാണു് മഹാത്മാ. നാം നമ്മുടെ യഥാൎത്ഥാത്മാവായ സൂൎയ്യനെ അടുക്കളയിലെ അന്ധവിശ്വാസധൂളിയിലിട്ടു മറച്ചു് ആത്മീയവും കായികവുമായ അധഃപതനമുണ്ടാക്കുവാനും ജീവിതത്തെ പാഴാക്കുവാനും ശ്രമിക്ക

ക്കരുത്. അനന്തവും അവ്യക്തവുമായ ആത്മാവിനെ വിദേശീയരുടെ ഷൂസ്കൊണ്ടു മലിനപ്പെടുത്തുന്ന അടുക്കളമതം പരിതാപകരമാണു്. ദയവുചെയ്തു, കീറിപ്പറിഞ്ഞ ജാതി വസ്ത്രങ്ങൾക്കകം നോക്കുക. നിങ്ങൾ ആരാണു്? നിങ്ങളുടെ ആത്മാവു് അനന്തവും അനശ്വരവുമായ ആത്മാവാകുന്നു. ലോകത്തിലുണ്ടാകുന്ന സകലദോഷങ്ങൾക്കും ദ്രോഹങ്ങൾക്കും കാരണം വാസ്തവത്തിലുള്ള ആന്തരമായ സമത്വത്തെ പരിത്യജിക്കുന്നതാണു്. അയൽപക്കക്കാരുടെ നടത്തയെപ്പററി ആക്ഷേപിക്കുകയും അതിനെ എതിർക്കുകയും ചെയ്യുന്ന സന്മാർഗ്ഗപരിഷ്കാരികൾ നദിയുടെ മുകളിലുള്ള പതയും നുരയും മാററുന്നതിനല്ലാതെ അടിയിലുള്ള നിരപ്പില്ലായ്മയായ യഥാർത്ഥകാരണത്തെ മാററുവാനുദ്യമിക്കുന്നില്ല. നഷ്ടപ്പെട്ടവരെ രക്ഷിക്കുവാൻ നടക്കുന്ന നിങ്ങളാരാണു്? നിങ്ങൾക്കുതന്നെ രക്ഷകിട്ടിയോ? അവനവന്റെ ജീവിതത്തെ രക്ഷിക്കുന്നവൻ അതിനെ കളയുന്നുവെന്നു നിങ്ങൾക്കറിയാമോ? നിങ്ങൾ നഷ്ടപ്പെട്ടവരിലൊരാളാണോ? നിങ്ങൾ നഷ്ടപ്പെട്ടതിലൊരാളാകുവാൻ കാംക്ഷിക്കുന്നുവോ? എന്നാൽ ഉണർന്നെഴുന്നേററു രക്ഷിതാവാകുക.

ബുദ്ധൻ ഒരു ദാസിയുടെവീട്ടിൽ പലപ്പോഴും അതിഥിയായിപ്പോവുക പതിവായിരുന്നു. 'ആദ്യത്തെകല്ലു് ആരെറിയും' എന്നുള്ള ചോദ്യത്തിന്റെ കർത്താവു് മാന്യയല്ലാത്ത മേരിമാഗ്ഡലന്റെ കൂട്ടിൽ ലജ്ജിച്ചിരുന്നില്ല. അല്ലയോ മാനിതയായ മാന്യതയെ, നാം അന്യോന്യം കററം പറഞ്ഞുകൊണ്ടിരിക്കുന്ന രാജ്യത്തിൽ പ്രേമവും ഐക്യവും ഉണ്ടാകയില്ല. ജീവിതത്തിന്റെ വിജയരഹസ്യം സകല കുട്ടികളും പ്രിയപ്പെട്ടതാണെന്നുള്ള മാതാവിന്റെ ഹൃദയത്തെ ആർജ്ജിക്കുകയാകുന്നു. ഈശ്വരന്റെ കണ്ണുകളിൽകൂടി ലോകത്തെ വീക്ഷിക്കുവാൻ പഠിക്കുന്നതാണു യഥാർത്ഥമായവിദ്യാഭ്യാസം.

നമ്മുടെ കായികമേഖലയിൽ ബാല്യവും കൌമാരവും യൌവ്വനവും വാർദ്ധക്യവു മററുമുള്ളതുപോലെ സന്മാർഗ്ഗികവും ആത്മീയവുമായ മേഖലകളിലും ഭിന്നാവസ്ഥകളുള്ളതും എല്ലാവരും ഈ അവസ്ഥകളിൽ കൂടി കടന്നു പോകേണ്ടതുമാകുന്നു. പാപികളെന്നു പറയപ്പെടുന്നവർ എന്റെ സാന്മാർഗ്ഗിക ശിശുക്കളാണു്. ഒരു ശിശുവിനു് അതിന്റെ സ്വതഃസിദ്ധമായ സൌകുമാര്യമുണ്ടു്. അധഃപതിതരെന്നു നിങ്ങൾ വിളിക്കുന്നവർ ഇതുവരെ ഉയർന്നെഴുന്നേററിട്ടില്ല. അവർ സർവ്വകലാശാലയിൽ കാലെടുത്തുവച്ചിട്ടുള്ളവരാണു്. ചിലർ തങ്ങളുടെ സ്നേഹിതന്മാരിലോ അന്യന്മാരിലൊ കാണുന്ന ദൂഷ്യങ്ങളിൽ ശ്രദ്ധപതിപ്പിച്ചുകൊണ്ടിരിക്കുകയും നിങ്ങൾക്കു പാപിയെ സ്നേഹിക്കുകയും പാപത്തെ വെറുക്കുകയും ചെയ്യാമെന്നു വാദിക്കുകയും അതേസമയം തന്നെ സാർവ്വത്രികപ്രേമത്തെ പുകഴ്ത്തുകയും ചെയ്യുന്നു. നിങ്ങൾ എ

വിടെ വൃത്തികേടു നിരീക്ഷിക്കുന്നുവോ അതിനെ നിങ്ങൾക്ക് ഒരിക്കലും ഇഷ്ടപ്പെടുവാൻ നിവൃത്തിയില്ല. പ്രേമം എന്നു പറയുന്നതു സൌന്ദര്യനിരീക്ഷണമാണ്. ഇരുട്ടിനോടു യുദ്ധം ചെയ്യുന്നതുകൊണ്ട് അതു മാറുകയില്ല. ഒരു ഇരുട്ടുമുറിയിൽ നാം എല്ലാഭാഗത്തുക്കും കല്ലെറിയുകയും വടികൊണ്ടു ഇടത്തും വലത്തും അടിക്കുകയും കണ്ണാടിച്ചില്ലുകൾ അടിച്ചുടയ്ക്കുകയും മേശമേൽ ഇടിക്കുകയും മഷിക്കുപ്പി മറിച്ചിടുകയും സകലരേയും ചീത്തപറയുകയും ചെയ്താൽ ഇരുട്ടു മാറുമോ? അകത്തു വെളിച്ചം കൊണ്ടുവരിക. അപ്പോൾ ഇരുട്ടുമാറുന്നു. അതുകൊണ്ടു ചീത്തപറയുകയും ആക്ഷേപിക്കുകയും ശകാരിക്കുകയും ചെയ്യുന്ന നയംകൊണ്ടു കാര്യത്തിനു ഗുണമില്ല. ഓടയിലുള്ള വൃത്തികേടെല്ലാം തെരുവുവീഥിയിലിട്ടാൽ തന്മൂലം വലിയ ഗുണമോ മാഹാത്മ്യമോ ഉണ്ടാകുമോ? അതുപോലെ മറ്റുള്ളവരുടെ കുററം പറയുന്നതുകൊണ്ട് ഫലമില്ല. സമാധാനവും സദാശംസയുമാകുന്ന ശുദ്ധജലം ഓടകളിലൊഴിച്ചാൽ ചെളിയെല്ലാം കഴുകിപ്പോകും. ഒരിക്കൽ അക്ബർ ഒരു വരവരച്ചതിന്റെ ശേഷം അതിനെ മുറിക്കാതെയും മായ്ക്കാതെയും നീളം കുറയ്ക്കുവാൻ അദ്ദേഹം ബീർബാലിനോട് പറഞ്ഞു. ബീർബാൽ അതിനടുത്തു കുറേക്കൂടി നീളമുള്ള ഒരു വരവരച്ച് അക്ബരുടെ വരയുടെ നീളം കുറച്ചു. നീളംകൂടിയ വര വരയ്ക്കുകയാണു ബുദ്ധി. എല്ലാമുറുമുറുപ്പുകളും "ആമ്പൽപ്പൂവ് തേക്കാകാത്തതെന്താണു" എന്നു ചോദിക്കുന്നതിനു തുല്യമാണു. നമുക്ക് എല്ലാററിലേയും സൌന്ദര്യത്തെ നിരീക്ഷിക്കാം. നിങ്ങൾ ചീത്തയ്ക്കെതിരായി കരയരുതു്. നന്മയ്ക്കനുകൂലമായി പാടുവിൻ. ജീവിതത്തിന്റെ മുന്തിരിങ്ങായിൽ നിന്നും ഞാൻ മധുരസം പിഴിഞ്ഞെടുക്കുന്നു. പ്രിയപ്പെട്ട വിമർശകാ, നിങ്ങളെ ഞാൻ സ്നേഹിക്കുന്നു. എന്നാൽ നിങ്ങളുടെ വിമർശനപാത്രമായ ആളിനേയും ഞാൻ ബഹുമാനിക്കുകയും സ്നേഹിക്കുകയും ചെയ്യുന്നു.

---

# സമാധിസ്ഥിതനായ രാമൻ

യഥാർത്ഥാത്മാവിനു പുനർജ്ജന്മമില്ല. എന്നാൽ സൂക്ഷ്മശരീരത്തിനു പുനർജ്ജന്മമുണ്ട്. വാസ്തവികമായ ദൈവം ജന്മങ്ങൾക്കു മീതെയാണ്, ലോകം എന്റെ ശരീരമാകുന്നു. വായു എന്റെ ശ്വാസമാണ്. വൃക്ഷങ്ങൾ എന്റെ രോമമാകുന്നു. നദികൾ എന്റെ സിരകളും പർവ്വതങ്ങൾ എന്റെ എല്ലുകളുമാകുന്നു. ചിലസ്ഥലങ്ങളിൽ സന്ധ്യാദീപ്തമാണ്. ചിലേടത്തു സൂര്യൻ പെട്ടെന്നു മറയുന്നു. നിങ്ങൾക്ക് ഇടയ്ക്കു നിൽക്കുകയോ പറക്കുകയോ ചെയ്യാം. അതു നിങ്ങ

ളുടെ മനസ്സും നിശ്ചയവും അനുസരിച്ചിരിക്കുന്നു. ആഗ്രഹങ്ങൾ ഓജസ്സാണ്. പ്രകാശം, ചൂട്, വൈദ്യുതശക്തി ശബ്ദം ഇവ ഓജസ്സിന്റെ ഭിന്നമായ പ്രകടനങ്ങളാണ്. വസ്തുതന്നെ ഓജസ്സിന്റെ രൂപഭേദമാണ്. അണുക്കൾ ശക്തികളുടെ കേന്ദ്രമാണെന്നു ലേയ്ബ്നിസ്സ് പറയുന്നു. ഘനപദാർത്ഥവും എന്റെ മനസ്സാണ്. മഞ്ഞു വെള്ളമാകുന്നു. ഞാൻ രൂപവും രൂപരഹിതമായ ശക്തിയുമാകുന്നു. നിങ്ങൾ സർവ്വവുമാണ്. ആ ബോധം നിങ്ങൾക്കുണ്ടാകട്ടെ. യോഗം നിങ്ങളെ തേടണം. സർവ്വവും നിങ്ങളെ ആശ്രയിക്കണം. നട്ടെല്ലുകൊണ്ടു ജനങ്ങൾക്കു പലതെറ്റിദ്ധാരണകളുണ്ടായിട്ടുണ്ട്. അവർ പെരുവഴിവിട്ട് ഊടുവഴികളിൽക്കൂടി പോകുന്നു. ഇഡയും പിംഗലയും ശുദ്ധീകരിക്കുവാനും സുഷുമ്നതുറക്കുവാനും പുസ്തകങ്ങളിൽ പലതും പറഞ്ഞിട്ടുണ്ട്. ഇതു സാധിക്കുവാൻ പലകൊല്ലം ശ്രമിച്ചയാളിനു രാമൻ രഹസ്യം പറഞ്ഞുകൊടുത്തു. ഇന്ന് അയാൾ വന്നപ്പോൾ അയാളുടെ ലക്ഷ്യാവേഗം പ്രാപിച്ചതായി പറഞ്ഞു. സുഷുമ്നതുറക്കുവാൻ സമയംകളയുന്നതു വഴിവിട്ടുപോവുകയാണ്. ആഹാരം വയറ്റിൽപോയി പ്രാണവായുവിനോടുകലർന്നു ശരീരത്തിൽ പ്രവർത്തിച്ച് ആമരസത്തിൽക്കുഴഞ്ഞു കുടലിൽ കയറുന്നു. ഈ മാർഗ്ഗമൊന്നുമറിയാതെ നമ്മുടെ ഭക്ഷണം ദഹിച്ചുകൊള്ളും. ഭക്ഷണം അതിന്റെ ജോലിനോക്കിക്കൊള്ളും. ഒരു മനുഷ്യന് സാക്ഷാത്കാരംവേണമെങ്കിൽ രാജയോഗംകൊണ്ടു വലിയ ഫലമില്ല. നിങ്ങൾ സത്യപഥത്തിൽ പ്രവർത്തിച്ചാൽ വഴി താനേതുറക്കും. നിരർത്ഥകമായ നടപടികൾകൊണ്ടു നിങ്ങൾസമയം കളയേണ്ട. പ്രാണനെ സംയമനംചെയ്താൽ മനസ്സ് സ്വാധീനപ്പെടുന്നില്ല. പ്രാണസംയമനം മനഃസംയമനമാണെന്നു പറയുന്നതു ശരിയല്ല. മനസ്സിനെ നിയന്ത്രിച്ചാൽ പ്രാണൻശരിയാകും. രാമൻ അപ്രകാരമാണു ചെയ്യുന്നത്. പലഉപദേശങ്ങൾക്കുശേഷവും രാമൻ സാമാന്യപദ്ധതിയെ സ്വീകരിച്ചില്ല. രാമൻ മനസ്സിനെ നിയന്ത്രിച്ചപ്പോൾപ്രാണൻശരിയായി. ഒരിക്കൽ അദ്ദേഹംകുളിച്ചപ്പോൾ നീർക്കുഴിയിട്ടു കുളത്തിന്റെ അടിയിൽ പോയി. കുളിച്ചുകൊണ്ടിരുന്ന സ്നേഹിതന്മാർ രാമനെ വേണ്ടികാത്തിരുന്നു. ഒടുവിൽ രാമൻ വെള്ളംകുടിച്ചു ചത്തുവെന്നോ രാമനെ മുതലപിടിച്ചുവെന്നോ അവർ തീരുമാനിച്ചു. മനോനിശ്ചയം കൊണ്ടു പ്രാണനെ സംയമനംചെയ്യാമെന്നു രാമൻ അവരെ മനസ്സിലാക്കി. യഥാർത്ഥാത്മാവിന്റെ സത്തിൽ ഇരുന്നുകൊണ്ടു ഈശ്വരനുമായി ഏകീഭവിക്കുക. പ്രാണൻ നിങ്ങളുടെ അക്രീതദാസനാണ്. നിങ്ങൾ ലോകത്തിന്റെ പ്രാണനെ സംയമനംചെയ്യുന്നു. നിങ്ങൾ മായയിൽ നിന്നൊഴിയുക. തള്ള, കുട്ടിയെ 'ജോണി' യെന്നോ, 'ജാഞ്ജി' യെന്നോ വിളിക്കുകയും കുട്ടിയെ ജാണിയോ ജാഞ്ജിയോ ആക്കുകയുംചെയ്യുന്നു.

ദിവ്യബോധത്തെ ഉണർത്തുക. നിങ്ങൾ ബ്രഹ്മാണ്ഡത്തിന്റെ യജമാനനും ഗോളങ്ങളുടെ ഭരണകർത്താവുമാണ്. ഈ വസ്തുത നിങ്ങൾ സാക്ഷാൽക്കരിക്കണം. ഞാൻ സൂര്യന്മാരുടെ സൂര്യനും പ്രകാശങ്ങളുടെ പ്രകാശവുമാണ്. നിങ്ങൾ മനുഷ്യനോ, സ്ത്രീയോ രാജാവോ യാചകനോ നിസ്വനോ ആയിരിക്കുന്നതെന്തിന്? നിങ്ങൾ വിശ്വസിക്കുന്നതും വിചാരിക്കുന്നതുമനുസരിച്ച് ആയിത്തീരുന്നു. നിങ്ങൾ ദൈവമാണെന്നു വിശ്വസിച്ചാൽ അപ്രകാരം ആയിത്തീരും. ഒരു വീടുകെട്ടുവാൻ പ്രയാസമാണ്. എന്നാൽ പൊളിക്കുന്നതു വളരെ എളുപ്പം കഴിയും. നിങ്ങളുടെ ബന്ധനസ്ഥലം നിർമ്മിക്കുവാൻ വളരെക്കാലം ശ്രമപ്പെട്ടു. അതിനെ ഇടിച്ചുപൊളിച്ചു വേഗം കളയാം. നിങ്ങൾ നിങ്ങളുടെ ദൈവമാണ്. യഥാർത്ഥാത്മാവായി നിങ്ങൾ ഉയരുക. നിങ്ങൾ പ്രകാശങ്ങളുടെ പ്രകാശത്തിൽ ലയിക്കുക. ലോകം മുഴുവൻ നിങ്ങളുടെ മുമ്പിൽ വിരിച്ചിരിക്കുന്നതായി കാണുക. സൂര്യൻ ഉദയാദ്രിയിൽ കയറുമ്പോൾ നിങ്ങൾക്കു പരമാനന്ദപർവ്വതങ്ങളിൽ കയറാം. നിങ്ങൾ മനസ്സിനെ ആകാശത്തിൽ ലയിപ്പിച്ചാൽ അതു പൊന്തിപ്പൊന്തി ഉന്നതമായ സ്വർഗ്ഗത്തിൽ പോകും. കിളികളുടെ ഗാനങ്ങളും, മന്ദമാരുതന്റെ ചലനവും നദികളുടെ ശബ്ദവും മനസ്സിനെ ഉയർത്തുന്നു. ഓം മന്ത്രം വികാരസമേതം ജപിക്കുക. ഉദയസൂര്യനെ നാം കണ്ണാടിയിൽ നോക്കുന്നതുപോലെ, അദ്വൈതഭാവത്തിൽ നോക്കുക. എന്റെ ആത്മാവാണ് ഏറ്റവും ഉൽകൃഷ്ടം. ഞാൻ അദൃശ്യമാണ്. ഇന്ത്യയിലെ സ്ത്രീകൾ അവരുടെ തള്ളവിരലുകളിൽ കണ്ണാടികൾ ധരിക്കുന്നു. അവർ കണ്ണാടി നോക്കുമ്പോൾ അവരുടെ മുഖം വെള്ളിയിൽ ആദ്യമായി കാണുന്നുവെന്നു ചിന്തിക്കുന്നില്ല. അതുപോലെ വേദാന്തി സൂര്യനെ സ്വന്തം ആത്മാവായി വിചാരിക്കുന്നു. ഞാൻ സൂര്യന്മാരുടെ സൂര്യനാണ്. എന്റെ നിഴൽ സൂര്യനാണ്. ഓം മന്ത്രത്തിന്റെ അർത്ഥം ദൈവം ഞാനാണെന്നു ഭാഷയും ഓട്ടങ്ങളും വികാരവും പ്രവൃത്തിയും ദ്യോതിപ്പിക്കുന്നു.

കേട്ടി അടുത്തുവരു". നിങ്ങളുടെ വാക്കിനു ശക്തി പോരാ. കാണാതിരുന്ന കുട്ടിയെ പ്രതീക്ഷിച്ചുകൊണ്ടിരിക്കുമ്പോൾ അയാൾ വന്നാൽ 'ഓ, ഇങ്ങുവാ ഓമനേ, എന്നു സകലനാഡികളിലും കൂടി നിങ്ങൾ പറയും. നിങ്ങൾ ഓടിച്ചെന്ന് അവനെ എടുക്കുകയും ഉമ്മവെക്കുകയും ചെയ്യുന്നു. ഇതു വികാരത്തിന്റെ ഭാഷയാണ്.

ശരീരത്തിലെ സകല നാഡികളും കലകളും പ്രയോഗിച്ച് 'ഓം' മന്ത്രം ജപിക്കുക. ആദ്യം അല്പം ശക്തി പ്രയോഗിക്കുക. ശബ്ദം ആദ്യം കണ്ഠത്തിൽനിന്നും പിന്നീടു നെഞ്ചിൽനിന്നും ഒടുവിൽ നട്ടെല്ലിന്റെ അവസാനത്തുനിന്നും വരുന്നു. പിന്നീടു കമ്പമുണ്ടായി സുഷുമ്നാ തുറക്കുന്നു. നിങ്ങളുടെ പ്രാണൻ താളത്തിനോടുന്നു. സകല

രോഗങ്ങളും നിങ്ങളെ വിട്ടുപിരിയുന്നു. ചന്ദ്രനെ സൂര്യനോടു ബന്ധമുള്ളനിലയിൽ സൂര്യനോടു വേദാന്തിക ബന്ധമുള്ളതായി വിചാരിക്കുന്നു. ചന്ദ്രൻ തനിച്ചു പ്രകാശിക്കുന്നതായി തോന്നുന്നുവെങ്കിലും പ്രമുഴുവൻ സൂര്യന്റേതാണ്. സൂര്യൻ സ്വാതന്ത്ര്യംകൊണ്ടു ശോഭിക്കുന്നതായി തോന്നുന്നുവെങ്കിലും ആ ശക്തി എന്നിൽനിന്നു വരുന്നു.

നിങ്ങൾ സ്വപ്നത്തിൽ പലതും കാണും വൈദ്യുതദീപങ്ങളും കാണും. വെളിച്ചംകൂടാതെ നിങ്ങൾക്ക് ഒന്നും കാണുവാൻ വയ്യാ. സ്വപ്നത്തിൽ സാധനങ്ങളെ തെളിച്ചു കാണിക്കുവാൻ വെളിച്ചമില്ല. വൈദ്യുതദീപമോ വജ്രമോ തെളിച്ചു കാണിക്കുന്ന പ്രകാശമേതു്? അതു് ആത്മാവിന്റെ പ്രകാശമാണ്. നിങ്ങളുടെ സ്വപ്നത്തിലെ സൂര്യന്റെ പ്രഭ നിങ്ങളുടെ പ്രകാശംതന്നെയാണ്. സൂര്യന്റെ പ്രതാപം എന്റെ പ്രതാപത്തിൽകൂടി ശോഭിക്കുന്നു, ഇങ്ങിനെയാണ് വേദാന്തി വിചാരിക്കുന്നതു്. ബാഹ്യലോകത്തിലെ സൂര്യൻ പ്രകാശത്തിന്റെ (ജ്ഞാനത്തിന്റെ) ചിഹ്നമാകുന്നു. അതുകൊണ്ടു് സൂര്യനെ നോക്കുന്നതുകൊണ്ടുതന്നെ ഞാൻ ജ്ഞാനത്തിന്റെ പ്രകാശമാണെന്നു വിചാരിക്കുന്നു. സൂര്യൻ ശക്തിയുടെ ചിഹ്നമാണ്. ഗ്രഹങ്ങളെ കറക്കുകയും സകലത്തിനും ജീവൻ നൽകുകയും ചെയ്യുന്നതു സൂര്യനാണ്. ഓം സാക്ഷാൽക്കരിക്കുന്നതിനുള്ള വേറൊരുവഴി പറയാം. ഓം എന്ന മന്ത്രം അ, ഉ, അം ഈ സ്വരങ്ങൾ ചേർന്നതാണ്.

അ–ജീവിതം അല്ലെങ്കിൽ സത്തിനേയും
ഉ–പ്രകാശം ജ്ഞാനം അല്ലെങ്കിൽ ചിത്തിനേയും
അം–ആനന്ദത്തേയും സൂചിപ്പിക്കുന്നു.

ഓംമന്ത്രത്തിന്റെ ചിഹ്നങ്ങൾ സുവർണ്ണലിപിയിൽ സൂര്യനിൽ എഴുതപ്പെട്ടിരിക്കുന്നു. ഓംമന്ത്രമെഴുതിയതും സൂര്യനും എന്റെ പ്രതിമകളാണ്.

സൂര്യൻ സൌന്ദര്യത്തിന്റെ അടയാളമാണ്. ആദിത്യനു സകലഗ്രഹങ്ങളേയും ആകർഷിക്കത്തക്ക തേജസ്സുണ്ടു. ആ ഗോളം ആനന്ദത്തെ പ്രതിനിധീകരിക്കുന്നു. ഞാൻ വാസ്തവവും പ്രഭയും മഹാത്മ്യവുമാകുന്നു. സകലഗുണങ്ങളും ഞാനാണ്; എന്റേതാണ്. സച്ചിദാനന്ദഃ! എന്റെ ഭൌതികപ്രതിമയാണ് സൂര്യൻ ഞാൻ ഓംമന്ത്രത്തെ പൂജിക്കുന്നില്ല. ഓം എന്നെ പൂജിക്കുന്നു. യാതൊരുസൂര്യന്റെ ചുറ്റും സൂര്യഗോളങ്ങളും ഗ്രഹങ്ങളും കറങ്ങുന്നുവോ അതാണ് ഞാൻ. എന്റെ മുമ്പിൽ ബ്രഹ്മാണ്ഡം മുഴുവൻ സകലരാജ്യങ്ങളേയും വംശങ്ങളേയും കാണിച്ചുകൊണ്ടു തിരിയുന്നു. അവ സകലരഹസ്യങ്ങ

ളും എനിക്കു കാണിച്ചുതരുന്നു. സൂര്യൻ എനിക്കുവേണ്ടി എന്റെ മുമ്പിൽ പ്രകാശിക്കുന്നു.

ക്രിസ്തുവിന്റെ ഹൃദയവും
ഷേക്സ്പീയരുടെ തലച്ചോറും
പ്ലേറ്റോയുടെ മനസ്സും

എന്റെ സൂര്യപ്രകാശത്തെ പാനംചെയ്യുകയും എന്റെ പ്രതാപത്തിൽ ലയിക്കുകയും ചെയ്യുന്നു. സൂര്യന്റെ സാന്നിദ്ധ്യം കൊണ്ടു മാംസപേശികൾ അനങ്ങുന്നതായി ജനങ്ങൾ വിചാരിക്കുന്നു. എന്റെ ഈശ്വരതുല്യമായ സാന്നിദ്ധ്യംകൊണ്ടു് ഇവയെല്ലാം സാധിക്കുന്നു. സൂര്യന്മാരുടെ സൂര്യൻ എന്നിൽ കുടികൊള്ളുന്നു. ഞാൻ പ്രകാശങ്ങളുടെ പ്രകാശമാണു് എന്റെ സാന്നിദ്ധ്യമായ മഹാസമുദ്രത്തിൽനിന്നും എല്ലാത്തിരമാലകളും ഉണ്ടാകുന്നു. ഞാൻ രാജാക്കന്മാരുടെ രാജാവാണു്. പുഷ്പങ്ങളെയും രാജാക്കന്മാരേയുംപോലെ ഞാൻ സൂര്യപ്രകാശത്തിൽ മന്ദഹസിക്കുന്നു. യുദ്ധവീരന്മാരുടെ മാംസപേശികളെ അനക്കുന്നതു ഞാനാണു്. എവിടെയും എന്റെ നിശ്ചയം അനുസരിക്കപ്പെടുന്നു. എന്റെ ഭരണവും പ്രതാപവുംകൊണ്ടു് എല്ലാവർക്കും ഭക്ഷിക്കുവാനുള്ള വക ലഭിക്കുന്നു. എന്റെ ശക്തികൊണ്ടു ഭൂമി കറങ്ങുന്നു. എന്റെ സാന്നിദ്ധ്യത്തിൽ ദുഷ്ടവിചാരങ്ങൾക്കൊ സാംസാരികാഗ്രഹങ്ങൾക്കൊ കടക്കുവാൻ അവകാശമില്ല.

എന്റെ പരിശുദ്ധമായ സന്നിധിയിൽ നിസ്സാരമായ ആഗ്രഹങ്ങൾക്കു കടന്നുകൂടുവാൻ അവകാശമില്ല. കോപംകാമം മുതലായവ അന്ധകാരത്തിലെ ജന്തുക്കളാണു്. ഞാൻ ഉത്കൃഷ്ടത്തിലും അപകൃഷ്ടത്തിലും വ്യാപിക്കുന്നു; ഞാൻ കാഴ്ചക്കാരനും, കാണപ്പെടുന്നവനും പ്രവർത്തിക്കുന്നവനുമാകുന്നു. ഞാൻ യേശുവിലുണ്ടു്. തീരെ അപകൃഷ്ടമായ വസ്തുവിലും ഞാനുണ്ടു്. ഞാൻ എല്ലാററിലുമുണ്ടു്. ഞാൻ ഫ്രാങ്ക്ലിൻ, ന്യൂട്ടൻ, കാൽവിൻ മുതലായവരുടെ ഇളകിയസമുദ്രത്തിലും ഇടിനാദത്തിലും ശോഭിക്കുന്നു. നിങ്ങളുടെ ആഗ്രഹലക്ഷ്യമെന്താണോ അതു ഞാനാണു്. ദീർഘദർശികളുടെ ഹൃദയങ്ങൾ ഞാനാകുന്നു. പ്രകൃതിവിലാസങ്ങളുടേയും ഉദ്യാനങ്ങളുടേയും ഉൽപ്പത്തിസ്ഥാനം ഞാനാണു്. ഈ അർത്ഥമെല്ലാം ഓം മന്ത്രത്തിനു് വികാരപൂർവ്വം നൾകുക. അതിനെ മന്ത്രിക്കുക, ജീവിക്കുക. നിസ്സാരമായ ആഗ്രഹങ്ങൾക്കടിമപ്പെടുന്നതു് ആത്മാഭിമാനമില്ലാഞ്ഞിട്ടാണു്. നിങ്ങൾ പ്രതാപത്തിലും അന്തസ്സിലും സഞ്ചരിക്കുക. സാംസാരികാഗ്രഹങ്ങൾകൊണ്ടു നിങ്ങൾക്കു വൈഷമ്യമുണ്ടെങ്കിൽ നിങ്ങൾ ഓം ജപിക്കുന്നില്ലെന്നു തീർച്ചതന്നെ.

സുഷുമ്നയെ തുറക്കുവാനൊ ആയിരം ഇതളുള്ള താമരയെ ഇ

ളുകവാനൊ നിങ്ങഠം സമയംകളയേണ്ടാ. എല്ലാം തനിയേ നിങ്ങളു
ടെ അടുത്തുവരും. നിങ്ങഠംക്കു് അത്ഭുതകരമായ ഫലം ലഭിക്കും.
ഭയം, ഉൽക്കണ്ഠ, അസുഖം ഇവ നിങ്ങളെ തീണ്ടരുതു്. നിങ്ങഠംക്കു
സർവ്വജ്ഞാനവും ഉണ്ടാകും. ലോകം തനിച്ചു നിങ്ങളുടെ അടുത്തു
വരും. സകലസാധനവും നിങ്ങളെ ബഹുമാനിക്കും. നിങ്ങഠം വള
ഞ്ഞുതിരിഞ്ഞ വഴികളിൽ അകപ്പെട്ടാൽ പശ്ചാത്തപിക്കും.

---

# പ്രായോഗികവേദാന്തം.

## സത്യമാർഗ്ഗം.

ഇന്നത്തെ എന്റെ പ്രസംഗവിഷയം സത്യമാർഗ്ഗമാകുന്നു: പാ
ശ്ചാത്യരുടെ ചെവിക്കു് ഈ തലക്കെട്ടു് അർത്ഥവത്താണു്. എന്നാൽ
വേദാന്തപ്രകാരം ഈ നട പരമാബദ്ധമാകുന്നു. സത്യമാർഗ്ഗമെന്നു പ
റയുന്നതിൽ പരസ്പരവിരുദ്ധമായ ആശയങ്ങളുള്ളതാകുന്നു. സത്യം ദൂര
സ്ഥിതമല്ല. പിന്നെ എങ്ങിനെയാണു് അതിലേക്കു ഒരു വഴിയുണ്ടാകുക.
സത്യം നിങ്ങളുടെകൂടെ എപ്പോഴുമുണ്ടു്. അതു നിങ്ങളുടെ ആത്മാവാ
കുന്നു. നിങ്ങഠം ഇപ്പോഠംതന്നെ അതിലാണു്. നിങ്ങഠം സത്യമാകുന്നു.
അതുകൊണ്ടു സത്യമാർഗ്ഗമെന്നു പറയുന്നതു തെററാണു്. നിങ്ങളുടെ
ഈശ്വരസാക്ഷാൽക്കാരമോ ദിവ്യജ്ഞാനബോധമോ സമ്പാദിക്കേണ്ടതോ
ചെയ്യേണ്ടതോ ആയ ഒരു കാര്യമല്ല. അതു സമ്പാദിക്കപ്പെട്ടു കഴി
ഞ്ഞിരിക്കുന്നു. നിങ്ങളതാണു്. നിങ്ങളെ പൊതിഞ്ഞിരിക്കുന്നതും ബ
ന്ധിക്കുന്നതും ആയ അഭിലാഷവലയെ പൊട്ടിച്ചെറിഞ്ഞു നിങ്ങഠം
ചെയ്ത കർമ്മങ്ങളെ മായിച്ചു കളയുക മാത്രമെ നിങ്ങഠം ചെയ്യാനുള്ളു.
ഈശ്വരസാക്ഷാൽക്കാരത്തിനായി നിങ്ങളൊന്നും ചെയ്യുവാനില്ല. നി
ങ്ങഠംതന്നെ നിർമ്മിച്ച ബന്ധനസ്ഥലത്തെ അല്ലെങ്കിൽ ജയിലിനെ
പൊളിച്ചുകളഞ്ഞാൽ നിങ്ങഠം ഈശ്വരനായി, സത്യമൂർത്തിയായി. എ
ന്നാൽ ഈ പൊളിച്ചുകളയുന്ന ജോലി കുറേ പ്രയാസമുള്ളതാകുന്നു. സ
ത്യമാർഗ്ഗത്തെക്കുറിച്ചു ഞാൻ പറയുന്നതു് പൊളിച്ചുകളയുന്ന സംഗതി
യെ ആധാരമാക്കിയാണു്. നിങ്ങളുടെ കണ്ണികളേയും വലകളേയും
പൊട്ടിക്കുവാൻ അല്പം ബുദ്ധിമുട്ടാതെ നിവൃത്തിയില്ല. നിങ്ങളെബന്ധി
ക്കുന്ന ഈ ചങ്ങലകഠം, ഈ വിലങ്ങുകഠം, ഈ വലകഠം എന്താണു്?
നിങ്ങളുടെ കാതുകഠം ഇതിനെ വിലമതിച്ചാലും ഇല്ലെങ്കിലും, യൂറോ
പ്യന്മാരും അമേരിക്കക്കാരും ഈ പ്രസ്താവത്തിന്റെ സുന്ദരതയെ മന
സ്സിലാക്കിയാലുമില്ലെങ്കിലും സത്യം എക്കാലവും ശരിക്കുനില്ക്കും. നി
ങ്ങളുടെ ആസക്തികളും പ്രേമങ്ങളും വെറുപ്പുകളും ആഗ്രഹങ്ങളും നി

ങ്ങളുടെ ശൃംഖലകളും വിലങ്ങുകളുമാണെന്നാകുന്നു സത്യം. ഇവ നിങ്ങളെ ബന്ധിക്കുന്നു. ഇവ നിങ്ങളെ ഈശ്വരനെക്കാണുവാൻ അനുവദിക്കുന്നില്ല. ഇവയാണു നിങ്ങളുടെ ബന്ധനസ്ഥലം. നിങ്ങളുടെ അനുഗ്രഹങ്ങൾ നിങ്ങളെ ബന്ധിക്കുന്നു. നിങ്ങൾക്കു രണ്ടു യജമാനന്മാരെ സേവിക്കുവാൻ വയ്യാ. ഒരേ സമയത്തു വൈശ്രവണനേയും ഈശ്വരനേയും പൂജിക്കുവാൻ പ്രയാസമാണു്. നിങ്ങൾ മാംസത്തിന്റെ അടിമയായിരിക്കുമ്പോൾ ബ്രഹ്മാണ്ഡത്തിന്റെ നിയന്താവാകയില്ല. സത്യത്തെ സാക്ഷാൽക്കരിക്കുകയെന്നു പറയുന്നതു ബ്രഹ്മാണ്ഡത്തിന്റെ യജമാനനാകുകയാകുന്നു. അനുഗ്രഹങ്ങളെ വരിക്കുകയെന്നു പറയുന്നതു ഈ ലോകത്തുള്ള ഭൌതികപദാർത്ഥങ്ങളുടെ അടിമത്തത്തെ സമ്മതിക്കുകയാണു്. എല്ലാവർക്കും ക്രിസ്തുവാകുവാനും സത്യത്തെ സാക്ഷാൽക്കരിക്കുവാനും ദീർഘദർശിയാകുവാനും അനുഗ്രഹമുണ്ടു്. എന്നാൽ വളരെ ചുരുക്കം ചിലർ മാത്രമെ വിലകൊടുക്കുവാൻ തയാറുള്ളു.

ഇന്ത്യയിൽ ഒരു വലിയ ഗുസ്തിക്കാരൻ ഉണ്ടായിരുന്നു. അയാളുടെ കയ്യിൽ ഒരു സിംഹത്തിന്റെരൂപം പച്ചകുത്തുവാൻ അമ്പിട്ടനോടാവശ്യപ്പെട്ടു. രണ്ടുകൈകളിലും മനോഹരമായ സിംഹരൂപങ്ങൾ കുത്തണമെന്നു് അയാൾ പറഞ്ഞു. അയാൾ സിംഹരാശിയിൽ ജനിച്ചയാളാണെന്നും അതുകൊണ്ടു ധീരനാണെന്നും അഭിമാനിച്ചു. അമ്പട്ടൻ സൂചിയെടുത്തു് കുറച്ചു കുത്തിത്തുടങ്ങിയപ്പോൾ ഗുസ്തിക്കാരനു വേദന സഹിക്കവയ്യാ. അയാൾ ശ്വാസംമുട്ടി 'നിറുത്തു' നിറുത്തു് നീ എന്തു ചെയ്യുന്നു' എന്നു ക്ഷൌരക്കാരനോടു് അട്ടഹസിച്ചു. സിംഹത്തിന്റെ വാലു വരയ്ക്കുവാൻ ഭാവിക്കുന്നുവെന്നു് അവൻ മറുപടി പറഞ്ഞു. ഇയാൾക്കു് പരമാർത്ഥത്തിൽ വേദന സഹിക്കുവാൻ വയ്യായിരുന്നു. എങ്കിലും അന്തസ്സിൽ 'എടോ പരിഷ്കാരികൾ കുതിരപ്പട്ടി മുതലായ ജന്തുക്കളുടെ വാൽ മുറിക്കുന്നതു താൻ കണ്ടിട്ടില്ലേ? വാലില്ലാത്ത സിംഹത്തിനാണു ശക്തി കൂടുതൽ. അതുകൊണ്ടു നിവാൽ കളഞ്ഞേക്കൂ'' എന്നു പറഞ്ഞു. 'ശരി' ഞാൻ വാൽ വരയ്ക്കുന്നില്ല, എന്നു് അവൻ സമ്മതിച്ചു. അവൻ സൂചികൊണ്ടു പിന്നെയും തൊലിയിൽ കുത്തി. ഇതും പാവത്തിനു സഹിക്കുവാൻ വയ്യായിരുന്നു. 'ഇനിയും നീ എന്തു ചെയ്യുവാൻ പോകുന്നു'വെന്നു അയാൾ പരിഭ്രമിച്ചു ചോദിച്ചു. 'ഞാൻ സിംഹത്തിന്റെ ചെവി വരയ്ക്കുന്നു, എന്നു് അമ്പട്ടൻ പറഞ്ഞു. 'എടാ മഠയാ, മനുഷ്യർ പട്ടികളുടെ ചെവി മുറിക്കുന്നതു കണ്ടിട്ടില്ലേ? നീണ്ട ചെവിയുള്ള പട്ടികളെ അവർ വളർത്തുമോ? ചെവിയില്ലാത്ത സിംഹമാണു നല്ലതു്' എന്നു ഗുസ്തിക്കാരൻ ഗർജ്ജിച്ചു: അമ്പട്ടൻ ചെവി നിറുത്തി പിന്നെയും കുത്തിത്തുടങ്ങി. വേദന അസഹ്യമായി. പിന്നീടു് അയാൾ എന്തു ചെയ്യുന്നുവെന്നു ചോദിച്ചു. 'ഞാൻ സിംഹത്തിന്റെ അര വരയ്ക്കുന്നു, എന്നു്

അഡിട്ടർ പറഞ്ഞു. എടോ, സിംഹത്തിനെപ്പററി ഭാരതീയകവികൾ പറയുന്നതു താൻ കേട്ടിട്ടില്ലേ? സിംഹത്തിനു വളരെ കനം കുറഞ്ഞു കൃശമായ ഉദരമെയുള്ളു. അതുകൊണ്ട് അരവയറ്റേ ഉണ്ണാവൂ, എന്നു നമ്മുടെ ഗുസ്തിക്കാരൻ പറഞ്ഞു. അഡിട്ടർ ചായവും സൂചിയുമെടുത്തു് ഈ ജോലി വിഷമമാണെന്നു പറഞ്ഞു പോയി.

ഇതാ സിംഹരാശിയിൽ ജനിച്ചെന്നു തന്നെയോർക്കുന്ന ഒരു മനുഷ്യൻ! ഒരു ഗുസ്തിക്കാരനെന്നും പയൽമാനെന്നും ഗജകേസരിയെന്നും ഭാവിക്കുന്ന ഒരു പുമാൻ ഇതാ നിൽക്കുന്നു. ശരീരം മുഴുവൻ സിംഹരൂപം പച്ചകുത്തണമെന്നു പറഞ്ഞവനു സൂചിയുടെ ഒരു കുത്തു സഹിക്കുവാൻ വയ്യാ. ദൈവത്തിനെ കാണണമെന്നും വേദാന്തം സാക്ഷാൽക്കരിക്കണമെന്നും ഈ നിമിഷം സത്യമറിയണമെന്നും, സർവ്വവും സാധിക്കണമെന്നും അര മിനിട്ടിൽ ക്രിസ്തുവാകണമെന്നും പറയുന്ന കൂട്ടരിൽ അധികവും ഇത്തരക്കാരാണ്. ആ സിംഹമാകുന്ന സത്യത്തെ ആത്മാവിൽ പച്ചകുത്തേണ്ടതായി വരുമ്പോൾ അവക്കു സൂചിയുടെ കുത്തു സഹിക്കുവാൻ വയ്യാ. അവൻ മടിക്കുന്നു, പരിഭ്രമിക്കുന്നു. എനിക്കു സാമാനം വേണം; ഞാൻ വില കൊടുക്കുകയില്ല.

നിങ്ങൾക്കു സത്യത്തെ പ്രാപിക്കുകയും ഈശ്വരത്വത്തെ സാക്ഷാൽക്കരിക്കുകയും ചെയ്യണമെങ്കിൽ നിങ്ങളുടെ ഏററവും പ്രിയപ്പെട്ട ആശകളെയും കുത്തിത്തുളയ്ക്കണം; ഏററവും ഇഷ്ടപ്പെട്ട മോഹങ്ങളേയും സക്തികളേയും വേർപെടുത്തണം; അത്യന്തം പ്രിയതരമായ അന്ധവിശ്വാസങ്ങളെയും മിഥ്യാവിശ്വാസങ്ങളേയും മറച്ചുകളയണം; നിങ്ങളുടെ പഴയ വിചാരജാലങ്ങളെയെല്ലാം മറയത്തു കളയണം. നിങ്ങൾ പരിശുദ്ധന്മാരായി സകല നിന്ദ്യവിചാരവികാരങ്ങളിൽനിന്നും മുക്തി പ്രാപിക്കണം. വിലകൊടുക്കാതെ ഈശ്വരനെ പ്രാപിക്കുവാനൊ നിങ്ങളുടെ ജന്മാവകാശത്തെ വീണ്ടെടുക്കുവാനൊ സാധിക്കുകയില്ല.

ഹൃദയ പരിശുദ്ധിയുള്ളവർ ധന്യരാണ്. അവർ ദൈവത്തെ കാണും. ഹൃദയപരിശുദ്ധിയെന്നു പറയുന്നതെന്താണ്? ഭോഗങ്ങളിൽനിന്നും പാപങ്ങളിൽനിന്നും ഒഴിയുന്നതു മാത്രമല്ല ഹൃദയശുദ്ധി. നിങ്ങൾക്കു ഞാനിന്നു പറയുന്നതു രുചിച്ചാലും ഇല്ലെങ്കിലും നാളെയോ മറെറന്നാളോ അതിന്റെ വാസ്തവം നിങ്ങളറിയും. സകല സക്തികളും നിങ്ങളുടെ വീട്ടിനോടൊ വസ്ത്രത്തോടൊ അമ്മയോടൊ അച്ഛനോടൊ കുട്ടിയോടൊ എന്തിനോടുള്ള സക്തിയായാലും — ഈശ്വരത്വത്തെ സാക്ഷാൽക്കരിക്കുന്ന ഉൽകൃഷ്ടമനുഷ്യനു വ്യഭിചാരം പോലെതന്നെ ബലഹീനവും നിന്ദ്യവുമാണ്. ഹൃദയശുദ്ധിയെന്നു പറയുന്നതു ഈ ലോകത്തുള്ള യാതൊന്നിനോടും ബന്ധമില്ലാതിരിക്കുകയാണ്. അതു ത്യാഗമാണ്. അങ്ങിനെ ഹൃദയശുദ്ധിയുള്ളവർ അനുഗ്രഹീത

ടാണു്. അവർ ദൈവത്തെ കാണുകയുംചെയ്യും. ഈ ശുദ്ധിസമ്പാദിച്ചാൽ നിങ്ങൾ ദൈവത്തെ കാണുന്നു.

അററ്ലാൻറായുടെ പുരാണത്തിൽ മനോഹരമായ ഒരു കഥയുണ്ടു്. അററ്ലാൻറായെ വിവാഹം കഴിക്കേണ്ടവരെല്ലാം അവളുമായി പന്തയംവച്ചോടണം. ഒരുത്തർക്കും അവളെ ജയിക്കുവാൻ കഴിഞ്ഞില്ല. ഒരാൾ തൻെറ ഇഷ്ടദേവതയായ ജൂപ്പിററാരോടു് അവളെ ജയിച്ചു വിവാഹംചെയ്യുവാനുള്ള വഴിയാലോചിച്ചു. അദ്ദേഹം രസകരമായ ഒരുപായം പറഞ്ഞുകൊടുത്തു. അവർ ഓടുന്ന വഴിമുഴുവൻ സ്വർണ്ണക്കട്ടികൾ വിതറുവാൻ ഉപദേശിച്ചു. ഇങ്ങനെയല്ലാതെ സ്വന്തഭക്തനെ സഹായിക്കുവാൻ ജൂപ്പിററർ വഴി കണ്ടില്ല. അററ്ലാൻറായുടെ വരബലംകൊണ്ടു് അവളെക്കാൾ വേഗത്തിൽ പോകാവുന്നവർ ലോകത്തിലില്ലായിരുന്നു. ഇയാൾ വഴിനീളെ സ്വർണ്ണക്കട്ടിയെറിഞ്ഞശേഷം അററ്ലാൻറായുമായി പന്തയംകെട്ടി. രണ്ടുപേരും ഓട്ടംതുടങ്ങി. ഈ മനുഷ്യനു സ്വതേ അററ്ലാൻറായോളംപോലും ബലമില്ലായിരുന്നു. അവൾ ഒരു നിമിഷത്തിൽ അയാളേക്കാൾ അതിദൂരം പാഞ്ഞു. അപ്പോൾ വഴിയിൽ സ്വർണ്ണക്കട്ടി കിടക്കുന്നതു കണ്ടു് അവയെ പെറുക്കുവാൻ തുടങ്ങി. അവൾ സ്വർണ്ണക്കട്ടി പെറുക്കിയപ്പോൾ അവൻ അവളുടെ മുമ്പിലോടിക്കയറി. എങ്കിലും അതിവേഗത്തിൽ അവൾ അയാളുടെ മുമ്പിൽകടന്നു സ്വർണ്ണക്കട്ടി പെറുക്കി. ഇങ്ങനെ പലപ്രാവശ്യം സംഭവിച്ചു. കുറേദൂരംപോയപ്പോൾ അററ്ലാൻറായുടെ കയ്യും ദേഹവും മുഴുവൻ സ്വർണ്ണക്കട്ടിയായിരുന്നു. ഈ ഭാരവും ചുമന്നു് അയാളുടെ മുമ്പിലോടിക്കയറുവാൻ അവൾ വഷമിച്ചു. ഒടുവിൽ ജൂപ്പിററരുടെ ഭക്തനു വിജയം കിട്ടി. അവളും അവളുടെ സ്വത്തും അയാൾക്കധീനമായി. അയാൾക്കു എല്ലാം കിട്ടി.

ധർമ്മവും സത്യവും പാലിക്കണമെന്നു വിചാരിക്കുന്നവരുടെ വഴിയിതാണു്. നിങ്ങൾ സത്യമാർഗ്ഗത്തിൽ ചരിക്കുവാൻ തുടങ്ങുമ്പോൾ ചുററിനും നിന്ദ്യമായ ലാഭങ്ങളും സംസാരികപ്രലോഭനങ്ങളും കാണുന്നു. നിങ്ങൾ അവയെ പെറുക്കുന്നതിനു കുനിയുന്നു. ഈ ഭോഗങ്ങൾക്കും പ്രലോഭനങ്ങൾക്കും നിങ്ങൾ അടിമപ്പെടുന്ന നിമിഷത്തിൽ നിങ്ങൾ പിറകിൽ താഴുന്നു. നിങ്ങൾ ഓട്ടത്തിൽ തോൽക്കുകയും, വഴി വൈഷമ്യമാക്കുകയും എല്ലാം കളയുകയും ചെയ്യുന്നു. ആ സക്തികളെയും ഭൗതികസുഖങ്ങളെയും സൂക്ഷിച്ചുകൊള്ളുക. സത്യത്തെ പ്രാപിക്കുകയും ഭോഗങ്ങളനുഭവിക്കുകയും ഒന്നിച്ചു് ചെയ്യുവാൻ നിവൃത്തിയില്ല. നിങ്ങൾ സത്യത്തെ അനുസരിച്ചാൽ ഭോഗങ്ങളിൽ രമിക്കുന്നതിനു ഇച്ഛയുണ്ടാകുകയില്ല. നിങ്ങൾ ഭോഗത്തിൽ ഭ്രമിച്ചാൽ സത്യത്തെ നിങ്ങൾക്കു പിടികിട്ടുകയില്ല. ഞാൻ ഇവിടെ ഒരു സത്യം പറയുകയാണു്. നി

മൻററട്ടത്തു പലരും വന്നു് അവൎക്കു സാക്ഷാൽക്കാരം വേണമെന്നു പറയുന്നു. നിങ്ങൾക്കു് ഈ നിമിഷം സാക്ഷാൽക്കാരം സമ്പാദിക്കാം. എല്ലാ ആസക്തികളെയും കളയുക, വെറുപ്പിനേയും അസൂയയേയും വൎജ്ജിക്കുക. അസൂയയും വെറുപ്പുമെന്താണു? അതു ദ്വേഷാസക്തിയാകുന്നു. നാം ഒരാളെ വെറുക്കുന്നതു വേറെന്തിനോടോ സക്തിയുണ്ടായിട്ടാണു്. നിങ്ങളുടെ പുത്രന്മാരേയും സഹോദരന്മാരേയും ഭൎത്താക്കന്മാരേയും മററും എങ്ങിനെ കളയുമെന്നു് ഒരു ചോദ്യമുണ്ടാകാം. അതു നിങ്ങളുടെ ജോലിയാണു്. എങ്ങിനെ എപ്രകാരം എന്നെല്ലാം നിങ്ങൾ നിശ്ചയിക്കണം. സത്യമല്ലെങ്കിൽ ഈശ്വരൻ നിങ്ങളുടെ അച്ഛനും അമ്മയും ഭാൎയ്യയും അമ്മൂമ്മയും ഗുരുവും വീടും വസ്തുവും സ്വത്തും എല്ലാം ആകട്ടെ. എല്ലാവസ്തുവിൽ നിന്നും സക്തിയെ അകററി ഏകത്തിൽ സൎവ്വവും ലയിപ്പിക്കുന്നയുടൻ നിങ്ങൾക്കു സാക്ഷാൽക്കാരം കിട്ടും.

ഇന്ത്യൻഭാഷയിൽ മനോഹരമായ ഒരു ഗാനമുണ്ടു്. അതിന്റെ അൎത്ഥം നിങ്ങളുടെ പിതാവുപോലും ഈശ്വരസാക്ഷാൽക്കാരത്തിനു് പ്രതിബന്ധമായിനിന്നാൽ വീരനായ പ്രഹ്ലാദൻ സത്യസാക്ഷാൽക്കാരത്തിനു് പ്രതിബന്ധിയായിനിന്ന പിതാവിനെ തിരസ്കരിച്ചതുപോലെ നിങ്ങളും പിതാവിനെ മറികടന്നുപോകണം. നിങ്ങളുടെ മാതാവു് സാക്ഷാൽക്കാരത്തിനു് തടസ്സമായിനിന്നാൽ അവരെ ഉപേക്ഷിക്കുക. ഇതാണു് കൃസ്ത്യാനികളുടെ പുതിയനിയമം ഉപദേശിക്കുന്നതു്. ഇതാണു് വൈദാന്തവേദോപദേശം. നിങ്ങളുടെ മാതാപിതാക്കന്മാൎക്കുവേണ്ടി സത്യത്തെ സ്നേഹിക്കുക. സത്യത്തിലേക്കുള്ള മാൎഗ്ഗത്തെ തടുക്കാതിരിക്കുന്നതുവരെ മാതാപിതാക്കന്മാരെ പ്രേമിക്കുകയും പൂജിക്കുകയും ചെയ്യുക. നിങ്ങളുടെ സഹോദരൻ സത്യപഥത്തിൽ വിഘ്നമുണ്ടാക്കിയാൽ വിഭീഷണൻ ചെയ്തതുപോലെ അയാളെ ഉപേക്ഷിക്കുക. നിങ്ങളുടെ ഭാൎയ്യ സാക്ഷാൽക്കാരത്തിനു് തടസ്സംവരുത്തിയാൽ ഭൎത്തൃഹരി ചെയ്തതുപോലെ അവളെ ഉപേക്ഷിക്കുക. നിങ്ങളുടെ ഭൎത്താവു് നിങ്ങളുടെ മാൎഗ്ഗവിഘ്നംചെയ്താൽ മീരാൻ ചെയ്തതുപോലെ അയാളെ ത്യജിക്കുക. നിങ്ങളുടെ പുരുഭ്രതനും മാൎഗ്ഗദൎശിയും വിഘ്നകാരിയായാൽ ഭീഷ്മർ ചെയ്തതുപോലെ അയാളെ തള്ളിക്കളയുക. നിങ്ങളുടെ യഥാൎത്ഥബന്ധുവും സ്നേഹിതനും സത്യംമാത്രമാണു്. മററുള്ള കൂട്ടുകാരും ബന്ധുക്കളും ഒരുദിവസത്തേക്കു മാത്രമേയുള്ളു; സത്യം എന്നത്തേയ്ക്കും നിലനിൽക്കും; സത്യം നിങ്ങൾതന്നെയാണു്. നിങ്ങളുടെ മാതാപിതാക്കന്മാരെക്കാൾ സത്യം നിങ്ങൾക്കു് വേണ്ടത്തക്കതാകുന്നു. നിങ്ങളുടെ ഭാൎയ്യയേയും കുട്ടികളേയുംകാൾ അടുത്തതാണു് സത്യം രാജാക്കന്മാരേയോ കുട്ടികളേയോ മാതാപിതാക്കന്മാരേയോകാൾ നിങ്ങൾ സത്യത്തെ പൂജിക്കണം.

ഇതിന്നുദാഹരണമായി ഇന്ത്യയിലെ ഒരു രാജാവിന്റെ കഥയുണ്ട്. അദ്ദേഹം സത്യമാർഗ്ഗത്തിൽ ചരിച്ചിരുന്നു. അദ്ദേഹം സ്വശരീരത്തെ ഹിമാലയപർവ്വതത്തിൽ ഉപേക്ഷിക്കുന്നതിന്നായിപ്പോയി. അതിനെപ്പററി ഒരു ദീർഘകഥയുണ്ട്. അതു മുഴുവൻ ഞാൻ പറയുന്നില്ല. അദ്ദേഹം മാതാപിതാക്കന്മാരും ഭാര്യയും സഹോദരന്മാരും ഭാര്യാസഹോദരന്മാരുമൊന്നിച്ചു പർവ്വതോപരി ആരോഹിക്കുകയായിരുന്നു. അദ്ദേഹം ധർമ്മമാർഗ്ഗത്തിൽ സത്യത്തെ തേടി ചരിക്കുകയായിരുന്നു. അദ്ദേഹം മുമ്പേ നടന്നിരുന്നു. അദ്ദേഹത്തിന്റെ പിറകിൽ സഹോദരന്മാരും ഭാര്യയും നടന്നിരുന്നു. അദ്ദേഹം സത്യത്തെ ലക്ഷ്യമാക്കി ഉൽകൃഷ്ടസ്ഥലത്തേക്കു നടന്നു. അദ്ദേഹത്തിന്റെ ഭാര്യ ക്ഷീണംകൊണ്ടു് കുഴകയും വീഴുവാൻ തുടങ്ങുകയും ചെയ്തു. അവർക്കു ഭർത്താക്കന്മാരെ അനുഗമിക്കുവാൻ ശക്തിയില്ലായിരുന്നു. ഈ കരച്ചിൽകേട്ടപ്പോൾ തന്റടുത്തു് ഓടിവന്നാൽ കൂടെകൊണ്ടുപോകാമെന്നു പറഞ്ഞതല്ലാതെ രാജാവു തിരിഞ്ഞു നോക്കിയില്ല. അവർക്കു് മുന്നടി തികച്ചു നടക്കുവാൻ വയ്യായിരുന്നു. അദ്ദേഹം തിരിഞ്ഞു നോക്കാതെ തന്നെ നടന്നു. സത്യത്തിൽ കൂടി പിന്തിരിയുവാൻ പാടില്ലാത്തതാണു. യുധിഷ്ഠിരമഹാരാജാവു് ഒരിക്കൽ പിന്തിരിയുന്നതല്ല. ഭാര്യ ക്ഷീണിച്ചു താഴെ വീണാലും അദ്ദേഹം സത്യത്തിൽനിന്നു പിന്തിരിയുകയില്ല. നിങ്ങളുടെ പൂർവ്വജന്മങ്ങളിൽ നിങ്ങൾക്കു് അനേകായിരം ഭാര്യമാരുണ്ടായിരുന്നു. ഭാവിജന്മങ്ങളുണ്ടെങ്കിൽ അപ്പോഴും ധാരാളം ഭാര്യമാരുണ്ടായിരിക്കും. നിങ്ങൾക്കു മുമ്പ് അനവധി ബന്ധങ്ങളുണ്ടായിരുന്നു; ഇനിയും എത്രയുണ്ടാകുമെന്നു നിശ്ചയവുമില്ല. ഈ ബന്ധങ്ങൾക്കും ബന്ധുക്കൾക്കും വേണ്ടി നിങ്ങൾ സത്യത്തിൽനിന്നു പിന്തിരിയരുതു്. നേരെ മുന്നോട്ടുപോകുക. ഒന്നും തന്നെ നിങ്ങളെ പിറകോട്ടു വലിക്കരുതു്. നിങ്ങളുടെ ഭാര്യയെക്കാൾ സത്യത്തെ സ്നേഹിക്കുക. ഇതരപദാർത്ഥത്തെ ബഹുമാനിക്കുക. സത്യം മനുഷ്യജാതിയെ സംബന്ധിക്കുന്നു. ഈശ്വരതത്വവും സത്യം തന്നെയാണു്. നിങ്ങളുടെ സാംസാരികബന്ധങ്ങൾ ക്ഷണഭംഗുരങ്ങളാകുന്നു. നിങ്ങൾക്കു് യഥാർത്ഥത്തിൽ ഈശ്വരനായിട്ടുള്ളതു്, നിങ്ങളുടെ ഭാര്യാപുത്രാദികൾക്കും ബന്ധുക്കൾക്കും ഈശ്വരനാണു്. നിങ്ങളുടെ ഭാര്യയിൽനിന്നും പിരിഞ്ഞു താമസിക്കുന്നതു നിങ്ങൾക്കു ഈശ്വരനാണെങ്കിൽ ഭർത്താവിൽ നിന്നും പിരിഞ്ഞു പോകുന്നതു ഭാര്യയ്ക്കും സുഖമാണു്. അതാണു ചട്ടം. നിങ്ങളുടെ വ്യക്തിയെ ഭരിക്കുന്ന സത്യം നിങ്ങളുടെ ഭാര്യയുടെ വ്യക്തിയേയും ഭരിക്കുന്നു. യുധിഷ്ഠിരന്റെ പത്നി താഴെ വീണു. എന്നാൽ രാജാവു മുന്നോട്ടു നടക്കുകയും തന്റെ സഹോദരന്മാരോടു കൂടെ വരുവാൻ ആജ്ഞാപിക്കുകയും ചെയ്തു. അവർ കുറെനേരം അദ്ദേഹത്തിന്റെ കൂടെ ഓടി. എന്നാൽ ഏററവും ഇളയ സഹോദരനു ക്ഷീണം

കൊണ്ടു് അവരെ അനുഗമിക്കുവാൻ നിവൃത്തിയില്ലായിരുന്നു. അയാൾ ക്ഷീണിച്ചു മറിഞ്ഞുവീഴാൻ തുടങ്ങിയപ്പോൾ 'യുധിഷ്ഠിരസഹോദരാ! ഞാൻ മരിക്കുവാൻ പോകുന്നു എന്നെ രക്ഷിക്കുക' എന്നു വിളിച്ചുപറഞ്ഞു. യുധിഷ്ഠിരൻ ലക്ഷ്യത്തിൽനിന്നു തെററാതെയും തിരിഞ്ഞുനോക്കാതെയും നടന്നു. തന്റെകൂടെ കാട്ടിലേക്കാണെങ്കിൽ കൂടെ കൊണ്ടുപോകാമെന്നല്ലാതെ താൻ പിറകോട്ടു ഒരടി വെക്കുകയില്ലെന്നായിരുന്നു അദ്ദേഹത്തിന്റെ ശാഠ്യം. ഏററവും ഇളയ സഹോദരൻ താഴെ വീണു മരിച്ചു. കുറെ നടന്നപ്പോൾ അവരിൽ മൂത്തയാളും ക്ഷീണംകൊണ്ടു യുധിഷ്ഠിരനോടു സഹായത്തിനപേക്ഷിച്ചു. എന്നാൽ യുധിഷ്ഠിരൻ തിരിഞ്ഞുനോക്കിയില്ല. ഇങ്ങനെ എല്ലാ അനുജന്മാരും മരിച്ചുവെങ്കിലും യുധിഷ്ഠിരമഹാരാജാവു സത്യത്തിൽനിന്നു, ഒരടി പിറകോട്ടു പോയില്ല. യുധിഷ്ഠിരൻ സത്യത്തിന്റെ കൊടുമുടിയിൽ എത്തിയപ്പോൾ, അതായതു് ഈശ്വരതത്വത്തെ സാക്ഷാത്കരിച്ചപ്പോൾ സത്യമൂർത്തിയായി അദ്ദേഹത്തിന്റെ മുമ്പിലെത്തി. ബൈബിളിൽ ഈശ്വരൻ മേടപ്രാവിന്റെ വേഷത്തിൽ പ്രത്യക്ഷീഭവിച്ചുവെന്നു പറയുന്നതുപോലെ ഹിന്ദുഗ്രന്ഥങ്ങളിൽ ഈശ്വരൻ ഒരു നായുടെയോ യമധർമ്മരാജാവിന്റെയോ രൂപത്തിൽ മഹാജനങ്ങളെ വിവരിച്ചിരിക്കുന്നു. ധർമ്മരാജാവു് യുധിഷ്ഠിരനെക്കൊണ്ടു ഉടലോടെ സ്വർഗ്ഗത്തുചെല്ലുവാൻ ക്ഷണിച്ചു. അദ്ദേഹം നോക്കിയപ്പോൾ സമീപത്തു് ഒരു പട്ടി നില്ക്കുന്നതുകണ്ടു 'നിങ്ങൾക്കു് എന്നെ സ്വർഗ്ഗത്തേക്കു കൊണ്ടുപോകുന്നമെങ്കിൽ ഈ പട്ടിയേയും കൂടി കൊണ്ടുപോകണം' എന്നു യുധിഷ്ഠിരൻ നിർബ്ബന്ധിച്ചു. "അതിനു നിവൃത്തിയില്ല ഈ പട്ടി ഇനിയും പല ജന്മം ജനിക്കാനുള്ള ജന്തുവാകയാൽ അതിനെ സ്വർഗ്ഗത്തു കൊണ്ടുപോകയില്ല. ഈ പട്ടി മനുഷ്യരൂപമെടുത്തു പരിപൂർണ്ണവികാസം സിദ്ധിച്ചാലെ അതിനു മോക്ഷമുള്ളു. നിങ്ങൾക്ക സ്വർഗ്ഗത്തിൽ പോകത്തക്ക മാഹാത്മ്യമുണ്ടു്" എന്നു യമധർമ്മൻ പറഞ്ഞു. യുധിഷ്ഠിരൻ ധർമ്മരാജാവിനോടു 'ഞാൻ ഇവിടെ വന്നതു നിങ്ങൾക്കു വേണ്ടിയാണു്, അല്ലാതെ സ്വർഗ്ഗത്തെ കാംക്ഷിച്ചല്ല. എന്നെ സ്വർഗ്ഗത്തിൽ കൊണ്ടുപോകുന്നമെങ്കിൽ ഈ പട്ടിയേയും കൊണ്ടുപോകണം. എന്റെ ഭാര്യയും സഹോദരങ്ങളും എന്റെ കൂടെ വന്നില്ല. അവർ ദൌർബ്ബല്യത്തിനടിമപ്പെട്ടു മാർഗ്ഗത്തിൽ വീണുപോയി. ഈ പട്ടിമാത്രം എന്റെ കൂടെവന്നു. അതു് എന്റെ പ്രയാസങ്ങളിലും വേദനകളിലും പ്രയത്നങ്ങളിലും ഭാഗഭാക്കായിരുന്നു. അവയൊക്കെ പങ്കിട്ടുവന്ന പട്ടിക്കു് എന്റെ സ്വർഗ്ഗത്തിലും ഒരു പങ്കുവേണം. ഈ പട്ടിക്കുകൂടി സ്വർഗ്ഗരാജ്യസുഖം നല്കാത്തപക്ഷം ഞാൻ നിങ്ങളുടെ കൂടെ വരുന്നില്ല. ഇതിനെക്കൂട്ടിക്കൊണ്ടുപോകാത്തപക്ഷം നിങ്ങളുടെ സ്വർഗ്ഗം എനിക്കാവശ്യമി

ല്ല. എന്നു നിർബ്ബന്ധമായി മറുപടിപറഞ്ഞു "യുധിഷ്ഠിരാ ഇ
ങ്ങിനെ വ്യസനാൽ ഉപേക്ഷിക്കരുതു്. ഈ പട്ടിയെക്കൂടെ കൊണ്ടു
പോകാൻ പറയരുതു്", എന്നു വീണ്ടും യമധർമ്മൻപറഞ്ഞു. ഇതി
നു മറുപടിയായി അദ്ദേഹം പറഞ്ഞതു്, ബ്രഹ്മമെ മറന്നു പോകുക!
അങ്ങു സത്യമോ ദൈവമോ അല്ല. അങ്ങു ദൈവമാണെങ്കിൽ എ
ന്റെ മുമ്പിൽവെച്ചു ഈ അനീതി കാണിക്കുകയില്ല. എന്റെ സു
ഖത്തിൽ പങ്കുകൊള്ളുന്നതിനു് എന്റെ ദുഃഖത്തിൽ പങ്കുകൊണ്ട പ
ട്ടിക്കു വിശ്വാസമില്ലെന്നു പറയുന്നതു നീതിയാകുന്നോ? ഇതു സത്യത്തിനു ഈ
ശ്വരത്വത്തിനും യോജിച്ചതല്ല, എന്നായിരുന്നു. ഒടുവിൽ യമധർമ്മ
രാജാവു തന്റെ വിശ്വരൂപംകാണിച്ചു. ആ പട്ടി യഥാർത്ഥത്തിൽ
സാക്ഷാൽ ഈശ്വരൻതന്നെ ആയിരുന്നു. രാജാവിനെ പരീക്ഷിക്കു
ന്നതിനായി ഈശ്വരൻ പട്ടിയായി പ്രത്യക്ഷപ്പെട്ടതാണു്. യുധി
ഷ്ഠിരൻ പരീക്ഷയിൽ വിജയിയായി.

ഇങ്ങിനെയാണു സത്യമാർഗ്ഗത്തിൽ ചരിക്കേണ്ടതു്. നിങ്ങളു
ടെ അടുത്ത ബന്ധുക്കളും സ്വന്തക്കാരും നിങ്ങളുടെകൂടെ വന്നില്ലെങ്കി
ൽ അവരെ സ്നേഹിതരോ ബന്ധുക്കളോ ആയി കരുതേണ്ട. ഒരു പട്ടി
നിങ്ങളുടെകൂടെ സത്യമാർഗ്ഗത്തിൽ ചരിച്ചാൽ അതിനെ നിങ്ങളുടെ
ഏറ്റവും അടുത്ത ബന്ധുവായി കരുതണം. നിങ്ങളുടെ ധർമ്മത്തെ സ
ഹായിക്കുവാനുള്ള സ്നേഹിതന്മാരെയല്ലാതെ നിങ്ങളുടെ ദുഃസ്വഭാവങ്ങ
ളെ സഹായിക്കുന്ന കൂട്ടുകാരെ തേടരുതു്. നിങ്ങളുടെ ദുശ്ശീലങ്ങളെ
സഹായിക്കുന്ന കൂട്ടുകാർ നിങ്ങൾക്കു് അധഃപതനവും ദുഃഖവും കഷ്ട
തയും ഉണ്ടാക്കും.

ഒരിക്കൽ ഒരു സന്യാസി വിശന്നു വഴിയെ പോകുകയായിരുന്നു.
ഇന്ത്യയിൽ സന്യാസികളും മുനികളും വിശക്കുമ്പോൾ കാടുകളിൽനി
ന്നും ഇറങ്ങിവന്നു ഭക്ഷണം യാചിക്കാറുണ്ടു്. അവർ നഗരങ്ങളിൽ
പോകുന്നതു് അപൂർവ്വമാണു്. അവർ ധ്യാനനിഷ്ഠരായി ആരണ്യങ്ങ
ളിൽ പാർക്കുന്നു. ഈ സന്യാസിക്കു ഭുജിക്കുവാൻ ഭക്ഷണം ഒരു സ്ത്രീ
കൊടുത്തു. അദ്ദേഹം ഒരു വസ്ത്രത്തിൽ ഭക്ഷണംവാങ്ങിക്കൊണ്ടു
കാട്ടിൽപോയി അവിടെ അല്പം വെള്ളത്തിൽകുതിർത്തു് അദ്ദേഹം ഭ
ക്ഷിച്ചു. പിറ്റേദിവസം അതേസമയത്തുതന്നെ സന്യാസി ആ വാ
തുക്കലെത്തി അപ്പോഴും ആ തരുണി അദ്ദേഹത്തിനു ഭക്ഷണം കൊ
ടുത്തു. മൂന്നാമത്തെ ദിവസവും അവൾ അദ്ദേഹത്തിനു ഭക്ഷണം കൊ
ടുക്കുവാൻ കാത്തുനിന്നിരുന്നു. അപ്പോൾ അവൾ അദ്ദേഹത്തോടി
പ്രകാരം പറഞ്ഞു. "ഞാൻ അങ്ങയ്ക്കുവേണ്ടി കാത്തുനിൽക്കുകയാ
യിരുന്നു ഈ വാതലിൽ കാത്തുനിന്നു നോക്കിനോക്കി എന്റെ ക
ണ്ണുകലങ്ങി. അങ്ങയുടെ നയനങ്ങൾ എന്നെ ആകർഷിച്ചിരിക്കുന്നു"
ആ സ്ത്രീയുടെ വായിൽനിന്നും പുറപ്പെട്ട വാക്കുകൾ ഇവയായിരുന്നു.

സന്യാസി ഒന്നും മിണ്ടാതെ പോയി. അദ്ദേഹം വേറെ ഒരു വീട്ടിൽ നിന്നും ഭക്ഷണം വാങ്ങി. അദ്ദേഹം കാട്ടിൽ ചെന്നു് ആദ്യത്തെ സ്ത്രീ കൊടുത്ത ഭക്ഷണത്തെ കളഞ്ഞു രണ്ടാമതു കിട്ടിയ ഭക്ഷണം കഴിച്ചു. അടുത്ത ദിവസം ഒരു ഉപകരണത്തിനെക്കൊണ്ടു തന്റെ കണ്ണുകളെ ചൂഴ്ന്നെടുത്തു തുണിയിൽ കെട്ടി അന്നു കാത്തിരിക്കുന്ന യുവതിയുടെ വീട്ടിൽ തപ്പിത്തടഞ്ഞു് അദ്ദേഹമെത്തി. അദ്ദേഹം നമ്രമുഖനായി അവളുടെ മുമ്പിൽ നിന്നു. അദ്ദേഹത്തിന്റെ കണ്ണുകൾ ചൂഴ്ന്നെടുക്കപ്പെട്ടുപോയിരുന്നു് ആ സ്ത്രീ അപ്പോൾ അറിഞ്ഞില്ല. അവൾ അദ്ദേഹത്തിനു നല്ല ഭക്ഷണം കൊണ്ടുചെന്നപ്പോൾ ഈ കൃഷ്ണമണികൾ അവൾക്കു് അദ്ദേഹം സമ്മാനിച്ചിട്ടു് ഇപ്രകാരം പറഞ്ഞു "അമ്മേ! നിങ്ങളെ ആകർഷിച്ച ഈ കണ്ണുകൾ എടുത്തുകൊള്ളുക. അവ നിങ്ങൾക്കു ഉപദ്രവമുണ്ടാക്കി. അവ കയ്യിൽ വച്ചുകൊണ്ടിരിക്കുവാൻ നിങ്ങൾക്കൊരു കാമമുണ്ടു്. നിങ്ങൾ ഈ കണ്ണുകളെ ആവശ്യപ്പെട്ടു. അവയെ സൂക്ഷിക്കുക, ശുശ്രൂഷിക്കുക, എന്തുവേണമെങ്കിലും ചെയ്യുക. ദയവുചെയ്തു് എന്റെ പുരോഗമനത്തെ തടുക്കരുതു്. സത്യമാർഗ്ഗത്തിൽ ഉരുണ്ടു വീഴുവാൻ ഇടയാക്കരുതു്"

നിങ്ങളുടെ കണ്ണുകളാണു മാർഗ്ഗവിഘ്നം ചെയ്യുന്നതെങ്കിൽ അവയെ ദൂരെക്കളയുക. നിങ്ങളുടെ ആത്മാവു മുഴുവൻ അന്ധകാരത്തിൽ കിടക്കുന്നതിനെക്കാൾ നല്ലതു നിങ്ങളുടെ ശരീരത്തിൽ പ്രകാശമില്ലാതിരിക്കയാണു്".

ബാഹ്യസുഖോപകരണങ്ങളാകുന്ന കണ്ണുകൾ തടസ്സമാണെങ്കിൽ അവയെ ചൂഴ്ന്നെടുക്കുക. നിങ്ങളുടെ ധനമോ നിങ്ങളെ പ്രലോഭിപ്പിക്കുകയും പിറകോട്ടു വലിക്കുകയും ചെയ്യുന്നെങ്കിൽ അവയെ മുറിച്ചുകളയുക. നിങ്ങളുടെ ഭാര്യയോ, പണമോ, വസ്തുവോ മാർഗ്ഗവിഘ്നം ചെയ്താൽ അവയെ ദൂരീകരിക്കുക. നിങ്ങൾക്കു ഭാര്യപുത്രാദികളോടുള്ള സ്നേഹത്തോടുകൂടി സത്യത്തെ സ്നേഹിക്കയും പ്രിയതമയിലുള്ള പ്രേമത്തോടുകൂടി ഈശ്വരനെ അല്ലെങ്കിൽ ആത്മാവിനെ പ്രേമിക്കുകയും ചെയ്താൽ ഈ നിമിഷത്തിൽ നിങ്ങൾക്കു സത്യസാക്ഷാത്കാരമുണ്ടാകും. ധർമ്മപഥത്തിൽ ചരിക്കുവാൻ ശ്രമിക്കുകയും ഉടനുണ്ടാകുന്ന പ്രലോഭനങ്ങളെ ജയിക്കുകയും ചെയ്താൽ നിങ്ങൾക്കു് ഈശ്വരസാക്ഷാത്കാരമുണ്ടാകുന്നു. നിങ്ങൾ സാമാന്യപ്രലോഭനങ്ങളെ ജയിച്ചുവെന്നാണു പക്ഷേ വിചാരിച്ചാലും നിങ്ങൾക്കു സത്യമാർഗ്ഗം ദുർഗ്ഗമമായിരിക്കുകയില്ല. സത്യമാർഗ്ഗം സൂചിയുടെ ദ്വാരത്തെക്കാൾ കടുസ്സമാണെന്നു പറയപ്പെടുന്നു. സത്യമാർഗ്ഗം കത്തിയുടെ മുനപോലെ മൂർച്ചയുള്ളതാണെന്നു വേദങ്ങളിൽ പറയുന്നു. എന്നാൽ ഇതു മുഴുവൻ സത്യമല്ല. ആദ്യം ഈ മാർഗ്ഗം കടുസ്സം മൂർച്ചയുള്ളതുമായിരിക്കും. നിങ്ങൾ പ്രലോഭനങ്ങളെ ജയിച്ചുവരുമ്പോൾ ഈ

മാർഗ്ഗം മനോഹരവും സുഗമവുമായിരിക്കും. അപ്പോൾ പ്രകൃതി മുഴുവൻ നിങ്ങളെ സഹായിക്കുകയും എല്ലാം നിങ്ങളുടെ ഭാഗത്തു നില്ക്കുകയും ചെയ്യും. ഈ പ്രയാസങ്ങളും പ്രലോഭനങ്ങളും പ്രതിബന്ധങ്ങളും കലഹങ്ങളും എതിരുകളും നിങ്ങളെ പരീക്ഷിക്കുക മാത്രമാണു ചെയ്യുന്നതു്. അവ നിങ്ങളെ ഭയപ്പെടുത്തുകയല്ലാതെ യഥാർത്ഥമായി ഉപദ്രവിക്കുന്നില്ല. നിങ്ങൾ അവയെ ഭയപ്പെടുത്തി ഓടിക്കുമെങ്കിൽ പ്രയാസങ്ങളും വിഷമങ്ങളുമെല്ലാം നിസ്സാരമാണ്. അപ്പോൾ സകല ലോകവും നിങ്ങൾക്കനുകൂലമായിത്തന്നെയിരിക്കും.

ശ്രീരാമൻ സീതയെ അന്വേഷിച്ചു പുറപ്പെട്ടപ്പോൾ പ്രകൃതി മുഴുവൻ അദ്ദേഹത്തെ ഉപകരിക്കുകയും സഹായിക്കുകയും ചെയ്തതായി രാമായണത്തിൽ വർണ്ണിച്ചിരിക്കുന്നു. ഈ സീതാന്വേഷണം സത്യാന്വേഷണമായിരുന്നു. അദ്ദേഹത്തിന്റെ സൈന്യങ്ങൾ കുരങ്ങുകളായിരുന്നു. അണ്ണാൻകുഞ്ഞുങ്ങൾ അദ്ദേഹത്തിനു പാലം കെട്ടുവാൻ സഹായിച്ചു. ശത്രുക്കളെ ജയിക്കുവാൻ താറാവുകൾ പോലും അദ്ദേഹത്തെ സഹായിച്ചുവത്രേ. കല്ലുകൾ തന്നെത്താൻ അവരുടെ അനുകൂലത്തെ പ്രദർശിപ്പിച്ചു. കല്ലുകൾ അവയുടെ ഭാരം മറന്നു വെള്ളത്തിൽ താഴാതെ പൊങ്ങിക്കിടന്നിരുന്നു. വായുവും അഗ്നിയും കാറ്റും കൊടുങ്കാറ്റും അന്തരിക്ഷം മുഴുവൻ അദ്ദേഹത്തിന്റെ ഭാഗത്തായിരുന്നു. കാറ്റും തിരയും ധീരന്റെ കക്ഷിയിലാണെന്നു് ഇംഗ്ലീഷിൽ ഒരു പഴമൊഴിയുണ്ടു്. പ്രതിബന്ധങ്ങളെയും ക്ലേശങ്ങളെയും നിങ്ങൾ ജയിച്ചാൽ പ്രകൃതിദേവി നിങ്ങൾക്കധീനയാണ്. നിങ്ങൾ ധർമ്മത്തിലും സത്യത്തിലും ജീവിച്ചാൽ നിങ്ങളുടെ ജീവിതം സാമാന്യലോകത്തിലല്ല. അപ്പോൾ നിങ്ങളുടെ ചുറ്റിനും സകല ശത്രുക്കളുണ്ടാകുകയും ദൈവങ്ങൾ നിങ്ങളുടെ സേവന്മാരാകുകയും ചെയ്യും. ബ്രഹ്മാണ്ഡത്തിന്റെ നിയന്താവിന്റെ മുമ്പിൽ പ്രകൃതി പഞ്ചഭൂതങ്ങൾ നില്ക്കുകയാണു്. നിങ്ങൾ സത്യത്തിൽ ജീവിച്ചാൽ ലോകത്തിന്റെ യജമാനനാണ്, കർത്താവും ഭർത്താവുമാണു്.

രാമന്റെ ദൃഷ്ടിയിൽ മുസ്ലീം മഹാന്മാരിൽ ഒരാളും ഒരു ഭാരതീയ മുനിയുമായ ഷാമാസ് തബ്രീസിന്റെ ജീവചരിത്രം സംക്ഷേപിച്ചുകൊണ്ടു രാമൻ ഈ പ്രസംഗം അവസാനിപ്പിക്കാം. അദ്ദേഹം ഒരു പ്രത്യേകതരത്തിൽ ജനിച്ചയാളാകുന്നു. ഈ കഥ സത്യമോ വ്യാജമോ ആയിരുന്നാലും അതിനടിയിൽ ഏതോ പരമാർത്ഥമുണ്ടു്. അദ്ദേഹത്തിന്റെ പിതാവു രാജ്യത്തിൽ പള്ളി സേവകനായിരുന്നു. അദ്ദേഹം ജീവിതംമുഴുവൻ ധ്യാനനിഷ്ഠനായി കഴിച്ചു. അദ്ദേഹത്തിന്റെ ശരീരം ജനിച്ചതാണെന്നോ പ്രവർത്തിക്കുന്നുവെന്നോ ഉള്ള കഥ തന്നെ അദ്ദേഹം മറന്നു. ഈ ലോകം തന്നെ അദ്ദേഹത്തിനു ലോകമല്ലായിരുന്നു. അദ്ദേഹം സാക്ഷാൽ ഈശ്വരനായിരുന്നു. ഒരു മനുഷ്യന്റെ രൂപം

ഉച്ചമാം ഒരാരവം കൊണ്ടു നിറഞ്ഞിരുന്നാൽ ഓരോ രോമകൂപവും ദിവ്യത്വത്തിനു അധീനമാണ്. അദ്ദേഹം വഴിയിൽ കൂടി നടക്കുമ്പോഴും, ഹക്ക്, അനാൽഹക്ക് (ദൈവം ഞാനാണ്) എന്നുള്ള ഗാനം ഓരോ രോമകൂപങ്ങളിലും കേട്ടിരുന്നുവത്രെ. അദ്ദേഹം എപ്പോഴും പാടിക്കൊണ്ടിരുന്നതു (ഹക്ക് അനാൽഹക്ക്) എന്നായിരുന്നു. സാമാന്യജനങ്ങൾ അദ്ദേഹത്തിന്റെ പാഠകക്കൂട്ടം. അദ്ദേഹം അന്ധവിശ്വാസിയും ഈശ്വരവിരോധിയുമാണെന്നും അദ്ദേഹത്തെ വധിക്കണമെന്നും അവർ നിശ്ചയിച്ചു. അദ്ദേഹം തന്നെത്താൻ ദൈവമെന്നു പറയുന്നതെന്തു്? അദ്ദേഹം സാക്ഷാൽ ദൈവമായിരുന്നുവെന്നും ശരീരാശരീരമോ ലോകം ലോകമോ ആയി അദ്ദേഹത്തിനു തോന്നിയിരുന്നില്ലെന്നും ആരറിയുന്നു. 'അനാൽഹക്ക്' എന്നു് ഉച്ചരിക്കുന്നതു തന്നെ അദ്ദേഹമറിയാതെയായിരുന്നു. ഒരാൾ ഉറക്കത്തിൽ കൂർക്കം വലിക്കുന്നതു പോലെയാണ് 'അനാൽഹക്ക്', എന്നുള്ളതു് അദ്ദേഹത്തിന്റെ വായിൽനിന്നും പുറപ്പെട്ടതു്. എന്നാൽ ആളുകൾക്ക് അദ്ദേഹത്തെ കൊല്ലണമെന്നു തോന്നി. അദ്ദേഹത്തിനു മരണമെന്താണ്? ആരെയാണു നിങ്ങൾ കൊല്ലുന്നതു്? നിങ്ങൾ ശരീരത്തെ കൊല്ലുമായിരിക്കും. എന്നാൽ അദ്ദേഹത്തിന്റെ ദൃഷ്ടിയിൽ ശരീരമെന്നൊന്നില്ലായിരുന്നു. അദ്ദേഹത്തിന്റെ ശരീരം ഒരു ശൂലത്തിന്മേൽ തറയ്ക്കപ്പെട്ടു. അവർ ശൂലത്തിന്റെ മുനയിൽ ഹൃദയം തറച്ചുനിറുത്തി. ഇങ്ങിനെ അവർ അദ്ദേഹത്തെ കൊന്നു. അദ്ദേഹം ശൂലത്തിൽ കിടക്കുമ്പോൾ അദ്ദേഹത്തിന്റെ മുഖം ആനന്ദമയമായിരുന്നു. അപ്പോൾ അദ്ദേഹത്തിന്റെ ഓരോ രോമകൂപത്തിൽക്കൂടിയും 'ഹക്ക്' 'അനാൽഹക്ക്' ഞാൻ ദൈവമാണ് എന്നുള്ള ഗാനം ഗളിച്ചുകൊണ്ടിരുന്നു. ഈ ശരീരം നശിച്ചതുകൊണ്ടു് അദ്ദേഹത്തിന് ഒന്നുമില്ല. സത്യത്തിനുവേണ്ടി ശരീരത്തെ ത്യജിക്കണമെങ്കിൽ ത്യജിക്കുക. ഇങ്ങിനെ നിങ്ങളുടെ അവസാനത്തെ സക്തിയെ ഭഞ്ജിക്കാം. സത്യത്തിനുവേണ്ടി സാംസാരികബന്ധങ്ങൾ മാത്രമല്ല വേണമെങ്കിൽ ശരീരത്തേയും ഉപേക്ഷിക്കണം. ഇങ്ങിനെയാണു ധർമ്മപഥത്തിൽ ചരിക്കേണ്ടതു്. അദ്ദേഹം ശൂലത്തിൽക്കിടക്കുമ്പോൾ ഇറവീണ ചോര ഒരു തടാകമായെടുത്തു. ആ തടാകം മുനിയെപ്പോലെ മനഃസ്ഥിതിയുണ്ടായിരുന്നതിനാൽ അവരെ അതു കളിക്കുകയും ഗർഭമുണ്ടാക്കുകയും ചെയ്തു. ഇതു നേരോ കളവോ ആയിരിക്കാം. ക്രിസ്തുവിനു പിതാവില്ലാതെ ജനിക്കാമെങ്കിൽ അദ്ദേഹത്തിനെപ്പോലെ ദിവ്യത്വമുള്ള കഥാനായകനും അപ്രകാരം സംഭവിക്കുവാൻ വയ്യായില്ല. ഒരു സ്ത്രീയുടെ പുത്രന്റെ കഥയാണു രാമൻ വർണ്ണിക്കുന്നതു്. അദ്ദേഹത്തിന്റെ ചെറുപ്പം മുതൽ അദ്ദേഹത്തിന്, പിതാവിന് അതിശയിക്കുന്ന ദിവ്യത്വമുണ്ടായിരുന്നു. ഈ വീരന്റെ വള

നത്തിൽനിന്നു പുറപ്പെട്ട ഒരു മഹാഗ്രന്ഥമുണ്ട്. അദ്ദേഹം പേനാ യോ പെൻസിലോ എടുത്ത് എഴുതിയിട്ടില്ല. അദ്ദേഹം പറയുന്ന തെല്ലാം കവിതയാണ്, കവിത അദ്ദേഹത്തിൽനിന്നും ഒലിച്ചുകൊ ണ്ടിരുന്നു. അദ്ദേഹത്തിന്റെ കവിത മുഴുവൻ വേദാന്തമായിരുന്നു. ഓ രോ വാക്കിനും അനർഘമായ വിലയുണ്ടായിരുന്നു.

ഇദ്ദേഹം അത്ഭുതകരമായ ഒരു പ്രവൃത്തി ചെയ്തതായി പറയ പ്പെടുന്നു. ഒരിക്കൽ കുറെ സക്സ്സുകാർ അദ്ദേഹത്തിന്റെടുത്തു വന്നു. അവർ രാജാവിന്റടുത്തു കള്ളം പറഞ്ഞപ്പോൾ രാജാവു തൃപ്തനായി അദ്ദേ ഹത്തിനു സമ്മാനങ്ങൾ നൽകി. ഒടുവിൽ രാജാവു പശ്ചാത്തപി ച്ച് ഇവരിൽ നിന്നുറുപ്പിക തിരിച്ചു പിടുങ്ങണമെന്നുറച്ചു. അതു കൊണ്ട് അവർ സിംഹരൂപത്തിൽവന്നു കളിനടത്തണമെന്നും കളിന ന്നായാൽ ഒരു വലിയതുകസംഭാവന ചെയ്യുമെന്നും അല്ലെങ്കിൽ അ വരുടെ സ്വത്തുക്കളെല്ലാം രാജാവു കണ്ടുകെട്ടുമെന്നുമായിരുന്നു കരാറ്. ഇന്ത്യയിൽ മൃഗങ്ങളുടെ വേഷമെടുത്തു പല കളികൾ നടത്തുന്നവരു ണ്ട്. എന്നാൽ അവർക്ക് സിംഹത്തിന്റെ വേഷം കെട്ടുവാൻ അ റിഞ്ഞുകൂടാ. അവർ വ്യസനിച്ചു കരഞ്ഞുംകൊണ്ടു കഥാനാ യകന്റടുത്തുവന്നു. അദ്ദേഹം പ്രകൃതിയോടും ബ്രഹ്മാണ്ഡത്തോടും സർവ്വത്തോടും ഐക്യത്തെ പ്രാപിച്ചിരുന്നതിനാൽ അവരെ സമാ ശ്വസിപ്പിച്ചു സിംഹവേഷം കെട്ടാമെന്നേറ്റു. അടുത്തദിവസം രാ ജാവു പരിവാരസമേതം കളി സിംഹമാകുന്നതു കാണാൻ ഒരുങ്ങി യിരുന്നു. അപ്പോൾ അവിടെ ജാലത്താലെന്നപോലെ ഒരു സിംഹം ചാടിവീണ് അലറുകയും രാജാവിന്റെ കുട്ടിയെ കടിച്ചു കഷണം ക ഷണമായി കീറുകയും ചെയ്തു. പിന്നെ കുട്ടിയെ സിംഹമെടുത്ത് ആകാശത്തിലേക്കെറിഞ്ഞു. അദ്ദേഹം യഥാർത്ഥത്തിൽ ദൈവമായി രുന്നു. ഞാൻ ഈ ചെറിയശരീരമാണെന്നുള്ള ബോധം അദ്ദേഹത്ത തിനില്ലായിരുന്നില്ല. അദ്ദേഹം സിംഹത്തിന്റെ രൂപത്തിൽ അവത രിച്ചു ഈശ്വരനായിരുന്നു. ഒരു നിമിഷംകൊണ്ടു സിംഹമാകുന്നതി ന് അദ്ദേഹത്തിനു പ്രയാസമുണ്ടായിരുന്നില്ല. നിങ്ങൾ വിചാരിക്കു ന്നതുപോലെ ആയിത്തീരുന്നു. നിങ്ങൾ ഈശ്വരനാണെന്നു വിശ്വ സിക്കുകയും സാക്ഷാൽക്കരിക്കുകയും ചെയ്താൽ ഈ നിമിഷത്തിൽ നി ങ്ങളുടെ ആശകളും ആശയങ്ങളും ഫലപ്രാപ്തമാകുന്നു. അതുകൊണ്ടു സിംഹമാകണമെന്നുള്ള അദ്ദേഹത്തിന്റെ ആശ ഉടൻ സാധിച്ചു, ക ളികഴിഞ്ഞപ്പോൾ അദ്ദേഹം പോയി. അദ്ദേഹം ആളുകളെ ബഹു മാനിച്ചിരുന്നില്ല. രാജാവും പരിവാരവും കോപിച്ച് അദ്ദേഹത്തെ കൊല്ലണമെന്നു തീർച്ചപ്പെടുത്തി. അവർ അദ്ദേഹത്തിന്റടുത്തുചെ ന്നു, കുട്ടിയെ ജീവിപ്പിക്കുക. അങ്ങേയ്ക്കു കൊല്ലാമെങ്കിൽ ജീവിപ്പി ക്കാം. ക്രിസ്തു ബിസ്മില്ലാ (ദൈവത്തിന്റെ നാമത്തിൽ എഴുന്നേൽക്കു

ക്ക, നടക്കുക, ജീവിക്കുക) എന്നു പറഞ്ഞു് മരിച്ചവരെ ജീവിപ്പിച്ചതു പോലെ കുട്ടിയെ ജീവിപ്പിക്കുക, എന്നു പറഞ്ഞു. ഈശ്വരന്റെ നാമത്തിൽ കുട്ടിയെ ജീവിപ്പിക്കണമെന്നു് അവർ ആവശ്യപ്പെട്ടു 'ഈശ്വരന്റെ നാമത്തിൽ ജീവിക്കുക' എന്നു മുനി പറഞ്ഞിട്ടും കുട്ടി ജീവിച്ചില്ല. ഈശ്വരനാമത്തിൽ അപേക്ഷിച്ചിട്ടും കുട്ടി ജീവിക്കുന്നില്ലെന്നദ്ദേഹം പറഞ്ഞു. ഒടുവിൽ അദ്ദേഹം 'എന്റെ ഉത്തരവനുസരിച്ച് ജീവിക്കുക' എന്നാജ്ഞാപിച്ചപ്രകാരം കുട്ടി ജീവിച്ചു. ഇതാണു സത്യം. കുട്ടി ജീവിച്ചപ്പോൾ ചുറ്റുമുള്ള ജനങ്ങൾക്കു കോപം തോന്നി. 'ഇതാ ഒരീശ്വരവിരോധി, അവൻ ഈശ്വരനാകണം 'അവനെ ജീവനോടുകൂടി തൊലിയുരിച്ചു കൊല്ലണം' എന്നു് അവർ പറഞ്ഞു. മുനിക്കു് ഇതു സമ്മതമില്ലായിരുന്നു. ജനങ്ങൾക്കു് അദ്ദേഹത്തെ മനസ്സിലായില്ല. അദ്ദേഹം ഈ ശരീരത്തെയല്ല ദൈവമെന്നു വിളിച്ചതു്. അദ്ദേഹം മാംസത്തെ മുമ്പുതന്നെ കരിച്ചിട്ടിരുന്നു. തന്നെ തൊലിയുരിച്ചു കൊല്ലണമെന്നു ജനങ്ങൾ പറയുന്നതുകേട്ട് അദ്ദേഹം സ്വന്തം കൈകൊണ്ടു ദേഹത്തെ വലിച്ചുകീറി ദൂരെക്കളഞ്ഞു. ആ സമയത്തു് അദ്ദേഹമെഴുതിയ മനോഹരമായ ഒരു കവിതയുണ്ട്. അതിന്റെ സാരം (ആത്മാവെ) ലോകത്തിലെ വിഷം നിനക്കമൃതാണു്. ലോകത്തിന്റെ അമൃതു് (ഭോഗങ്ങൾ) നിനക്കു് വിഷമാണു്: ഇതാ ഞങ്ങൾക്കു് എന്താണാവോ. ലോകം വെറും ശവമാണു്, സുഖാന്വേഷണങ്ങൾ ശവമാണു്. അവയുടെ പിറകേ ഓടുന്ന ജനങ്ങൾ പട്ടികളെക്കാൾ മേന്മയുള്ളവരല്ല. ഇതാ ഈ പട്ടികൾ അവയ്ക്കു സംതൃപ്തരാവാൻ കൊടുക്കട്ടെ" ഇപ്രകാരമായിരുന്നു. ഈ കഥ, സത്യമോ അസത്യമോ ആയിരിക്കാം. എന്നാൽ കഥയുടെ ഗുണപാഠത്തെ നിങ്ങൾ സദാ സ്മരിക്കണം.

സത്യത്തെ സാക്ഷാത്കരിക്കുവാനും ധർമ്മപഥത്തിൽ ചരിക്കുവാനും സകല സ്വത്തുകളും സംഗങ്ങളും ആഗ്രഹങ്ങളും മോഹങ്ങളും ത്യജിക്കണം. അവയെ ത്യജിച്ചാൽ നിങ്ങൾ സത്യമാകും. 'എനിക്കു വെളിച്ചം' കൂടുതൽ വെളിച്ചം വേണം എന്നു മൂഢന്മാർ പ്രാർത്ഥിക്കുന്നു. നിങ്ങൾ അപ്രകാരം പ്രാർത്ഥിക്കേണ്ടാ. നിങ്ങൾ വെളിച്ചത്തിനു് വേണ്ടി യാചിക്കേണ്ട. നിങ്ങൾ ഈ നിമിഷം സകല ആഗ്രഹങ്ങളും സംഗങ്ങളും ത്യജിക്കുക, ആഗ്രഹങ്ങൾ നിങ്ങളെ ശകലീകരിക്കുന്നു. മുഴുവനായ ഒരു മനുഷ്യനെ കണ്ടുകിട്ടാൻ പ്രയാസമാണു്. മുഴുവനായ മനുഷ്യൻ സത്യമാണു്, സിദ്ധനാണു്. ഓരോ ആഗ്രഹവും സക്തിയും നിങ്ങളെ പലകഷണങ്ങളും കഷ്ണങ്ങളുമായി ഭാഗിക്കുന്നു. ഈ വിചാരങ്ങളേയും ആഗ്രഹങ്ങളേയും പ്രേമങ്ങളേയും വെറുപ്പുകളേയും സക്തികളേയും മോക്ഷാഗ്രഹത്തെപ്പോലും ദൂരെ എറിഞ്ഞു മനസ്സിനെ സ്വസ്ഥവും ശാന്തവുമാക്കി ഓം ജപിച്ചാൽ നിങ്ങൾക്ക

ഈശ്വരസാക്ഷാൽക്കാരം കിട്ടും നിങ്ങളുടെ ആത്മാവല്ലേ തലമുടിയെ വളർത്തുന്നതും സിരകളിൽ രക്തമൊഴുപ്പിക്കുന്നതും? നിങ്ങളുടെ ആത്മാവല്ലേ ഈ ശരീരത്തെ സൃഷ്ടിച്ചതു? ഈ മനോഹരമായ ലോകം തന്നെ. നിങ്ങളുടെ സൃഷ്ടിയല്ലേ? നിങ്ങളിൽ കൂടികേറുന്നതാരാണു? നിങ്ങൾ തന്നെയല്ലേ? സിരകളിൽകൂടി രക്തമോടിക്കുന്നതാർ? നിങ്ങൾ തന്നെ നിങ്ങളുടെ ആത്മാവിനു ഈ അത്ഭുതകൃത്യങ്ങൾ ചെയ്യാമെങ്കിൽ ലോകം നിങ്ങളുടെ സൃഷ്ടിയാണു. അതറിയുക, നിങ്ങളുടെ ഈശ്വരത്വത്തിൽ രമിക്കുക നിങ്ങളുടെ ആത്മാവിൽ നിന്നു ആനന്ദം സമ്പാദിക്കുക. മോഹങ്ങളും അത്യാഗ്രഹങ്ങളും ദൂരെ ത്യജിക്കുക ഓം ഓം എന്നു ജപിക്കുക. ഈ പ്രകാരം [illegible] ചെയ്യുന്നതിനാൽ നിങ്ങൾ ആപാദചൂഡം പ്രകാശമാകും. നിങ്ങളുടെ ആത്മാവു തന്നെ പ്രകാശമായിരിക്കെ എന്തിനു പ്രകാശത്തിനുവേണ്ടി പ്രാർത്ഥിക്കുന്നു. പ്രേമവും വെറുപ്പും അനുഗ്രഹവും സക്തിയും കളഞ്ഞാൽ നിങ്ങൾ പ്രകാശമാണു ഭക്തിയാണു നിങ്ങളെ തൊറിക്കുന്നതു. നിങ്ങൾ വീട്ടിൽ പോകുമ്പോൾ എന്തിനോടാണു നിങ്ങൾക്കു സക്തിയെന്നു പരിശോധിക്കുക. നിങ്ങൾക്കു ഭാര്യയോടും പുത്രന്മാരോടും സക്തിയുണ്ടെങ്കിൽ അതിനെ കളയുക. നിങ്ങൾക്കു അഭിനന്ദനത്തിൽ തൃപ്തിയുണ്ടെങ്കിൽ അതിനെയും കൈവെടിയുക. ലോകത്തെ സഹായിക്കുവാൻ കാംക്ഷയുണ്ടെങ്കിൽ അതിനെ ത്യജിക്കുക നിങ്ങളുടെ സഹായം യാചിക്കത്തക്കവണ്ണം ലോകം അത്ര നിസ്സാരമാണോ?

നിങ്ങളുടെ കർമ്മങ്ങളെല്ലാം സ്വാർത്ഥാഗ്രഹം കൂടാതെ ചെയ്യുക. നിങ്ങൾ കർമ്മം ചെയ്യണം; ഇതു ചെയ്യുന്നതിൽ സൂക്ഷിക്കണം. കർമ്മമെന്നു പറയുന്നതു, സാക്ഷാൽക്കാരത്തിന്റെ പര്യായമാകുന്നു. നിങ്ങൾ എപ്പോഴും കർമ്മം ചെയ്യുന്നവരാണു. കർമ്മം സാക്ഷാൽക്കാരമുണ്ടാക്കും. ഒരു രാജകുമാരൻ വിനോദാർത്ഥം പന്തുകളിക്കുവാനെന്നപോലെ [illegible] സകലകർമ്മങ്ങളെയും വിനോദമായി, സ്വതന്ത്രമായി ചെയ്യുക.

കൃത്യാകൃത്യം—എന്നു ജനങ്ങൾ മുറവിളിക്കുന്നു. കൃത്യമെന്തിനു നിങ്ങളുടെ യജമാനനാകുന്നു? നിങ്ങൾ നിങ്ങളുടെ യജമാനനാണു നിങ്ങൾ ആർക്കും ഉത്തരവാദിയല്ല ഭയം അവശ്യം അരുതു. നിങ്ങൾക്കാവശ്യമുള്ള കൃത്യങ്ങളെ ഉത്സാഹമായി ചെയ്യുക. നിങ്ങൾ ജോലിയില്ലാതെ സ്വസ്ഥമായിരിക്കുമ്പോൾ നിങ്ങളുടെ ഈശ്വരത്വത്തിൽ നിമഗ്നരാകുക. ഇതാണു നല്ലകർമ്മം. അപ്പോൾ സകലസക്തികളെയും ദൂരെ എറിയുക. നാം വേല ചെയ്യണമെങ്കിൽ ഉദ്ദേശവും സക്തിയും വേണമെന്നു ജനങ്ങൾ പറയുന്നു. ഇതു മിഥ്യയാണു. നിങ്ങൾ സക്തികളെയും മോഹങ്ങളെയും കളഞ്ഞാൽ സ്വതന്ത്രരാകുകയും നിങ്ങളുടെ ഭാരവും ഉത്തരവാദിത്വവും നശിക്കുകയും ചെയ്യുന്നു. നിങ്ങ-

ളുടെ ചുമലിൽ ഭാരം വെക്കുന്നതു നിങ്ങളാണു് ആ ഭാരത്തെ നീക്കുവാൻ വേറാരുടേയും സഹായം വേണ്ട. നിങ്ങളുടെ ചുമലിൽ ഭാരമില്ലാതാകുമ്പോൾ, നിങ്ങളുടെ കാമപാത്രങ്ങൾ നിങ്ങളിൽതന്നെയാകുമ്പോൾ, നിങ്ങൾ വേദാന്തത്തിൽ മുഴുകുമ്പോൾ നിങ്ങൾ പ്രഭാജാലമാണു്. പ്രകാശങ്ങളുടെ പ്രകാശമായ നിങ്ങൾ ആരോടു പ്രകാശത്തിനുവേണ്ടി പ്രാർത്ഥിക്കുന്നു? ഇതാണു് രഹസ്യം. നിങ്ങൾ സ്വതന്ത്രരാകുന്നു. ആരാണു് ബന്ധവും ദാസ്യവുമുണ്ടാക്കുന്നതു്? നിങ്ങളുടെ ആഗ്രഹങ്ങൾതന്നെയാണു്. ലോകത്തിലെ കാന്തശക്തിയും സകലശക്തികളും നിങ്ങളിൽനിന്നും പ്രവഹിക്കുന്നു. ലോകത്തിലെ അതിശയങ്ങൾ നിങ്ങളുടെ അടിമകളാകുന്നു. ഈ ആഗ്രഹങ്ങളെ കളഞ്ഞാൽ നിങ്ങൾ സ്വതന്ത്രരും ആനന്ദസ്വരൂപരുമാകുന്നു. ഉത്തരവാദിത്വമോ ഭയമോ നിങ്ങൾക്കില്ല. നിങ്ങൾ എന്തിനാണു് പേടിക്കുന്നതു്? ഈ സാധനം നഷ്ടമാകുമെന്നുവെച്ചാണു്. നിങ്ങൾ ഈ ലക്ഷ്യത്തെ പേടിക്കുന്നു. അതുകൊണ്ടു ഭയപ്പെടുന്നു. ആശങ്കാപാത്രത്തെ ഭയപ്പെടുന്നു. കാര്യമെന്താണു്? നല്ലപേർ വേണമെന്നു നിങ്ങൾ ആശിക്കുന്നു. നിങ്ങൾ അതിനോടു ബന്ധിതനാണു്. ഭയവും ഉൽകണ്ഠയും ആഗ്രഹങ്ങളുടെ സന്താനങ്ങളാണു്. തലവേദനയും ഹൃദയവേദനയും ആഗ്രഹങ്ങളിൽ നിന്നുണ്ടാകുന്നു! നിങ്ങൾ പ്രസിഡന്റിന്റെയോ രാജാവിന്റെയോ അടുത്തു് കുമ്പിടുകയും സേവിക്കുകയും ചെയ്യുന്നതു് അദ്ദേഹത്തിന്റെ ഇഷ്ടം കാംക്ഷിച്ചാണു്. നിങ്ങൾക്കു ആഗ്രഹമില്ലെങ്കിൽ നിങ്ങൾ പ്രഭുക്കളുടെ പ്രഭുവും രാജാക്കന്മാരുടെ രാജാവും ആയിത്തീരുന്നു. ഒരു നിമിഷം എന്താനന്ദമുണ്ടു്. അതുകൊണ്ടു സത്യമാർഗ്ഗം പണിഞ്ഞുണ്ടാക്കേണ്ടതല്ലെന്നാണു് രാമൻ പറയുന്നതു്. നിങ്ങളുടെ ആഗ്രഹങ്ങൾകൊണ്ടുകെട്ടിയിട്ടുള്ള ദാസ്യചങ്ങലയെ പൊട്ടിച്ചാൽ നിങ്ങൾ മുക്തരും സ്വതന്ത്രരുമാണു്.

ഓം! ഓം!

---

## ഞങ്ങളുടെ ചില ഉൽകൃഷ്ട

# പ്രസിദ്ധീകരണങ്ങൾ.



### ക്ഷേത്രപ്രവേശവാദം.

അഥവാ,

### കേരളാചാരനാഢീപരീക്ഷ.

ഗ്രന്ഥകൎത്താ, പി. കെ. നാരായണപിള്ള ബി. എ; ബി. എൽ.

ഹിന്ദുമതത്തെ ആചരിക്കുന്ന ഏവൎക്കും ഹിന്ദുക്ഷേത്രങ്ങളിൽ പ്രവേശിച്ചു ഈശ്വരഭജനം നടത്താനുള്ള അവകാശവും അധികാരവുമുണ്ടെന്നും, തീണ്ടൽ തൊടീൽ മുതലായവ അനാചാരങ്ങളും അന്ധവിശ്വാസങ്ങളുമാണെന്നും പണ്ഡിതാഗ്രേസരനായ ഗ്രന്ഥകൎത്താവു വേദശാസ്ത്രങ്ങളിലെ തെളിവുകളെക്കൊണ്ടുതന്നെ പ്രബലമായി വാദിച്ചു പരിപൂൎണ്ണമായി സാധിച്ചിരിക്കുന്നു. ഹിന്ദുമതത്തിന്റെ ഈ പരിവൎത്തനദശയിൽ ഈ പ്രൌഢഗ്രന്ഥം ഏററവും പ്രയോജനകരവും സന്ദൎഭോചിതവും എല്ലാവരും വായിച്ചു പഠിച്ചിരിക്കേണ്ടതുമാകുന്നു.

കൂടിയ വെറികടലാസ്സിൽ അച്ചടിച്ചു ഇംഗ്ലീഷു ബയൻറുചെയ്ത ഒന്നാംതരം പുസ്തകത്തിനു വില അണ ൮. രണ്ടാംതരത്തിനു വില അണ ൬.

### ഹഠയോഗപ്രദീപിക.

വ്യാഖ്യാതാ, മഹോപാദ്ധ്യായൻ എൻ. രാമൻപിള്ള.

ആധുനികകാലത്തെ പാശ്ചാത്യശാസ്ത്രങ്ങളെപ്പോലെതന്നെ പ്രത്യക്ഷമായി ഫലത്തെ വിളയിക്കുന്ന വിദ്യയായ ഒരു പൌരാണികശാസ്ത്രം ഹഠയോഗമാണെന്നു വിവേകാനന്ദൻ, സ്വാമി രാമതീൎത്ഥൻ തുടങ്ങിയ മഹാത്മാക്കൾ ലോകത്തെ അറിയിച്ചിട്ടുണ്ടു. ഹഠയോഗവിദ്യ, വെള്ളത്തിൽ നടക്കുക; ഒരേസമയത്തിൽ പലരാജ്യങ്ങളിൽ സഞ്ചരിക്കുക, അന്യശരീരത്തെ പ്രാപിക്കുക, ആകാശത്തിൽ ചരിക്കുകമുതലായ അത്ഭുതകൎമ്മങ്ങൾക്കു ഒരുവനെ പ്രാപ്തനാക്കിച്ചെയ്യുന്നതിനും പുറമെ ജീവാത്മാവിനെ പരമാത്മാവിൽചേൎത്തു ആത്മാനന്ദാനുഭൂതിയെ പ്രദാനംചെയ്യുകയുംചെയ്യുന്നതാകുന്നല്ലോ. ഇങ്ങനെ ഒരുല്‍കൃഷ്ടഗ്രന്ഥം സംസ്കൃതഭാഷയിൽ ഇതിനുമാത്രം കേട്ടിട്ടുള്ള മലയാളികളുടെ ഉപയോഗത്തിനായി ലളിതമായ വ്യാഖ്യാനത്തോടുകൂടി ഇതാദ്യമായിട്ടു പുറപ്പെടുവിക്കുന്നു. പ്രാണായാമാദികളെപ്പററി ഇത്രത്തോളം വിശദമായി പ്രതിപാദിക്കുന്ന മറെറാരു ഗ്രന്ഥം സംസ്കൃതഭാഷയില്ലമില്ല. ഒന്നാംതരം ഇംഗ്ലീഷ് ബയൻറുചെയ്ത ബുക്കിനു വില അണ ൧൦

### പുനൎജ്ജന്മസിദ്ധാന്തം.

സ്വാമി ബാലാനന്ദൻ.

'സ്വാമികൾ മതഗ്രന്ഥങ്ങളിൽനിന്നും ശാസ്ത്രജ്ഞന്മാരുടെയും തത്വചിന്തകന്മാരുടെയും കൃതികളിൽനിന്നും അനവധി അഭിപ്രായങ്ങളെടുത്തു ഈ വിശ്വാസം ലോകത്തിന്റെ ആദികാലംമുതൽ ജനതാമദ്ധ്യത്തിൽ നിലനിന്നുവന്നുവെന്നു സ്പഷ്ടീകരിച്ചിരിക്കുന്നു. പുനൎജ്ജന്മസിദ്ധാന്തത്തിന്റെ എല്ലാവശങ്ങളും ചൂണ്ടിക്കാണിക്കുന്നതിനു സ്വാമികൾ ശ്രദ്ധിച്ചിട്ടുണ്ടു,' എന്നാണു ഈ പുസ്തകത്തിന്റെ അവതാരികാകൎത്താവായ ശ്രീമാൻ എം. ആർ. മാധവവാൎയ്യർ ബി. എ. എൽ. എൽ. ബി. അവർകൾ അഭിപ്രായപ്പെടുന്നതു. പുനൎജ്ജന്മസിദ്ധാന്തത്തെപ്പററി കൂലങ്കഷമായി ചൎച്ചചെയ്തു എഴുതിയ ഈ ഗ്രന്ഥം ഏതൊരുത്തരും അവശ്യം വായിച്ചു ഗ്രഹിക്കേണ്ടതാകുന്നു. വില അണ ൮.

## സ്വാമി രാമതീർത്ഥൻ.

സ്വതന്ത്രസ്വാതന്ത്ര്യരും ജ്ഞാനികളിൽവച്ചു് അഗ്രേസരനും സന്യാസിവര്യനുമായ സ്വാമി രാമതീർത്ഥൻ എം. ഏ. യുടെ അഭിലഷണീയമായ ജീവചരിത്രവും ജ്ഞാനഗർഭങ്ങളായ പ്രസംഗങ്ങളും അടങ്ങിയ ഒരു തത്വഭണ്ഡാഗാരമാണു് ഈ ഉൽകൃഷ്ടവേദാന്തഗ്രന്ഥം. ശ്രീരാമകൃഷ്ണവിവേകാനന്ദന്മാരുടെ വേദാന്തപുസ്തകങ്ങളുമായി പരിചയിച്ചിട്ടുള്ളവർ നിശ്ചയമായും ഈ വിശിഷ്ടഗ്രന്ഥംകൂടി വായിക്കേണ്ടതാകുന്നു. സ്വാമിവിവേകാനന്ദൻ പണ്ഡിതലോകത്തിനു വേദാന്തോപദേശംചെയ്തു. സ്വാമി രാമതീർത്ഥനാകട്ടെ; പണ്ഡിതന്മാർക്കും പാമരന്മാർക്കും മനസ്സിലാകത്തക്ക ലളിതമധുരഭാഷയിൽ വേദാന്തത്തെ ഉദ്ബോധനംചെയ്തിരിക്കുന്നു. ഇത്ര ലഘുവായ ഭാഷയിൽ ഇതിനുമുമ്പു് ആരും വേദാന്തസാരത്തെ വെളിപ്പെടുത്തിയിട്ടില്ല. ഗൃഹസ്ഥാശ്രമത്തിലിരുന്നുംകൊണ്ടു മുക്തിക്കു അവകാശികളായി ജീവിക്കാനുള്ള മാർഗ്ഗത്തെയല്ലാതെ, നാടും വീടും വിട്ടു കാട്ടിൽകയറാനുള്ള വഴി സ്വാമികൾ ഉപദേശിക്കുന്നില്ല. വേദാന്തമർമ്മത്തെ അറിഞ്ഞു ജ്ഞാനോപദേശംചെയ്തുകൊണ്ടാണു് അമേരിക്ക ജപ്പാൻ മുതലായ ഭൂഖണ്ഡങ്ങളിൽ സ്വാമികൾ നിത്യാരാധനാമൂർത്തിയായി ഭവിച്ചിരിക്കുന്നതു്. സ്വാമികൾ സന്യാസിക്കും സംസാരിക്കും മാതൃകാപുരുഷനായി ജീവിച്ചിരുന്ന ഒരു മഹാത്മാവാകുന്നു. സ്വാമികളുടെ ജീവിതചര്യകൾ എത്രമാത്രം അഭിലഷണീയങ്ങളും അനുകരണീയങ്ങളുമാണെന്നു ജീവചരിത്രംകൊണ്ടു വെളിവാകുന്നതാണു്. ജീവചരിത്രംകഴിഞ്ഞാൽ ൧൬ ഉൽകൃഷ്ടപ്രസംഗങ്ങളും രണ്ടു ചെറുകഥകളും ഇതിൽ അടങ്ങിയിട്ടുണ്ടു. ചെറുകഥകൾ രണ്ടും വേദാന്തമർമ്മസ്പർശികളാണു്. ഈ ഗ്രന്ഥംവായിച്ചു അവയിൽ അടങ്ങിയിട്ടുള്ള തത്വങ്ങളെ ഗ്രഹിക്കാൻ സംഗതിയാകുന്ന ഒരുവനു് അനവധി ആത്മീയഗ്രന്ഥങ്ങൾ വായിച്ചുപഠിച്ചതിന്റെ ഫലംകിട്ടും. ഒരു വേദാന്തജിജ്ഞാസുവിന്റെ പൂർണ്ണമായ ആവശ്യം ഈ ഉൽകൃഷ്ടഗ്രന്ഥംകൊണ്ടു തികച്ചും സാധിക്കുന്നതാണു്. വില അണ ൧൨.

## പ്രായോഗികവേദാന്തം

## അഥവാ,

## സ്വാമി രാമതീർത്ഥൻ.

൨-ം നം ഭാഗങ്ങൾ.

എം. ആർ. മാധവവാര്യർ ബി. എ. എൽ. എൽ. ബി.

സ്വാമി രാമതീർത്ഥ എം. എ യുടെ പ്രൌഢഗംഭീരങ്ങളും വേദാന്തമർമ്മസ്പർശികളുമായ പല ഉപന്യാസങ്ങൾ ഇതിലടങ്ങിയ ഒരു ഉൽകൃഷ്ടവേദാന്തഗ്രന്ഥം. ഇതിൽ വേദാന്തപരാമർശകങ്ങളായ പല വിഷയങ്ങളും അടങ്ങിയിട്ടുണ്ടു്.

ഇവകൂടാതെയും പല ഉപന്യാസങ്ങൾ ഈ ഗ്രന്ഥത്തിൽ അടങ്ങീട്ടുണ്ടു്. ഈ ഉപന്യാസങ്ങൾ എല്ലാം വായിക്കുന്ന ഒരു ഹിന്ദുവിനു് അനവധി വേദാന്തഗ്രന്ഥങ്ങൾ വായിച്ച അറിവു സിദ്ധിക്കും.

വില രൂ ൧. ണ ൪.
ലൈബ്രറി പതിപ്പിനു് വില രൂ ൧ ണ ൧൨.

## കണ്ണശ്ശരാമായണം.

ഉത്തരകാണ്ഡം.

കണ്ണശ്ശപ്പണിക്കർ കൈരളീദേവിക്കു കാഴ്ചവച്ച മനോഹരാലങ്കാരമായ ആ പ്രൌഢകാവ്യതല്ലജം—സാക്ഷാൽ കണ്ണശ്ശരാമായണം—ഖണ്ഡശഃ പല കാണ്ഡങ്ങളായി കേരളീയർക്കു് അടുത്ത കാലത്തു കിട്ടിയിട്ടുണ്ടല്ലോ. അതിൽ ഏററവും ഉൽകൃഷ്ടവും ചേതോഹരവും ഇന്നേവരെ പുസ്തകരൂപത്തിൽ അച്ചടിച്ചു പുറത്തു വന്നിട്ടില്ലാത്തതുമായ ഉത്തരകാണ്ഡം ശ്രീമാൻ കാവുങ്ങൽ നീലകണ്ഠപ്പിള്ള അവർകളെക്കൊണ്ടു പരിശോധിപ്പിച്ചു ടിപ്പണിയും ചേർത്തു പ്രസിദ്ധം ചെയ്തിരിക്കുന്നു. വില ണ ൧൨.

## പ്രസംഗതരംഗിണി.

൨-ാം ഭാഗം.

പി. കെ. നാരായണപിള്ള ബി. ഏ; ബി. എൽ.

ഗ്രന്ഥകൎത്താവിന്റെ പ്രൌഢഗംഭീരങ്ങളായ പല പ്രസംഗങ്ങൾ അടങ്ങിയ ഈ പുസ്തകം അദ്ധ്യാപകന്മാരും അദ്ധ്യേതാക്കളും ലേഖകന്മാരും ഗ്രന്ഥകാരന്മാരും സാഹിത്യരസികന്മാരും എന്നുവേണ്ട, സൎവ്വ മലയാളികളും വായിച്ചിരിക്കേണ്ടതാണ്.

വില അണ ൮.

## ശ്രീമച്ഛങ്കരാചാൎയ്യർ.

ആചാൎയ്യസ്വാമികളുടെ പരിപാവനമായ ജീവചരിത്രവും അദ്വൈതമതത്തിന്റെ ഉൽകൃഷ്ടസിദ്ധാന്തങ്ങളും ഇതിൽ അടങ്ങിയിരിക്കുന്നു. ഈ വിഷയത്തെ പുരസ്കരിച്ച് ഇത്രത്തോളം വിശിഷ്ടമായ ഒരു ഗ്രന്ഥം ഇതേവരെ മലയാളഭാഷയിൽ ഉണ്ടായിട്ടില്ല.

വില അണ ൪.

## ഗുരുനാനാക്ക്.

മഹാത്മാവായ ഗുരുനാനാക്കിന്റെ ജീവചരിത്രവും അദ്ദേഹത്തിന്റെ അനന്തരഗാമികളായ ഒൻപതു ഗുരുക്കന്മാരുടെ സംക്ഷിപ്തചരിത്രവും സിക്കമതത്തിന്റെ ഉൽകൃഷ്ടസിദ്ധാന്തങ്ങളും അടങ്ങിയ ഈ പുസ്തകം ആത്മീയമായ അനവധി അനവധി അറിവുകളെ നൽകുന്നതാണ്.

വില അണ ൪.

## വിവേകാനന്ദസ്വാമികൾ.

സനാതനമായ ഹിന്ദുമതതത്വങ്ങളെ ലോകം മുഴുവൻ വ്യാപരിപ്പിക്കയും അതിന്റെ മാതൃഭൂമിയായ ഭാരതത്തിന്റെ മഹനീയതയെ ശ്ലാഘാഘോഷണം ചെയ്കയും ചെയ്തിട്ടുള്ള സുപ്രസിദ്ധവേദാന്തി സ്വാമി വിവേകാനന്ദന്റെ ജീവിതചരിത്രം അറിവാൻ ആഗ്രഹിക്കുന്നവരെല്ലാം ഈ പുസ്തകം വായിച്ചിരിക്കേണ്ടതാണ്. സ്വാമികളുടെ ജീവചരിത്രം പലരും അച്ചടിച്ചിട്ടുണ്ടെങ്കിലും ഇതിന്റെ പ്രതിപാദനരീതിയും സംക്ഷേപീകരണവും ഒന്നു പ്രത്യേകമാണ്.

വില അണ ൪.

## മോക്ഷപ്രദീപവിമർശം.

അഥവാ, അന്ധവിശ്വാസങ്ങൾ.

ആലത്തൂർ ശിവയോഗിയേയും അദ്ദേഹത്തിന്റെ 'മോക്ഷപ്രദീപ'ത്തെയും പററി അറിവില്ലാത്ത കേരളീയർ അധികം പേരുണ്ടായിരിക്കയില്ലല്ലൊ. അവർ ഈ പുസ്തകം ഒരാവൎത്തി വായിച്ചിരിക്കേണ്ടതാവശ്യമാണ്. മോക്ഷമെന്നാലെന്തെന്നും അതിനെ സ്വായത്തമാക്കാനുള്ള മാൎഗ്ഗമേതെന്നും അതിന് അവകാശികളാരെന്നും ഈ പുസ്തകത്തിൽനിന്നും വെളിവാകുന്നതുപോലെ മററൊന്നിൽനിന്നും മനസ്സിലാക്കാൻ സാധിക്കുന്നതല്ല. ഈ വിഷയത്തെപ്പററി മലയാളഭാഷയിൽ ഇതേവരെയുണ്ടായിട്ടുള്ള സകല ഗ്രന്ഥങ്ങളിലും വെച്ചു സൎവ്വഥാ അഗ്രസ്ഥാനത്തെ അൎഹിക്കുന്ന ഈ പുസ്തകത്തെ കേരളീയർ സബഹുമാനം ആദരിക്കുകയും സ്വീകരിക്കുകയും ചെയ്യേണ്ടതാകുന്നു.

വില അണ ൯.

## ഹോരാഫലരത്നാവലി

എന്ന കണ്ണശ്ശപ്പണിക്കരുടെ ഭാഷാവ്യാഖ്യാനത്തോടുകൂടിയ

## ഹോരാശാസ്ത്രം.

അൎത്ഥബഹുലമായ ബൃഹജ്ജാതക(ഹോരാശാസ്ത്ര)ത്തിന്റെ സാരതരങ്ങളും രഹസ്യങ്ങളുമായ അൎത്ഥങ്ങൾ ഇത്ര വിശദമായി വിവരിക്കുന്ന ഒരു ഉത്തമഭാഷാവ്യാഖ്യാനം ഇതേവരെ അച്ചടിച്ചു കണ്ടിട്ടില്ല.

ഈ ഗ്രന്ഥം അനവദ്യവും അസുലഭവുമായ അനേകം ഗുരുപദേശങ്ങളാൽ "ദശാധ്യായി" എന്ന വ്യാഖ്യാനത്തെ അതിശയിക്കുന്നു. ജ്യോത്സ്യന്മാരുടെയും ജ്യോതിഷവി

ജ്യോതിഷസനത്തിൽ കാംക്ഷയുള്ളവരുടെയും മഹാഭാഗ്യപരിപാകത്താൽ ഈ ഗ്രന്ഥം കൈരളിക്കു ലഭിക്കാൻ ഇടയായിട്ടുള്ളതാണെന്നു തീർത്തു പറയാം. ചുരുക്കിപ്പറഞ്ഞാൽ ഹോരാശാസ്ത്രത്തിന്റെ ഇത്രത്തോളം സപ്രയോജനമായ ഒരു വ്യാഖ്യാനം കേരളഭാഷയിലാകട്ടെ, ഇതരഭാഷകളിലാകട്ടെ ഇതേവരെ ഉണ്ടായിട്ടില്ല. വില ൩ ക.

## കേരളീയപ്രശ്നരത്നം.

വ്യാഖ്യാതാ, മഹോപാദ്ധ്യായൻ എൻ. രാമൻപിള്ള

കേരളജ്യോത്സ്യന്മാർക്ക് അക്ഷയമായ ഒരു സമ്പത്താണിതു്. നഷ്ടജാതകം എഴുതുന്നതിനും ത്രികാലഫലങ്ങളെ നിർണ്ണയിക്കുന്നതിനും ദോഷങ്ങളെ തെളിയിക്കുന്നതിനും ഏററവും ഉപയുക്തമായ ഈ ജ്യോതിഷഗ്രന്ഥം ലളിതമായ ഭാഷാവ്യാഖ്യാനത്തോടുകൂടി ഇതാ ആദ്യമായി മലയാളഭാഷയിൽ പുറത്തിറക്കുന്നു. വില ൩ ക.

## ഏകാദശിമാഹാത്മ്യം.

## (വരിവണ്ടിൻപാട്ടും നാലുവൃത്തവും.)

പ്രസാധകൻ, ശാസ്ത്രി മഹോപാദ്ധ്യായ, കെ. പി. ശിവശങ്കരപ്പിള്ള,
എം. ആർ. ഏ. എസ്സ്.

ഇതേവരെ പുറത്തുവന്നിട്ടില്ലാത്ത ഒരു അത്യുൽകൃഷ്ടപ്രാചീനകൃതിയാണിതു്. ചരിത്രാന്വേഷികൾക്കും സഹൃദയന്മാർക്കും ഈ പ്രാചീനകാവ്യം കൌതുകാവഹമായിരിക്കും. കോൽത്തേനൊലുന്ന ഈ പ്രാചീനകാവ്യപുഷ്പത്തിന്റെ ആസ്വാദ്യത വായിച്ചുതന്നെ അറിയേണ്ടതാകുന്നു. വില അണ ൪.

## ഇന്ത്യൻ സ്വരാജ്യം.

ടി. ആർ. നാരായണൻനമ്പ്യാർ ബി. എ; ബി. എൽ.

മഹാത്മാഗാന്ധിയുടെ "ഹിന്ദ് സ്വരാജ്" എന്ന സുപ്രസിദ്ധ കൃതിയുടെ തർജ്ജമ. ഭാരതീയർ ഓരോരുത്തരും പ്രത്യേകം പഠിച്ചു ഗ്രഹിക്കേണ്ടതായ ഈ ഉൽകൃഷ്ടകൃതി ഏതൊരു കേരളീയനും വായിച്ചിരിക്കേണ്ടതാകുന്നു. വില അണ ൪.

## മഹാത്മാഗാന്ധിവിജയം

ഇതിൽ മഹാത്മാഗാന്ധിയുടെ ഉപദേശങ്ങൾ, മഹാത്മജിയെപ്പററി അന്യ ആളുകൾ പുറപ്പെടുവിച്ചിട്ടുള്ള അഭിപ്രായങ്ങൾ, എഴുതിയിട്ടുള്ള ലേഖനങ്ങൾ, മഹാത്മജിയുടെ സ്വന്തം ലേഖനങ്ങൾ, കത്തുകൾ, മഹാത്മജി കൊടുത്ത സ്റ്റേററുമെൻറു ഇതുകൾ അടങ്ങിയിരിക്കുന്നു. സ്വരാജ്യാഭിമാനികൾ നിത്യപാരായണം ചെയ്യേണ്ട ഒരു ഉത്തമഗ്രന്ഥമാണിതു്. മഹാത്മജിയുടെ ഛായാപടത്താൽ പ്രത്യേകം അലംകൃതമായ സാമാന്യം വലിപ്പമുള്ള ഈ പുസ്തകത്തിനു വായനക്കാരുടെ സൌകര്യത്തെ ഉദ്ദേശിച്ച് ഏററവും കുറഞ്ഞ വില വച്ചിരിക്കുന്നു. വില അണ ൬.

## ശ്രീമദ്ഭഗവദ്ഗീത

വ്യാഖ്യാതാ, കന്നത്തു ജനാർദ്ദനമേനോൻ.

ഹിന്തുക്കളുടെ വേദാന്തശാസ്ത്രങ്ങളിൽവച്ചു ശ്രേഷ്ഠപദവിയെ അർഹിക്കുന്നതും ലോകത്തിലുള്ള പ്രധാനപ്പെട്ട ഭാഷകളിലെല്ലാം ഭാഷാന്തരം ചെയ്യപ്പെട്ടിട്ടുള്ളതുമായ ശ്രീമദ് ഭഗവദ്ഗീതയെപ്പററി ക്ലിപ്തലായൊന്നും പറയേണ്ടതായിട്ടില്ല. മലയാളഭാഷയിൽ പലരും പലവിധ വ്യാഖ്യാനങ്ങളോടുകൂടി ഭഗവദ്ഗീതയെ പരസ്യം ചെയ്തിട്ടുണ്ടെങ്കിലും അവയെല്ലാം സാമാന്യ ജനങ്ങൾക്കു വാങ്ങുവാൻ നിവൃത്തിയില്ലാത്തവിധം വിലയേറിയിരിക്കയാൽ കുറഞ്ഞ വിലയ്ക്കു വാങ്ങത്തക്കവണ്ണം മൂലശ്ലോകങ്ങൾക്കു ശരിയായ അർത്ഥവിവരണത്തോടുകൂടി ഇതാ പ്രസിദ്ധം ചെയ്തുകഴിഞ്ഞിരിക്കുന്നു. വില ൧ ക ൨.

## ജീവന്മുക്തിചിന്താമണി.

ഹിന്തുക്കളുടെ വേദാന്തശാസ്ത്രം അത്യഗാധമായ ഒരു സമുദ്രമാകുന്നു. അതിനടി

യിൽ കിടക്കുന്ന സകല വിശിഷ്ട രത്നങ്ങളേയും മുങ്ങിയെടുത്തു് ഈ ചിന്താമണിമാർഗ്ഗേണ ഒരു മഹാശയൻ കോർത്തിരിക്കയാണ്. ശുദ്ധബ്രഹ്മകാര്യം മുതൽ പ്രാപഞ്ചികകാര്യം വരെയുള്ള സകല സംഗതികളും ഇതിൽ വിവരിച്ചിട്ടുണ്ടു്. വില ൨ ണ.

## ശ്രീഗുരുഗീത

ശ്രീഗുരുഗീതയെപ്പററി വിവരിക്കേണ്ട ആവശ്യമില്ലല്ലൊ. അംഗന്യാസ, ന്യാസങ്ങൾ, ധ്യാനം ഇവയോടുകൂടിയതും ഉമാമഹേശ്വരസംവാദരൂപവും, ഗുരുമാഹാത്മ്യം, ഗുരുവാക്യവിവരണം, പിണ്ഡം, പദം, രൂപം, രൂപാതീതം മുതലായവയുടെ വ്യാഖ്യാനങ്ങൾ അടങ്ങിയിരിക്കുന്നതും ഗുഹ്യാൽഗുഹ്യതരവും ആയ ഈ ഗുരുഗീത ഹിന്തുക്കളായ മലയാളികൾ നിത്യപാരായണം ചെയ്യേണ്ടതാണ്. വില ൪ ണ.

## ആഘ്യ നാശപദ്ധതി.

(ഭാഷാഗാനം)

ശ്രീരാമേശ്വരപ്രതിഷ്ഠയാണു് ഇതിലെ വിഷയം. മധുരകോമളമായ കവിതയിൽ ഭക്തശിരോമണിയായ കവി ഹൃദയാകർഷകമാംവിധം വർണ്ണിച്ചിരിക്കുന്നു. ശ്രീഹനുമാന്റെ പരിഭവവാക്കുകളും ഭഗവാൻ ശ്രീഭദ്രസ്വാമിയുടെ ജ്ഞാനോപദേശങ്ങളും അദ്ദേഹത്തിന്റെ ഭക്തവാത്സല്യവും ഈ ചെറുപുസ്തകത്തിൽ വിവരിച്ചിരിക്കുന്നതു വായിക്കുവാൻ ഇടവരുന്ന ഭാഗ്യവാന്മാർക്കു മനോദർപ്പണത്തിന്റെ മാലിന്യം നീങ്ങി ആത്മാനന്ദം സംഭവിക്കുമെന്നു തർക്കമററ സംഗതിയാകുന്നു. വില ൨ ണ.

## സംഗീതസ്തവാമൃതതരംഗിണി.

ഭക്തിരസം തുളുമ്പുന്നതും സംഗീതാത്മകവുമായ അനവധി സ്തോത്രരത്നങ്ങൾ അടങ്ങിയിട്ടുള്ള ഒരു പുതിയ കൃതി. വില ൨ ണ.

## സ്വദേശിഗീതങ്ങൾ.

മഹാത്മാഗാന്ധി തുടങ്ങിയ രാഷ്ട്രീയ നേതാക്കന്മാരെ സംബന്ധിച്ച കീർത്തനങ്ങളായ പുതിയ മട്ടുകളിൽ തമിഴ്‌രീതിയനുസരിച്ചു രചിക്കപ്പെട്ടിട്ടുള്ള ഒരു സംഗീതഭണ്ഡാഗാരവും ഭാരതീയമഹിമയുടെ ആവിഷ്കാരരംഗവുമാകുന്നു ഈ പുതിയ കൃതി.

വില അണ ൨.

## ശ്രീകൃഷ്ണലീലകൾ.

ഭഗവാൻ ശ്രീകൃഷ്ണന്റെ ഓരോരോ ലീലകളെ പുരസ്കരിച്ചു വിവിധമട്ടുകളിൽ എഴുതപ്പെട്ടിട്ടുള്ള ഓരോ പാട്ടുകളും സംഗീതമാധുര്യത്തെയും സാഹിത്യസ്വാരസ്യത്തെയും ഏകകാലത്തിൽ തന്നെ ഇതിൽനിന്നും അനുഭവിക്കാവുന്നതാണ്. വില ൨ ണ

## രസരാജതരംഗിണി.

വൈദ്യശാസ്ത്രത്തിൽ ഇത്ര വിശിഷ്ടമായ ഒരു ഗ്രന്ഥം മലയാളത്തിലുണ്ടായിട്ടില്ല. രസരത്നസമുച്ചയം, രസേന്ദ്രസാരസംഗ്രഹം മുതലായി സംസ്കൃതഭാഷയിലുണ്ടായിട്ടുള്ള സമസ്ത ഗ്രന്ഥങ്ങളേയും അഗസ്ത്യൻ മുതലായ സിദ്ധന്മാർ എഴുതിയിട്ടുള്ള അഗസ്ത്യർ പരകായപ്രവേശം, അഗസ്ത്യർ തങ്കദ്രാവകം, മുതലായ വിശിഷ്ടങ്ങളായ ചിന്താമണി ഗ്രന്ഥങ്ങളേയും ലാടസമ്പ്രദായങ്ങളേയും പരിശോധിച്ചു കെട്ടു, മെഴുകു്. ജയനീർ, ചുണ്ണീർ, ദ്രുതി സത്വം, ലവണക്രിയകൾ, ദ്രാവകവിധികൾ, സിന്ദൂരം, ഭസ്മം മുതലായ മുറകൾ അടങ്ങിയ അനവധി വിധാനങ്ങളെ വിസ്തരേണ പ്രതിപാദിക്കുന്ന ഒരു മഹാ ഗ്രന്ഥമാണിതു്. ഇതിലെ പ്രയോഗങ്ങൾ സിദ്ധഫലങ്ങളും പരീക്ഷിച്ചറിഞ്ഞിട്ടുള്ളവയുമാകുന്നു.

ഒന്നാംഭാഗം വില ൧ രൂ. ൨-ാംഭാഗം വില ൧ രൂ, ൮ ണ.

## രസവൈദ്യഗ്രന്ഥമാല.

അത്യധികം ഫലപ്രദവും അത്ഭുതജനകവുമായ ഈ ഗ്രന്ഥമാല വൈദ്യലോകത്തിനാകമാനം അനുഗ്രഹകരമായ ഒന്നാണെന്നുള്ളതിൽ സന്ദേഹമില്ല. രസം, ഗന്ധകം തുടങ്ങി

യായ ധാതുദ്രവ്യങ്ങളെ രണ്ടുമണിക്കൂർകൊണ്ടു സംസ്കരിച്ചെടുക്കുന്നതിനുള്ള സമ്പ്രദായങ്ങളെയും വിധികളെയും സമഷ്ടിയായി വിവരിക്കുകയാകുന്നു ഈ ഗ്രന്ഥമാലകൊണ്ടു ചെയ്യുന്നതു്. ഇതിൽ ഓരോ പദാർത്ഥങ്ങളെയുംപററിയുള്ള വിവരങ്ങൾ ഓരോ പ്രത്യേകപുസ്തകങ്ങളായി പ്രസിദ്ധീകരിക്കുന്നതു സൌകര്യമായിരിക്കുമെന്നുകരുതി അപ്രകാരം ചെയ്തിരിക്കുന്നു. ഉദ്ദേശം പന്ത്രണ്ടോളം പുസ്തകങ്ങൾകൊണ്ടവസാനിക്കുന്ന ഈ ഗ്രന്ഥമാലയുടെ ൩ പുസ്തകങ്ങൾ ഇപ്പോൾ അച്ചടിച്ചുതീർന്നിട്ടുണ്ടു്. രസരാജതരംഗിണിയിലെ യോഗങ്ങൾ പ്രായോഗികമാക്കിത്തീർക്കുവാൻ വിഷമംതോന്നുന്നവർ സമഗ്രമായി ഒരാവൎത്തി ഒന്നു പരിശോധിക്കുക. ഈ പുസ്തകം കയ്യിലിരുന്നാൽ ഒരു വൈദ്യന്റെ അന്യസഹായത്തെ അപേക്ഷിക്കേണ്ടിവരുന്നതല്ല.

**ഒന്നാംപുസ്തകം.**

ഗന്ധകത്തെപ്പററിയുള്ള വിവരണങ്ങളാകുന്നു ഇതിലെ പ്രതിപാദ്യവിഷയം. ഗന്ധകംകൊണ്ടു സാധിക്കാവുന്ന ഗന്ധകഭസ്മം, ഗന്ധകസിന്ദൂരം, ഗന്ധകക്കെട്ടു്, ഗന്ധകമെഴുക്കു, ഗന്ധകദ്രുതി, ഗന്ധകസത്വപാതനം മുതലായ സമ്പ്രദായഭേദങ്ങളെല്ലാം ഈ ഒന്നാംപുസ്തകത്തിൽ അടങ്ങിയിരിക്കുന്നു. വില അണ ൩

**രണ്ടാംപുസ്തകം**

ഇതിൽ ഹരിതാലത്തെപ്പററിയുള്ള യോഗങ്ങളെയും തൽക്രമങ്ങളെയുംപററി പ്രതിപാദിച്ചിരിക്കുന്നു. ഇതുകൊണ്ടു ഹരിതാലത്തെ സംബന്ധിച്ച പൂൎണ്ണവിവരണങ്ങളും ഗ്രഹിക്കാൻ കഴിയും. വില അണ ൩

**മൂന്നാംപുസ്തകം**

രസവൈദ്യഗ്രന്ഥമാലയുടെ മൂന്നാംപുസ്തകമായ ഇതിൽ രസത്തെക്കുറിച്ചു പ്രതിപാദിക്കുന്നു. രസശുദ്ധീകരണസംവിധാനങ്ങൾ തുടങ്ങി അതേപ്പററിയുള്ള എല്ലാവക സംഗതികളും അടങ്ങിയിട്ടുണ്ടു്. വില അണ ൩

## സംക്ഷിപ്തഭാരതം.

### വ്യാഖ്യാതാ, ചുനക്കര രാമവാര്യർ.

വേദവ്യാസപ്രോക്തമായ ഒരു ശ്രേഷ്ഠഗ്രന്ഥമാകുന്നു ഈ സംക്ഷിപ്തഭാരതം. ആകെ ൧൦൦ ശ്ലോകങ്ങൾകൊണ്ടു ഭാരതം കഥ മുഴുവൻ ഇതിൽ സംഗ്രഹിച്ചിരിക്കുന്നു. മഹാഭാരതം പലരും പല രൂപത്തിൽ പ്രസിദ്ധീകരിച്ചിട്ടുണ്ടെങ്കിലും ലക്ഷത്തിൽപരം ഗ്രന്ഥങ്ങളുള്ള ആ ദിവ്യഗ്രന്ഥം ഒരേദിവസവും മുഴുവൻ വായിച്ചുതീർക്കുവാൻ ആൎക്കും സാധിക്കുന്നതല്ല. എന്നാൽ ഈ ഗ്രന്ഥം അതിന്റെ ഏററവും പ്രയോജനപ്പെടത്തക്ക രീതിയിലാണു് എഴുതപ്പെട്ടിരിക്കുന്നതു്. ഇതു് ഒരു പ്രാചീനകൃതിയാകയാൽ ആ മഹത്വം ഇതിനു വേണ്ടുവോളമുണ്ടു്. കൂടാതെ സംസ്കൃതഭാഷാജിജ്ഞാസുക്കളായ ജനങ്ങൾക്കും പാരായണപരായണന്മാൎക്കും സംസ്കൃതജ്ഞാനമില്ലെങ്കിലും കൂട്ടിവായിക്കാനറിയാമെങ്കിൽ അവൎക്കെല്ലാം ഇതിൽകൊടുത്തിട്ടുള്ള വ്യാഖ്യാനം വായിച്ചു് അൎത്ഥം വളരെവേഗത്തിൽ ഗ്രഹിക്കാം. വില അണ ൮.

## ശബ്ദമുക്താമാല.

### മലയാളം പദ്യരൂപ നിഘണ്ടു.

അദ്ധ്യാപകന്മാർ, വിദ്യാൎത്ഥികൾ, പത്രലേഖകന്മാർ എന്നുവേണ്ട മലയാളഭാഷയുമായി ഏൎപ്പെടുന്ന ഏതൊരാൾക്കും അത്യന്തം പ്രയോജകീഭവിക്കുന്ന ഒരു കാലോചിതമായ പ്രസിദ്ധീകരണം. ഈ നിഘണ്ടു ഒരു പ്രതി കൈവശമുണ്ടായിരുന്നാൽ സാഹിത്യസംബന്ധമായ ഏതൊരു സംശയവും ഉടൻ പരിഹരിക്കാവുന്നതാണു്. മലയാളഭാഷയിൽ ഇപ്പോഴുള്ള നിഘണ്ടുഗ്രന്ഥങ്ങൾ എല്ലാം അസാമാന്യമായ വിലയേററതാൽ സാധാരണക്കാൎക്കു വാങ്ങിക്കുവാൻ നിവൃത്തിയില്ലാതെയിരിക്കയാൽ അത്തരം ആളുകളുടെ ലാഭത്തെയും സൌകര്യത്തെയും മാത്രം ഉദ്ദേശിച്ചാണു ഞങ്ങൾ ഇതിനെ ഇത്രയധികം ചുരുക്കി പ്രസിദ്ധീകരിച്ചിട്ടുള്ളതു്. വലിയ നിഘണ്ടുക്കളിലുള്ളതിൽനിന്നു [illegible] ഒട്ടും കുറവില്ല. ഇതുപ്രകാരം ഇതു പരിനായിരത്തിൽപരം വാക്കുകൾ ഉൾക്കൊള്ളിച്ചിട്ടുണ്ടു്. [illegible] കൊണ്ടു നടക്കത്തക്ക സൌകര്യവും വേണ്ടുവോളമുണ്ടു്. വില ൧ക ൪ണ.

## നാരദഗീത.

ഏവരും വായിച്ചറിഞ്ഞിരിക്കേണ്ടതും ദിവ്യങ്ങളും സനാതനങ്ങളുമായ അനവധി ആദ്ധ്യാത്മികതത്വങ്ങളോടും വിജ്ഞേയാംശങ്ങളോടും കൂടിയതുമായ ഒരു ദിവ്യഗ്രന്ഥമാകുന്നു ശ്രീനാരദഗീത. ഇതുവരെ മലയാളഭാഷയിൽ പ്രസിദ്ധീകരിച്ചിട്ടില്ലാത്ത ഈ ശ്രേഷ്ഠഗ്രന്ഥത്തെ ഇതാ സർവ്വജനങ്ങൾക്കും ഒന്നുപോലെ ആസ്വാദ്യമായ കിളിപ്പാട്ടുരീതിയിൽ ഭാഷാന്തരീകരിച്ചു പ്രസിദ്ധം ചെയ്യുന്നു. വില ൧ ണ.

## നാരായണീയം.

### ഭാഷാവ്യാഖ്യാനസഹിതം.

വ്യാഖ്യാതാക്കൾ: { മഹോപാദ്ധ്യായൻ, എൻ. രാമൻപിള്ള.
കാവുങ്ങൽ നീലകണ്ഠപ്പിള്ള. }

ഭക്തിരസപ്രധാനവും കാവ്യരസസമ്പൂർണ്ണവുമായ ശ്രീമഹാനാരായണീയത്തിന് ഇതിനേക്കാൾ വിശദവും സപ്രയോജനവുമായി ഭാവാർത്ഥത്തെ വെളിപ്പെടുത്തിയുള്ള ഒരു വ്യാഖ്യാനം മലയാളഭാഷയിൽ ഇതേവരെ ഉണ്ടായിട്ടില്ല. വില ൩ ൧.

## താരാഭായി.

ചമൽകൃതമായ ഇതിവൃത്തവും അത്ഭുതജനകങ്ങളായ സംഭവങ്ങളും ആസ്വാദ്യങ്ങളായ വർണ്ണനകളും വായനക്കാരുടെ മനസ്സിനെ ഹഠാദാകർഷിക്കുമെങ്കിൽ, സഹൃദയന്മാർ വായിക്കേണ്ടതായ ഒരു വിശിഷ്ട കൃതിയാണിതു. വില ൩ ൧.

## കമലാഭായി.

### രസകരമായ ഒരു നോവൽ.

കമലാലയത്തിൽവച്ചു നടന്ന ഒരു രഹസ്യപ്പോലീസ് സൂപ്രണ്ടിന്റെ ഭയങ്കരമായ കൊലപാതകവും അതിനെ സംബന്ധിച്ചുള്ള തെളിവന്വേഷണങ്ങളും അവസാന വിജയവുമാണിതിലെ കഥാവസ്തു. ഇതിനിടെ രണ്ടു വിടന്മാരുടെ കാമചാരിതങ്ങളും അവരുടെ ലക്ഷ്യങ്ങളായ രണ്ടു സതീരത്നങ്ങളുടെ പാതിവ്രത്യനിഷ്ഠയും രസകരമായി വർണ്ണിച്ചിട്ടുണ്ടു്. ആ സാധ്വീമണികൾ മനസാ വരിച്ച യോഗ്യന്മാരായ വരന്മാരെത്തന്നെ പ്രാപിക്കുകയും ചെയ്യുന്നു. ഒരു കഠോരമായ കൊലപാതകവും അതിനിടയ്ക്കു ഭർത്തൃസമാഗമങ്ങളും എത്രയും തന്മയത്വത്തോടുകൂടി വർണ്ണിച്ചിരിക്കുന്നു. വില ൩ ൧.

## ദേവകി.

എത്ര സദ്വൃത്തരായാലും പരജനദൈവരത്തിനു പാത്രീഭവിച്ചാൽ അല്പവില്ലാത്ത ദുഃഖങ്ങൾക്കിടവരുമെന്നുള്ള സംഗതി ഇതിൽ നിന്നും നല്ലവണ്ണം ഗ്രഹിക്കുവാൻ കഴിയും. ഇതിലെ നായികയായ ദേവകിയുടെ അനുകരണീയങ്ങളായ മാതൃകകളോടുകൂടിയ ജീവിതരീതി ഏതൊരു സ്ത്രീജനങ്ങളും അറിഞ്ഞിരിക്കുന്നതു പ്രയോജനകരമാകുന്നു. അത്യന്തം രസകരമായ ഇക്കഥ ഓരോരുത്തരും വായിച്ചിരിക്കേണ്ടതാണ്. വില ണ വ്യ.

## വിജയലക്ഷ്മി.

കഥാമർമ്മത്തെ മറച്ചു വച്ചുംകൊണ്ടു രസവിച്ഛിത്തി കൂടാതെ അവസാനംവരെ വായനക്കാരുടെ ഹൃദയത്തെ കവർന്നുകൊണ്ടുപോകുന്ന ഇതിലെ കഥാബന്ധത്തിനോ അതല്ല, നാനാരസപൂർണ്ണവും സരസവുമായ ഇതിലെ വർണ്ണനകൾക്കോ ഏതിനാണു മെച്ചം കല്പിക്കേണ്ടതെന്നു വായനക്കാർ തന്നെ തീർച്ചപ്പെടുത്തേണ്ടതാണ്. വില ണ ര.

## മരതകമണി.

അവിതാനം ആപത്തെച്ചെയ്യുമെന്നുള്ള വിദ്വദ്വചനത്തെ സാർത്ഥീകരിച്ചും ആധുനികലോകനടപടികൾക്കനുയോജ്യമാംവണ്ണം രസഭൂയിഷ്ഠവും ജിജ്ഞാസാജനകവുമായ സാഹിത്യസരണിയോടുകൂടിയും വിവരിച്ചിട്ടുള്ള ഈ പുതിയ ഗ്രന്ഥം ഏവരും വായിച്ചിരിക്കേണ്ടതും ഇതിലെ പ്രതിപാദ്യസംഗതികൾ വായനക്കാരെ അത്യന്തം ഒന്നുപോലെ രസിപ്പിക്കുന്നതുമാകുന്നു. വില ണ ൧൨.

